# കെ. എം. മൗലവി സ്മാരകഗ്രന്ഥം



**സ്മാരകഗ്രന്ഥക്കമ്മിററി**

1. ഇ. കെ. മൗലവി (കൺവീനർ)
2. എൻ. വി. അബ്ദുസ്സലാം മൗലവി
3. പി. എം. മുഹമ്മദ് മൗലവി, ഫലക്കി
4. കെ. ഉമർ മൗലവി
5. കെ. പി. മുഹമ്മദ്ബ്നിൻ അഹ്മദ്
6. കെ. കെ. മുഹമ്മദ് മദനി (എഡിററർ)
7. ടി. കുഞ്ഞിമൊയ്തീൻ മൗലവി
8. കെ. കെ. മുഹമ്മദ് അബ്ദുൽകരീം


കെ. എം. മൗലവി മെമ്മോറിയൽ ട്രസ്റ്റ് കമ്മിററി
പ്രസിദ്ധപ്പെടുത്തുന്നത്.

K. M. Moulavi Smaraka Grantha Committee
TIRURANGADI, (Kerala.)

# K. M. MOULAVI SMARAKA GRANTHAM



PRINTED AT

CHANDRIKA PRESS, CALICUT.



Price 2—00

Published by:

K. M. Moulavi Momorial Trust Committee

TIRURANGADI, (Kerala)

# ഞങ്ങൾക്ക് പറയാനുള്ളത്

കേരള മുസ്ലിംകൾ മർഹൂം കെ. എം. മൗലവി സാഹിബിനെ ഒരു കാലത്തും വിസ്മരിക്കില്ല. അര നൂററാണ്ടുകാലം സമുദായരംഗത്ത് ഇടതടവില്ലാതെ പ്രവർത്തിച്ച്, സാമൂഹ്യവും വിദ്യാഭ്യാസപരവുമായ വിപ്ലവത്തിന്നു സമർത്ഥമായ നേതൃത്വം നൽകി അന്ത്യ വിശ്രമം പൂണ്ട ആ ധന്യാത്മാവിനെ വിസ്മരിക്കാൻ ആർക്കു കഴിയും?

വൈദേശിക മേധാവിത്വത്തിൻെറ മണ്ണിൽനിന്നുകൊണ്ട് അദ്ദേഹം ദൈവദത്തമായ സ്വാതന്ത്ര്യത്തിൻെറ മഹോന്നത സന്ദേശം വിളംബരം ചെയ്തു. അജ്ഞതയുടെയും അന്ധവിശ്വാസത്തിൻെറയും നടുവിൽ അദ്ദേഹം ഉല്പതിഷ്ണുത്വത്തിൻെറ ദീപശിഖ ഉയർത്തിപ്പിടിച്ചു. സമുദായ ശരീരത്തിൽ അള്ളിപ്പിടിച്ച അനാചാരങ്ങൾക്കെതിരായി അദ്ദേഹം സമരകാഹളം മുഴക്കി.

മുസ്ലിം സമുദായം ഇന്നു ഒട്ടൊക്കെ ഉൽബുദ്ധമാണ്. മത–വിദ്യാഭ്യാസ–സാമൂഹ്യമണ്ഡലങ്ങളിൽ നാം ഗണ്യമായ പുരോഗതിയാർജ്ജിച്ചുകഴിഞ്ഞു. ഈ പുരോഗതിയുടെ ഓരോ ഘട്ടത്തിലും കെ. എം. മൗലവി സാഹിബിൻെറ അസാമാന്യമായ വ്യക്തിത്വം നിഴലിച്ചു കാണാം.

പരേതൻെറ ചരിത്രം പ്രചോദനാത്മകമാണ്. അദ്ദേഹം പ്രചരിപ്പിച്ച ആദർശങ്ങളും രൂപംകൊടുത്ത സംരംഭങ്ങളും സമുദായോന്നമനത്തിന്നു അനുപേക്ഷണീയവുമാണ്. യുവതലമുറക്ക് സംഭവബഹുലമായ ആ ജീവിതത്തിൽനിന്നു പലതും ഉൾക്കൊള്ളാനുണ്ട്. ഈ സ്മാരകഗ്രന്ഥം തയ്യാറാക്കാൻ ഞങ്ങളെ പ്രേരിപ്പിച്ചത് ഇതത്രെ.

ഒരു കാര്യം ഉണർത്തട്ടെ, വിഭിന്നാഭിപ്രായക്കാരും വ്യത്യസ്ത ചിന്താഗതിക്കാരും ഈ ഗ്രന്ഥത്തിൽ അണിനിരന്നിട്ടുണ്ട്. അവരുടെ വ്യക്തിത്വത്തിൽ ഞങ്ങൾ കൈകടത്തിയിട്ടില്ല. അതു ക്ഷന്തവ്യവുമല്ല. അതുകൊണ്ട് ലേഖനങ്ങളിൽ ലേഖകന്മാരുടെ ചിന്താരീതിയും വീക്ഷണഗതിയും മുഴച്ചുകണ്ടേക്കാം.

അനേകം അഭ്യുദയ കാംക്ഷികളുടെ കലവറയില്ലാത്ത സഹകരണംകൊണ്ടാണ് ഈ സ്മാരകഗ്രന്ഥം പുറത്തിറക്കാൻ ഞങ്ങൾക്കു കഴിഞ്ഞത്. ലേഖനങ്ങളും പരസ്യങ്ങളും നൽകി ഞങ്ങളെ സഹായിച്ച മാന്യന്മാരോടും ഇതിൻെറ അച്ചടി കാലവിളംബമെന്യെ ഭംഗിയായി നിർവ്വഹിച്ചുതന്ന "ചന്ദ്രിക പ്രസ്സി"നോടും ഞങ്ങൾക്ക് അളവററ നന്ദിയുണ്ട്.

—സ്മാരകഗ്രന്ഥക്കമ്മിററി.

# താളുകൾ നീങ്ങുമ്പോൾ....................

# പരസ്യപ്പട്ടിക



**മർഹ്ഹും കെ. എം. മൌലവിസാഹിബ്**

| | |
|---|---|
| ജനനം | 1303 ശവ്വാൽ 2 |
| | 1886 ജൂലൈ 6 |
| മരണം | 1384 ജമാദുൽഊലാ 2 |
| | 1964 സപ്തമ്പർ 10 |



**മർഹൂം കെ. എം. മൌലവിസാഹിബ്**

| | | |
|---|---|---|
| ജനനം | 1303 ശവ്വാൽ 2 | 1886 ജൂലൈ 6 |
| മരണം | 1384 ജമാദുൽഊലാ 2 | 1964 സപ്തമ്പർ 10 |

# ആ വിടവുകൾ നികത്തുക

## ടി. വി. കട്ടിയമ്മ, ചീഫ് ഇഞ്ചിനിയർ.

പരസ്പര സഹായവും യോജിച്ചുകൊണ്ടുള്ള പ്രവർത്തനവും ഗവേഷണവും കൊണ്ടേ ഇസ്ലാം വിഭാവനം ചെയ്യുന്ന പൂർണ്ണമായ മാർഗ്ഗം മനസ്സിലാക്കാൻ സാധിക്കുകയുള്ളൂ. ഇതിന്നു ഖുർആനും ഹദീസും ഫുറൂഉകളും പഠിച്ച മതപണ്ഡിതന്മാരും ശാസ്ത്രവും ചരിത്രവും അവയുടെ പിരിവുകളും പഠിച്ച വിദ്വാന്മാരും യോജിച്ചേ മതിയാകൂ.

കാത്തിബ് മുഹമ്മദ് മൌലവി മർഹൂം കൊടുങ്ങല്ലൂർ വാസം കഴിഞ്ഞു സ്വദേശത്തേക്കു മടങ്ങിവന്നു അധികനാൾ കഴിയുന്നതിനുമുമ്പ് അദ്ദേഹവുമായി നേരിട്ടുപരിചയപ്പെടുവാൻ എനിക്കു ഭാഗ്യമുണ്ടായി. അതിനുമുമ്പ്തന്നെ 'മുസ്ലിം ഐക്യം' 'അൽഅമീൻ' 'അൽഇർശാദ്' മുതലായ പത്രങ്ങളിൽ കൂടിയും മററും അദ്ദേഹത്തിൻെറ ആദർശങ്ങളും അഭിപ്രായങ്ങളും അന്നു വിദ്യാർത്ഥികളായിരുന്ന ഞങ്ങളിൽ പലരേയും സ്വാധീനിക്കുകയും, ഞങ്ങളിൽ സമുദായാഭിമാനവും ദേശാഭിമാനവും വളർത്തുകയും ചെയ്തുപോന്നിരുന്നു. ഖിലാഫത്ത്, സ്വരാജ്, തൻസീം, പൂർണ്ണസ്വാതന്ത്ര്യം എന്നീ പ്രസ്ഥാനങ്ങൾ ഒന്നിനു പിറകെ ഒന്നായി ഇന്ത്യൻജനതയെ പിടിച്ചുകലുക്കുകയും, ആദർശപരമായ ഒരുണർച്ചയിൻെറയും നവോത്ഥാനത്തിൻെറയും പതച്ചുപൊങ്ങുന്ന ഒരു കോളിളക്കം നാട്ടിൽ ഉടനീളം സൃഷ്ടിച്ചുകൊണ്ടിരിക്കുകയും ചെയ്ത ഒരുകാലഘട്ടമായിരുന്നു അതു്. പുരോഗമനവാഞ്ഛയും അതിനുവേണ്ടി എന്തുത്യാഗവും സ്വാഗതം ചെയ്തു സ്വീകരിക്കുവാനുള്ള ഉന്മേഷവുമായിരുന്ന ചെറുപ്പക്കാരെ ഉത്സാഹഭരിതരാക്കിയ വികാരങ്ങൾ. അനൈക്യം, അസൂയ, വ്യക്തിമത്സരം മുതലായ ശിഥിലീകരണശക്തികളെ എതൃത്തു പരാജയപ്പെടുത്തുന്നതിൽ ചെറുപ്പക്കാരും, ചെറുപ്പക്കാരുടെ ഹൃദയമുള്ള വൃദ്ധന്മാരും അഹമഹമികയാ മുന്നോട്ടുവന്നു. ഈ ഉൽകർഷ പ്രവാഹത്തിനു ധാർമ്മികമായ പ്രേരണയും പരിപക്വമായ ഊക്കും നൽകിക്കൊണ്ടിരുന്ന ഒരു മഹാശക്തിയായിരുന്നു കെ. യം. മൌലവി. ഈ പ്രേരണയും പ്രോത്സാഹനവും അദ്ദേഹത്തിൻെറ കഴിവനുസരിച്ച് അവസാന നിമിഷംവരെ അദ്ദേഹം നൽകിക്കൊണ്ടിരുന്നു. നിഷ്കളങ്കമായ ആത്മവിശ്വാസവും പതറാത്ത കർമ്മധീരതയും സത്യത്തിലും ക്ഷമയിലുമുള്ള ഉറച്ച നിലപാടും അദ്ദേഹത്തിൻെറ കൂടപ്പിറപ്പായിരുന്നു. അദ്ദേഹത്തിൻെറ നേതൃത്വത്തിൽ ഉദിച്ചുയർന്ന പരിഷ്കാരങ്ങൾക്കു വിലയിരുത്തുന്നതു് സമുദായത്തിൻെറ അന്നത്തെ അവസ്ഥയെ കണക്കിലെടുത്തുകൊണ്ടായിരിക്കണം; അജ്ഞാനവും അന്ധകാരവും എല്ലാ രംഗങ്ങളിലും സമുദായ



ലേഖകൻ

ത്തെ മുർടിപ്പിച്ചിരുന്നു. അങ്ങിനെ കേരളീയരുടെ ഇടയിൽ പൊതുവായും കേരള മുസ്ലിംകളുടെ ഇടയിൽ പ്രത്യേകമായും മായാത്ത വ്യക്തിമുദ്ര പതിപ്പിച്ചുകൊണ്ടു അദ്ദേഹം നമ്മെ വിട്ടുപിരിഞ്ഞു. പരേതന്റെ ആത്മശാന്തിക്കും മഗ്ഫിറത്തിനും വേണ്ടി നമുക്കു പ്രാർത്ഥിക്കാം.

നിർമ്മാണ പ്രവർത്തനങ്ങളിൽ മൌലവി മർഹൂമുമായി ചേർന്നു പ്രവർത്തിക്കുവാൻ എനിക്കു ആദ്യമായി അവസരം ലഭിക്കുന്നതു് 1948-ൽ ആണ്. അദ്ദേഹത്തിന്റെയും എം. കെ. കുഞ്ഞഹ്മദ് ഹാജിയുടെയും ക്ഷണമനുസരിച്ചു ഞാൻ തിരൂരങ്ങാടിയിൽ ചെന്നു. യതീംഖാനക്കു ലഭിച്ച വിശാലമായ സ്ഥലത്ത് യതീംഖാനയുടെയും അതോടുചേർന്ന മററു സ്ഥാപനങ്ങളുടെയും എടുപ്പുകൾക്കായുള്ള ഒരു 'മാസ്റ്റർപ്ലാൻ' തയ്യാറാക്കുവാനായിരുന്നു ഞാൻ ക്ഷണിക്കപ്പെട്ടതു്. ദീർഘകാലാടിസ്ഥാനത്തിൽ ഒരു മാസ്റ്റർ പ്ലാൻ തയ്യാറാക്കുകയെന്നതു് നമ്മുടെ സമുദായ സ്ഥാപനങ്ങളെ സംബന്ധിച്ചേടത്തോളം അതു പുതുമയായിരുന്നു. കെ. എം. മൌലവി, ഇ. കെ. മൌലവി, എം. കെ. ഹാജി ഇവർ മൂന്നു പേരും വിശാലവും മനോഹരവുമായ ആ സ്ഥലം ചുററി നടന്നു കാണിച്ചുതരികയും അഭിപ്രായങ്ങൾ ഉന്നയിക്കുകയും ചെയ്തു. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും വെവ്വേറെ ഹോസ്റ്റലുകൾ, പൊതുവായ വെപ്പുമുറിയും വെവ്വേറെയുള്ള ഭക്ഷണമുറികളും, വെവ്വേറെ കുളിമുറികളും മറപ്പുരകളും, ഹൈസ്കൂൾ, തൊഴിൽശാല, പള്ളി മുതലായവയെല്ലാം ഉൾപ്പെടുത്തി ഒരു ബൃഹത്തായ പ്ലാൻ അന്നു ഞങ്ങൾ ആവിഷ്കരിച്ചു. സാവധാനത്തിലെങ്കിലും ഒന്നിനു പിൻ ഒന്നായി ഇതിൽ പലതും അവിടെ ഉയർന്നുകഴിഞ്ഞു. പള്ളി, ട്രെയിനിങ്ങ്സ്കൂൾ, ട്രെയിനിങ്ങ് ഹോസ്റ്റൽ മുതലായതിന്റെ അടിസ്ഥാനങ്ങളും ഇട്ടുകഴിഞ്ഞു. എല്ലാം ഭംഗിയായും അതതിന്റെ സ്ഥാനത്തു് കാര്യക്ഷമമായും നിർമ്മിതമായിവരുന്നതുകാണുവാൻ എന്തുമാത്രം കൌതുകവും സംതൃപ്തിയും ഉണ്ട്? മൌലവി മർഹൂമിന്റെ ദൃഢമൂലമായ മസ്തിഷ്കവും ഹാജി സാഹിബിന്റെ സുശക്തമായ കരങ്ങളും ഇതിന്റെയെല്ലാം പിന്നിൽ നല്ലപോലെ കാണാവുന്നതാണ്. മൌലവിസാഹിബ് എപ്പോഴും വലിയ നിലയിൽ പ്ലാൻ ചെയ്തുകൊണ്ടിരുന്നു എന്നതു് എല്ലാവർക്കും അറിവുള്ളതാണല്ലോ.

അതേ ദിവസം തന്നെ രണ്ടു മൌലവിമാരും ചേർന്നു എന്നെയും പങ്കുകൂട്ടി എം. കെ ഹാജി സാഹിബിനെതിരായി ഒരു 'ഗൂഢാലോചന' വിജയപൂർവ്വം നടത്തുകയുണ്ടായി. ഇന്നു യതീംഖാന ആപ്പീസായി ഉപയോഗിക്കുന്ന മാളികക്കെട്ടിടം നിർമ്മിക്കുവാനുള്ള ഏർപ്പാടുകൾ പൂർത്തിയാക്കിക്കഴിഞ്ഞിരുന്നു. അതിന്റെ തെക്കു കിടക്കുന്ന കിണർ തൂർത്തു് തൽസ്ഥാനത്തു് കെട്ടിടം നിർമ്മിക്കുവാനും, പകരം അല്പം അകലെ മറെറാരു കിണർ കുഴിക്കുവാനുമായിരുന്നു ആലോചന. അതൊരു പാഴ്ചിലവല്ലേ എന്നു മൌലവിമാർക്കു സംശയം തോന്നി. സൈനികോദ്യോഗസ്ഥന്മാരെ പോലും നാണിപ്പിക്കുന്ന ഝടുപടുലിററിയും നിശ്ചയദാർഢ്യവും കർമ്മധീരതയും ഹാജി സാഹിബിന്റെ ഗുണവിശേഷങ്ങളായിരുന്നു. ഒരു നല്ല കാര്യത്തിനു ഇറങ്ങിയാൽ പിന്നെ ഇളക്കമുണ്ടാകയില്ല. "കിണർ പോകേണമെങ്കിൽ പോകണം, മറെറാന്നു കുഴിക്കേണമെങ്കിൽ അതു ചെയ്യണം, പണമില്ലെങ്കിൽ എവിടെനിന്നെങ്കിലും വരും, അല്ലാഹുവല്ലേ ഇതെല്ലാം തരുന്നതു്?" എന്നാണ് അദ്ദേഹത്തിന്റെ ഈമാനുറച്ചവാദം. പക്ഷെ കണ്ണുചിമ്മികുതിച്ചു ചാടുന്ന ഒരാളെ കുഴിയിൽ വീഴാൻ അനുവദിക്കാമോ? ഞങ്ങൾ അത്ര എളുപ്പം വിട്ടില്ല. കെട്ടിടം അല്പം വടക്കുതള്ളി സ്കൂളും ആപ്പീസും തമ്മിൽ ബന്ധിപ്പിച്ചുകൊണ്ടു കിണറിനു ദോഷംവരാത്ത രീതിയിൽ ഒരു പ്ലാനിട്ടു. ആ പ്ലാൻ സാവധാനത്തിൽ വിശദീകരിക്കുകയും അതിന്റെ മെച്ചങ്ങൾ എടുത്തുകാട്ടുകയും ചെയ്തപ്പോൾ ഹാജി സാഹിബ് വഴങ്ങി. പ്രായം ചെന്ന രണ്ടു മൌലവിമാർ തങ്ങളുടെ 'ഗൂഢാലോചന' വിജയിച്ചതിൽ ചെറിയ കുട്ടികളെപോലെ സന്തോഷവും സംതൃപ്തിയും അഭിമാനവും പ്രകടിപ്പിച്ചതു് ഞാൻ പലപ്പോഴും ഓർത്തുപോകാറുണ്ടു്. മൌലവി സാഹിബിന്റെ ബാലഹൃദയവും നിഷ്കളങ്കതയും നമുക്കെല്ലാം സുപരിചിതമാണ്.

മൌലവിയുമായി വളരെ അടുത്തുതുടങ്ങിയതു് കേരളപ്പിറവിയോടുകൂടി ഞാൻ തിരുവനന്തപുരം വന്നതു് മുതൽക്കാണ്. അതിനു പിറക് പലേടത്തുവെച്ചും പലപ്പോഴും ഞാൻ അദ്ദേഹത്തെ സന്ദർശിക്കുകയും ചുരുക്കം ചിലപ്പോൾ അന്യോന്യം എഴുത്തുകുത്തുകൾ കൈമാറുകയും ചെയ്തുപോന്നു. മൌലവി മർഹൂമിന്റെ അനാരോഗ്യവും എന്റെ ജോലിത്തിരക്കും അനുവദിക്കുന്നേടത്തോളം ഞങ്ങൾ പല വിഷയങ്ങളെക്കുറിച്ചും സംസാരിക്കുകയും എഴുതുകയും ചെയ്തിട്ടുണ്ടു്. സ്ത്രീധന സമ്പ്രദായം, ഇബാദത്തിന്റെ അർത്ഥം, മുജാഹിദുകളുടെ അനാസ്ഥ, അഭ്യേസ്സ

വിദ്യരുടെ മതവിഷയങ്ങളിലുള്ള അവഗണന മുതലായവയായിരുന്നു ചർച്ചാ വിഷയങ്ങൾ. എന്നാൽ അദ്ദേഹത്തെ ഏറ്റവും അധികം വേദനിപ്പിച്ചുകൊണ്ടിരുന്നതു് മതവിദ്യാഭ്യാസം സിദ്ധിച്ച പണ്ഡിതന്മാരും, ആധുനിക വിദ്യാഭ്യാസത്തിൽ നിപുണത നേടിയവരും തമ്മിലുള്ള അകൽച്ചയാണ്. ഈ പൊരുത്തക്കേടിന്റെ ഒരു പ്രത്യക്ഷോദാഹരണമായി ഫാറൂഖാബാദിനെ അദ്ദേഹം എടുത്തുകാട്ടി. ദീനും ദുനിയാവും സമഞ്ജസമായി സംയോജിച്ച ഒരുത്തമ സംസ്കാരത്തിന്റെ ഉറവിടവും, കേരള മുസ്ലിങ്ങളുടെ സർവ്വതോന്മുഖമായ ഉന്നമനത്തിനുവേണ്ടി പ്രവർത്തിക്കുന്ന ബുദ്ധിജീവികളെ വാർത്തുവിടേണ്ട ഒരൊന്നാംതരം വർക്ക്ഷാപ്പും ആയി വികസിക്കേണ്ട ഫാറൂഖും റൗളത്തും അന്യോന്യം തൊടാനും നീങ്ങാനും പാടില്ലാത്ത സ്ഥാപനങ്ങളെപ്പോലെ അകന്നു നിൽക്കുന്നതായി അദ്ദേഹം കാണുകയും അതിനെപ്പററി വ്യാകുലപ്പെടുകയും ചെയ്തു. ഈ രണ്ടു കോളേജുകളിലേയും അദ്ധ്യാപകന്മാരെയും വിദ്യാർത്ഥികളേയും അടുപ്പിച്ചു, കിതാബും സുന്നത്തും, ശാസ്ത്രവും ചരിത്രവും എന്നു വേണ്ട എല്ലാ നല്ല കാര്യങ്ങളും പഠിച്ചും പഠിപ്പിച്ചും, അവയുടെ വെളിച്ചത്തിൽ കാലോചിതമായ വിഷയങ്ങളെക്കുറിച്ചു ചർച്ച ചെയ്തും ഗവേഷണ നിരീക്ഷണങ്ങൾ നടത്തിയും, വിജ്ഞാനത്തിനു മുതൽ കൂട്ടുന്ന ഉത്തമ സാഹിത്യങ്ങൾ പുറപ്പെടുവിച്ചും ആ സ്ഥാപനങ്ങളുടെ പ്രയോജനം ശതഗുണീഭവിപ്പിക്കേണമെന്നു അദ്ദേഹം അഭിപ്രായപ്പെട്ടു. ഇതിന്റെ ആദ്യത്തെ പടിയായി ചില നിർദ്ദേശങ്ങളെപ്പററി അദ്ദേഹത്തിന്റെ ക്ഷണമനുസരിച്ചു് ഞങ്ങൾ ഒരു ദിവസം ചർച്ച ചെയ്തു. ഫാറൂഖ് കാളേജ് പവിലിയണിൽവെച്ചു് നടന്ന ആ ചർച്ചയിൽ മൗലവി സാഹിബിനു പുറമെ, ഫാറൂഖ് കാളേജ് പ്രിൻസിപ്പാൾ ജലീൽസാഹിബും, റൗളത്തുൽ ഉലൂം കാളേജ് പ്രിൻസിപ്പാൾ അബുസ്സബാഹ് മൗലവിയും ഞാനും മററുമുണ്ടായിരുന്നു. ഫാറൂഖാബാദിലെ മസ്ജിദുൽ അസ്ഹറിനെ കേന്ദ്രമാക്കി ഉയന്ന നിലവാരത്തിലുള്ള ഇസ്ലാമിക പഠനം സംഘടിപ്പിക്കേണമെന്നതായിരുന്നു പദ്ധതി. രണ്ടു സ്ഥാപനങ്ങളിലെയും അദ്ധ്യാപകന്മാരും, പുറത്തു നിന്നു ക്ഷണിക്കപ്പെടുന്ന പണ്ഡിതന്മാരും മാറി മാറി ഖുത്തുബ ഓതുക; മുൻകൂട്ടി തയ്യാറാക്കുന്ന ഈ ഖുത്തുബകൾ സന്ദർഭോചിതമായ വിഷയങ്ങളെക്കുറിച്ചുള്ള ഗാഢമായ പഠനത്തിന്റെയും ചിന്തയുടെയും ഫലമായിരിക്കുക; ഈ ഖുത്തുബകൾ പത്രങ്ങൾ മുഖേനയോ ലഘുലേഖകളായോ പ്രസിദ്ധപ്പെടു

ത്തുക—ഇത്യം സംഗതികൾ തൽക്കാലം ചെയ്യുവാൻ തീരുമാനിക്കുകയും ഖുത്ബലേഖകൾ അടിക്കുന്നതിന്റെ സാമ്പത്തിക ബാദ്ധ്യതകൾ അബ്ദുസ്സബാഹ് മൗലവി സ്വയം ഏറ്റെടുക്കുകയും ചെയ്തു. എന്നാൽ മുളയിൽ തന്നെ കല്ല് കടിക്കുകയും, ആ പദ്ധതി പ്രാവർത്തികമായി രൂപം കൊള്ളാതെ മറവുള്ളിൽ അമർന്നു പോകുകയും ചെയ്തു. അടുത്ത കാലത്ത് അബ്ദുസ്സലാം മൗലവി റസൂൽകരീം (സ) തിരുമേനിയുടെ ജീവചരിത്രം തുടർച്ചയായി ഖുത്ബകളിൽ വ്യാഖ്യാനിച്ചു തുടങ്ങിയതായും വിദ്യാർത്ഥികളും മററും അതു ശ്രദ്ധാപൂർവ്വം കേട്ടുപഠിക്കുന്നതിൽ താല്പര്യം കാണിച്ചുവരുന്നതായും അറിയുന്നു. കൂടാതെ, 'ഇസ്ലാമിക് സ്റ്റഡീ സർക്കിളി'ന്റെ ആഭിമുഖ്യത്തിൽ പ്രസംഗങ്ങളും ചർച്ചകളും ഇടക്കിടക്കു നടക്കുന്നതായും അറിയുന്നു. ഇതെല്ലാം പ്രോത്സാഹജനകങ്ങളായ ലക്ഷണങ്ങൾ തന്നെ. പക്ഷെ അവകൊണ്ടുള്ള പ്രയോജനം സമുദായത്തിനു പൊതുവെ ലഭിക്കേണമെങ്കിൽ ഒരു നല്ല രൂപവും ചിട്ടയുമൊക്കെ വേണം. ഫാറൂഖ് പരമ്പരയെന്ന പേരിലോ മററോ നല്ല നല്ല പ്രബന്ധങ്ങൾ തയ്യാറാക്കി പ്രസിദ്ധീകരിച്ചാൽ മലയാള ഭാഷയിൽ ഇസ്ലാമിക സാഹിത്യത്തിനു അഭിമാനകരമായ മുതൽ കൂട്ടായിരിക്കും. കേരളത്തിലെ മററു കാളേജുകളിലും വെളിയിലും ഉയർന്നു വന്നിട്ടുള്ള നല്ല നല്ല സാംസ്കാരിക സമാജങ്ങൾക്കു അനുകരണീയമായ മാതൃകയുമായിരിക്കും. അലീഗറിലെയും ലക്നോവിലെയും, ലാഹോറിലെയും കൈറോവിലെയും, ഹേഗിലെയും മദീനായിലെയും ഗവേഷണ കേന്ദ്രങ്ങളിൽ നിന്നു വിലമതിക്കാനാവാത്ത എത്രയെത്ര പ്രസിദ്ധീകരണങ്ങളാണ് അറബിയിലും, ഉറദുവിലും, ഇംഗ്ലീഷിലും മററും വന്നു കൊണ്ടിരിക്കുന്നത്? ഇസ്ലാം മതത്തെയും സംസ്കാരത്തെയും കുറിച്ച് ആധുനിക രീതിയിലുള്ള ഗ്രന്ഥങ്ങൾ ആധികാരികമായ കേന്ദ്രങ്ങളിൽ നിന്നു ധാരാളമായി മലയാള ഭാഷയിൽ വന്നു കഴിഞ്ഞാൽ മതപണ്ഡിതന്മാരും സാധാരണക്കാരും തമ്മിലും, വിവിധ വിഭാഗങ്ങളിലായി ചേരിതിരിഞ്ഞു നിൽക്കുന്ന മതപണ്ഡിതന്മാർ തമ്മിൽ തന്നെയും ഇപ്പോഴുള്ള വിടവുകൾ മിക്കവാറും നികത്താവുന്നതാണ്.

റസൂൽകരീം (സ) അന്ത്യ നബിയാണ്. തിരുമേനിക്കുശേഷം ഇനി ഒരു നബിവരുവാനില്ല. വിശുദ്ധ ഖുർആൻ ഒരു വള്ളിക്കോ പുള്ളിക്കോ വ്യത്യാസം കൂടാതെ നമ്മുടെ പക്കലുണ്ട്. ശാശ്വതങ്ങളായ സത്യങ്ങളിൽ വേരൂന്നിക്കൊണ്ടും, നല്ല പോലെ വളർന്നു ശാഖകളും ഉപശാഖകളും നിറപ്പകിട്ടുള്ള ഇലകളും എല്ലാ ഭാഗങ്ങളിലേക്കും പകർന്നു എല്ലാ കാലത്തേക്കും അനുയോജ്യങ്ങളായ പുഷ്പങ്ങളും ഫലങ്ങളും പ്രദാനം ചെയ്തും അതു പ്രശോഭിക്കുന്നു.

"കണ്ടില്ലേ! പരിശുദ്ധ വാക്യത്തെ അല്ലാഹു എങ്ങിനെ ഉദാഹരിച്ചിരിക്കുന്നു. അതു ഒരു നല്ല വൃക്ഷത്തെപ്പോലെയാണ്. അതിന്റെ വേര് ദൃഢമൂലമാണ്; അതിന്റെ ശാഖകൾ (ഉയർന്നു പടർന്നു) ആകാശത്തിലും; അതിന്റെ നാഥന്റെ അനുമതിയാൽ എല്ലാ കാലവും അതു അതിന്റെ ഫലം തരികയായി. അല്ലാഹു മനുഷ്യർക്കു ഉദാഹരണങ്ങൾ വിവരിച്ചുകൊടുക്കുന്നു. അവർ ചിന്തിക്കുവാൻ വേണ്ടി. (വി. ഖു. 14: 25)" അതായത് ഇസ്ലാം പഠിച്ചുഗ്രഹിക്കുവാൻ കിതാബും, സുന്നത്തും, ശാസ്ത്രവും, ചരിത്രവും, ബുദ്ധിയും, നഫ്സും അടങ്ങിയ എല്ലാ വിദ്യാസമ്പാദന മാർഗ്ഗങ്ങളെയും തികച്ചും ഇസ്ലാമികമായ രീതിയിൽ കാര്യക്ഷമമായി ഉപയോഗിക്കേണ്ടതാണ്. ജ്ഞാനവിജ്ഞാനങ്ങളുടെ അതിർവരമ്പുകൾ കണ്ണെത്താത്ത വിധം വിശാലമായിക്കൊണ്ടിരിക്കുന്ന ഇക്കാലത്ത് ഇതിലേതെങ്കിലും ഒരു വിഭാഗം പോലും ഒരാൾക്കു മാത്രം പഠിച്ചു വശമാക്കാമെന്നു കരുതുന്നത് വെറും വ്യാമോഹമാണ്. പരസ്പര സഹായവും യോജിച്ചുകൊണ്ടുള്ള പ്രവർത്തനവും ഗവേഷണവും കൊണ്ടേ ഇസ്ലാം വിഭാവനം ചെയ്യുന്ന പൂർണ്ണമായ മാർഗ്ഗം മനസ്സിലാക്കുവാൻ സാധിക്കുകയുള്ളു. അതിന്നു ഖുർആനും ഹദീസും, ഫുറൂഉകളും പഠിച്ച മതപണ്ഡിതന്മാരും, ശാസ്ത്രവും ചരിത്രവും അവയുടെ പിരിവുകളും പഠിച്ച വിദ്വാന്മാരും യോജിച്ചേ മതിയാകൂ. ഈ യോജിപ്പാകട്ടെ, പ്രാഥമിക പാഠശാലകൾ മുതൽ ബിരുദാനന്തര ഗവേഷണംവരെയും അതിനപ്പുറവും, പള്ളിക്കൂടങ്ങൾക്കുള്ളിലും വെളിയിലും എല്ലാ ലവലുകളിലും വേണം താനും. ഇത്തരം സംയോജനത്തിനാവശ്യമായ ഏർപ്പാടുകൾ ചിലേടങ്ങളിലെല്ലാം പതുക്കെ ഉയർന്നു വരുന്നുണ്ടെന്നുള്ളത് ചാരിതാർത്ഥ്യജനകം തന്നെയാണ്. ഇതെല്ലാം അനേകമടങ്ങു വികസിക്കണം; ഇതിനെയെല്ലാം പ്രോത്സാഹിപ്പിക്കണം; ഇവക്കു ക്രമീകരണവും ചിട്ടയും നൽകുകയും വേണം. ഇതെല്ലാം ചെയ്യേണ്ടതു് സമുദായാഭിമാനികളുടെ സത്വര ശ്രദ്ധയർഹിക്കുന്ന കടമകളാണ്. മൗലവി മർഹൂം ആത്മാർത്ഥമായി ആഗ്രഹിച്ചുകൊണ്ടിരുന്ന ഒരു കാര്യമായിരുന്നു ഇതു്. ഇത് ബഹുശീഘ്രം സഫലമായിത്തീരുവാൻ അല്ലാഹു തൗഫീഖ് നൽകട്ടെ. ആമീൻ.

# ആ ദീപവും അണഞ്ഞു

ഇ. കെ. മൌലവി.

**1909**ലാണ് ഞാനും എന്റെ അമ്മാവന്റെ പുത്രൻ മർഹൂം കുഞ്ഞഹമ്മദ് മൗലവിയും വാഴക്കാട് "ദാറുൽ ഉലൂം" മദ്രസയിലെത്തിച്ചേർന്നത്. അന്നവിടുത്തെ പ്രധാനാദ്ധ്യാപകൻ ചാലിലകത്ത് കുഞ്ഞഹമ്മദ്ഹാജി മർഹൂം ആയിരുന്നു. ഞങ്ങൾ വൈകുന്നേരം 7 മണിക്കാണവിടെ എത്തിയത്. അന്ന്തന്നെ ഉച്ചക്ക് മറ്റൊരു വിദ്യാർത്ഥിയും പുതുതായവിടെ വന്നെത്തിയിട്ടുണ്ടെന്ന് ഞങ്ങൾക്കറിയാൻ കഴിഞ്ഞു. അടുത്തദിവസം ഞങ്ങൾ പരിചയപ്പെടുകയും ചെയ്തു. അന്നു മുതൽ ഇതഃപര്യന്തം ഞങ്ങൾ തമ്മിൽ വിട്ടുപിരിഞ്ഞിട്ടില്ലെന്നു പറഞ്ഞാൽ അതിലൊട്ടും അതിശയോക്തിയില്ല. ആ വിദ്യാർത്ഥി ജ: കെ. എം. മൗലവി സാഹിബായിരുന്നു. 1964 സപ്തമ്പർ 11 ാംനു- വെള്ളിയാഴ്ച ജുമുഅക്കു ശേഷം അദ്ദേഹം തനിക്കായി കുഴിപ്പിച്ചുവെച്ചിരുന്ന ഖബറിൽ മറമാടപ്പെട്ടതോടെ ഞങ്ങൾ തമ്മിൽ എന്നെന്നേക്കുമായി വിട്ടുപിരിഞ്ഞു. "ഇന്നാലില്ലാഹി...... ....... ....



ലേഖകൻ

1921മുതൽ 32വരെയുള്ള സംഭവബഹുലമായ 11കൊല്ലത്തെ മൌലവിസാഹിബിന്റെ ജീവിതത്തിലെ ഒരു ചുരുക്കവിവരണം മാത്രമാണ് ഈ ലേഖനദ്വാരാ ഞാൻ വായനക്കാരെ അറിയിക്കുന്നത്.

> മുസ്ലിംകൾ മാത്രമല്ല, അമുസ്ലിംകളും മൗലവിയുടെ രക്ഷക്കു വേണ്ടി ജീവൻ ബലിയർപ്പിക്കാൻപോലും തയ്യാറായിരുന്നു.

1921ലെ മലബാർ ലഹളയെപ്പററി ഇന്നാരേയും പറഞ്ഞറിയിക്കേണ്ടതില്ല. അതിന്റെ തുടക്കം തിരൂരങ്ങാടിയിൽ വെച്ചാണല്ലോ. വിവരമറിഞ്ഞു നാടാകെ അമ്പരന്നു. ലഹള ശമിപ്പിക്കാനായി കെ. എം. മൌലവി, ഇ. മൊയ്തു മൌലവി, കെ. പി കേശവമേനോൻ, കെ. മാധവൻ നായർ എന്നിവരെ അന്നത്തെ മലബാർ കലക്ടർ തിരൂരങ്ങാടിക്കയച്ചു. അവർ തങ്ങളാൽ കഴിയുന്ന സകല ശ്രമങ്ങളും ചെയ്തുനോക്കി. മൌലവിസാഹിബ് ലഹളക്കാരോട് തിരിച്ചുപോകാനാവശ്യപ്പെട്ടു. നമ്മുടെ പള്ളികളെ അപമാനിച്ചതിന്നു് പകരം ചോദിക്കാത്തതിനെക്കുറിച്ചു പരലോകത്ത്വെച്ചു ചോദ്യം ചെയ്യുമ്പോൾ ആർ ഉത്തരം പറയും എന്നായിരുന്നു ലഹളക്കാരുടെ പ്രതികരണം. കെ. എം. മൗലവിസാഹിബ് ഇങ്ങിനെ പ്രതിവചിച്ചു: "അല്ലാഹുവിനോട് ഈ തയ്യിൽ മുഹമ്മത്കുട്ടി ഉത്തരം പറയും. നിങ്ങൾ ഇപ്പോൾ തിരിച്ചു പോകണം". തല്ക്കാലം അവർ പിരിഞ്ഞുപോയി. അപ്പോഴേക്കും ലഹള സർവ്വത്ര വ്യാപിച്ചിരുന്നു. ചുരുക്കിപ്പറഞ്ഞാൽ ലഹളക്കാരും ഗവർമ്മെണ്ടും മൗലവി സാഹിബിന്റെ ശത്രുക്കളായി മാറി. തന്മൂലം അദ്ദേഹത്തിനു പരസ്യമായി പുറത്തിറങ്ങാൻ സാധിക്കാതെവന്നു. അങ്ങിനെ അദ്ദേഹം രണ്ടു വിശ്വസ്ത കൂട്ടുകാരോടൊപ്പം കടപ്പുറത്തുകൂടെയും തോണിവഴിയായും സഞ്ചരിച്ചു കൊടുങ്ങല്ലൂരിലെത്തിച്ചേർന്നു. ഈ സന്ദർഭത്തിൽ നമ്പിതിരുമേനിയുടെ ഹിജ്റാ വസ്തുതഎന്റെ സ്മൃതിപഥത്തിൽ പ്രതിബിംബിക്കുകയാണ്. ഈയുള്ളവ

നും കൂട്ടുകാരും ആ വരവും പ്രതീക്ഷിച്ചിരിക്കുകയായിരുന്നു. അവിടെ എത്തിപ്പെട്ടതോടെ അദ്ദേഹം സുരക്ഷിതനായി. കോട്ടപ്പുറത്ത് മർഹൂം സീതിമുഹമ്മത്സാഹിബിൻേറയും, മണപ്പാട്ട് ഹാജി പി. കുഞ്ഞുമുഹമ്മത്സാഹിബിൻേറയും കുടുംബം അദ്ദേഹത്തിൻെറ രക്ഷാകേന്ദ്രങ്ങളായിത്തീർന്നു. അടുത്ത വെള്ളിയാഴ്ച അദ്ദേഹം അഴീക്കോട് ജുമുഅത്ത് പള്ളിയിൽവെച്ച് ഒരു പ്രസംഗംചെയ്തു. പ്രസംഗത്തിൻെറ തുടക്കം ഇങ്ങിനെയായിരുന്നു. "ചിലരൊക്കെ പറയുന്നത് കേൾക്കാം, മരിക്കുവോളം നല്ലവണ്ണം കഴിഞ്ഞുകൂടണമെന്ന്. ഞാൻ പറയുന്നു. മരിക്കുവോളം നല്ലവണ്ണം കഴിഞ്ഞുകൂടണം; മരിച്ചിട്ടും നല്ലവണ്ണം കഴിഞ്ഞുകൂടണമെന്നു"'. ഈ പ്രസംഗത്തോടെ മൗലവി നാട്ടുകാരുടെ സമാദരണീയനായിത്തീർന്നു.

അനന്തരം കൊടുങ്ങല്ലൂരിലെ ഒരു മുസ്ലിം പൗരൻ എന്നനിലയിൽ സാമുദായികവും, മതപരവും രാഷ്ട്രീയവുമായ എല്ലാതുറകളിലും അദ്ദേഹം പ്രവർത്തിച്ചുതുടങ്ങി. ഭാര്യയെ തിരൂരങ്ങാടിയിൽനിന്നും എറിയാട്ടേക്ക് കൊണ്ടുവന്നു പ്രത്യേക കുടുംബജീവിതമാരംഭിച്ചു. നാട്ടുകാര്യങ്ങളോടൊപ്പം ലഹളപ്രദേശങ്ങളിൽനിന്നും കൊടുങ്ങല്ലൂരിലേക്ക് പ്രവഹിച്ചുകൊണ്ടിരുന്ന വരുടെ കാര്യത്തിലും അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അഭയാർത്ഥികളിൽ തൊണ്ണൂറുശതമാനവും മണപ്പാടൻേറയും സീതിസാഹിബിൻേറയും വീട്ടുകളിലായിരുന്നു അഭയം പ്രാപിച്ചിരുന്നത്. അവരുടെ കാര്യങ്ങളിലെല്ലാം മേൽനോട്ടംചെയ്തുവന്നത് മൗലവിസാഹിബ്തന്നെയായിരുന്നു. ഇതിന്നിടക്ക് മൗലവിസാഹിബ് ഒരു മഹാപണ്ഡിതനും പ്രസിദ്ധ സാഹിത്യകാരനും പത്രപ്രവർത്തകനുമായ വക്കം മുഹമ്മദ് അബ്ദുൽഖാദർ മൗലവിയുമായി സമ്പർക്കം പുലർത്തുകയുണ്ടായി. തന്മൂലം മൗലവിയുടെ പ്രവർത്തനരംഗം കൊടുങ്ങല്ലൂർ മുതൽ തിരുവനന്തപുരംവരെ വിശാലമായിത്തീർന്നു.

ഇത്തരുണത്തിൽ കൊടുങ്ങല്ലൂർ മുസ്ലിംകളെപ്പററിയും രണ്ടുവാക്കുപറഞ്ഞ് കൊള്ളട്ടെ. കൊടുങ്ങല്ലൂരിൽപെട്ട അഴീക്കോട്, എറിയാട് എന്നീ രണ്ടു വില്ലേജുകളിലും മുസ്ലിംകളാണ് അധികം. അവരിൽ അധികപേരും ധനികരും മതബോധമുള്ളവരും ഭൗതികമായി സാമാന്യജ്ഞാനം ലഭിച്ചിട്ടുള്ളവരുമായിരുന്നു. എന്നിരുന്നാലും കക്ഷിവഴക്കും വക്കാണവും അവരിൽ ഒരു ശാപമെന്നോണം നിലനിന്നിരുന്നു. ഇതിൽനിന്നും മുസ്ലിം സമുദായത്തെ രക്ഷിക്കാനായി മൗലവിസാഹിബ് ഉററു ശ്രമിച്ചുവന്നു. തൽഫലമായി 1922ൽ "നിഷ്പക്ഷസംഘം" എന്നപേരിൽ ഒരു സംഘം സ്ഥാപിതമായി. ജനാബുമാർ കോട്ടപ്പുറത്ത് സീതിമുഹമ്മദ് സാഹിബ്, മണപ്പാട്ട് പി. കുഞ്ഞിമുഹമ്മദ് സാഹിബ്, പുത്തൻവീട്ടിൽ കെ. എം. കുഞ്ഞുമുഹമ്മദ് സാഹിബ് മുതൽപേരായിരുന്നു പ്രധാന പ്രവർത്തകർ. മൗലവിസാഹിബിൻെറയും സഹപ്രവർത്തകന്മാരുടെയും അക്ഷീണപരിശ്രമഫലമായി മിക്കവാറും മുസ്ലിംകൾ സംഘത്തിൽ അംഗങ്ങളായി ചേർന്നു. ഈ സംഘത്തിൻെറ പ്രവർത്തനങ്ങൾ അടുത്ത നാട്ടുകാരേയും ആകർഷിച്ചുതുടങ്ങി. അവിടങ്ങളിലും നിഷ്പക്ഷസംഘത്തിൻെറ ശാഖകൾ സ്ഥാപിതമായി. തന്മൂലം സംഘത്തിൻെറ പേര് "കേരള മുസ്ലിം ഐക്യ സംഘം" എന്നാക്കി മാററി. മുസ്ലിംകളിൽ ഐക്യമുണ്ടാക്കുന്നതോടുകൂടിത്തന്നെ മുസ്ലിംകളുടെ മതപരവും സാമുദായികവും സാമ്പത്തികവുമായ നില നന്നാക്കിത്തീർക്കുകയെന്നതും സംഘത്തിൻെറ ചുമതലയിൽപെടുത്തി. അങ്ങിനെ അനാചാരങ്ങളേയും അന്ധവിശ്വാസങ്ങളേയും സമുദായത്തിൽനിന്നും ദൂരീകരിക്കുവാനും പരിശ്രമിച്ചുതുടങ്ങി. അതോടെ യാഥാസ്ഥിതിക കോമരങ്ങളുടെ ഇളകിയാട്ടവും അതിൻെറ മൂർദ്ധന്യതയിലെത്തി. അതൊന്നും വിലവെക്കാതെ ദുരാചാരകോമരങ്ങളോട് ജിഹാദ്ചെയ്യുവാൻതന്നെ തീരുമാനിച്ചു. അതിന്നുള്ള ആയുധങ്ങളും ശേഖരിച്ചുതുടങ്ങി. മലയാളത്തിൽ "മുസ്ലിംഐക്യം" എന്ന ഒരു മാസികയും "അൽഇർശാദ്" എന്നപേരിൽ അറബിമലയാളത്തിൽ മറെറാരു മാസികയും ആരംഭിച്ചു. ഇതിന്നുംപുറമെ അനേകം ലഘുലേഖകളും കൊച്ചു ഗ്രന്ഥങ്ങളും പ്രസിദ്ധം ചെയ്യുകയുംചെയ്തു. ഇതിന്റെയെല്ലാം പിന്നിൽനിന്നു പ്രവർത്തിച്ചുകൊണ്ടിരുന്നത് കെ. എം. മൗലവിസാഹിബല്ലാതെ മററാരുമായിരുന്നില്ല. ഖുറാഫികൾ അവസാനത്തെ അടവെന്നോണം ഞമനേക്കാട്ടുകാരൻ എന്നുകുട്ടിമുസ്ല്യാരെ കൊണ്ടുവന്നു. ഈ മഹാനായ ആലിം നിങ്ങളുടെവാദം സമ്മതിക്കുന്നതായാൽ ഞങ്ങളും അതൊക്കെ സമ്മതിക്കാമെന്ന് വീരവാദംചെയ്തു. അങ്ങിനെ കെ. എം. മൗലവിയുമായി എന്നുകുട്ടിമുസ്ല്യാർ എല്ലാവിഷയങ്ങളെപററിയും വിശദമായി ചർച്ചചെയ്തു. അനന്തരം അടുത്തദിവസം അഴീക്കോട്വെച്ച് ഒരു യോഗംകൂടുവാനും ആ യോഗത്തിൽവെച്ച് എന്നുകുട്ടി മുസ്ല്യാരുടെ തീരുമാനം പ്രഖ്യാപിക്കുവാനും നിശ്ചയിച്ചു. അന്ന് ഒരു മഹായോഗംതന്നെ എന്നുകുട്ടിമുസ്ല്യാരുടെ അദ്ധ്യക്ഷതയിൽകൂടി–ജനങ്ങൾ അദ്ദേഹത്തിൻെറ തീരുമാനം പ്രതീക്ഷിച്ചുകൊ

ണ്ടിരിക്കെ അദ്ദേഹം ഇങ്ങിനെ പ്രസ്താവിച്ചു. "പരിശുദ്ധമായ ആദർശങ്ങളോട്കൂടി നടത്തപ്പെടുന്ന ഈ സംഘത്തിൽ എന്നെയും ഒരംഗമായി ചേർക്കേണമെന്ന് ഞാൻ അപേക്ഷിക്കുന്നു." ഇതോടെ ഖുറാഫികളുടെ ആകാശക്കോട്ട തകന്നു തരിപ്പണമായി. ഇത്കൊണ്ടു പറയത്തക്ക ഫലമൊന്നുമുണ്ടായില്ല. കൊല്ലങ്ങളോളമായി പഴക്കം ചെന്ന അനാചാരങ്ങൾ രൂപാന്തരേണ അവരിൽ നിലനിന്നു പോരികതന്നെചെയ്തു.

ഐക്യസംഘത്തിൻെറ ഒന്നാം വാർഷിക യോഗം വക്കം മുഹമ്മദ് അബ്ദുൽഖാദർ മൌലവിയുടെ അദ്ധ്യക്ഷതയിൽ നടന്നു. ഈ യോഗത്തിൽ കേരളത്തിൻെറ മിക്കഭാഗങ്ങളിൽനിന്നും യോഗ്യന്മാരായ പലരും പങ്കെടുക്കുകയുണ്ടായി. അതോടെ സംഘത്തിനു ഒരന്തസ്സും നിലയും വിലയും ലഭിച്ചുകഴിഞ്ഞു. അത്കൊണ്ടൊന്നും മുസ്ലിയാവർഗ്ഗത്തിൻെറ ആക്ഷേപങ്ങൾക്കും ഹാലിളക്കത്തിന്നും കുറവൊന്നും ഉണ്ടായില്ല. വക്കം മൌലവിയെയും അവർ വിമർശിക്കുവാൻ തുടങ്ങി. ഇതിന്നൊരു പരിഹാരം കണ്ടുപിടിക്കണമെന്ന ഉദ്ദേശത്തോടുകൂടി അടുത്ത വർഷം ഐക്യസംഘത്തിൻെറ വാർഷികയോഗം ആലുവായിൽ വെച്ചു കൂടുവാനും വെല്ലൂർ 'ബാഖിയാത്തുസ്സാലിഹാത്ത്' മദ്രസായിലെ പ്രിൻസിപ്പാൾ അബ്ദുൽ ജബ്ബാർ ഹസ്രത്തിനെ അദ്ധ്യക്ഷനായി ക്ഷണിക്കുവാനും തീരുമാനിച്ചു. ഐക്യസംഘത്തിൻെറ ആദർശങ്ങളും ഉദ്ദേശങ്ങളും ഉൾക്കൊള്ളിച്ചുകൊണ്ടു കെ. എം. മൌലവിസാഹിബ് ഒരു കത്ത് അറബിയിൽ അദ്ദേഹത്തിന്നയച്ചു. മാത്രമല്ല, അതേ സ്ഥലത്തുവെച്ച്തന്നെ കേരളത്തിലെ ഉലമാക്കളുടെ ഒരു യോഗം കൂടുന്നതാണെന്നും അതിലും അദ്ദേഹംതന്നെ അദ്ധ്യക്ഷതവഹിക്കണമെന്നും അഭ്യർത്ഥിക്കുകയുണ്ടായി. ആ മഹാ പണ്ഡിതനാവട്ടെ, മുടക്കമൊന്നും പറയാതെ ക്ഷണം സ്വീകരിക്കുകയാണുണ്ടായത്.

അന്നത്തെ ചുററുപാടിൽ ഉലമാക്കളെ ഒരുമിച്ചു കൂട്ടുന്നതിലാണ് വിഷമമെന്നു ഞങ്ങൾക്കറിയാം. എന്നാൽ പരേതനായ മണപ്പാട്ട പി. കുഞ്ഞുമുഹമ്മദ് സാഹിബും, (അന്നദ്ദേഹം ഹാജിയായിട്ടില്ല) ടി. കെ. മൗലവി മർഹൂമും ഈ ലേഖകനുംകൂടി തിരുവനന്തപുരംമുതൽ കാസ്രഗോഡ്‌വരെ ഒരു പര്യടനം നടത്തുകയും ആലിമുകളെ നേരിട്ടുകണ്ടു യോഗത്തിന്നു ക്ഷണിക്കുകയും യാത്രാചിലവ് യോഗഭാരവാഹികൾ വഹിക്കുന്നതാണെന്നറിയിക്കുകയും ചെയ്തു. അല്ലാഹുവിൻെറ അനുഗ്രഹത്താൽ യോഗങ്ങൾ രണ്ടും ആലു

വായിൽവെച്ചുതന്നെ നടക്കുകയുണ്ടായി. അവിടെവെച്ച് "കേരള ജംഇയ്യത്തുൽഉലമാ" രൂപീകരിക്കപ്പെടുകയും ചെയ്തു. കേരള ജംഇയ്യത്തുൽ ഉലമായുടെ സ്ഥാപകൻ കെ. എം. മൌലവി സാഹിബായിരുന്നു എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

മൌലവിസാഹിബ് തൻെറ മൂർച്ചയേറിയ നാക്കുകൊണ്ടും തൂലികകൊണ്ടും ഒരേ അവസരത്തിൽ ശത്രുക്കളോട് ധീരധീരം പോരാടിവന്നു. ഇതിന്നിടക്ക് മലബാറിൽനിന്നുള്ള പോലീസും, പോലീസുകാരുടെ ഏജൻറുമാരും അദ്ദേഹത്തെ കെണിയിൽപെടുത്തുവാൻ തക്കം പാർത്തുകൊണ്ടിരിക്കുകയായിരുന്നു. പക്ഷെ, അവരെല്ലാം പരാജിതരാവുകയാണുണ്ടായത്. കൊടുങ്ങല്ലൂരിലെ മുസ്ലിംകൾമാത്രമല്ല, അമുസ്ലിംകളും മൌലവിയുടെ രക്ഷക്കുവേണ്ടി ജീവൻ ബലിയർപ്പിക്കാൻ പോലും തയ്യാറായിരുന്നു. ഒരു ഉദാഹരണം പറയാം. മലബാറിൽനിന്നു ഒരു സബ് ഇൻസ്പക്ടരും പാർട്ടിയും കൊടുങ്ങല്ലൂരിൽ വന്നിട്ടുണ്ടെന്നും അവരുടെ ഉന്നം കെ. എം. മൌലവിയാണെന്നും വിവരം കിട്ടിയതനുസരിച്ചു പലരും പോലീസ് സ്റ്റേഷൻെറ പരിസരത്തിലെത്തി. മലബാറിൽനിന്നു വന്ന സബ്ബ്ഇൻസ്പക്ടരും പാർട്ടിയും അമ്പല നടക്കൽനിൽക്കുന്നതായി കണ്ടു. ഉടനെ കെ. സി. കൃഷ്ണൻകുട്ടിമേനോൻ എന്നൊരാൾ ഇൻസ്പക്ടരുടെ അടുത്തുചെന്നു 'നിങ്ങൾ ഇവിടെ എന്തു ഉദ്ദേശത്തോടുകൂടിയാണ് വന്നിട്ടുള്ളതെന്നു ചോദിച്ചു. ഞങ്ങൾക്ക് ഇവിടെ ഒരാളെ പിടികിട്ടേണ്ടതുണ്ടായിരുന്നു. അത് സാധിക്കുകയുംചെയ്തു എന്നായിരുന്നു അദ്ദേഹത്തിൻെറ മറുപടി. മേനോൻ പറഞ്ഞു: നിങ്ങൾ തയ്യിൽമുഹമ്മദ്കുട്ടിമുസ്ല്യാരെ പിടിക്കുവാൻ വന്നതാണെന്നു കരുതിയാണ് ഞാൻ ചോദിച്ചത്. അദ്ദേഹം ഇവിടെയുണ്ട്. ഇവിടുത്തെ മുസ്ലിംകളെപററി ഞാനൊന്നും അറിയുകയില്ല. എന്നാൽ ഇവിടുത്തെ ഹിന്ദുക്കളുടെ ശവശരീരത്തിൽ ചവിട്ടിക്കൊണ്ടല്ലാതെ നിങ്ങൾക്ക് അദ്ദേഹത്തെ അറസ്റ്റ്ചെയ്യുവാൻ സാധിക്കുകയില്ലെന്നു ഞാൻ തീർത്തു പറയുന്നു.

ഇൻസ്പക്ടർ:— അദ്ദേഹം ഇവിടെയുണ്ടെന്നു ഞങ്ങൾക്കറിയാം എന്നാൽ അദ്ദേഹത്തെ പിടിക്കുവാൻ ഞങ്ങൾക്കുദ്ദേശമില്ല. അതിന്ന് ഞങ്ങൾ വന്നിട്ടുമില്ല.

ഇതിൽനിന്നു മനസ്സിലാക്കാം. കൊടുങ്ങല്ലൂരിലെ മുസ്ലിംകളും അമുസ്ലിംകളും മൌലവി സാഹിബിനെ എത്രമാത്രം സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തിരുന്നുവെന്ന്. കൊടുങ്ങല്ലൂരിൽ മാത്രമല്ല കൊച്ചിസ്റ്റേററിലും തിരുവിതാംകൂറിലും മുസ്ലിംകളും അമുസ്ലിംകളുമായ അനേകം സുഹൃത്തുക്കളദ്ദേഹത്തിന്നുണ്ടായിരുന്നു. തിരുവിതാംകൂറിലെ സാമുദായികവും മതപരവുമായ പ്രവർത്തനങ്ങളിലെല്ലാം വക്കം മൌലവിക്കു പങ്കുണ്ടെന്ന വസ്തുത ആരേയും പറഞ്ഞറിയിക്കേണ്ടതില്ല. അതിലെല്ലാം കെ. എം. മൌലവി സാഹിബിന്നും ഗണ്യമായ പങ്കുണ്ടായിരുന്നു. അത്തരം സംഭവങ്ങൾ വിസ്തരിച്ചെഴുതുകയാണെങ്കിൽ ഒന്നിലധികം വാല്യങ്ങൾതന്നെ വേണ്ടിവരും. ഇത്തരം പ്രവർത്തനങ്ങൾക്കിടയിലാണ് തിരുവിതാംകൂറിലെ ആദ്യത്തെ മുസ്ലിം ഇൻസ്പെക്ടരായ സുലൈമാൻസാഹിബ് മൌലവിയുടെ അടുക്കൽനിന്നും അറബിഭാഷ പഠിച്ചിരുന്നത്.

മൌലവിസാഹിബിൻെറ ഒന്നാമത്തെ ഹജ്ജ് യാത്രയും കൊടുങ്ങല്ലൂരിൽനിന്നുതന്നെയായിരുന്നു. ജനാബുമാർ കോട്ടപ്പുറത്ത് സീതിമുഹമ്മദ് സാഹിബ്, മണപ്പാട്ട് പി. കുഞ്ഞുമുഹമ്മദ് സാഹിബ്, സഹോദരൻ പി. കൊച്ചുമൊയ്തീൻ സാഹിബ്, പി. എ. കുഞ്ഞിക്കോമുസാഹിബ് എന്നീനാലുപേരാണ് മൌലവിസാഹിബൊന്നിച്ചുണ്ടായിരുന്നത്. 1927ലാണ് ഈ ഹജ്ജ് യാത്ര. അന്ന് ഹിജാസിലെ ഭരണാധികാരി ജലാലത്തുൽമലിക്ഇബ്നുസുഊദായിരുന്നു. മേൽപറഞ്ഞ അഞ്ചുപേരും സുൽത്താൻ ഇബ്നുസുഊദിനെ നേരിട്ടുകാണുകയും ഹിജാസിൽ വരുത്തേണ്ടതായി അവർക്ക് തോന്നിയ പരിഷ്കരണങ്ങളടങ്ങിയ ഒരു മെമ്മോറാണ്ടം സുൽത്താൻതിരുമനസ്സിലേക്ക് സമർപ്പിക്കുകയും ചെയ്തു. സുൽത്താൻ തിരുമനസ്സുകൊണ്ട് അവരെ സബഹുമാനം സ്വീകരിക്കുകയും കഴിയുന്ന വേഗത്തിൽ മെമ്മോറാണ്ടത്തിൽ നിർദ്ദേശിച്ച പരിഷ്കരണങ്ങൾ നടപ്പിൽ വരുത്തിക്കൊള്ളാമെന്നു ഉറക്കുകയുംചെയ്തു. പിന്നീട് അവയിൽ പലതും നടപ്പിൽവരുത്തുകയുണ്ടായി.

ഹജ്ജ്യാത്ര കഴിഞ്ഞു തിരിച്ചുവരുമ്പോഴുണ്ടായ ഒരു സംഭവം പ്രത്യേകം പ്രസ്താവ്യമാണ്. ജിദ്ദയിൽ നിന്നും ബോംബക്കു കപ്പൽ കയറിയ ഉടനെ ബോംബെയിലെ പോലീസു സൂപ്രണ്ടിന്നു ഒരു ഊമക്കത്ത് കിട്ടുകയുണ്ടായി. ബ്രിട്ടീഷ്ഗവർമ്മെണ്ടിന്നു പിടികിട്ടേണ്ടഒരുപുള്ളി— തയ്യിൽ മുഹമ്മദ്കുട്ടിമുസ്‌ലിയാർ—ഇന്നിന്നവരൊന്നിച്ച് ഇന്ന തിയ്യതിക്ക് ബോംബെയിലെത്തുന്ന കപ്പലിലുണ്ട്; അദ്ദേഹത്തെ അവിടെ

വെച്ചു അറസ്റ്റ്ചെയ്യേണ്ടതാണ്. പക്ഷെ ഭക്ത ജനങ്ങളെ താൻ എന്തു് ചെയ്യുന്നുവെന്നു് അല്ലാഹു ഊമക്കത്തുകാൎക്ക് കാണിച്ചുകൊടുത്തു. എങ്ങിനെയെന്നാൽ ബോംബെയിലെ പോലീസ് സൂപ്രഡണ്ട് തലശ്ശേരി സ്വദേശിയായ ടി. സി. മാഹിൻസാഹിബായിരുന്നു. കപ്പൽ തുറമുഖത്തെത്തിയപ്പോൾ മാഹിൻസാഹിബ് കൊടുങ്ങല്ലൂരിലെഹാജിമാരെയും കാത്ത്നിൽപുണ്ടായിരുന്നു. അദ്ദേഹം ഹാജിമാരെ സബഹുമാനം സ്വീകരിച്ചു. തന്റെ സ്വ വസതിയിലേക്കാനയിച്ചു. രണ്ടു ദിവസം അദ്ദേഹമൊന്നിച്ചു താമസിച്ചശേഷം അവരെ അഞ്ചുപേരെയും തീവണ്ടിയിൽ കയററി യാത്രയയച്ചു. വണ്ടി ഇളകാറായപ്പോൾ മാഹിൻ സാഹിബ് മൌലവിയുടെ പുറം തടവിക്കൊണ്ട് 'ഒന്നും ഭയപ്പെടേണ്ട; അല്ലാഹു രക്ഷിച്ചുകൊള്ളും' എന്നുപറഞ്ഞുകൊണ്ടാണ് യാത്ര പറഞ്ഞു പിരിഞ്ഞത്. നാട്ടിലെത്തി ഏതാനും ദിവസങ്ങൾക്ക് ശേഷമാണ് ഊമക്കത്തിന്റെ വിവരം ഹാജിമാർ അറിഞ്ഞത്.

ഹജ്ജ്കർമ്മം കഴിഞ്ഞു തിരിച്ചുവന്നതിനു ശേഷവും കേരളമുസ്ലിം ഐക്യസംഘത്തിന്റെ പ്രവർത്തനത്തിൽ തന്നേയാണ് മൌലവിസാഹിബ് മുഴുകിയിരുന്നത്. മൌലവി സാഹിബോ സഹപ്രവർത്തകന്മാരോ ഉത്സാഹക്കുറവു കാണിച്ചുപോയാൽ അപ്പോഴേക്കും അതിന്റെ വിരോധികൾ നൂറുകണക്കായ ആക്ഷേപങ്ങൾ അതിന്റെനേരെ വാരിഎറിയും. സമാധാനം പറയാതെ കഴിയുമോ! ചുരുക്കിപ്പറയാം: ഐക്യസംഘത്തിന്റെ വിരോധികൾതന്നെയാണ് അതിനെഅടിക്കടി വളത്തിക്കൊണ്ടു വന്നത്. 1930–ൽ കെ. എം. മൌലവിയെപ്പോലെതന്നെ തമിഴ് രാജ്യങ്ങളിൽ അഭയാൎത്ഥിയായി താമസിച്ചുവന്ന കട്ടിലശ്ശേരി മുഹമ്മദുമൌലവിസാഹിബും കൊടുങ്ങല്ലൂരിൽ എത്തിച്ചേർന്നു. അതോടെ മൌലവിസാഹിബിന്റെ ഇസ്ലാഹീപ്രസ്ഥാനത്തിന്റെ പ്രവൎത്തനങ്ങൾക്ക് ഓജസ്സും തേജസ്സും വർദ്ധിച്ചു.

1932–ൽ ഐക്യസംഘത്തിന്റെ 10–ാം വാർഷികയോഗം അതിന്റെ ജന്മദേശമായ എറിയാട്ടുവെച്ചുകൂടി. ആ യോഗത്തിന്റെ അദ്ധ്യക്ഷൻ ജനാബ് ബി. പോക്കർസാഹിബായിരുന്നു. മലബാർ ലഹളയിൽ പെട്ടവർ എന്നും പറയപ്പെടുന്നവരുടെ പേരിലുള്ള ചാർജ്ജ് പിൻവലിക്കുവാനായി അന്നു് ബി. പോക്കർസാഹിബ് അക്ഷീണപരിശ്രമം ചെയ്തുവരികയായിരുന്നു. യോഗം നടന്നുകൊണ്ടിരിക്കുമ്പോഴാണ് കെ. എം. മൌലവി മുതലായവരുടെ പേരിലുള്ള ചാർജ്ജ് ഗവർമ്മേണ്ട് പിൻവലിച്ച വിവരം ഞങ്ങൾക്ക് കിട്ടിയത്. അന്നൊരു പെരുന്നാളിന്റെ പ്രതീതിയായിരുന്നു ഞങ്ങൾക്ക്. ഇതിനുവേണ്ടി പരിശ്രമിച്ച പോക്കർസാഹിബിനെ അഭിനന്ദിച്ചുകൊണ്ടുള്ള ഒരു പ്രമേയം അവിടെ വെച്ചുതന്നെ പാസ്സാക്കി. തുടന്നു എം. സി. സി. അബ്ദുറഹിമാൻ സാഹിബിന്റെ ഒരഭ്യൎത്ഥനയും യോഗംമുമ്പാകെ വന്നു. അളിയങ്കയെ (കെ. എം. മൌലവി) മലബാറിലേക്ക് വിട്ടുതരണമെന്നും മേലിൽ അളിയങ്കാന്റെ പ്രവൎത്തനകേന്ദ്രം മലബാറായിരിക്കണമെന്നുമായിരുന്നു ആ അഭ്യർത്ഥന. മനമില്ലാമനസ്സോടെയാണെങ്കിലും ആ അഭ്യൎത്ഥന യോഗം സ്വീകരിക്കുകയുംചെയ്തു.

മൌലവിയുടെ പിന്നത്തെ ശ്രമം സ്വദേശത്തേക്കുള്ള മടക്കത്തിന്നു് വേണ്ടിയായിരുന്നു. അല്ലാഹുവിന്റെ അനുഗ്രഹത്തോടുകൂടി മൌലവി സാഹിബിനേയും ഭാര്യയേയും മാത്രമല്ല, സീമന്തപുത്രൻ കുഞ്ഞഹമ്മദിനേയും (ഇപ്പോൾ മദിരാശി ജനറൽ ആസ്പത്രിയിലെ ഡോക്ടർ) അനുജൻ അബ്ദുല്ലയേയും (ഇപ്പോൾ നാട്ടിൽതന്നെ സ്വന്തം കാര്യം നോക്കിവരുന്നു.) തൃതീയപുത്രൻ അബ്ദുസ്സമദിനേയും (ഇപ്പോൾ മദീനാ മുനവ്വറായിലെ അദ്ധ്യാപകൻ) സന്തോഷപൂർവ്വം നാട്ടിലേക്കയച്ചു. ഈ ചടങ്ങുകളിലെല്ലാം പ്രധാന പങ്കുവഹിക്കുവാനുള്ള ഭാഗ്യം ലഭിച്ചത് ഈയുള്ളവനു് തന്നെയായിരുന്നു. അനന്തര ജീവിതത്തെപ്പററി ഞാനൊന്നും വിവരിക്കേണ്ട ആവശ്യമില്ല. 1947മുതൽ 959 നവമ്പർവരെ തിരൂരങ്ങാടിയിൽ ഞങ്ങൾ ഒന്നിച്ചു താമസിച്ചു. പിന്നീട് എന്റെ താമസം തലശ്ശേരിയിലായിരുന്നുവെങ്കിലും കൂടെക്കൂടെ കാണാറുണ്ടായിരുന്നു. സ്വൎഗ്ഗലോകത്തും അല്ലാഹു ഞങ്ങളെ ഒരുമിച്ചുകൂട്ടിത്തരട്ടെ, ആമീൻ.!!!

# ചിതറിയ ചിന്തകൾ

ഭൂരിപക്ഷ ഭരണത്തിൽ വിശ്വസിക്കുന്ന ഒരു ഭൗതിക ഭരണം നടക്കുന്ന ഭാരതത്തിൽ നമ്മുടെ ഭാവിതലമുറ മുസ്ലിംകളായി വളരാനും നമുക്കുള്ള ആപത്തുകൾ തടുക്കുവാനും സംഘടനയല്ലാതെ മറ്റെന്ത് വഴിയുണ്ട് എന്ന് മൗലവി ഗൽഗദകണ്ഠനായി എന്നോട് ചോദിച്ചത് ഞാനിന്നും ഓർക്കുന്നു.


ലേഖകൻ

## സി. എച്ച്. മുഹമ്മദ്കോയ, എം. പി.

ഞാൻ കെ. എം. മൗലവി സാഹിബിനെക്കുറിച്ചു വളരെ ചെറുപ്പത്തിലേ കേട്ടിരുന്നു. അദ്ദേഹത്തിന്റെ അളിയൻ എം. സി. സി. അഹ്മദ്മൗലവിയും സ്നേഹിതൻ പി. കെ. മൂസമൗലവിയും എന്റെ സ്വദേശമായ അത്തോളിയിലെ ബോർഡ് മാപ്പിളസ്കൂളിൽ അദ്ധ്യാപകന്മാരായിരുന്നു. അക്കാലത്തു ഞാൻ കേവലം ഒരു കൊച്ചുബാലനായിരുന്നുവെങ്കിലും എന്റെ മാതൃ സഹോദരിയുടെ പുത്രന്മാർ പ്രസ്തുത മൗലവിമാരുടെ ശിഷ്യന്മാരായിരുന്നു. അതിനുപുറമെ എന്റെ മാതുലൻ അതെസ്കൂളിലെ ഖുർആൻ അദ്ധ്യാപകനായിരുന്നതിനാൽ മൗലവിമാരുമായി വളരെ അടുത്തിടപെട്ടിരുന്നു. എന്റെ മാതൃഗൃഹത്തിലെ സ്ത്രീകൾക്കുപോലും അവരെ അറിയാമായിരുന്നു. അക്കാരണത്താൽ എനിക്കു ഓർമ്മവെച്ചതുമുതൽ ഞാൻ അവരെപ്പററി കേട്ടിരുന്നു. അക്കാലത്തു അത്തോളിസ്കൂളിലും പഴയപള്ളിയിലെ അറബിക്ലാസിലും അറബിപഠനത്തിന്നു നല്ല സ്റ്റാണ്ടേർഡുണ്ടായിരുന്നു. ഞാൻ പഠിക്കാൻവരുമ്പോഴേക്കും അതെല്ലാം അസ്തമിച്ചിരുന്നുവെങ്കിലും അതിന്റെ ഫലമായി അൽമുർശിദിന്റെയും മാർഗ്ഗദർശകന്റെയും വാല്യങ്ങൾ എനിക്ക് വായിക്കാൻകിട്ടി. ഇതിനു എനിക്കു പ്രോത്സാഹനം നൽകിയവരിൽ എന്റെ വന്ദ്യഗുരുഭൂതനായിരുന്ന ഈസക്കുട്ടി മാസ്റ്ററും ഉൾപ്പെടും. ഈ മാസികകളിലൂടെ എന്റെ കുരുന്നു മനസ്സിൽ കെ. എം. മൗലവിയോടുള്ള ബഹുമാനം കരുപ്പിടിച്ചു. മതസാഹിത്യം വായിക്കുവാനുള്ള ആസക്തിയും എനിക്ക് അക്കാലത്തുണ്ടായി അന്ന് എന്റെ പ്രായത്തിനു നിരക്കുന്ന ഒരു വാസനയല്ല അതെന്നു പറയേണ്ടതില്ലല്ലോ.

അത്തോളിയിൽ അക്കാലത്തു മൗലവി കുടുക്കുടെ വരാറുണ്ടായിരുന്നു. എന്നാൽ ഞാൻ അന്നു നന്നെ ചെറുപ്പമായിരുന്നതിനാലും മൗലവിയുടെ സഹവാസം അധികവും ഒഹാബികളെന്നു വിളിക്കപ്പെടുന്ന വിഭാഗത്തിന്റെ കൂടെയായിരുന്നതിനാലും മുസ്ലിംരാഷ്ട്രീയ പ്രവത്തനം എന്റെ ഗ്രാമത്തിൽ എത്തി നോക്കിയിട്ടില്ലാത്തതിനാലും എനിക്കദ്ദേഹവുമായി പരിചയപ്പെടാൻ കഴിഞ്ഞില്ല.

കൊയിലാണ്ടി ഹൈസ്കൂളിൽ അഞ്ചാംഫാറത്തിലോ ആറാം ഫാറത്തിലോ ഞാൻ പഠിക്കുന്നകാലത്താണ് പൊന്നാനി എം. എസ്. എഫിന്റെ (മുസ്ലിംവിദ്യാർത്ഥി ഫെഡറേഷൻ) ഒരു

കോൺഫറൻസിൽ അദ്ധ്യക്ഷതവഹിക്കാൻ എന്റെ സ്നേഹിതനും ഇപ്പോഴും ഒരു കമ്യൂണിസ്റ്റ് കാരനുമായ മി: എം. കട്ടിഹസ്സൻ എന്നെ ക്ഷണിച്ചത്. അദ്ധ്യക്ഷ കസാലയിലിരിക്കാൻ അനംഗശ്മശ്രുവായ ഒരു യുവ വിദ്യാർത്ഥിയെയും പ്രസംഗിക്കാൻ വയോവൃദ്ധനായ മൗലവി സാഹിബിനെയും ക്ഷണിക്കാൻ മി: കട്ടിഹസ്സനെ പ്രേരിപ്പിച്ച ചേതോ വികാരം എനിക്കിന്നും അജ്ഞാതമാണ്. എന്നാൽ വിറക്കുന്ന കാലുകളോടെയാണ ഞാനാ അഗ്രാസന മണ്ഡപത്തിലിരുന്നതെന്ന വസ്തുത ഞാനിപ്പോഴും സ്മരിക്കുന്നു. പരമാവധി വിനയാന്വിതനായി പ്രായപൂർത്തി ആകാത്ത അന്നത്തെ അദ്ധ്യക്ഷനെ "ബഹുമാനപ്പെട്ട അദ്ധ്യക്ഷരെ'' എന്നു അക്ഷരസ്ഫുടതയോടെ ആ മഹാൻ അഭിസംബോധനം ചെയ്തപ്പോഴും ഞാൻ അഭിമാന വിജൃംഭിതനാകുകയല്ല, ഭയ ചകിതനാവുകയാണുണ്ടായത്. അതിന്നു മനശ്ശാസ്ത്രപരമായ ഒരു വിശദീകരണം തരാൻ സാദ്ധ്യമല്ല. പക്ഷെ സംഭവിച്ചതങ്ങിനെയാണ്. യോഗാനന്തരം അന്നത്തെ കട്ടി പ്രസിഡണ്ടിന്നു മൌലവിയിൽനിന്നു കട്ടിയുള്ള പല ഉപദേശങ്ങളും കിട്ടി.

ഈ സമാഗമത്തിന്നുശേഷം പലതവണ പലേടത്തുവെച്ചും ഞാൻ ആ മഹാനെ കണ്ടിട്ടുണ്ട്. മലബാർ ജില്ലാമുസ്ലിംലീഗിന്റെ വക്കിംഗ കമ്മിററി എവിടെവെച്ചാലും അവിടെയൊക്കെ കയ്യിൽനിന്നു കാശുചെലവാക്കി വന്നുചേരുന്നു അതിൽ സംബന്ധിക്കുക അദ്ദേഹത്തിന്റെ ഒരു വ്രതമായിരുന്നു. അന്നു ജ: സത്താർസേട്ടുസാഹിബിന്റെകൂടെ ഈ വക്കിംഗ കമ്മിററികളിൽ സംബന്ധിക്കുവാൻ എനിക്കും എന്റെ പ്രിയ സ്നേഹിതൻ കൊയിലാണ്ടി എം. അബ്ദുള്ളക്കുട്ടി ഹാജിക്കും സന്ദർഭം ലഭിക്കാറുണ്ട്. അപ്പോഴൊക്കെ ഞങ്ങൾ മൌലവിസാഹിബിനെ കാണാറുണ്ടായിരുന്നു. മൗലവിസാഹിബിന്റെ ഉത്തരവാദബോധത്തെ സത്താർസേട്ടു സാഹിബ് പലപ്പോഴും പ്രശംസിക്കുന്നതു ഞാൻ കേട്ടിട്ടുണ്ട്. സീതിസാഹിബിനെ സംബന്ധിച്ചേടത്തോളം മൌലവി ഒരു സുഹൃത്തും ഫിലോസഫറും ഗൈഡുമായിരുന്നു. ഈ രണ്ടു നേതാക്കന്മാരുമായുമുള്ള മൌലവിയുടെ അടുപ്പമാണ്. തിരൂരങ്ങാടി യത്തീംഖാനക്കു കാരണമായത്. കോളറയിൽ പെട്ടു മാതാപിതാക്കൾ നഷ്ടപ്പെട്ട അനേകം യത്തീംമക്കളെ ശ്രീ: നായനാരുടെ നേതൃത്വത്തിൽ ഒരനാഥശാല ഏറ്റുവാങ്ങി വളർത്തുവാൻ പരിപാടിയുണ്ടായി. ആ കട്ടികൾ മുസ്ലിം കളായി വളരണമെന്നു നിർബ്ബന്ധമുണ്ടായിരുന്ന മൌലവിസാഹിബ് ജ: സീതിസാഹിബുമായും മററും ആലോചിച്ച് ആദ്യം ജെ. ഡി. ററി. യുടെ കീഴിൽ തിരൂരങ്ങാടിയിൽ ഒരനാഥാലയം തുടങ്ങി. പിന്നീടു സംഗതിവശാൽ അതു സ്വതന്ത്രമായി നടത്തേണ്ടിവന്നു. മൌലവിസാഹിബിന്റെ ഈമാനും എം. കെ. ഹാജിസാഹിബിന്റെ സമുദായസ്നേഹവും സീതിസാഹിബിന്റെ മാർഗ്ഗദർശനവും സത്താർ സേട്ടുസാഹിബിന്റെ ഉപദേശവും മാത്രം മൂലധനമായി. എം. കെ. ഹാജിനൽകിയ ഒരു വീട്ടിൽ ആരംഭിച്ച പ്രസ്തുത യത്തീംഖാന 600അന്തേവാസികളുള്ള കേരളത്തിലെ ഏററവും വലിയ അനാഥമന്ദിരമായി ഉയർന്നിരിക്കുന്നു. സഊദാമ്പാദിൽ കല്ലിലും കുമ്മായത്തിലും കെട്ടിയുയർത്തപ്പെട്ട ആ കെട്ടിട സമൂഹങ്ങൾക്കുള്ളിൽ ഒരു വൃദ്ധന്റെ ആത്മാത്മത അള്ളിപ്പിടിച്ചു കിടക്കുന്നുണ്ട്. ആ വയോവൃദ്ധനു, ആ ജ്ഞാനവൃദ്ധനു, കെ. എം. മൌലവിക്കുള്ള ഏററവുംവലിയ സ്മാരകവും അതുതന്നെയാണ്.

ജ: സീതിസാഹിബിന്റെ പുത്രൻ കെ. എസ്. മുഹമ്മദുസാഹിബി (ബി. എ.)ന്റെ വിവാഹത്തിന്നു സെയ്തുമ്മർ ബാഫഖിതങ്ങളും ഞാനും സംബന്ധിച്ചിരുന്നു. അന്നു മൗലവിസാഹിബും ഞങ്ങളുടെകൂടെ ഉണ്ടായിരുന്നു. ഞങ്ങൾ ഒന്നിച്ചാണ് തൃശ്ശൂർ പള്ളിയിൽനിന്നു 'സുബ്ഹ്'' നമസ്കരിച്ചത്. നമസ്കാരത്തിന്നുശേഷം വളരെനേരം മൗലവിസാഹിബ് സ്തോത്രങ്ങളിൽ വ്യാപൃതനായിരിക്കുന്നതു ഞാൻ കാണുകയുണ്ടായി. അക്കാലത്തൊക്കെ അനാരോഗ്യം വകവെക്കാതെ തഹജ്ജുദ് നമസ്കാരം മൗലവി ശ്രദ്ധാപൂർവ്വം നിർവ്വഹിക്കാറുണ്ടായിരുന്നുവെന്ന വസ്തുതയും ഞാനിപ്പോഴും ഓർമ്മിക്കുന്നു. ഈ കൊട്ടങ്ങല്ലൂർ യാത്രയിൽ മൗലവി തന്റെ അഭയാർത്ഥി ജീവിതകാലത്തെ പല കഥകളും എന്നെ കേൾപ്പിക്കുകയുണ്ടായി. ആ കഥകളിലെല്ലാം മുഴച്ചു നിന്ന ഒരു സംഗതി മൗലവിയുടെ സത്യസന്ധതയായിരുന്നു. താൽക്കാലികമായ വിഷമതകളുണ്ടായാലും സത്യസന്ധരെ ദൈവം കൈവെടിയുകയില്ല എന്ന ഗുണപാഠവും ആ കഥകളിൽ അടങ്ങിയിരുന്നു.

എന്റെ ഹജ്ജ്‌യാത്രയിലാണ് മൗലവി സാഹിബും ഞാനുമായി കൂടുതൽ അടുത്തത്. മീനായിൽ ഞങ്ങളുടെ കേമ്പിൽ ഹജ്ജിനെപ്പററി ഒരു പ്രസംഗം നടന്നു. ഹജ്ജിന്റെ മാഹാ

ത്വം, ഇബ്രാഹിംനബിയുടെ പരീക്ഷ, ഇസ്മായിൽനബിയുടെ ത്യാഗസന്നദ്ധത മുതലായ വിഷയങ്ങളെ അധികരിച്ചുള്ള ആത്മാർത്ഥമായ പ്രസംഗം കഴിഞ്ഞപ്പോഠം ഒഹ്ഹാബികളും സുന്നികളും ഈ അഭിപ്രായവ്യത്യാസങ്ങളിൽ അതിരുകവിഞ്ഞ താല്പര്യമില്ലാത്തവരുമൊക്കെ അ ട ങ്ങി യ ആ സദസ്യരുടെ കണ്ണുകളിൽനിന്നു കണ്ണീർക്കണങ്ങഠം ഇററിററുവീഴുന്നുണ്ടായിരുന്നു.

ഹജ്ജ്കഴിഞ്ഞു മൗ ല വി സാ ഹി ബ് എന്റെകൂടെ റിസ്വാനി എന്ന കപ്പലിൽ ഇന്ത്യയിലേക്കു മടങ്ങി. തന്നെ ശ ല്യ പ്പെ ട ത്തിക്കൊണ്ടിരുന്ന അർശസ്സിന്റെ കഷ്ടതകഠം അദ്ദേഹം അനുഭവിച്ചിരുന്നുവെങ്കിലും മററുള്ളവർക്കുതാനൊരു ഭാരമാകാതിരിക്കാൻ അദ്ദേഹം ശ്രദ്ധിച്ചിരുന്നു. കപ്പലിലെസമയം മിക്കവാറും ധ്യാനത്തിനും പ്രാർത്ഥനക്കും ദിക്റിനും സദുപദേശങ്ങഠംക്കുമാണ് ചെലവഴിച്ചത്.

1963 ജനുവരി 1-ാംനു- തി രു ര ങ്ങാ ടി യിൽവെച്ചു യത്തീംഖാനയുടെ ഒരു വർക്കിംഗ കമ്മിററിയോഗം അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽചേർന്നു. യത്തീംഖാനയുടെ ബിൽഡിംഗ് ഫണ്ടിലേക്കു അംഗങ്ങളെല്ലാം സംഭാവനകഠം ചെയ്തപ്പോഠം മൗലവിക്കും ഒരാഗ്രഹം, വ ല്ല തും നൽകണമെന്നു. ന്യൂറുരൂപ്പിക അദ്ദേഹം വാഗ്ദാനം ചെയ്തു. ധനവാനല്ലെങ്കിലും മൗലവി വലിയ സൽക്കാരപ്രിയനായിരുന്നു. ഇരുവരെ നിർബ്ബന്ധിച്ചതിന്റെ ഫലമായി ഞാൻ കരിയൻ കഴിയിൽ ഹൌസിൽചെന്നു ഒന്നിലധികം തവണ ചായ കുടിച്ചിട്ടുണ്ട്.

മൗലവി അർശസ്സ് രോഗത്തിനു ചികിത്സിക്കാൻ ഡോ: സലീമിന്റെ നേ ഴ് സി ങ്ങ് ഹോമിൽ താമസിക്കുന്നകാലത്ത് ഞാൻ അദ്ദേഹത്തെ കാണുകയുണ്ടായി. മുസ്ലിംലീഗിനെ ശക്തിപ്പെടുത്താൻ എന്നെ വിളിച്ചു പ്രത്യേകം ഉപദേശിച്ചു. ഭൂരിപക്ഷ ഭരണത്തിൽ വിശ്വസിക്കുന്ന ഒരു ഭൗതികഭരണം നടക്കുന്ന ഭാരതത്തിൽ നമ്മുടെ ഭാവിതലമുറ മുസ്ലിംകളായി വളരാനും നമുക്കുള്ള ആപത്തുകഠം തടുക്കുവാനും സംഘടനയല്ലാതെ മറെറന്തു വഴിയുണ്ട് എന്നു മൗലവി ഗൽഗദകണ്ഠനായി എന്നോടു ചോദിച്ചതു ഞാൻ ഇന്നും ഓർക്കുന്നു.

സമുദായത്തിനു തീർത്താൽ തീരാത്ത ഒരു നഷ്ടമാണ് മൗലവിയുടെ മരണംകൊണ്ടു സംഭവിച്ചത്. അല്ലാഹു ആ മഹാനുപരലോക സുഖം നൽകട്ടെ എന്നു പ്രാർത്ഥിക്കുക മാത്രമെ ന മു ക്കു ചെയ്യാൻ കഴിയൂ!

# കെ. യം. മൌലവിയും ഖുർആനും

എൻ. വി. അബ്ദുസ്സലാം ബിൻ മുഹമ്മദ്

ജീവിതപ്രശ്നങ്ങളിൽ ഏററവും പ്രധാനമായ സംഗതിയാണല്ലോ രാഷ്ട്രീയം. അതും മുസ്ലിംകൾ ഖുർആന്റെയും സുന്നത്തിന്റെയും വെളിച്ചത്തിൽ തന്നെയാണ് കയ്യാളേണ്ടതെന്നും ഇസ്ലാമികരാഷ്ട്രം സ്ഥാപിതമായിട്ടില്ലാത്ത സ്ഥലത്തും അവർ രാഷ്ട്രീയം അന്യോന്യം ആലോചിച്ചിട്ടാണ് കയ്യാളേണ്ടതെന്നും അതിന്നുള്ള ഏർപ്പാട് അവർ ചെയ്തിരിക്കണമെന്നും അദ്ദേഹത്തിൽനിന്നാണ് ഞാൻ പഠിച്ചത്.

എന്റെ ജീവിതത്തിലെ പ്രധാനപ്പെട്ട രണ്ട് നാഴികക്കല്ലുകളിൽ രണ്ടാമത്തേത് ആരംഭിക്കുന്നത് ബഹുമാനപ്പെട്ട ജ: കെ. യം. മൌലവിയുമായുള്ള ബന്ധത്തോടു കൂടിയാണ്. എന്റെ ഗുരുനാഥൻ പരേതനായ നാലകത്ത് അഹമ്മദ്കുട്ടി മുസ്ലിയാരുമായുള്ള ശിഷ്യബന്ധത്തിൽ നിന്നാണ് എന്റെ ജീവിതത്തിലെ ഏററവും പ്രധാനമായ നാഴികക്കല്ലുകളിൽ ഒന്നാമത്തേത് ആരംഭിക്കുന്നത്. ഞാൻ അറബിഭാഷ വശമാക്കിയത് അദ്ദേഹത്തിൽ നിന്നാണ്

രണ്ടാമത്തെ നാഴികക്കല്ല് ആരംഭിക്കുന്നത് ഖുർആൻ ഇപ്പോഴും മാതൃകയാക്കുവാൻ പററിയ ഒരു സജീവ ഗ്രന്ഥമാണെന്ന് മനസ്സിലാക്കുന്നതിൽ നിന്നാണ്.

ജ: അഹമ്മദ്കുട്ടി മുസ്ലിയാരിൽ നിന്നു അറബിഭാഷ പഠിച്ചതിന്ന് ശേഷം (അത് 1928ന്ന് മുമ്പായിരുന്നു) എന്റെ ജീവിതം ഒരു എത്തും പിടിയും കിട്ടാതെ നട്ടം തിരിയുന്ന ഒരാളുടെ ജീവിതമായിരുന്നു. എന്നാൽ ഏകദേശം മുപ്പതുകൊല്ലം മുമ്പ് അഹമ്മത്കുട്ടി മുസ്ലിയാർ നിര്യാതനായതിന്നുശേഷമാണ് കെ. യം. മൌലവി സാഹിബുമായി പരിചയപ്പെടുവാൻ എനിക്കവസരം സിദ്ധിച്ചത്.

മുപ്പത് കൊല്ലം മുമ്പ് തന്നെ ഞങ്ങൾ തമ്മിൽ പരിചയപ്പെട്ടുവെങ്കിലും അടുത്തബന്ധം ഉണ്ടാവാൻ തുടങ്ങിയത് 1944ൽ തിരൂരങ്ങാടി യതീംഖാനായുടെ ഉദ്യോഗസ്ഥനായി എനിക്ക് താമസിക്കുവാൻ അവസരം കിട്ടിയപ്പോഴാണ്. ഖുർആൻ അവതരിപ്പിക്കപ്പെട്ടത് വാസ്തവത്തിൽ ലോകാവസാനം വരെയുള്ള മനുഷ്യസമുദായത്തിന്ന് അവരുടെ ജീവിതത്തിലെ നാനാതുറകളിലും വെളിച്ചം നൽകുവാൻ തക്കവണ്ണമാണെന്നും അത് ശരിക്കും പഠിച്ചും പിൻപററിയും നടക്കുന്നതിലാണ് ലോകത്തിന്ന് രക്ഷയെന്നും മുമ്പ്തന്നെ മനസ്സിലാക്കിയിരുന്നുവെങ്കിലും എന്റെ മനസ്സിന്നു തക്കതായ ശാന്തി കിട്ടിയത് കെ. യം. മൌലവി സാഹിബുമായി അടുത്തബന്ധം ആരംഭിച്ചതിന്നു ശേഷമാണ്. ദൈനംദിനം ഉണ്ടാകുന്ന ജീവിത പ്രശ്നങ്ങളിൽ ഈ കാലത്തും അത് മാതൃകയാക്കി ജീവിക്കാമെന്നു ഇന്നത്തെ പല പണ്ഡിതന്മാരും മനസ്സിലാക്കിയിട്ടില്ല. കെ. യം. മൌലവി സാഹിബ് അത് മനസ്സിലാക്കിയിരുന്നു. ഖുർആന്റെ മാതൃകയും വിവരണവും നബി (സ. അ.) തിരുമേനിയുടെ ചര്യയുടെ വെളിച്ചത്തിൽ പ്രായോഗികമാക്കാമെന്നു ലോകത്തിന്നു കാണിച്ചുകൊടുത്ത പൂർവ്വീകന്മാരായ മഹാപണ്ഡിതന്മാരുടെ കൂട്ടത്തിൽ ഉൾപ്പെടേണ്ടുന്ന ഒരാൾ നമ്മുടെ കാലത്ത് നമ്മു

ടെ ഒന്നിച്ചു ജീവിച്ചു എന്നതാണ് കെ. യം. മൌലവി സാഹിബിനെ സംബന്ധിച്ച വാസ്തവം.

ജീവിത പ്രശ്നങ്ങളിൽ ഏററവും പ്രധാനമായ സംഗതിയാണല്ലോ രാഷ്ട്രീയം. അതും മുസ്ലിംകൾ ഖുർആന്റെയും സുന്നത്തിന്റെയും വെളിച്ചത്തിൽ തന്നെയാണ് ഇപ്പോഴും കയ്യാളേണ്ടതെന്നും, ഇസ്ലാമിക രാഷ്ട്രം സ്ഥാപിതമായിട്ടില്ലാത്ത സ്ഥലത്തും അവർ രാഷ്ട്രീയം അന്യോന്യം ആലോചിച്ചിട്ടാണ് കയ്യാളേണ്ടതെന്നും, അതിനുള്ള ഏർപ്പാടുകൾ അവർ ചെയ്തിരിക്കേണമെന്നും അദ്ദേഹത്തിൽ നിന്നാണ് ഞാൻ പാഠിച്ചത്.

സകാത്ത് (നിർബ്ബന്ധദാനം) വിതരണത്തെ സംബന്ധിച്ചടത്തോളം അടുത്ത കാലം വരെ എന്റെ ധാരണ ഇസ്ലാമിന് ഭരണകൂടമുള്ളേടത്ത് മാത്രമേ വ്യക്തികളിൽ നിന്നു സകാത്ത് പിരിപ്പിച്ചെടുത്ത് വിതരണം ചെയ്യുവാൻ ഏർപ്പാട് വേണ്ടതുള്ളൂ എന്നായിരുന്നു. നബി (സ. അ.) സകാത്ത് പിരിപ്പിച്ചു വിതരണം ചെയ്യുവാൻ തുടങ്ങിയതു മദീന: യിൽ എത്തിയതിന്നു ശേഷമായിരുന്നുവല്ലോ; അതിന്നു മുമ്പ് അങ്ങിനെ ചെയ്തതായി അറിയപ്പെടുന്നില്ലല്ലോ എന്നായിരുന്നു ഞാൻ മനസ്സിലാക്കിയിരുന്നതു. അതെല്ലാം, ഭരണകൂടം സ്ഥാപിച്ചതിന്നുശേഷമേ വിതരണം ഏറെറടുക്കേണ്ടതുള്ളൂവെന്നതിന്നു തെളിവായും കരുതിവന്നു.

എന്നാൽ മദീന:യിൽ വന്നതിന്നു ശേഷമാണ് പള്ളി പണിയിച്ചതും ജുമുഅയും ജമാഅത്തും സ്ഥാപിച്ചതും. അതുപോലെ മക്ക:യിൽ വെച്ചാരംഭിച്ചിട്ടില്ലാത്ത പലതും മുസ്ലിംകൾ തങ്ങളുടെ കടമയായി മനസ്സിലാക്കിവരുന്നുണ്ട്. വിവാഹം, വിവാഹമോചനം, സ്വത്തവകാശം തുടങ്ങിയ പലതിലും വ്യക്തമായ നിയമങ്ങൾ വന്നതു മദീന:യിൽ പോയതിന്നു ശേഷമാണ് എന്ന വസ്തുത പരിഗണിക്കുവാൻ എനിക്ക് വിട്ടുപോയതുകൊണ്ടായിരുന്നു കെ. യം. മൌലവിസാഹിബിന്റെ നിഗമനം എനിക്ക് മനസ്സിലാവാതിരുന്നതെന്നു പിന്നീടെനിക്ക് ബോദ്ധ്യപ്പെടുകയുണ്ടായി.

സാധാരണ മൌലവിമാർ ഖുർആനും സുന്നത്തും പിൻപററുവാൻ ഉപദേശിക്കാറുണ്ടെങ്കിലും പതിവായി ഖുർആൻ ഓതി ചിന്തിക്കുന്നവരുടെ എണ്ണം അവരിൽ എത്രയുണ്ടെന്നറിയുകയില്ല. കെ. യം. മൌലവി പതിവായി ഖുർആൻ ഓതുന്ന ആളായിരുന്നു. ഖുർആൻ മുഴ

വിൻം അദ്ദേഹത്തിന്നു് മന:പാഠമുണ്ടോ എന്നെ നിക്കറിയുകയില്ല. ഖുർആനിൽ ഏതൊരു ഭാഗ ത്തു്നിന്നു സംശയം ചോദിച്ചാലും അതിന്നുത്ത രം പറയുവാൻ അദ്ദേഹത്തിന്നു് വിഷമമുണ്ടാകാ റില്ല. ഓരോ ആയത്തിന്റെ വ്യാഖ്യാനത്തെ പററിയും പൂർവ്വീകന്മാരായ മഹാ പണ്ഡിത ന്മാർ സ്വീകരിച്ച വഴി ഏതാണെന്നും, എവിടെ യെല്ലാമാണ് പിഴച്ച പാർട്ടികൾക്കബദ്ധം പററിയതെന്നും അദ്ദേഹത്തിന്നു് നന്നായി അറി യാമായിരുന്നു. നമ്മുടെ രാജ്യങ്ങളിലെല്ലാം ഖുർ ആൻ വിവരിക്കുന്ന ദർസുകൾ ഉണ്ടായിരിക്കണ മെന്നു അദ്ദേഹം അതിയായ ആശ പ്രകടിപ്പി ച്ചിരുന്നു. അദ്ദേഹത്തിന്നു ആരോഗ്യം കുറഞ്ഞു വരുവാൻ തുടങ്ങുന്നതിന്നു് മുമ്പ് അദ്ദേഹം തന്നെ പതിവായി ഖുർആൻ ജനങ്ങൾക്ക് വി വരിച്ചുകൊടുക്കാറുണ്ടായിരുന്നു.

ഖുർആനും സുന്നത്തും അറബി സാഹിത്യ വും പഠിപ്പിക്കുന്ന ഉന്നത വിദ്യാലയങ്ങൾ നടന്നു കാണുവാൻ വളരെ ആശയുള്ളഒരാളായി രുന്നു അദ്ദേഹം. വാഴക്കാട് ദാറുൽ ഉലൂം മദ്രസ: ഒരു ഉയർന്ന അറബിക്കോളേജാക്കി ഉയർത്തു വാൻ പരേതനായ കൊയപ്പത്തൊടി അഹ്മദ് കുട്ടിസാഹിബിനെ അദ്ദേഹം ഉപദേശിക്കുക യും, അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരം ആദ്യം പറവണ്ണ മൊയ്തീൻകുട്ടി മൌലവിയെയും പി ന്നീട് എം. സി. സി. അബ്ദുറഹ്മാൻ മൌല വിയെയും അവിടെ നിയമിക്കുവാൻ അഹ്മദ് കുട്ടിഹാജി മുതലെടുക്കുകയും ചെയ്തിരുന്നു.

വാഴക്കാട് ദാറുൽ ഉലൂം അറബികോളേ ജിൽ നിന്നു ജ: എം. സി. സി. അബ്ദുറഹിമാൻ മൌലവിയും സഹാദ്ധ്യാപകന്മാരും അദ്ധ്യേതാ ക്കളും വിട്ടുപോന്നതിന്നു ശേഷവും അറബി കോളേജുകളുടെ കാര്യത്തിൽ കെ. യം. മൌല വി സാഹിബ് അതിയായ താല്പര്യം പ്രദർശി പ്പിച്ചിരുന്നു. തിരൂരങ്ങാടിയിൽ തന്നെ തന്റെ നേതൃത്വത്തിൽ ഒരു അറബികോളേജ് സ്ഥാപി ക്കുവാൻ അദ്ദേഹത്തിന്നു അഭിലാഷമുണ്ടായി രുന്നു. ഈ വിഷയം അദ്ദേഹം പലരോടും പല പ്പോഴും ഉപദേശിച്ചുകൊണ്ടിരുന്നതാണ്. കെ. യം. മൌലവിയുടെ സ്മരണ നില നിർത്തുവാൻ വേണ്ടി ഇപ്പോൾ ട്രസ്റ്റും മററും രൂപീകരിച്ചി ട്ടുണ്ടല്ലോ.

ആ ട്രസ്റ്റിന്റെയും മററും ശ്രദ്ധയിൽ പെ ടേണ്ടുന്ന ഏററവും പ്രധാനമായ ഒന്നാണ് അറ ബികോളേജ് സ്ഥാപനം. രണ്ടാമത്തേതു് ഖുർ ആൻ ദർസുകൾ പലേടത്തും ആരംഭിക്കലു മാണ്.

കെ. യം. മൌലവിക്ക് ലോകത്തിൽ ആ രോടും വെറുപ്പുണ്ടായിരുന്നില്ല. ഒരാളെ പററി യും അദ്ദേഹം ചീത്തവാക്ക് ഉപയോഗിക്കാറി ല്ലായിരുന്നു. ഒരാൾക്കും ദോഷം വരുവാൻ അ ദ്ദേഹം ആഗ്രഹിച്ചിരുന്നില്ല. ഇസ്ലാമിന്റെ ശത്രുക്കളെ പററിയും കൂടി അദ്ദേഹത്തിന്റെ നയം അതായിരുന്നു. ശത്രുക്കളെ സംബന്ധി ച്ചേടത്തോളം അല്ലാഹു താൻ ഉദ്ദേശിക്കുന്ന നട വടി എടുത്തുകൊള്ളും; ഒന്നുകിൽ അവരെ ശി ക്ഷിക്കും; അല്ലെങ്കിൽ അവർക്ക് വേദിച്ചുമടങ്ങു വാൻ അവസരം കൊടുക്കുകയും അവരുടെ വേദം സ്വീകരിക്കുകയും ചെയ്യേക്കും. ഈ അർത്ഥം വരുന്ന ഖുർആനിലെ ഒരു വാക്യം ഉദ്ധ രിച്ചുകൊണ്ടു്, ഈ വിഷയത്തിൽ അല്ലാഹു നബി (സ. അ) യെ ഉപദേശിച്ച സംഭവം അ ദ്ദേഹം ഒരിക്കൽ എന്നെ ഉണർത്തുകയുണ്ടായി.

ഒരു കാര്യത്തിലും കെ. യം. മൌലവി സാഹിബിന്നു് പരിഭ്രമം ഉണ്ടാവാറില്ല. വല്ല വിഷമങ്ങളും നേരിട്ടാൽ തന്നെ അല്ലാഹുവിൽ വിശ്വാസം അർപ്പിച്ചുകൊണ്ടു് പരിഹാര മാർഗ്ഗം ആരായുക എന്നതായിരുന്നു അദ്ദേഹ ത്തിന്റെ സ്വഭാവം.

തന്റെ ജീവിതത്തിൽ പല സന്ദർഭങ്ങളി ലും പല വിഘ്നഘട്ടങ്ങളെയും തരണം ചെയ്യു ന്നതിൽ അദ്ദേഹം പ്രകടിപ്പിച്ച ധൈര്യവും തവ ക്കലും മററുള്ളവരിലുണ്ടായിരുന്നുവെങ്കിൽ ന മ്മുടെ സമുദായം എത്ര ഉന്നതമാകുമായിരുന്നു! പല വിഷമങ്ങളും അദ്ദേഹത്തെ ആവരണം ചെയ്യുന്നതു് കാണാം. എന്നാൽ അവ സാനം അതെല്ലാം വിജയ പര്യവസായിയായ നാടകം പോലെ കലാശിക്കുന്നതു് കാണാം. അദ്ദേഹ ത്തിന്റെ ജീവിതത്തിൽ പലപ്പോഴും ഇങ്ങിനെ സംഭവിച്ചിട്ടുള്ളതു് അടുത്തു് പരിചയമുള്ളവർ ക്ക് നന്നായറിയാം.

ഖുർആൻ പഠിപ്പിക്കുകയും പഠിക്കുകയും ചെയ്യുന്നവരാണ് നിങ്ങളിൽ ഏററവും ഉത്തമ ന്മാർ എന്ന അർത്ഥത്തിലുള്ള നബി (സ. അ) വ ചനം കെ. യം. മൌലവി സാഹിബിനെ സംബന്ധിച്ചേടത്തോളം ചുരുക്കിപ്പറയാവുന്ന ഒരു വാചകമാണ്.

# ചില യാഥാർത്ഥ്യങ്ങൾ

## സി. ഒ. ടി. കുഞ്ഞിപ്പക്കി

> ഈ സന്ദർഭത്തിൽ ഒരു വലിയ പ്രശ്നം നമ്മുടെ ചിന്തക്ക് വിഷയമാകുന്നു. അതായത്, ഒന്നാംകിട മതപണ്ഡിതന്മാർ നമ്മെ വിട്ടുപിരിയുമ്പോൾ അവരുടെ സ്ഥാനങ്ങളിലേക്കു കയറുവാൻ ആളുകളുണ്ടോ എന്ന പ്രശ്നം.

ഇ. കെ. യം. മൗലവിസാഹിബും ഞാനുമായി ഏതാണ്ടു 30 കൊല്ലത്തെ പരിചയമുണ്ട്. ഞാൻ മലപ്പുറം ഗവണ്മെണ്ട് ട്രെയിനിങ്ങ് സ്കൂളിന്റെയും ഹൈസ്കൂളിന്റെയും ഹെഡ്മാസ്റ്ററായിരുന്ന കാലത്ത് പലപ്പോഴും അദ്ദേഹം അവിടെ വരികയും എന്റെകൂടെ താമസിക്കുകയും ചെയ്യാറുണ്ടായിരുന്നു. സ്കൂളിനെ സംബന്ധിക്കുന്ന പല കാര്യങ്ങളെ കുറിച്ചും ഞാൻ അദ്ദേഹത്തിന്റെ ഉപദേശങ്ങൾ തേടിയിട്ടുണ്ട്, സന്തോഷത്തോടും ഉത്സാഹത്തോടും കൂടിയാണ് അദ്ദേഹം ഉപദേശം നൽകിയിരുന്നത്.

മൗലവിസാഹിബിനെ കാണുന്നതും അദ്ദേഹത്തിന്റെകൂടെ കുറച്ചുസമയം കഴിച്ചുകൂട്ടുന്നതും ഒരു സുഖമാണ്. വിഷമങ്ങൾ നിറഞ്ഞതും ആധ്യാത്മികചിന്തകൾ കുറഞ്ഞതുമായ ഇന്നത്തെ ലോകത്തിൽ അദ്ദേഹത്തെപോലെയുള്ള ആളുകളെ കാണുന്നതു ഒരാശ്വാസമാണെന്നു വേണം പറയാൻ. അവരുമായി മതത്തെയും സത്യനിഷ്ഠയെയും സ്പർശിക്കുന്ന കാര്യങ്ങൾ സംസാരിക്കുന്നതോ വലിയ ആനന്ദവും.

മൗലവിസാഹിബിന്നു സത്യത്തിൽ അടിയുറച്ച വിശ്വാസമുണ്ടായിരുന്നു. കളവു എന്താണെന്നുപോലും അദ്ദേഹത്തിന്നു വശമുണ്ടായിരുന്നില്ല. ദൈവത്തിന്റെ മുമ്പിൽവെച്ചാണ് നാം സംസാരിക്കുന്നതു എന്നബോധം ഉണ്ടായാൽ ആരും കളവു പറയുകയില്ല. ഈ ഒരു ബോധം മൌലവിസാഹിബിന്നു നല്ലവണ്ണം ഉണ്ടായിരുന്നു. മററുള്ളവർ പറയുന്നതു നേരാണെന്നു വിചാരിച്ചു അദ്ദേഹം ചില സംഗതികൾ തെററിദ്ധരിച്ചു എന്നുവരാം. ഇങ്ങിനെയുള്ള തെററിദ്ധാരണകൾ ആർക്കും വരാമല്ലോ. എന്നാൽ സത്യം ഉപേക്ഷിക്കുവാൻ മൌലവിസാഹിബ് ഒരിക്കലും മിനക്കെട്ടിട്ടില്ലെന്നു അദ്ദേഹത്തെ പരിചയിച്ച എല്ലാവർക്കും അനുഭവമാണ്. അദ്ദേഹത്തിന്റെ സന്തോഷത്തിന്നും മനസ്സമാധാനത്തിന്നും കാരണം ഈ സത്യബോധമായിരിക്കണം. സത്യമാണ് നമ്മുടെരക്ഷ. അല്പസമയത്തേക്ക് ചിലപ്പോൾ സത്യമല്ലാതെയുള്ള മററുകാര്യങ്ങൾ നമ്മെ രക്ഷിച്ചെന്നോ സമാധാനിപ്പിച്ചെന്നോ വരാം. എന്നാൽ ശാശ്വതരക്ഷ സത്യമാണ്. സത്യം സ്ഥിരമായ ആനന്ദംനൽകുന്നു. നമ്മളിൽ സത്യം കുടികൊള്ളുന്നതായാൽ നമുക്കൊരു വലിയശക്തി തോന്നും. എത്ര മർദ്ദനങ്ങളും ദ്രോഹങ്ങളും അനുഭവിക്കേണ്ടിവന്നാലും നാം സത്യം പുലർത്തിപ്പോരുന്നതായാൽ നമുക്ക് ആനന്ദം അനുഭവപ്പെടുന്നതാണ്. മിക്ക അപരാധങ്ങൾക്കും കാരണം സത്യത്തിന്റെ അഭാവമാണ്. സത്യത്തിന്റെ ഉന്നതമായ ഈ വില നാം ധാരാളം കേട്ടിട്ടുള്ളതാണെങ്കിലും മൗലവിസാഹിബിന്റെ ജീവിതം അതിന്നു നമുക്ക് വലിയൊരു ദൃഷ്ടാന്തമാണ്.

കെയമ്മിനെ കേരളത്തിന്നു മറക്കാൻ സാധിക്കുകയില്ല. കേരളമുസ്ലിംകളുടെ ഇടയിൽ ഒരു പ്രമുഖ നേതാവായി നാലു ശൊണ്ടുകാലം പരിലസിച്ചു, സമുദായത്തിന്റെ അഭിപ്രായഗതിയിൽ ദീർഘകാലം വലിയ സ്വാധീനം ചെലുത്തി, പുരോഗമനപരമായ പല പ്രവർത്തനങ്ങൾക്കു മാർഗ്ഗദർശനം നൽകി, ഖ്യാതിയും പ്രശംസയും ഇച്ഛിക്കാതെ സമുദായമദ്ധ്യത്തിൽ സജീവമായ പങ്കുവഹിച്ച ഒരു വ്യക്തിയെ എങ്ങിനെ മറക്കും? അദ്ദേഹം പല ചർച്ചകളിലും പങ്കെടുത്തു പുറപ്പെടുവിച്ച അഭിപ്രായങ്ങളും എഴുതിയ വിലപിടിച്ച ലേഖനങ്ങളും സമാഹരിച്ചുകൊണ്ടു ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ചെങ്കിൽ എത്ര ഉപകാരമായിരുന്നു.!

(ശേഷം 27-ാംപേജിൽ)

# മാതൃകാ യോഗ്യൻ

സി. എ. മുഹമ്മദ് മൌലവി

തെററ് പററാത്ത നേതാവാണ് ജിന്നാ സാഹിബെന്നു് ബങ്കാളിലെ പ്രധാനമന്ത്രിയായിരുന്ന ഫസലുൽഹഖ് സാഹിബ് പറയുകയുണ്ടായി. അദ്ദേഹത്തിന്നു് തെററ് പററാറില്ല എന്നേ അതുകൊണ്ട് ഹഖ് ഉദ്ദേശിച്ചിട്ടുണ്ടാവൂ. മർഹൂം കെ. എം. മൌലവി സാഹിബിന്നും മതകാര്യങ്ങൾ പറയുന്നതിൽ തെററ് പററാറില്ലെന്നു് പറയുന്നതിൽ അതിശയോക്തിയുണ്ടാവില്ലെന്നു് തോന്നുന്നു. കാരണം, കൂലങ്കഷമായ പരിശോധന നടത്തി തിട്ടമായി അറിഞ്ഞതിന്നു് ശേഷം വളരെ സൂക്ഷ്മതയോടെ മാത്രമേ അദ്ദേഹം മതകാര്യങ്ങൾ എഴുതുകയോ, പറയുകയോ ചെയ്യാറുണ്ടായിരുന്നുള്ളൂ. അതുകൊണ്ടാണ്, കള്ളം പറഞ്ഞിട്ടോ രേഖകളിൽ കൃത്രിമം കാണിച്ചോ അല്ലാതെ, അദ്ദേഹം എഴുതിയിട്ടുള്ള യാതൊന്നിനെയും ഇതുവരെയും ആർക്കും എതിർക്കുവാൻ സാധിക്കാതിരിക്കുന്നതു്. ഒരു ജമാഅത്തുകാരെക്കുറിച്ചും അതേപോലെ ഒരു മൌലവിയുടെ കൃതികളെക്കുറിച്ചും അദ്ദേഹം പറഞ്ഞും എഴുതിയും വന്നിരുന്ന വിമർശനങ്ങളിൽ നിന്നെല്ലാം അദ്ദേഹം പിന്മാറി തൌബാ ചെയ്തിരിക്കുന്നുവെന്നു് ചില തല്പരകക്ഷികൾ പറഞ്ഞു പരത്തിയിരുന്നു. അതിനെക്കുറിച്ച്. ഞാനദ്ദേഹത്തോട് ചോദിക്കുകയുണ്ടായി. ആ വ്യാജവാർത്ത അദ്ദേഹം നിഷേധിച്ചുകൊണ്ട് സംസാരിച്ചതു് വളരെ ഗൌരവത്തിലായിരുന്നുവെന്നുള്ളതു് ഇവിടെ പ്രസ്താവ്യമാണ്. തെററ് പററിയെങ്കിൽ അതിൽ നിന്നൊരിക്കലും പിന്മാറാതെ അതിൽ ഉറച്ച് നിൽക്കുകയും അതു് ശരിയാണെന്നു് വരുത്തുവാൻ ശ്രമിക്കുകയും ചെയ്യുന്ന ചിലരുണ്ട്. ആ ലോകത്തുമല്ല സ്വയ്യ് പുരുഷൻ. നേരെ മറിച്ച് അല്ലാഹുവിനെ ഏററവും ഭയപ്പെടുന്ന മഹാന്മാരുടെ കൂട്ടത്തിൽ ഒരാളാണദ്ദേഹം.

അദ്ദേഹത്തെപ്പോലെ മതപരമായ സംഗതികൾ ഓർമ്മയുള്ള, ഗ്രന്ഥങ്ങളിൽ കണ്ണെത്തിയിട്ടുള്ള, മതപണ്ഡിതന്മാർ കേരളത്തിൽ ഇല്ലെന്നുതന്നെ പറയാം. വിഷമമുള്ള മിക്ക സംഗതിയെക്കുറിച്ചും അവിടെ ചെന്നു് ചോദിച്ചാൽ ഉത്തരം അവിടെയുണ്ടാകും. എന്നിരുന്നാലും അതുള്ള ഗ്രന്ഥങ്ങൾ ഒന്നു കൂടി പരിശോധിച്ചേ മറുപടി കൊടുക്കുകയുള്ളൂ. കിത്താബുകൾ വായിച്ചു ഗ്രഹിക്കുവാൻ കഴിവുള്ള ഒരാളാണ് ചോദിക്കുന്നതെങ്കിൽ അതു് ഇന്ന ഗ്രന്ഥത്തിൽ ഇന്നേടത്തു് നോക്കുക എന്നു പറയുകയും, തന്റെ അടുക്കലുള്ള ഗ്രന്ഥമാണെങ്കിൽ അതെടുത്തു വായിക്കുവാൻ പറയുകയും, സംശയങ്ങൾ തീർത്തുകൊടുക്കുകയും ചെയ്യും. ഏതായാലും തൃപ്തികരമായ ഒരു മറുപടിയും, ഉപകാരപ്രദമായ സദുപദേശവും ലഭിക്കാതിരിക്കുകയില്ല. ഒരു ശുദ്ധഗതിക്കാരനായതുകൊണ്ട് ലൌകിക കാര്യങ്ങളിൽ ചിലപ്പോൾ അബദ്ധം പിണഞ്ഞെന്നു് വരാമെങ്കിലും മതപരമായ വിഷയങ്ങളിൽ തന്റെ അറിവിന്നും, വിശ്വാസത്തിന്നും, സത്യത്തിന്നും, മനസ്സാക്ഷിക്കുമെതിരായിവല്ലതും അദ്ദേഹത്തെക്കൊണ്ട് പറയിക്കുവാനോ ചെയ്യിക്കുവാനോ ആരാലും സാദ്ധ്യമല്ല. ധനത്തിലോ കീർത്തിയിലോ ഉള്ള ആശയാണല്ലോ അങ്ങിനെയെല്ലാം ചെയ്യുവാൻ പ്രേരിപ്പിക്കാറ്. എന്നാൽ അതദ്ദേഹത്തെ തീണ്ടുകപോലും ചെയ്തിട്ടില്ല. മററ് ചില മതപണ്ഡിതന്മാരെപോലെ ധനസമ്പാദനത്തിന്നു് അദ്ദേഹം ഒരുങ്ങിയിരുന്നെങ്കിൽ അദ്ദേഹത്തിന്നു് നല്ലൊരു ധനവാനാകാമായിരുന്നു. ചെറിയൊരു ഭവനവും വീട്ടുവളപ്പുമല്ലാതെ ഒരു സ്വത്തും അദ്ദേഹത്തിനില്ലായിരുന്നുവെന്നു മാത്രമല്ല അദ്ദേഹം എപ്പോഴും കടത്തിലുമായിരുന്നു.

ഈ സന്ദർഭത്തിൽ എനിക്കൊരു സംഭവം ഓർമ്മവരുന്നു. മൌലവി സാഹിബും ഞാനുംകൂടി ഒരു സ്ഥലത്തു പോയിരുന്നപ്പോൾ അവിടന്നു് കുറച്ചകലെ താമസിച്ചിരുന്ന അദ്ദേഹത്തിന്റെ പൂർവ്വ ഗുരുനാഥനും, എന്റെ പിതാവിന്റെ പഴയ ശിഷ്യനുമായിരുന്ന ഒരു പണ്ഡിതനെ കാണുവാൻ പോകുകയുണ്ടായി. അപ്പോൾ അദ്ദേഹം "മുഹമ്മദ്കുട്ടീ

(–അതാണ് കെ. എം. മൗലവി സാഹിബിൻെറ പേർ.) നീ എന്തിനാണ് ജനങ്ങൾക്കെല്ലാം വിരോധവും വെറുപ്പും ഉണ്ടാക്കുന്ന തക്കവിഷയങ്ങളിലേർപ്പെട്ടിരിക്കുന്നത്? നീ അതിൽനിന്ന് പിന്മാറുന്നപക്ഷം സുഖജീവിതത്തിനുതകുന്ന ഒരു ജോലി (ദർസ് നടത്തലാണുദ്ദേശം) ക്ക് ഞാൻ പരിശ്രമിക്കാം'' എന്നു് പറയുകയുണ്ടായി. അതിന്നു മൗലവി സാഹിബ് പറഞ്ഞ മറുപടി "ഇസ്ലാമിൻെറ അടിത്തറയായ തൌഹീദിന്നെതിരായി ജനങ്ങൾ പ്രവർത്തിക്കുന്നത് കാണുമ്പോൾ എത്ര കഷ്ടത അനുഭവിക്കേണ്ടി വന്നാലും അതിനെ എതിർക്കുന്നതിൽനിന്നു് ഞാൻ ഒരിക്കലും പിന്മാറുകയില്ല'' എന്നായിരുന്നു. ഈ ഉപദേശവും മൗലവി സാഹിബിൻെറ മറുപടിയും കേട്ടപ്പോൾ അബൂത്താലിബിൻെറ ഉപദേശവും റസൂൽതിരുമേനിയുടെ മറുപടിയും എന്നു പറഞ്ഞുകൊണ്ട് ഞാൻ പുറത്തിറങ്ങി ഗുരുനാഥന്ന് സലാംപറഞ്ഞുകൊണ്ട് മൗലവിസാഹിബും പുറത്തിറങ്ങി. ഗുരുനാഥനുമായി ആദർശത്തിൽ വലിയ ഭിന്നിപ്പുണ്ടെങ്കിലും ഗുരുനാഥനും ശിഷ്യനും എന്ന നിലക്കുള്ള ശരിയായ ആദരവും മര്യാദയും കാണിക്കുന്നതിൽ അദ്ദേഹം വീഴ്ചയൊന്നും വരുത്തിയില്ല. ആദർശത്തിൽ ഭിന്നിപ്പുള്ളവരായാലും ശത്രുതതന്നെ കാണിച്ചവരായാലും അവരോടൊന്നും അദ്ദേഹം വിരോധഭാവം കാണിക്കുകയില്ല. ആരെക്കണ്ടാലും അവർക്ക് അദ്ദേഹം സലാം ചൊല്ലിയിരുന്നു. കുട്ടികൾക്കുപോലും സലാം ചൊല്ലലായിരുന്നു അദ്ദേഹത്തിൻെറ പതിവ്.

വിദ്വാന്മാരോട് അവർ തന്നേക്കാൾ എത്ര താഴെക്കിടയിലുള്ളവരായിരുന്നാലും അദ്ദേഹത്തിന്നു് പ്രത്യേകം ബഹുമാനമായിരുന്നു. അവരിൽ ചിലർക്ക് ചിലപ്പോൾ അദ്ദേഹം അവർഹിക്കാത്ത പദവി നൽകിക്കളയുന്നതിൽ എനിക്ക് ആക്ഷേപം തോന്നാറുണ്ട്. തന്നോടേറ്റ ശത്രുത കാണിച്ചവരായാലും അവർതന്നെ സമീപിച്ച് വല്ല സംഗതിയും ആവശ്യപ്പെട്ടാൽ ഉടനെ അവരെ സഹായിപ്പാൻ വടിയും കുടയുമെടുത്ത് പുറപ്പെടുകയായി. നേരിട്ടും കത്തുകൾ മുഖേനയും അദ്ദേഹം വഴി ആളുകൾക്ക് ഉപകാരം കിട്ടിയതിന്നു കയ്യും കണക്കുമില്ല. മൌലവിസാഹിബ് കൊടുങ്ങല്ലൂരിലായിരുന്നപ്പോൾ അദ്ദേഹത്തെയും അദ്ദേഹത്തെ അനുകൂലിക്കുന്ന അവിടത്തെ പ്രധാനികളെയും കുറിച്ച് ആക്ഷേപകവിതകൾ കെട്ടിപ്പാടുകയും മററും ചെയ്തുകൊണ്ടിരുന്ന ആളും ആ പ്രധാന കക്ഷികളൊക്കെ ബന്ധുതയുള്ളവനുമായ ഒരാൾ ഉണ്ടായിരുന്നു. അവരിലാരിൽനിന്നെങ്കിലും അയാൾക്ക് വല്ല സഹായവും വേണ്ടിവരുമ്പോൾ മൗലവിയെ സമീപിക്കുകയും മഹാമനസ്കനായ അദ്ദേഹം സസന്തോഷം അത് സാധിപ്പിച്ച് കൊടുക്കുകയുംചെയ്ത സംഭവങ്ങൾ പലപ്പോഴും ഉണ്ടായിട്ടുണ്ട്.

രോഗികളെ സന്ദർശിക്കുക, മരിച്ചേടത്ത് പോവുകയും ജനാസയെ അനുഗമിക്കുകയും, ജനാസനമസ്കാരത്തിൽ പങ്കുകൊള്ളുകയും ചെയ്യുക എന്നീ കാര്യങ്ങൾ ഒരുവിധം നടക്കുവാൻ കഴിവുള്ളപ്പോഴെല്ലാം ചെയ്തിരുന്നു. ഇതിൻ ഒരു അഗതിയെന്നോ, ധനവാനെന്നോ, ആദർശത്തിൽ യോജിക്കുന്നവനെന്നോ, അല്ലാത്തവനെന്നോ, ഉള്ള വ്യത്യാസം അദ്ദേഹം നോക്കാറില്ല. അഗതികളെ സഹായിക്കുക, കുടുംബബന്ധം പുലർത്തിപ്പോരുക മുതലായതിലൊക്കെ ഒരു മാതൃകയായിരുന്നു അദ്ദേഹം.

ദീനിന്നും സമുദായത്തിന്നുംവേണ്ടി പ്രവൃത്തിക്കുവാനായി തൻെറ ജീവിതം അർപ്പിച്ചിട്ടുള്ള ഒരു മഹാനാണദ്ദേഹം. സ്വാർത്ഥമെന്നത് അദ്ദേഹത്തിന്നറിഞ്ഞ്കൂടാ. കീർത്തിയാണെങ്കിൽ അദ്ദേഹം തീരെ ആഗ്രഹിക്കാതെതന്നെ അല്ലാഹു അതദ്ദേഹത്തിന്ന് നൽകിയിരുന്നു. ശത്രുക്കൾപോലും അദ്ദേഹത്തിൻെറ വ്യക്തിമാഹാത്മ്യം തലകുലുക്കി സമ്മതിച്ചിട്ടുണ്ട്.

കൊടുങ്ങല്ലൂരിൽ ഒരു അഭയാർത്ഥിയായിട്ടായിരുന്നുവല്ലോ അദ്ദേഹം താമസിച്ചിരുന്നത്. എന്നാൽ പേടിച്ച് ഒരു മൂലയിൽ ഒളിച്ചിരിക്കുകയല്ല അദ്ദേഹം ചെയ്തിരുന്നത്. പേടി അദ്ദേഹത്തിനില്ല. നേരെമറിച്ച് സാമുദായിക പ്രവർത്തനങ്ങളിൽ മുഴുകിയിരിക്കുകയായിരുന്നു അദ്ദേഹം. അവിടത്തെ പ്രാധാനികൾ തമ്മിൽ എത്രയോ കാലമായി നിലനിന്നുപോന്നിരുന്ന ചേരിപ്പോര് അവസാനിപ്പിക്കുന്നതിൽ ഭഗീരഥപ്രയത്നം ചെയ്യുകയും അവരെയെല്ലാം ഒന്നിപ്പിച്ച് ഒരു ഐക്യസംഘം സ്ഥാപിക്കുകയും ചെയ്തു. ആ ഐക്യ സംഘമാണ് കേരളമുസ്ലിംകളെ ഉൽബുദ്ധരാക്കിയ, കേരളത്തെ ഒട്ടാകെ പ്രതിനിധീകരിക്കുന്ന കേരളമുസ്ലിം ഐക്യസംഘമായി വളർന്നത്. മതത്തിന്നും സമുദായത്തിന്നും ആ സംഘം മഹത്തായ സേവനങ്ങൾ ചെയ്തിട്ടുണ്ട്.

മുസ്ലിം സമുദായത്തെ നാനാതുറകളിലും ഉദ്ധരിക്കുകയെന്ന ലക്ഷ്യംവെച്ചുകൊണ്ട് അദ്ദേഹവും അദ്ദേഹത്തിൻെറ സഹ പ്രവർത്തകനായിരുന്ന ജ: ഇ. കെ. മൌലവിയും മണപ്പാട്ട് കുട്ടിഹാജി

യായിരുന്ന ജ: ഇ. മൊയ്തുമൌലവിയുംകൂടി "അൽഇസ്ലാഹ്" എന്നപേരിൽ ഒരു വാരികയും "അൽഇർശാദ്" എന്നപേരിൽ ഒരു മാസികയും നടത്തിയിരുന്നതും കൊടുങ്ങല്ലൂരിലെ താമസക്കാലത്തായിരുന്നു. ആ പത്രങ്ങളും പിന്നീടദ്ദേഹം തിരൂരങ്ങാടിയിൽനിന്നു നടത്തിയിരുന്ന "അൽമുർശിദ്" മാസികയും സമുദായത്തിൽ വരുത്തിയ പരിവർത്തനങ്ങൾ എല്ലാവർക്കും അറിവുള്ളതാണല്ലോ?

മേൽ പറഞ്ഞ പത്രങ്ങളൊക്കെ അറബി മലയാള ലിപിയിലാണ് പ്രസിദ്ധം ചെയ്തിരുന്നത്. പ്രത്യേകം ചില കാരണങ്ങളാലും ചില ഉദ്ദേശങ്ങൾ വെച്ചുകൊണ്ടുമായിരുന്നു അങ്ങനെ ചെയ്തത്. ഒന്നാമത് അവയിൽ പ്രതിപാദിക്കുന്ന വിഷയങ്ങളധികവും ദീനുമായി ബന്ധപ്പെട്ടതായിരിക്കുന്നതിനാൽ ആയത്തുകളും ഹദീസുകളും അറബികിത്താബുകളിൽ നിന്നുള്ള ഉദ്ധരണികളും മററനേകം അറബി പദങ്ങളും എഴുതേണ്ടതുണ്ടാകും. അതൊക്കെ ശരിയായ ഉച്ചാരണത്തോടെ വായിക്കത്തക്ക നിലയിൽ മലയാള ലിപിയിൽ എഴുതുക അസാധ്യമാണ്. കാരണം അറബി അക്ഷരമാലയിലെ പകുതിയോളം അക്ഷരങ്ങൾ മലയാളത്തിലില്ല. അതുകൊണ്ടാണ് 'കൊറാൻ,' 'ഹദീസ്,' 'റംസാൻ' എന്നൊക്കെ എഴുതേണ്ടിവരുന്നത്. ചിലർ എഴുതിയ പോലെ തന്നെ ഉച്ചരിച്ചുകളയുന്നുമുണ്ട്. അങ്ങനെ ഉച്ചരിക്കുന്നവരോട് മൌലവി സാഹിബ് കോപിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. മുസ്ലിംകളായ നമുക്ക് ഇസ്ലാമികമായ ഇത്തരം വാക്കുകൾ ശരിയാം വണ്ണം ഉച്ചരിക്കുവാൻ സാധിച്ചിരുന്നിട്ടും അതിനു് സാധിക്കാത്ത അമുസ്ലിംകളെപ്പോലെ ഉച്ചരിക്കുന്നതും മററും സ്വാതന്ത്ര്യാഭിമാനമില്ലാത്തതുകൊണ്ടാണ്. ഒരു മുസ്ലിം അറബി തിയ്യതിയും, മാസവും, കൊല്ലവും ഓർമ്മ വെക്കാതിരിക്കുന്നതും അദ്ദേഹത്തിന്ന് വെറുപ്പായിരുന്നു. എല്ലാ അറബി അക്ഷരങ്ങളും, മററുള്ള മിക്കഭാഷകളേക്കാളും കൂടുതൽ അക്ഷരങ്ങളുള്ള മലയാള ഭാഷയിലെ അക്ഷരങ്ങളും അറബിമലയാളത്തിൽ എഴുതുവാനും അതുവഴി ആ അക്ഷരങ്ങളെല്ലാം തന്നെ അവയുടെ ശരിയായ രൂപങ്ങളിൽ ഉച്ചരിക്കുവാനും കേരള മുസ്ലിംകളായ നമുക്ക് സാധിക്കുന്നതിനാൽ ലോകത്തുള്ള ഏതു ഭാഷയിലെ അക്ഷരങ്ങളും നമുക്കു ഉച്ചരിക്കുവാൻ സാധിക്കുമെന്നാണ് തോന്നുന്നത്.

രണ്ടാമതു് മുസ്ലിംകൾ പരക്കെ അവവായിക്കണം. അറബിമലയാള അക്ഷരങ്ങൾ വായിക്കാനറിയാത്ത മുസ്ലിംകൾ കുറച്ചേ ഉണ്ടായിരിക്കുകയുള്ളു. അതിനാൽ മലയാള ലിപികൾ പഠിച്ചിട്ടില്ലാത്തവർക്കു പോലും ഈ പത്രങ്ങൾ വായിക്കുവാൻ സാധിക്കും. മൂന്നാമത്, നമ്മുടെ സ്വന്തമെന്നു് പറഞ്ഞ് നമുക്ക് അഭിമാനിക്കാവുന്ന ഈ എഴുത്ത്, മലയാള ലിപികളുടെ സമ്മർദ്ദംകൊണ്ട് നമ്മളിൽ നിന്നു് നശിച്ചു് പോകാതെ നിലനിന്നു് പോരണം. ഇതൊക്കെയായിരുന്നു ആ ഉദ്ദേശങ്ങളും കാരണങ്ങളും.

"ഖുർആനിലേക്കും സുന്നത്തിലേക്കും മടങ്ങുക" എന്നു് കേരളം മുഴവനും മുഴങ്ങിക്കേട്ട ഒന്നാമത്തെ ശബ്ദം മൌലവി സാഹിബിൻെറതായിരുന്നു. സമുദായോദ്ധാരണ പ്രവർത്തകന്മാരുടെ മുൻ പന്തിയിൽ എപ്പോഴും അദ്ദേഹത്തെ കാണാം. തിരൂരങ്ങാടി യത്തീംഖാനയുടെ കാരണഭൂതൻ അദ്ദേഹമായിരുന്നു. അദ്ദേഹവും ജ: എം. കെ. കുഞ്ഞഹമ്മദ് ഹാജി സാഹിബും പരേതനായ ബഹുമാനപ്പെട്ട സീതി സാഹിബും ജ: സത്താർ സേട്ടുസാഹിബും മററും

---

(24-ാംപേജിലെ ബാക്കി)

കെ. എം. മൌലവിസാഹിബിൻെറ നിര്യാണം പരിഹരിക്കാനാവാത്ത ഒരു നഷ്ടമാണ്. വിടവു നികത്താൻ വളരെ പ്രയാസം. ഈ സന്ദർഭത്തിൽ ഒരു വലിയ പ്രശ്നം നമ്മുടെ ചിന്തക്ക് വിഷയമാകുന്നു. അതായത്, ഒന്നാംകിട മതപണ്ഡിതന്മാർ നമ്മെവിട്ടു പിരിയുമ്പോൾ അവരുടെസ്ഥാനങ്ങളിലേക്ക് കയറുവാൻ നമ്മുടെ ഇടയിൽ ആളുകളുണ്ടോ എന്ന പ്രശ്നം. ഉന്നതനിലവാരത്തിലുള്ള മതപരിജ്ഞാനം സമ്പാദിക്കുകയും ആ പരിജ്ഞാനത്തിന്നനുസരിച്ചുള്ള ആചാരവൈശിഷ്ട്യം പുലർത്തിപ്പോരുകയും ചെയ്തുകൊണ്ടു ബഹുജനങ്ങളുടെ ആദരവിന്നു പാത്രീഭൂതരാകുന്ന മൌലവിമാർ നമ്മുടെ ഇടയിൽ കുറഞ്ഞുപോകുവാൻ പാടില്ല. ഇങ്ങിനെയുള്ള പണ്ഡിതന്മാരെ സൃഷ്ടിക്കുന്ന സ്ഥാപനങ്ങളും വളർത്തിപ്പോരുന്ന സാഹചര്യങ്ങളും ഉണ്ടാവണം. ഈ വിഷയം സമുദായത്തിലെ ചിന്തകന്മാരുടെ ശ്രദ്ധയെ ആകർഷിച്ചിട്ടുണ്ടെന്നു വിശ്വസിക്കുന്നു.

❖❖❖❖❖❖❖❖❖❖❖❖

ചേർന്നാണ് അത് സ്ഥാപിച്ചത്. എത്രയും പ്രശസ്തമായ നിലയിൽ നടന്നുവരുന്നതും കേരളത്തിലെ യത്തീംഖാനകളിൽവെച്ചേററവും വലുതുമായ ആ യത്തീംഖാന നടത്തുന്ന ഓർഫനേജ് കമ്മററിയുടെ പ്രസിഡണ്ട് ആരംഭം മുതൽ ഇതുവരെയും അദ്ദേഹമായിരുന്നു. തിരൂരങ്ങാടിയിലെ നൂറുൽ ഇസ്ലാം മദ്രസാ നടത്തിവന്നിരുന്ന ഇസ്സത്തുൽ ഇസ്ലാം സംഘത്തിൻെറയും ഉൽപതിഷ്ണുക്കളുടെ പള്ളിജമാഅത്തിൻെറയും പ്രസിഡണ്ടും അദ്ദേഹമായിരുന്നു. ഉലമാക്കളുടെ സംഘമായ കേരള ജംഇയ്യത്തുൽ ഉലമായുടെ സ്ഥാപക പ്രസിഡണ്ടും ഉലമാക്കളിൽ പ്രമുഖനായ അദ്ദേഹം തന്നെയായിരുന്നു. കേരള നദ്‌വത്തുൽ മുജാഹിദീൻ സംഘത്തിൻെറ പ്രസിഡണ്ട് സ്ഥാനവും അദ്ദേഹത്തിന്നുതന്നെയായിരുന്നു നൽകപ്പെട്ടിരുന്നത്.

തിരൂരങ്ങാടിയിൽ മുസ്ലിംലീഗ് കമ്മിററി ആദ്യമായിസ്ഥാപിച്ചതും അദ്ദേഹമാണ്. കേരള മുസ്ലിംലീഗിൻെറ വൈസ് പ്രസിഡണ്ട് സ്ഥാനവും കുറെക്കാലം അദ്ദേഹം വഹിച്ചിട്ടുണ്ട്. ഖിലാഫത്ത് പ്രസ്ഥാനത്തിൻെറ ഒരു സജീവ പ്രവർത്തകനായിക്കൊണ്ട് അദ്ദേഹം ചെയ്തിരുന്ന ഗംഭീര പ്രസംഗങ്ങൾ ബ്രിട്ടീഷ് ഗവർമ്മെണ്ടിൻെറ ഉദ്യോഗസ്ഥന്മാരെ വല്ലാതെ ശുണ്ഠിപിടിപ്പിച്ചിരുന്നതിനാൽ അദ്ദേഹത്തെ കുടുക്കിലകപ്പെടുത്തുവാൻ അവർ അവസരം പാർത്തുകൊണ്ടിരിക്കുമ്പോഴായിരുന്നു മലബാർ ലഹള പൊട്ടിപ്പുറപ്പെട്ടത്. ലഹളക്കാരുടെ പ്രവർത്തികളെ അദ്ദേഹം കഠിനമായി വെറുക്കുകയും ലഹളക്കൊരുങ്ങുന്നതു കണ്ടപ്പോൾ അവരെ അതിൽനിന്ന് പിന്തിരിപ്പിക്കുവാൻ ആവുന്ന പരിശ്രമങ്ങളെല്ലാം ചെയ്തുനോക്കുകയും ചെയ്തു. ആ പരിശ്രമം ലഹളക്കാരിൽ ഫലിച്ചില്ലെന്നു മാത്രമല്ല അവർ അദ്ദേഹത്തെ ഭീഷണിപ്പെടുത്തുകയും ചെയ്തു. എന്നിരുന്നിട്ടും ലഹളക്കാരുടെ പേരിലെന്നപോലെ അദ്ദേഹത്തിൻെറ പേരിലും കൊള്ള, കൊല മുതലായ കുററങ്ങൾ ഗവർമ്മെണ്ട് അധികൃതന്മാർ ചുമത്തുകയും അറസ്റ്റ് വാറണ്ട് പുറപ്പെടുവിക്കുകയും ചെയ്തു. അങ്ങിനെയാണ് ജ: ഇ. കെ. മൌലവി, ജ: എം. സി. സി. അബ്ദുറഹിമാൻമൌലവി എന്നിവരുടെ നിർദ്ദേശപ്രകാരം കൊടുങ്ങല്ലൂരിലേക്ക് ഒളിച്ചോടിപ്പോകുവാനിടയായത്.

# സുസമ്മതനായ പണ്ഡിതൻ

## പ്രൊഫസർ ടി. അബ്ദുല്ല

കേരള മുസ്ലിംകൾക്കിടയിൽ മതകാര്യങ്ങളിൽ ഭിന്നാഭിപ്രായമുണ്ടാകുമ്പോൾ ഒരു മനസ്സമാധാനമാണുണ്ടായിരുന്നത്. അതായത്, തിരൂരങ്ങാടിയിൽ പോയി കെ. എം. മൗലവി സാഹിബിനെ സമീപിച്ചു ഇക്കാര്യത്തിൽ ശരിയായ ദീനി നിലപാട് മനസ്സിലാക്കാമെന്നു്. ആശയപരമായി മൗലവി സാഹിബുമായി അഭിപ്രായ വ്യത്യാസമുള്ള ആളുകൾക്ക്പോലും ഈ വിഷയത്തിൽ മൗലവി സാഹിബിനെ ബോദ്ധ്യമായിരുന്നു. ഏതെങ്കിലുമൊരു വിഷയത്തെക്കുറിച്ച് ഫത്ത്വാ ആവശ്യപ്പെട്ടാൽ മൗലവിസാഹിബ് അദ്ദേഹത്തിൻെറതായ അഭിപ്രായം മുമ്പെ എഴുന്നള്ളിക്കുകയില്ലായിരുന്നു. പ്രവാചകശിരോമണിയുടെയും സലഫീങ്ങളുടെയും നടപടി പ്രഗൽഭരായ ഇമാമുകളുടെ അഭിപ്രായം ഇവയെല്ലാം എടുത്തുദ്ധരിച്ച് അവസാനം വളരെയേറെ ദൈവഭയത്തോടെ ശ്രദ്ധാപൂർവ്വം തൻെറതായ അഭിപ്രായം രേഖപ്പെടുത്തുന്ന ഒരു നിലപാടാണ് ഫത്ത്വായുടെ കാര്യത്തിൽ അദ്ദേഹം സ്വീകരിച്ചിരുന്നത്. ഇതുകൊണ്ടു തന്നെയാണ് അദ്ദേഹത്തിൻെറ ഫത്ത്വായിൽ ജനങ്ങൾക്ക് മനസ്സംതൃപ്തി ഉണ്ടായിരുന്നതു്. മാത്രമല്ല, രേഖകൾ പരിശോധിക്കുന്ന കാര്യത്തിൽ എത്ര മിനക്കെടാനും മൗലവിസാഹിബ് സന്നദ്ധനായിരുന്നു. അദ്ദേഹത്തിൻെറ ചരമം മൂലം നമുക്കു അങ്ങനെയുള്ള സർവ്വസമ്മതനായ ഒരു പണ്ഡിതൻ നഷ്ടപ്പെട്ടിരിക്കുകയാണ്.

മതവിജ്ഞാനത്തിൽ അദ്ദേഹത്തെ കവച്ചു വെയ്ക്കുന്ന പണ്ഡിതന്മാർ മലബാറിലെന്നല്ല, ഇന്ത്യയിലും ലോകമാനം നോക്കിയാൽതന്നെ വളരെചുരുക്കം പേരെ ഉണ്ടായിരുന്നുള്ളു. അറേബ്യയായിലുള്ള പേരെടുത്ത പണ്ഡിതന്മാർക്കു് അദ്ദേഹത്തെ ബഹുമാനമായിരുന്നു. എന്നിരുന്നാലും ഞാൻ ഒരു പണ്ഡിതനാണെന്ന ഭാവം അദ്ദേഹത്തിന്നു ഒട്ടുമുണ്ടായിരുന്നില്ല, വളരെ എളിയ ഒരു വ്യക്തി–എപ്പോഴും മററുള്ളവർക്ക് സേവനം ചെയ്യാൻ തെയ്യാറുള്ള ഒരു വ്യക്തി–ആയിട്ടാണ് അദ്ദേഹത്തെ കാണപ്പെടാറു്. ചെറിയ കുട്ടികളോട്പോലും വളരെ വിനയത്തോടെയാണ് പരേതൻ പെരുമാറിയിരുന്നത്. മററുള്ളവരെ ഏററവും കൂടുതൽ ബഹുമാനിക്കുകയെന്നത് അദ്ദേഹത്തിൻെറ പ്രത്യേക സ്വഭാവമായിരുന്നു. സ്വന്തം മക്കളെപ്പോലും ഈ വിധത്തിലാണ് കണക്കാക്കിയിരുന്നത്. പലരും പലകാര്യങ്ങളും ചോദിച്ചുമനസ്സിലാക്കാൻ വന്നാൽ സാധാരണയായി, ഇരിക്കാൻ ഏർപ്പെടുത്തിയ തൻെറ മുറിയിൽ, മററുള്ളവരോട് സംസാരിക്കുന്ന മദ്ധ്യേ തൻെറ മക്കൾ കയറിവന്നാൽ മകനെ, ഇരിക്കു എന്നുപറഞ്ഞു് മക്കളെയും നിർബ്ബന്ധിച്ചിരുത്തുന്നത് ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. മാത്രമല്ല, മക്കളുടെ അഭിപ്രായങ്ങൾ തുറന്നുപറയുന്നതിൽ അദ്ദേഹം സന്തുഷ്ടനായിരുന്നു.

ആത്മാർത്ഥത, നിറഞ്ഞ ദൈവഭക്തി, സത്യസന്ധത എന്നിവ പരേതൻെറ പ്രത്യേക ഗുണങ്ങളായിരുന്നു. തനിക്ക് സത്യമെന്ന് തോന്നുന്ന കാര്യം എന്ത് എതിർപ്പുണ്ടായിരുന്നാലും അദ്ദേഹം തുറന്നുപറയുമായിരുന്നു. ഇക്കാരണത്താൽ സ്വന്തം ബന്ധുക്കൾപോലും അദ്ദേഹത്തിൻെറ രൂക്ഷമായ വിമർശനങ്ങൾക്ക് പാത്രീഭൂതരായിട്ടുണ്ട്. റേഷൻകാലത്ത് തനിക്കനുവദിച്ച റേഷൻകൊണ്ടു മാത്രമാണ് അദ്ദേഹം ജീവിതം കഴിച്ചത്. ആവശ്യമായ സാധനങ്ങൾ എത്തിച്ചുകൊടുക്കാമെന്ന് പലരും വാഗ്ദാനം ചെയ്തുവെങ്കിലും അദ്ദേഹം അത് സ്വീകരിക്കുകയുണ്ടായില്ല. റേഷൻ സാധനങ്ങൾകൊണ്ടു് ജീവിക്കേണമെന്ന് ഗവർമ്മേണ്ട് ആവശ്യപ്പെടുമ്പോൾ മററുവഴികൾ തേടുന്നത് ഗവർമ്മേണ്ടിനെ വഞ്ചിക്കലാണെന്നായിരുന്നു അദ്ദേഹത്തിൻെറ വാദം.

താൻ എന്നും സാമ്പത്തികവിഷമതകളിലായിരുന്നിട്ടും കടം മേടിച്ചും മററുള്ളവരെ സഹായിക്കുക പരേതൻെറ പതിവിൽപെട്ടതായി

(ശേഷം 31—ാംപേജിൽ)

# കർമ്മകുശലനായ സമുദായോദ്ധാരകൻ

**കെ. കെ. എം. ജമാലുദ്ദീൻ മൗലവി**

മൂത്രാശയ സംബന്ധമായ ഒരു ഓപ്പറേഷന്നു കോഴിക്കോട് മെഡിക്കൽകോളേജു ആസ്പത്രിയിൽ പ്രവേശിപ്പിക്കപ്പെട്ട ലേഖകൻ 1965 ഫിബ്രവരി 26-ാംനു- അവിടെ വെച്ചു നിര്യാതനായി. പരേതന്നു അല്ലാഹു മഗ്ഫിറത്ത് നൽകട്ടെ.

ആരുമരിച്ചാലും കുറെയാളുകൾ വ്യസനിക്കയും വിലാപം രേഖപ്പെടുത്തുകയും ചെയ്യാതിരിക്കില്ല. 'അതൊരു തീരാദുഃഖമാണ്; നികത്താനാവാത്ത വിടവാണ്' ഇത്യാദി വാക്കുകളും കേട്ടേക്കും. അതിശയോക്തി കലർന്ന ചില നാടോടിശൈലികളാണതൊക്കെ.

എന്നാൽ അത്തരത്തിലുള്ള ഒന്നല്ല ജ: കെ. എം. മൗലവിസാഹിബിന്റെ ചരമം. ആ വിയോഗം മുസ്ലിം സമുദായത്തിന്നു നേരിട്ട ഒരു തീരാനഷ്ടമാണ്; അതു മൂലം കേരളത്തിലെ പണ്ഡിത ലോകത്തിൽ സംഭവിച്ച വിടവു ചെറുതൊന്നുമല്ല. അതിശയോക്തിയുടെ വാസനപോലും തട്ടാത്ത ഒരു പച്ച പരമാർത്ഥമാണിതു.

അഗാധമായ പാണ്ഡിത്യം, അടിപതറാത്ത ദൈവഭക്തി, അനിതരസാധാരണമായ പരിശ്രമശീലം, അതിരററ പൊതുഗുണകാംക്ഷ, അഹങ്കാരം തീണ്ടാത്ത സ്വഭാവവൈശിഷ്ട്യം, ആഡംബര രഹിതമായ ലളിത ജീവിതമാദിയായ അനേക സൽഗുണങ്ങളോടുകൂടി, സത്യത്തിന്റെ നിലനില്പിന്നുവേണ്ടി സധീരം സമരം ചെയ്യുന്ന സമുന്നതനായ ഒരു സമുദായോദ്ധാരകനെ ഇനി എവിടെക്കിട്ടാനാണ്?

നന്നെ ചെറുപ്പകാലത്തുതന്നെ, അന്നത്തെ എന്റെ ചില ഗുരുനാഥന്മാരിൽനിന്നും മററും 'കാത്തിബി'നെപ്പററി എനിക്കുകേട്ടറിയാൻ കഴിഞ്ഞിരുന്നു. പിന്നീടദ്ദേഹത്തിന്റെ ചില കൃതികൾ കാണാനും ലേഖനങ്ങൾ വായിക്കാനുമിടയായി. തന്റെ അജ്ഞാതവാസജീവിതം കഴിഞ്ഞു മലബാറിൽ തിരിച്ചു വന്നതിന്നു ശേഷം, കുററ്യാടിവെച്ചു കണ്ടറിയാനും സാധിച്ചു. അന്നൊന്നും ഞങ്ങൾക്കന്യോന്യം പരിചയപ്പെടാനോ സമ്പർക്കം പുലർത്താനോ ഇടവന്നിരുന്നില്ല.

1941 ലാണെന്നു തോന്നുന്നു, തിരൂരങ്ങാടി നൂറുൽ ഇസ്ലാം മദ്രസയിൽ ജ: സെയ്തലവി ജിഫ്രി (B. A.)യുടെ അദ്ധ്യക്ഷതയിൽ നടന്ന ഒരു പൊതുയോഗത്തിലേക്കു ഞാനും ക്ഷണിക്കപ്പെട്ടിരുന്നു. അന്നാണ് ആ മഹാനുമായി പരിചയപ്പെടാൻ സൌകര്യപ്പെട്ടത്. അധികം കഴിയാതെതന്നെ മൌലാനായുടെ ശിഷ്യത്വം സ്വീകരിച്ചുകൊണ്ടു തിരൂരങ്ങാടിയിൽ താമസിച്ചു തുടങ്ങുകയും ചെയ്തു. ആകയാൽ എനിക്കു ജ: കെ. എം. മൗലവി സാഹിബുമായി 23 കൊല്ലക്കാലത്തെ പരിചയമുണ്ടെന്നു പറയാം.

## അഗാധ പാണ്ഡിത്യം

മതപരമായി നേരിടുന്ന സംശയങ്ങൾക്ക് കിത്താബിന്റെയും സുന്നത്തിന്റെയുമടിസ്ഥാനത്തിൽ ശരിയായ തീരുമാനം കണ്ടെത്താൻ അസാധാരണമായ കഴിവുള്ള ഒരു മഹാപണ്ഡിതനായിരുന്നു പരേതൻ. ഖുർആനും ഹദീസുമനുസരിച്ചു ജീവിക്കണം; അതുതന്നെ പ്രബോധനം ചെയ്കയും പ്രചരിപ്പിക്കയും വേണം.

അതാണദ്ദേഹത്തിൻെറ അഭിലാഷം. പല കാല ങ്ങളിലായി അദ്ദേഹം ചെയ്ത ഫത്വാകറം അ തിന്നു തെളിവാണ്. വിവിധ വിഷയങ്ങളി ലായി അത്യധികം ഫത്വാകറം നൽകി സേ വനം ചെയ്യാൻ ഭാഗ്യം സിദ്ധിച്ച മററൊരാളം തന്നെ കേരളത്തിലുണ്ടെന്നു തോന്നുന്നില്ല.

മൌലാനയുടെ ഫത്വാകറംക്കു ഒരു പ്ര ത്യേകതയുണ്ട്. തനിക്കു നേരിടുന്ന ചോദ്യ ങ്ങറംക്കു മറുപടിയായി ഏതെങ്കിലുമൊരു കി ത്താബിൻെറ കറെ വരികളുദ്ധരിച്ചു തൃപ്തിയട യുന്ന സമ്പ്രദായമല്ല അദ്ദേഹം സ്വീകരിച്ചു

(29—ാം പേജിലെ ബാക്കി)

രുന്നു. അങ്ങിനെ കടം മേടിച്ചു സഹായിച്ച പണം തിരിച്ചുകിട്ടാതെ സാമ്പത്തിക പരാ ധീനം പലതന്നു് വല്ലാതെ അനുഭവപ്പെട്ടി രുന്നുവെങ്കിലും അന്യരെ സഹായിക്കുന്ന കാര്യ ത്തിൽ അദ്ദേഹം ഒരിക്കലും വൈമനസ്യം കാ ണിച്ചിരുന്നില്ല.

ഒരു യഥാർത്ഥ വിശ്വാസിയായതു കാര ണം താൻ നിർഭയനായതിന്നു പുറമെ മററുള്ള വക്ക് ധൈര്യവും വിശ്വാസവും ഉളവാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. പ്രതാപം വി ശ്വാസികറംക്കാണെന്ന തത്വത്തിൽ അദ്ദേഹം ഉറച്ചു വിശ്വസിച്ചിരുന്നു. യഥാർത്ഥ മുസ്ലിം കറംക്ക് അവരുടെ അംഗസംഖ്യ ഒരു പ്രശ്നമ ല്ലെന്നും അവക്ക് ഒന്നിനേയും ഭയപ്പെടേണ്ട തില്ലെന്നും അദ്ദേഹം എപ്പോഴും ഉപദേശിക്കുമാ യിരുന്നു.

ഇങ്ങനെ എല്ലാ ഗുണങ്ങളും തികഞ്ഞ ഒരു പണ്ഡിതൻ നമ്മോടു എന്നെന്നേക്കുമായി യാത്ര പറഞ്ഞിരിക്കയാണ്. ആ വിടവ് നികത്തുക നമുക്ക് സാദ്ധ്യമല്ല. ഒരു കാര്യം മാത്രം നമുക്ക് ചെയ്യാൻ കഴിയും. അതായത് അദ്ദേഹ ത്തിൻെറ സ്മരണക്കായി ഒരു ഉന്നത വിദ്യാലയം അദ്ദേഹത്തിൻെറ നാട്ടിൽ സ്ഥാപിക്കുകയെ ന്നത്. തിരൂരങ്ങാടിയിൽ ഇന്നു് കാണുന്ന എല്ലാ സ്ഥാപനങ്ങളുടെയും പിന്നിൽ പ്രവത്തി ച്ചിരുന്നത് പരേതൻെറ കൈകളായിരുന്നു. തിരൂരങ്ങാടി അറിയപ്പെടുന്നത് തന്നെ പരേ തൻെറ പേരിലാണ്. അങ്ങിനെയിരിക്കെ പരേതൻെറ സ്മരണക്കായി തിരൂരങ്ങാടിയിൽ ഒരു ഉന്നത വിദ്യാഭ്യാസ കോളേജ് സ്ഥാപിക്കു ന്നതായിരിക്കും പരേതൻെറ പേരിൽ നമുക്ക് ചെയ്യാൻ കഴിയുന്ന എളിയ സേവനം.

പോന്നതു. കിത്താബിൽനിന്നും സുന്നത്തിൽ നിന്നുമുള്ള തെളിവുകറം നിരത്തിവെച്ച പ്രധാന പ്പെട്ട ഇമാമുകളുടെ വിവിധങ്ങളായ അഭിപ്രായ ങ്ങളുദ്ധരിക്കയും, തൻെറ നിഗമനത്തിൽ ശരി യായി തോന്നുന്നതു തെളിയിക്കുകയും ചെയ്യുക യാണദ്ദേഹത്തിൻെറ പതിവ്. അസ്സലഫുസ്സാ ലിഹ് (പൗരാണികസജ്ജനം) കളിലേതെങ്കി ലുമൊരാളുടെ അഭിപ്രായത്തെയെങ്കിലും ചാരി നിന്നുകൊണ്ടല്ലാതെ, വെറം സ്വാഭിപ്രായമനുസ രിച്ചു ഒരു തീരുമാനവും അദ്ദേഹം ചെയ്യാറില്ല. നബി (സ) തിരുമേനിയെയല്ലാതെ മററാരേയും കണ്ണടച്ചു വിശ്വസിക്കാത്തതുപോലെ തന്നെ ആ രെയും തള്ളിപ്പറയുകയുമില്ല അദ്ദേഹം. അതു കൊണ്ടാണ് തൻെറ ഫത്വാകളിൽ മഹാന്മാ രായ ഇമാമുകളുടെ അഭിപ്രായങ്ങറം കൂടി ഉദ്ധ രിക്കുന്ന പതിവ് തുടന്നു പോന്നത്.

മൗലാനയുടെ ചില ഫത്വാകറം കണ്ടാൽ ഇതു വിശദീകരിക്കേണ്ടതില്ലായിരുന്നുവെന്നു തോന്നുന്നവരുണ്ടാകും. വാസ്തവത്തിൽ അവിട ത്തെ വിജ്ഞാനത്തിനുള്ള വിശാലതയാണതിന്നു കാരണം. അദ്ദേഹത്തെപ്പോലെ അറബിഗ്രന്ഥ ങ്ങറം വായിച്ചു തീത്ത ആരെയും ഞാൻ കണ്ടി ട്ടില്ല. അതോടുകൂടി അസാധാരണമായ ഓർമ്മ ശക്തിയും അദ്ദേഹത്തിനുണ്ടായിരുന്നു. മടിയും മറതിയും മൗലാനയെ തീണ്ടിട്ടില്ലതാനും!

അവിടത്തെ അസാധാരണ പാണ്ഡിത്യ ത്തിൽ എനിക്കത്ഭുതം തോന്നുന്നില്ല. പക്ഷെ അതിന്നു കാരണമായി നിൽക്കുന്ന ഓർമ്മശ ക്തിയും, തളർച്ചയേൽക്കാത്ത പരിശ്രമവും ആ രെയും അത്ഭുതപ്പെടുത്തുന്നവയായിരുന്നു.

മൗലാനയുടെ പാവനസ്മരണക്കു പണി എടുക്കുന്ന കമ്മിററി, പരിശ്രമിക്കുന്നതായാൽ അദ്ദേഹത്തിൻെറ ഫത്വാകറം ശേഖരിക്കാൻ കഴിയുമെന്നാണെൻെറ അഭിപ്രായം. അതു പ്രത്യേകം പ്രസിദ്ധപ്പെടുത്തുന്നപക്ഷം, കേരള മുസ്ലിംകറംക്കു കക്ഷിവ്യത്യാസമെന്യെ വളരെ ഉപകാരപ്രദമായ ഒരു ഗ്രന്ഥമായിരിക്കും അതു് സംശയമില്ല.

മൗലാനയുടെ വിജ്ഞാനം, കേവലം മത പരമെന്നു കരുതപ്പെടുന്ന തഫ്സീർ, ഹദീസ്, ഫിഖ്ഹ് ആദിയായവയുടെ വൃത്തത്തിൽ പരി മിതമായിരുന്നില്ല. അൽഉലൂമുൽ അദബിയ്യ: Arabic LITEARATURE) ഇൽമുൽ മൻതിഖ്

(LOGIC) അൽഉലൂമർറിയാളിയ്യ (MATHEMATICS) അൽജ്യൂഗ്റാഫിയ്യ(GEOGRAPHY) അത്താരീഖ് (HISTORY) ഇൽമുൽ ഹന്തസ (GOEMETRY) ഇൽമുൽ ഹൈഅത്ത് (ASTRONOMY) മജ്മൂഉറസമിൽ ബുൽദാൻ (ATLAS) മുതലായപല വിഷയങ്ങളിലും അതുല്യമായ അറിവുണ്ടായിരുന്നു അദ്ദേഹത്തിന്നു. പ്രധാനപ്പെട്ട ഏതു ദിക്കിനെ സംബന്ധിച്ച ചോദിച്ചാലും അതിന്റെ തൂലം (LONGITUDE) അർളം (LATITUDE) ഉം കാണാപാഠമായിരുന്നു.

ഇപ്പോൾ പലേടങ്ങളിലും കണ്ടുവരുന്ന നമസ്കാരസമയപ്പട്ടികയുടെ നിർമ്മാതാവു ആരാണെന്ന വസ്തുത അധികമാരും അറിയുകയില്ല, എന്നാൽ പരപ്പനങ്ങാടി ദേശത്തെ ഉന്നം വെച്ചുകൊണ്ടു മൗലാനാമർഹൂം കുഞ്ഞഹമ്മദ് ഹാജിയുടെ സാന്നിദ്ധ്യത്തിൽ അദ്ദേഹത്തിന്റെ 'കാത്തിബ്'' വരച്ചുണ്ടാക്കിയ ചാർട്ടാണത്. വടക്കരും തെക്കരുമെല്ലാം നിരാക്ഷേപം ഉപയോഗിച്ചുവരുന്ന നമസ്കാര സമയപ്പട്ടിക!

'ഖിബ്ലാ' നിർണ്ണയവിദ്യയിൽ അദ്വിതീയനായിരുന്നു അദ്ദേഹം. തന്റെ എതിരാളികൾപോലും പള്ളികളുടെ ശിലാസ്ഥാപനത്തിനും ഖിബ്ലാ നിർണ്ണയത്തിനുമായി അദ്ദേഹത്തെ വിളിച്ചുകൊണ്ടുപോകുന്നതു പലപ്പോഴും എനിക്കു കാണാൻ കഴിഞ്ഞിട്ടുണ്ട് തന്റെ സവിശേഷമായ മേൽനോട്ടത്തിൽ നിർമ്മിക്കപ്പെട്ട 'അർറുബ്ഉൽമുജീബ്' (കോണമാനിയന്ത്രം) ഉപയോഗിച്ചുകൊണ്ടു ആ ശോഷിച്ച കൈകൊണ്ടിട്ടിരുന്ന അടയാളങ്ങളിലൊന്നും തെററിപ്പോയതായി നാളിതുവരെ കേട്ടിട്ടില്ല. ഒരാശ്ചര്യം തന്നെയാണതു:

## അസാധാരണ സൂക്ഷ്മത

താൻ കയ്യാളുന്ന വിഷയങ്ങളിലെല്ലാം അവർണ്ണനീയമായസൂക്ഷ്മതയും അദ്ദേഹം പാലിച്ചു പോന്നിരുന്നു. മുസ്ഹഫ് നോക്കീട്ടല്ലാതെ ഖുർആൻ വാക്യങ്ങളുദ്ധരിക്കയില്ല; കിത്താബ് ദിവത്തിവെച്ചിട്ടല്ലാതെ ഇബാറത്തു പകർക്കയില്ല. അറിയാത്ത വിഷയത്തിൽ വിജ്ഞാനമർഹിക്കുന്ന സ്വഭാവം തീരെ പോലും ചെയ്തിട്ടില്ല. തെററു പററിപ്പോയാൽ അതു നിസ്സങ്കോചം തുറന്നു സമ്മതിക്കയും ചെയ്യും. മടിപോലെത്തന്നെ അദ്ദേഹത്തെ സ്പർശിക്കാത്ത ദുർഗ്ഗുണങ്ങളാണു ദുർവാശിയും അഹങ്കാരവും. "ഞമ്മളേക്കൽ വന്ന 'ഖഥഅ്' (അബദ്ധം) ആണത്." എന്ന ശബ്ദം ആ, വിജ്ഞാന ഭണ്ഡാരത്തിന്റെ ഉള്ളിൽനിന്നു പുറത്തുവരുന്നതു പലപ്പോഴും ഞാൻ കേട്ടിട്ടുണ്ട്.

അവിടത്തെ അതുല്യമായ സത്യസന്ധതയും അവർണ്ണനീയമായ സൂക്ഷ്മതയുമെല്ലാം കാരണമായതു അല്ലാഹുവിന്റെ ശിക്ഷയെക്കുറിച്ചുള്ള ഭയവും അവന്റെ പ്രീതിയിലുംആകാംക്ഷയുമായിരിക്കുമെന്നാണെന്റെ വിശ്വാസം.

ഒരു മഗരിബ് നമസ്കാരത്തിന്നു ശേഷം നൂറുൽ ഇസ്ലാം മദ്രസയിലിരുന്നു സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഞാനും അദ്ദേഹവുമായി ഒരുവിഷയത്തിൽ അഭിപ്രായവ്യത്യാസം വന്നുവശായി. മൗലാനയുടെ അഭിപ്രായം ശരിവെച്ചുകൊടുക്കാൻ എന്റെ മനസ്സാക്ഷി അനുവദിച്ചില്ല. വിനയത്തോടുകൂടിയാണെങ്കിലും എന്റെ എതിർപ്പ് തുടരുകതന്നെ ചെയ്തു. അവിടത്തേക്കു ദേഷ്യം പിടിച്ചു. തന്റെ മുണ്ടൻ വടിയെടുത്തു "തല്ലും ഞാൻ നിങ്ങളെ" എന്നു

ശബ്ദിച്ചു. "തല്ലിയാൽ ഞാൻ കൊണ്ടുകൊള്ളാം; ഇവിടന്ന ആ പറഞ്ഞതു സമ്മതിച്ചതരില്ല". എൻെറ മറുപടിക്ക ശേഷം ജ: ഇ. കെ. മൌലവി സാഹിബും ഇടപെട്ടു എന്നെ അനുകൂലിക്കാൻ തുടങ്ങി. അപ്പോഴേക്കും ഇശാനമസ്കാരത്തിൻെറ ബാങ്കുകേട്ടു. സംസാരം നിലച്ചു.

മൌലാനയുടെ ഏതു കാര്യവും, തനിക്ക ഏററവും ആനന്ദം കൊടുക്കുന്ന ഗ്രന്ഥ പാരായണം പോലും ബാങ്കുകേട്ടാൽ പിന്നെ തുടരു പോകാറില്ല.

പിററന്നാൾ രാവിലെ എന്നെ വന്നു വിളിച്ചു. "ഇന്നലെ നിങ്ങൾ പറഞ്ഞതാണ് ഹഖ്. എൻെറ ഖൽബിൽ പിന്നീടതോർമ്മ വന്നു"

"ഇവിടന്ന തെററുധരിച്ചിട്ടുണ്ടെന്ന എനിക്ക തോന്നിയതുകൊണ്ടാണ ഞാൻ തീരെ സമ്മതിക്കാഞ്ഞതു്. ഞാൻ തല്ലും എന്നു പറഞ്ഞതു എൻെറപക്കൽ വന്ന ഖത്അ്ആണ്; അതു പൊരുത്തപ്പെടണം."

തല്ലീട്ടില്ലല്ലോ. തല്ലിയാൽ തന്നെയും ഇവിടന്നതു എന്നെക്കൊണ്ടു പൊരുത്തപ്പെടീക്കേണ്ടതില്ല. മേലിൽ തല്ലുന്നതിനും എനിക്ക സന്തോഷക്കറവുണ്ടാകയില്ല. പക്ഷെ എനിക്ക സങ്കടകരമായ ഒന്നു ഇവിടന്നു ചെയ്തിട്ടുണ്ട്— ഞാൻ പൊരുത്തപ്പെടാത്തതു.

"അതെന്താണെന്നു എനിക്കറിയണം." ജിജ്ഞാസയോടെ പറഞ്ഞു.

"അങ്ങനെ യാതൊന്നും നമ്മുടെയിടയിൽ ഉണ്ടാകരുതല്ലോ" "എന്താണതു? പറയണം; പറയാതിരിക്കരുത്"

"എന്നോടു പൊരുത്തപ്പെടണം എന്നാവശ്യപ്പെട്ടതു് എനിക്ക തീരെ പററീട്ടില്ല."

"നിങ്ങളുടെ തമാശ!" പുഞ്ചിരിച്ചുകൊണ്ടു എൻെറ കൈപ്പുലക്കൊന്നു മേടി.

ആ ഗുരുവിനെ വളരെയേറെ സ്നേഹിക്കയും ബഹുമാനിക്കയും ചെയ്യുന്നതിൽ അഭിമാനം തോന്നുന്ന എന്നെപ്പോലെയുള്ള ഒരു പാട് ശിഷ്യന്മാർ അദ്ദേഹത്തിനുണ്ട്. അവിടന്നു തല്ലുകയല്ല; ചവുട്ടിയാൽതന്നെ അതു സസന്തോഷം സ്വാഗതം ചെയ്കയല്ലാതെ അതിനെച്ചൊല്ലി യാതൊരു പരിഭവവും എന്നെപ്പോലെയുള്ളവർക്കുണ്ടാകയില്ല—തീർച്ച. എന്നിട്ടും 'അതു പൊരുത്തപ്പെടണം' എന്നു പറയാൻ വന്നിരിക്കയാണ് ആ ജ്ഞാനവൃദ്ധൻ! വല്ലാത്തൊരു വിനയം!

## അതിരററ സേവനം

പൊതു സേവനത്തിനു തന്നത്താൻ ഉഴിഞ്ഞിട്ട മഹാമനസ്കനായിരുന്നു പരേതൻ.

"മുസ്ലിംകളുടെ കാര്യത്തിൽ ശ്രദ്ധിക്കാത്തവൻ അവരിൽപ്പെട്ടവനല്ല" എന്നതിരുവചനം മനസ്സിൽ ശരിക്ക പതിഞ്ഞിരുന്നതായി മൗലാനയുടെ പ്രവൃത്തികളിൽനിന്നു കാണാമായിരുന്നു. കിത്താബിൻെറയും സുന്നത്തിൻെറയുമടിസ്ഥാനത്തിൽ സുവ്യക്തമായി അദ്ദേഹം എഴുതിക്കൊടുത്ത സംഖ്യാതീതമായ ഫത്വാകൾ നോക്കിയാൽ, 'ഇതിനൊക്കെ വലിയ വലിയ സംഖ്യകൾ പ്രതിഫലം കിട്ടീട്ടുണ്ടാകു'മെന്ന ആർക്കും തോന്നിപ്പോകും. അതുപോലെ തന്നെ പള്ളിക്കു കുററി തറക്കുന്ന വിഷയത്തിലും മററു പൊതുകാര്യങ്ങളിലും അവിടന്നു പ്രകടിപ്പിക്കാറുള്ള ഉൽസാഹം കണ്ടാലും തോന്നും ഇതിൻെറ പിന്നിൽ വമ്പിച്ച പ്രതിഫലം ലഭിക്കാനുണ്ടായേക്കുമെന്നു. എന്നാൽ അതെല്ലാം അല്ലാഹുവിൻെറ പ്രീതിക്കുവേണ്ടി ചെയ്യുന്ന സേവനങ്ങൾ മാത്രമാണ്. ദരിദ്രനായ ആ മനുഷ്യൻ തൻെറ കയ്യിൽനിന്നു കാശു ചെലവാക്കി ഫത്വാകൾ എഴുതി അയച്ചുകൊടുത്തതും, പള്ളികൾക്ക കുററിയിടാൻ യാത്രചെയ്തതും മററും എണ്ണിത്തീർക്കാനാവുകയില്ല. ഒരു കുററമായി എണ്ണാവുന്നതു തൻെറ വീട്ടുക്കാവസ്ഥ നോക്കാതെ അന്യരെ സഹായിക്കയും ആരോഗ്യം വകവെക്കാതെ സമുദായത്തെ ശുശ്രൂഷിക്കയും ചെയ്യേക്കുമെന്നുള്ളതാണ്. എന്തിനു വേറെ തെളിവുകൾ! കേരള സ്റ്റേററിൽ ഏററവും പ്രശസ്തിയാർജ്ജിച്ച തിരൂരങ്ങാടി യതീംഖാനയും, മുസ്ലിം ഓർഫനേജ് കമ്മിററിയുടെ മേൽനോട്ടത്തിൽ നടന്നുവരുന്ന ഉന്നത വിദ്യാലയങ്ങളും പോരെ? 1943 ലുണ്ടായ ഭയങ്കര കോളറ നിമിത്തം അനാഥകളായിത്തീർന്ന പൈതങ്ങളുടെ നേരെ മൗലാനക്ക തോന്നിയ ആർദ്രതയിൽ നിന്നാണ് ആ സ്ഥാപനം ജന്മമെടുത്തതെന്ന വസ്തു ആർക്കാണറിഞ്ഞുകൂടാത്തത്? ആ സ്ഥാപനത്തിനുവേണ്ടി പ്രസിഡണ്ടായ അദ്ദേഹവും ജനറൽ സെക്രട്ടറി എം. കെ. ഹാജി സാഹിബും അനുഭവിച്ച കഷ്ടപ്പാടുകളും, എതിരാളികളിൽനിന്നു കേൾക്കേണ്ടിവന്ന ആക്ഷേപങ്ങളും വിവരി

ക്കാവതല്ല.

## വിജയകരമായ സമുദായോദ്ധാരണം

കേരള മുസ്ലിംകൾക്കിടയിൽ പല കാലങ്ങളിലായി കടന്നുകൂടിയ അന്ധവിശ്വാസങ്ങളേയും അനാചാരങ്ങളേയും അകററി, അവരെ ധാർമ്മികമായും വിദ്യാഭ്യാസപരമായും ഉദ്ധരിക്കാൻ വേണ്ടി രംഗത്തിറങ്ങിയിരുന്ന മുന്നണി നേതാക്കളിലൊന്ന് കെ. എം. മൌലവിതന്നെയാണ്. കൊടികുത്തു നേർച്ചയും ചന്ദനക്കുടവും ഇസ്ലാമികാചാരങ്ങളായിക്കരുതിയിരുന്ന കാലത്തു അവയ്ക്കെതിരിൽ മുസ്ലിം ഐക്യ സംഘം പ്രസിദ്ധപ്പെടുത്തിയ "മഹ്ഖുൽബിദഇ" എന്ന കൃതിയുടെ കർത്താവ് അദ്ദേഹമായിരുന്നു.

സ്ത്രീവിദ്യാഭ്യാസം മതവിരുദ്ധമാണെന്നു സ: കേ. ജ: ഉലമാസംഘം ഏകകണ്ഠമായി തീരുമാനിക്കുന്ന ഘട്ടത്തിൽ അഴീക്കോട് അഭയാർത്ഥിയായി കഴിഞ്ഞുകൂടുന്ന അദ്ദേഹം അവിടത്തെ മുസ്ലിംകൾക്കിടയിൽ സ്ത്രീവിദ്യാഭ്യാസത്തിന്നു പ്രേരണ നൽകുന്നുണ്ടായിരുന്നു.

പരിശുദ്ധ ഖുർആനിന്റെ ആദ്യഭാഗങ്ങൾ മലയാളത്തിൽ തർജ്ജമചെയ്ത പണ്ഡിത സദസ്സിന്റെ നേതൃത്വം വഹിച്ചതും അദ്ദേഹം തന്നെ. മാമൂലുകൾക്കൊപ്പിച്ച മതനിയമങ്ങൾ വളച്ചെടുക്കുന്ന പണ്ഡിത വേഷക്കാരിൽനിന്നു എന്തെല്ലാം എതിർപ്പുകളാണിത്തരം സൽകർമ്മങ്ങളുടെ പേരിൽ അദ്ദേഹം തരണം ചെയ്യേണ്ടിവന്നത്; എത്ര വിഷമങ്ങളാണ് സഹിച്ചത്; കേരളത്തിലുടനീളം എന്തെല്ലാം കോളിളക്കങ്ങളാണുണ്ടായത്? പറഞ്ഞാൽ തീരുമോ? പക്ഷെ ആ കർമ്മവീരൻ ഒട്ടും പതറിയില്ല.

ഇന്നത്തെ നിലയോ? ചന്ദനക്കുടം ആണ്ടു നേർച്ച യാദിയായവയുടെ വേരററു കഴിഞ്ഞു. സ്ത്രീവിദ്യാഭ്യാസം പാടില്ലെന്നു പാസ്സാക്കിയ സമസ്തക്കാർ ആ പ്രമേയം എവിടെയോ ഒളിപ്പിച്ചുവെച്ചിരിക്കയാണ്. മലയാള ലിപികൾക്കിടയിൽ അറബിവാക്കുകളും ഖുർആൻ വാക്യങ്ങളും കാണാൻ കഴിയുന്ന കൃതികൾ സർവ്വസാധാരണമായിരിക്കുന്നു. ഇങ്ങനെ വളരെയേറെപ്പറയാനുണ്ട്. ചുരുക്കത്തിൽ മൌലാനാ കെ. എം. മൌലവിസാഹിബിന്റെ, സമുദായപരിഷ്കരണ സംരംഭങ്ങളാകമാനം എതിർത്തിരുന്ന ആളുകൾ, അറിഞ്ഞോ അറിയാതെയോ, കാലക്രമേണ അദ്ദേഹത്തിന്റെ അനുയായികളായി രൂപാന്തരപ്പെടുകയാണ് ചെയ്യുന്നത്. അതെല്ലാം നിൽക്കട്ടെ, മൌലാനയെ അങ്ങെയററം എതിർക്കുകയും അദ്ദേഹത്തെ 'വഹാബി' എന്നു വിളിക്കുകയും ചെയ്തുപോന്ന ഒരു സംഘടനയാണ് സ: കേ: ജ: ഉലമാ. അതിന്റെ പ്രമുഖ നേതാക്കളിലൊരാളായ ജ: സെയ്യിദ് അബ്ദുറഹിമാൻ ബാഫക്കിതങ്ങൾ മൌലാനയുടെ ചരമത്തിൽ അനുശോചനം രേഖപ്പെടുത്തുകയും അദ്ദേഹത്തിന്റെ പേരിൽ ജനാസ നമസ്കരിക്കാൻ സമുദായത്തോടഭ്യർത്ഥിക്കയും ചെയ്തതു നമ്മൾ കണ്ടില്ലേ? ഇങ്ങനെത്തന്നെയായിരുന്നു സത്യസന്ധന്മാരായ എല്ലാ പരിഷ്കർത്താക്കളുടെയും ചരിത്രം. ആദ്യഘട്ടത്തിൽ വമ്പിച്ച എതിർപ്പുകളെ നേരിടേണ്ടിവരികയും അവസാനം വിജയിക്കുകയും!

മറഞ്ഞുകഴിഞ്ഞ ആ വിജ്ഞാന സൂര്യന്റെ കിരണങ്ങൾ ഇനിയും പ്രകാശിച്ചുകൊണ്ടേയിരിക്കും.

# സമുന്നതമായ വ്യക്തിപ്രഭാവം

കെ. മുഹമ്മദലി B A, L. T.

**അറബിക് അക്കാദമി എന്ന പേരിൽ ഒരു അറബി ഗ്രന്ഥാലയം കേരളത്തിലെവിടെയെങ്കിലും സമാരംഭിക്കുന്നത് അറബിപണ്ഡിതന്മാരോട് മുസ്ലിംകൾ കാണിക്കുന്ന ആദരമായിരിക്കും.**

ഞാൻ സ്കൂൾ ഫൈനൽ ക്ലാസ്സിൽ പഠിക്കുന്ന കാലത്താണ്, നിറഞ്ഞ പാണ്ഡിത്യവും ശോഷിച്ചു ശുഷ്കിച്ച ശരീരപ്രകൃതിയും ഉള്ള ആ മഹാനെ, കെ. എം. മൗലവിയെ കാണുന്നതിനും, അദ്ദേഹത്തിന്റെ മുമ്പിൽ ഭക്ത്യാദരപുരസ്സരം നിന്നു സംസാരിക്കുന്നതിനും ഇടയായത്. ആധുനികവിദ്യാഭ്യാസത്തിൽ, മുസ്ലിംകൾ മുന്നേറണമെന്നുള്ള അദ്ദേഹത്തിന്റെ അഭിവാഞ്ഛയും ഔത്സുക്യവും അന്നുതന്നെ പ്രകടമായി. പരേതനായ സീതിസാഹിബൊന്നിച്ചായിരുന്നു, അദ്ദേഹത്തിന്റെ താമസം. അന്നു യുവാവായിരുന്ന ഈ ലേഖകനോട് അദ്ദേഹം കാണിച്ച പിതൃതുല്യമായ വാത്സല്യവും സ്നേഹവും ഇന്നും മറക്കാൻ കഴിയുന്നില്ല.

മലബാർലഹളയെന്നറിയപ്പെടുന്ന കർഷക വിപ്ലവത്തിന്റെ മാറ്റൊലി, നിലയ്ക്കാത്ത ശബ്ദായമാനമായകാലം. ആ കലഹത്തിന്റെ പ്രത്യാഘാതത്തെ താങ്ങാനോ തടയാനോ കഴിവില്ലാതിരുന്ന മാപ്പിളസമുദായത്തെ വിപ്ലവമനോഗതിയിൽ നിന്നു ആദ്യമെ പിന്തിരിക്കുവാൻ ശ്രമിച്ച കാത്തിബു,മൗലവി, വിപ്ലവത്തെ ഉണർത്തുകയും ഇളക്കിവിടുകയും ചെയ്ത രാജദ്രോഹിയായി, ബ്രിട്ടീഷ് ഗവൺമെൻറധികാരികളുടെ ദൃഷ്ടിയിൽ. അങ്ങിനെ അഴീക്കോടായി അദ്ദേഹത്തിന്റെ ആവാസം. രാജകിങ്കരന്മാരുടെ കരവാൾ മൗലവിയുടെ ശിരസ്സിനു ചുററും നൃത്തം വെച്ചുകൊണ്ടിരുന്നു. സീതി സാഹിബിന്റെ പ്രിയ പിതാവു


ലേഖകൻ

കോട്ടപ്പുറത്തു ശീതിമുഹമ്മദുസാഹിബും മണപ്പാട്ടു കുഞ്ഞുമുഹമ്മദ സാഹിബും മററും മൗലവിയുടെ നിത്യകാവൽ ഭടന്മാരെന്നോണം സുതരാം നിലകൊണ്ടു. മൗലവിയാവട്ടെ, പതുങ്ങുവാനും ഒളിക്കാനും കൂട്ടാക്കിയതുമില്ല. സത്യം തന്നെ പറഞ്ഞു അപകടങ്ങളെ മുന്നിട്ടുവാൻ അദ്ദേഹം തീരുമാനിച്ചിരുന്നു. ഒന്നും സംഭവിച്ചില്ല; അദൃശ്യകരങ്ങൾ കാത്തു.

എറണാകുളം രാജകീയ കാളേജിൽ ഞാൻ പഠിച്ചുകൊണ്ടിരുന്നപ്പോൾ, മുസ്ലിം ഹോസ്റ്റലിൽ മൗലവി ഒരു നിത്യസന്ദർശകനായിരുന്നു. അക്കാലത്തെ സദുപദേശങ്ങളും, ജീവിതത്തിന്റെ നാനാവശങ്ങളെ സംബന്ധിക്കുന്ന മതോപദേശങ്ങളും ഞങ്ങളുടെയെല്ലാം മതബോധത്തെ ഉണർത്തിക്കൊണ്ടിരുന്നു. പാണ്ഡിത്യപ്രകടനമെന്യെയുള്ള അകൃത്രിമഭക്തിയും വിദ്യാർത്ഥികളായ ഞങ്ങളെ ആകർഷിക്കയും ഇസ്ലാമികമായ ചിന്തയും ജീവിതത്തിനും ഉള്ള ശക്തിയായ ആശ ഞങ്ങളിൽ നാമ്പെടുക്കുകയും ചെയ്തു. മതം, ജീവിതവും ജീവിക്കാനുള്ളതുമാണെന്നു ഞങ്ങളിൽ രൂഢമൂലമായി.

മൗലവിസാഹിബിന്റെ ഗ്രന്ഥപാരായണത്തിനുള്ള തൃഷ്ണയെ കാണിക്കുന്ന ഒരു കഥ അക്കാലത്തു കേൾക്കാനിടവന്നു. അഴീക്കോട്ടുവെച്ചു അദ്ദേഹത്തിനു ഒരു പുസ്തക വി പി. വന്നു. അതെടുക്കുവാൻ, സീതിസാഹിബിന്റെ വീട്ടിൽ നിന്നു പണമായിട്ടദ്ദേഹം കാലത്തേതിരിച്ചു. ഒരു മണിയോളമായിട്ടും കാണാതായപ്പോൾ,

ചില ആശങ്കകൾ സീതിസാഹിബിനുണ്ടായി. നാലുപാടും പലരും മൗലവിയെ തെരഞ്ഞു തിരിച്ചു. പോസ്റ്റാഫീസിന്റെ തിണ്ണയിൽ പുസ്തകം വായിച്ചുകൊണ്ടിരിക്കുന്നതായിട്ടാണ് ഒരാൾ അദ്ദേഹത്തെ കണ്ടത്. പുസ്തകം വായിച്ചു തീർക്കുവാനുള്ള ഉൽക്കണ്ഠ കൊണ്ടു അതങ്ങു വായിച്ചു തീർക്കാമെന്നു വിചാരിച്ചു ആ തിണ്ണയിൽ തന്നെ ഇരുന്നു പോയി, അദ്ദേഹം. കാലത്തെ ചായകുടിയും മററുമെല്ലാം മറന്നു.

പാണ്ഡിത്യത്തിന്റെ കൂടപ്പിറപ്പെന്നോണം സാധാരണ കണ്ടുവരാറുള്ള സാമ്പത്തിക പരാധീനത മൗലവിയേയും കുറെയൊക്കെ അലട്ടിയിട്ടുണ്ടെങ്കിലും, പാണ്ഡിത്യത്തെ ചില്ലിക്കാശിനു അദ്ദേഹം വിററില്ല. ജ്ഞാതങ്ങളും അജ്ഞാതങ്ങളുമായ അനേകം ഹസ്തങ്ങൾ, അടുത്തുനിന്നും അകലെ നിന്നും അദ്ദേഹത്തെ നിർല്ലോഭം സഹായിച്ചു. പക്ഷെ, പണത്തിന്റെ മുമ്പിൽ തല കുനിക്കുവാൻ മൗലവി കൂട്ടാക്കിയില്ല. തല ഉയർത്തിപ്പിടിച്ചുകൊണ്ടു തന്നെയുള്ള പെരുമാററം, ചില സമ്പന്നന്മാരെ അദ്ദേഹത്തിലേക്കാകർഷിച്ചിട്ടുണ്ട്. എനിക്കറിയാം പല സംഭവങ്ങളും. ഒരെണ്ണം ഇവിടെ എടുത്തുപറഞ്ഞുകൊള്ളട്ടെ.

ഒരിക്കൽ മൗലവിയെ ഒരാൾ വീട്ടിലേക്കു ക്ഷണിച്ചു. സമ്പന്നനും പ്രതാപവാനുമായ അദ്ദേഹം ഒന്നു മാടിവിളിച്ചാൽ മതി, പലരും ഓടിയെത്താൻ. (ആളുടെ പേരും മററും ഇവിടെ കുറിക്കുന്നില്ല. അദ്ദേഹം പതിനഞ്ചു കൊല്ലത്തിനു മുമ്പ മൃതിയടഞ്ഞിരിക്കുന്നു). ചില കാര്യങ്ങൾ ആലോചിക്കുവാനും സംശയനിവൃത്തി വരുത്തുവാനുമാണ്, അദ്ദേഹം ക്ഷണിച്ചതു. അന്നു മൌലവി തിരൂരങ്ങാടിയിലാണ്. എഴുത്തു കിട്ടിയമാത്രയിൽ മറുപടി അയച്ചു: തീവണ്ടിയിൽ രണ്ടാം ക്ലാസ്സിൽ യാത്ര ചെയ്യത്തക്ക പണം, മടക്കയാത്രക്കുൾപ്പെടെ, അയച്ചാൽ ഉടനെ എത്താമെന്നു്. മണിഓഡർ വന്നു. വാഗ്ദാനമനുസരിച്ചു മൗലവി ഉടൻ എത്തി. മടക്കയാത്രക്കും കൂടിയുള്ള പണം മുൻകൂറായി ചോദിച്ചതിലായിരുന്നു അദ്ദേഹത്തിന്റെ അത്ഭുതം. മടക്കയാത്രക്കുവേണ്ടി പററിക്കൂടി ഒത്തുപറഞ്ഞു "ആത്മാഭിമാനത്തെ ബലികഴിക്കുന്നതിൽ നിന്നൊഴിവാകുവാനാണ്" മടക്കയാത്രക്കുള്ള പണം മുൻകൂട്ടി വാങ്ങിയതെന്നു സമ്പന്നനായ ആ സഹൃദയൻ കേട്ടപ്പോൾ മൗലവിയോടുള്ള സ്നേഹവും ബഹുമാനവും ശതഗുണീഭവിച്ചു. ഒരു മാസം താമസിപ്പിച്ചിട്ടേ മൗലവിയെ അദ്ദേഹം വിട്ടുള്ളു.

പിന്നീടു മൗലവിയെ കാണാൻ അദ്ദേഹം അങ്ങോട്ടാണ് പോയിരുന്നത്.

ജീവിതം ഉലോം ലളിതമായിരുന്നു. ഒരു ദിവസം കറിക്കുള്ള സാധനങ്ങൾ വാങ്ങിക്കൊണ്ടദ്ദേഹം പോകുകയാണ്. വഴിമദ്ധ്യേ ഒരു സ്നേഹിതൻ ചോദിച്ചു: "എന്താ മൗലവി സാഹിബേ, ഇങ്ങനെയൊക്കെ? ആരെങ്കിലും അവിടെക്കൊണ്ടു വന്നുതരില്ലേ?" ചിരിച്ചുകൊണ്ടദ്ദേഹം പറഞ്ഞു: "വളരെ ലളിതമായ ജീവിതം നയിച്ച റസൂൽകരീമിന്റെ അനുയായിക്ക്, ഇതിലെന്താ കുറവ്?"

1934 ൽ ആണെന്നു തോന്നുന്നു കോഴിക്കോട്ടു ഇസ്ലാമിക ലിററരേച്ചർ സൊസൈററി സ്ഥാപിതമായി. സ്മര്യപുരുഷനെക്കൂടാതെ, മർഹൂം എം. സി. സി. അബ്ദുറഹ്മാൻമൗലവി, പി. കെ. മൂസമൗലവി എന്നിവരും ഉൾക്കൊണ്ട പണ്ഡിതസംഘം പ. ഖുർആൻ പരിഭാഷയുടെ ഉത്തരവാദിത്വം ഏറെറടുത്തു. ഏതാനും സൂറകൾ പരിഭാഷപ്പെടുത്തിയെങ്കിലും ഒരു സൂറ മാത്രമേ പ്രസിദ്ധപ്പെടുത്തിയുള്ളു. പ്രസിദ്ധീകരിക്കപ്പെടാത്ത കൈയെഴുത്തുപ്രതിയുടെ ഗതി എന്തായെന്നറിഞ്ഞുകൂടാ. ഓരോ സൂക്തവും പരിഭാഷപ്പെടുത്തുമ്പോൾ ഉള്ള പദവിന്യാസത്തെ സംബന്ധിക്കുന്ന ചർച്ചകൾ കേൾക്കുവാനും പഠിക്കുവാനും അവിടെ സന്നിഹിതനാവാൻ എനിക്കു ഭാഗ്യമുണ്ടായി. പലയിടങ്ങളിലും കെ. എം. മൗലവിസാഹിബിന്റെ അഭിപ്രായത്തിനു മററുള്ളവർ കീഴൊതുങ്ങിക്കൊടുത്തിരുന്നു. അവരുടെ അഭിപ്രായത്തോടു യോജിക്കാതിരിക്കണമെന്ന ദുശ്ശാഠ്യവും അദ്ദേഹത്തിനുള്ളതായി കണ്ടിട്ടില്ല.

തൗഹീദിനു വിദൂരമായിട്ടാണെങ്കിൽ പോലും അല്പം ഉലച്ചിൽ വന്നേക്കാൻ ഇടയാകുമെന്നു സംശയിക്കപ്പെടുന്ന കാര്യങ്ങളോടു സന്ധിയില്ലാസമരം നടത്തുവാൻ കെ. എം. മൗലവിസാഹിബു മടിച്ചിട്ടില്ല. അക്കാരണത്താലും അതിനോടു തൊട്ടു തുടർന്നുള്ള കാര്യങ്ങളാലും കേരളത്തിലെ മുസ്ലിം പണ്ഡിതന്മാർ ചേരി തിരിഞ്ഞു. അസ്ത്ര പ്രത്യസ്ത്ര പ്രയോഗം നടത്തിയിട്ടുണ്ട്; നടത്തുന്നുമുണ്ട്. അതിന്റെയെല്ലാം വിശദാംശങ്ങളിലേക്കു ഇവിടെ പ്രവേശിക്കുന്നില്ല. സന്ദർഭവും ഇതല്ലല്ലോ.

കേരള മുസ്ലിംകളെ ഇത്തരുണത്തിൽ, ഒരു കാര്യം അനുസ്മരിപ്പിക്കുവാനുണ്ട്. 'അറബിക'

(ശേഷം 38-ാം പേജിൽ)

# അനുകരണാർഹമായ സ്വഭാവം

മുഹമ്മദ് അമാനി

> "അല്ലാഹുവിനുവേണ്ടി വിനയഭാവം കൈക്കൊള്ളുന്നവരെ അല്ലാഹു ഉയർത്താതിരിക്കില്ല."
>
> —നബി വാക്യം.

"നിങ്ങൾ എഴുതുന്ന ഓരോ വാക്കിനും അല്ലാഹുവിന്റെ മുമ്പിൽ ഉത്തരം പറയേണ്ടിവരുമെന്ന ബോധത്തോടെ എഴുതണം."

നാലുകൊല്ലംമുമ്പ് ഞാനും ജനാബ് മൂസാമൗലവിയും, ജ: അലവി മൗലവിയും കൂടി ഖുർആൻ പരിഭാഷ എഴുതുവാൻ ആരംഭിച്ചപ്പോൾ, അതു ഉൽഘാടനം ചെയ്തശേഷം മൗലവിസാഹിബ് ഞങ്ങളെ ഉപദേശിച്ച ഒരുപദേശമാണ് പ്രസ്തുതവാക്യം. അന്നുതൊട്ട് ഇന്നോളം അതിലെ ഓരോവാക്കും എന്റെ മനസ്സിൽ നിറംമങ്ങാതെ അവശേഷിക്കുന്നു. ഇക്കഴിഞ്ഞ സപ്തമ്പർ 11-ാംതിയ്യതി ഉച്ചക്ക്ശേഷം ഒരു യാത്രകഴിഞ്ഞു തിരിച്ചുവരുമ്പോൾ വഴിമദ്ധ്യേ വെച്ചാണ്, മൗലവിസാഹിബിന്റെ നിര്യാണത്തെ സംബന്ധിച്ച പത്രവാർത്ത ഒരു സ്നേഹിതൻ എന്റെ ശ്രദ്ധയിൽ പെടുത്തിയത്. കേട്ട മാത്രയിൽ അല്പനേരത്തെ സ്തംഭനത്തിന്നുശേഷം "നിങ്ങൾ എഴുതുന്ന ..............എഴുതണം" എന്നൊക്കെ ഉപദേശം നൽകുവാൻ എനി ആരാണുള്ളത്— മുഹമ്മദേ!!" എന്നു—ഞാനറിയാതെ —ആ സ്നേഹിതനോട് ചോദിച്ചുപോയി. മുമ്പത്തെക്കാൾ കവിഞ്ഞ ഗൗരവമാണ് അതിന്നുശേഷം ആ ഉപദേശത്തെക്കുറിച്ച് എന്റെ മനസ്സിലുള്ളത്. അതാണ് ഈ ലേഖനത്തിന്റെ പ്രാരംഭത്തിൽ അതു സ്ഥലം പിടിക്കുവാൻ കാരണം.

ഉദ്ദേശം 1910 മുതൽക്കേ ആ മഹാനുഭാവനുമായി പരിചയപ്പെടുവാൻ എനിക്കു അവസരമുണ്ടായിട്ടുള്ളു. ഒടുവിലത്തെ 15വർഷങ്ങളിൽ മാത്രമാണ് കൂടുതൽ അടുത്തു ബന്ധപ്പെടുവാൻ സാധിച്ചത്. അതുകൊണ്ട്, ഈ ചുരുങ്ങിയ കാലഘട്ടത്തിൽ ഉണ്ടായ എന്റെ അനുഭവങ്ങളെ വെച്ചുകൊണ്ടുള്ള ചില വസ്തുതകൾ ഞാനിവിടെ കുറിക്കാം.

## മഹാമനസ്ക്കത

ചെറിയവർ, വലിയവർ, സാധാരണക്കാർ, യോഗ്യന്മാർ, പണ്ഡിതന്മാർ, ധനാഢ്യന്മാർ എന്നിങ്ങിനെയുള്ള തരവ്യത്യാസമില്ലാതെ, എല്ലാവരോടും-ശത്രുമിത്ര ഭേദംകൂടാതെ-വിനയത്തോടും ശാന്തതയോടുംകൂടി പെരുമാറുന്ന സ്വഭാവമായിരുന്നു മൗലവിയുടേത്. ആദർശത്തിലും, അഭിപ്രായത്തിലും തന്റെ എതിരാളികളോടും, തന്നെപ്പററി തെറിയും പരിഹാസവും പറഞ്ഞു നടക്കാറുള്ളവരോടും അദ്ദേഹം മാന്യമായ നിലയിൽ ഇടപെടുന്നതു കാണുമ്പോൾ ആശ്ചര്യം തോന്നിയേക്കും. എതിരാളികളുടെ അഭാവത്തിൽപോലും അവരെ വ്യക്തിപരമായി പഴിക്കുകയോ, കുററപ്പെടുത്തി സംസാരിക്കയോ അദ്ദേഹത്തിന്റെ പതിവല്ല. നേരെമറിച്ച് "അല്ലാഹു പൊറുത്തുകൊടുക്കട്ടെ," 'നന്നാക്കട്ടെ," എന്നിങ്ങനെ പ്രാർത്ഥിക്കാറാണ് പതിവ്.

അഭിപ്രായവ്യത്യാസങ്ങളുടെ പേരിൽ ആ മഹാനെപ്പററി മതിവരുവോളം രൂക്ഷമായ ഭാഷയിൽ ചീത്തവാക്കുകൾ പ്രയോഗിച്ചു പ്രചരിപ്പിച്ച വ്യക്തികൾക്കുവേണ്ടി അദ്ദേഹം ചിലപ്പോൾ പ്രാർത്ഥിക്കുന്നതുകണ്ടാൽ, കഥ അറിയാത്ത ഒരാൾക്കു അവർ അദ്ദേഹത്തിന്റെ അടുത്ത ബന്ധുക്കളാണെന്നു തോന്നിപ്പോകും. ഒരാളുടെ അഭാവത്തിൽ അവന്നു ഗുണത്തിന്നുവേണ്ടി പ്രാർത്ഥിക്കുകയെന്നത് കൂടുതൽ വേഗത്തിൽ ഉത്തരം ലഭിക്കുവാൻ കാരണമാണെന്ന് എന്നു ഹദീസിൽ വന്നിട്ടുള്ളതു ഇവിടെ സ്മരണീ

യമാണ്.

### ഭയഭക്തി

പാഴ്‌വാക്കുകളോ നേരംപോക്കുകളോ കൂടാതെ കാര്യമാത്രമാണ് അദ്ദേഹം സംസാരിച്ചിരുന്നത്. വ്യാകരണം മുറയൊപ്പിച്ചും, അക്ഷരശുദ്ധിയോടുകൂടിയും നല്ല ഭാഷയിൽ സംസാരിക്കും. ഉച്ചാരണം ശരിപ്പെടുത്തുന്ന വിഷയത്തിൽ പലരും അദ്ദേഹത്തെ ഉപമക്കെടുക്കാറുണ്ട്. കൂടെയുള്ളവർ ആവശ്യമല്ലാത്ത സംസാരത്തിൽ പ്രവേശിച്ചുകാണുമ്പോൾ അദ്ദേഹം മൗനമായിരിക്കും. കണക്കിലേറെ ആകർഷിക്കുന്ന വല്ലതും കേൾക്കുമ്പോൾ ഒന്നു പുഞ്ചിരിക്കും; ഇടയ്ക്കിടക്ക ആശ്ചര്യത്തിന്റെയോ, പ്രതിഷേധത്തിന്റെയോ സൂചനയായി "സല്ലാഹ്!", "അസ്തഗ്ഫിരുല്ലാഹ്!" എന്നും പതുക്കെ പറയുന്നുണ്ടാകും. വല്ലവർക്കും വല്ല ഉപദേശമോ നിർദ്ദേശമോ നൽകുമ്പോഴും, ചോദ്യങ്ങൾക്ക ഉത്തരം കൊടുക്കുമ്പോഴും, ഏതെങ്കിലും വിഷയങ്ങളെക്കുറിച്ച് ചർച്ചയോ പ്രസംഗമോ നടത്തുമ്പോഴുമെല്ലാംതന്നെ ഉത്തരവാദബോധത്തോടും, ഏദയസാന്നിധ്യത്തോടുംകൂടിയായിരിക്കും അതു നിർവ്വഹിക്കുക. മററുള്ളവരോടുകൂടി ആലോചന നടത്തലും, തന്റെ അഭിപ്രായം മററുള്ളവരെ കേൾപ്പിച്ച് അവരുടെ അഭിപ്രായംകൂടി ആരായലും പതിവാണ്. ദിക്ർ, ദുആ, ഖുർആൻപാരായണം, നമസ്കാരം ആദിയായ കർമ്മങ്ങളാകട്ടെ, ഭക്തിനിർഭരമായ ഒരു ഹൃദയത്തിൽനിന്നു ഉടലെടുക്കുന്നതാണ്, അതെല്ലാമെന്നു തോന്നും. അദ്ദേഹത്തെ കാണുന്നവർക്കൊക്കെ മനസ്സിലാക്കുവാൻ കഴിയും. ഖുർആനെ എററവും നല്ലനിലയിലും, നല്ല ശബ്ദത്തിലും ഓതുന്നതു ആരായിരിക്കുമെന്നു നബി (സ) യോടു ചോദിച്ചപ്പോൾ "ഏതൊരാൾ ഖുർആൻ ഓതുന്നതുകേട്ടാൽ, അദ്ദേഹം അല്ലാഹുവിനെ ഭയപ്പെടുന്നുണ്ടെന്നു നിനക്കു തോന്നുന്നുവോ അങ്ങിനെയുള്ളവനാണ്" എന്നു തിരുമേനി ഉത്തരം പറഞ്ഞതായി ഹദീസിൽ വന്നിട്ടുള്ളത് പ്രസ്താവ്യമാണല്ലോ. നമസ്കാരാദികർമ്മങ്ങളിലും, നിത്യജീവിതത്തിലുമെല്ലാം തന്നെ, നബിചര്യയിൽ കാണുന്ന ചെറിയ മര്യാദകളും 'സുന്നത്തു'കളും പാലിക്കുന്നതിൽ അദ്ദേഹത്തിനു വളരെ നിഷ്കർഷയായിരുന്നു.

### വിനയം

അദ്ദേഹത്തിന്റെ പൌത്രന്മാരെപ്പോലെ

---

(36-ാംപേജിലെ ബാക്കി)

അക്കാദമി' എന്ന പേരിൽ ഒരു അറബി ഗ്രന്ഥാലയം കേരളത്തിലെവിടെയെങ്കിലും സമാരംഭിക്കുന്നതു, അറബി പണ്ഡിതന്മാരോടു മുസ്ലിംകൾ കാണിക്കുന്ന ആദരമായിരിക്കും. അമൂല്യമായ അറബി ഗ്രന്ഥങ്ങളുടെ സമാഹാരം കക്ഷിരഹിതമായി എല്ലാ പണ്ഡിതന്മാർക്കും ഒരു പോലെ ഉപകാരമായിരിക്കും. അപൂർവ്വവും അസുലഭവും ആയ ഗ്രന്ഥങ്ങൾ സ്വരൂപിച്ചു നിവൃത്തിക്കുവേണ്ടിയെങ്കിലും മഹാപണ്ഡിതന്മാർക്ക പോലും നോക്കേണ്ടതായി വന്നേക്കാമല്ലോ. അത്തരം ഗ്രന്ഥങ്ങൾ ശേഖരിക്കപ്പെട്ടിട്ടുള്ള സ്ഥലം അറിയുന്നതും അറിഞ്ഞിരിക്കേണ്ടതും പാണ്ഡിത്യത്തിന്റെ പുരോഗതിക്കത്യാവശ്യമാണ്. വിലപ്പിടിപ്പുള്ള ഒട്ടു വളരെ അറബി ഗ്രന്ഥങ്ങൾ പലരുടേയും കൈവശമുണ്ടായേക്കാം.

അനേകം ശാസ്ത്രീയഗ്രന്ഥങ്ങൾ ഇക്കാലത്തു അറബിരാജ്യങ്ങളിൽ പ്രസിദ്ധീകരിക്കപ്പെടുന്നുണ്ട്. അവയിലേക്കു എത്തിനോക്കാനെങ്കിലും ഉള്ള സൗകര്യം നമ്മുടെ അറബിപണ്ഡിതന്മാർക്ക നൽകണ്ടേ? ശരിയായ ഒരു ട്രസ്റ്റിന്റെ കീഴിൽ നടത്തപ്പെടുന്ന 'അറബി അക്കാദമി' ഏതുതരത്തിൽ നോക്കിയാലും കേരളമുസ്ലിംകൾക്ക അഭിമാനകരമായിരിക്കും.

യോ ഭർതൃന്മാരെപ്പോലെയോ ആദരപൂർവ്വം അദ്ദേഹത്തോടിടപെടുന്ന ആളുകളോടും അദ്ദേഹം അങ്ങോട്ടു പെരുമാറുന്നതും സംസാരിക്കുന്നതും വളരെ മാന്യമായ നിലക്കായിരിക്കും. ചീത്ത പറയലും, ശകാരവും അദ്ദേഹം ചെയ്യാറില്ല. തനിക്ക ഒരാളെക്കൊണ്ടു് ഒരാവശ്യം നേരിട്ടാൽ അതിന്നായി താനങ്ങോട്ടു ചെല്ലും. ക്ഷീണവും, നടന്നെത്തുവാൻ തനിക്കുള്ള വിഷമവും പരിഗണിക്കയില്ല. ഈയുള്ളവൻ തിരൂരങ്ങാടി യത്തീംഖാനാ മദ്രസയിൽ ജോലി ചെയ്തിരുന്ന കാലത്തു് അതിന്റെ മുൻവശത്തുള്ള കിഴക്കേ പള്ളിയുടെ മുകളിലായിരുന്നു താമസിച്ചിരുന്നതു്. മുകളിലേക്ക കയറുവാനുള്ള കോണി കുത്തനെയായതുകൊണ്ടു് ക്ഷീണിതന്മാക്കും വൃദ്ധന്മാക്കും കയറുവാൻ വളരെ പ്രയാസപ്പെടണം. ഇറങ്ങിപ്പോരുവാൻ കൂടുതലും പ്രയാസമായിരിക്കും. എന്നിട്ടും പലപ്പോഴും ചില നിസ്സാര ആവശ്യങ്ങൾക്കുവേണ്ടി അദ്ദേഹം അങ്ങു കയറിവന്നു സലാം പറഞ്ഞ ശേഷമേ ഞാനറിയാറുള്ളൂ. "എന്തിനാണിങ്ങനെ കഷ്ടപ്പെടുന്നതു്? ഞാനങ്ങോട്ടു ഇറങ്ങിവരികയില്ലേ? ഒന്നു വിളിച്ചാൽ പോരെ? എന്നൊക്കെ ഞാൻ പലവുരു പറയാറുണ്ടു്. അതിന്നുത്തരം ഒരു പുഞ്ചിരിയായിരിക്കും. "അല്ലാഹുവിന്നുവേണ്ടി വിനയഭാവം കയ്ക്കൊള്ളുന്നവരെ അല്ലാഹു ഉയർത്താതിരിക്കയില്ല" എന്നാണല്ലോ നബിവാക്യം.

## കണിശത

മതസംബന്ധമായ വല്ല പ്രശ്നങ്ങളെക്കുറിച്ചും ചോദിച്ചാൽ 'ഉരുളക്കു് ഉപ്പേരി'യെന്നോണം പുനഃ പിന്നും ആലോചിക്കാതെ ഉടനെ അതിന്നു് ഒരുത്തരം കൊടുക്കുക, വേണ്ടിവന്നാൽ പിന്നീടു് താൻ കൊടുത്ത മറുപടിയെ ന്യായീകരിക്കുവാൻ ലക്ഷ്യങ്ങൾ തേടിപ്പിടിക്കുക, എന്ന ഒരു ദുഷിച്ച സമ്പ്രദായം ഇന്നു പല പണ്ഡിതന്മാരിലും കാണാം. അതുപോലെ തന്നെ മുൻഗാമികളായ മഹാന്മാരുടെ അഭിപ്രായങ്ങളെല്ലാം തൃണവൽഗണിച്ചുകൊണ്ടും സ്വന്തം അഭിപ്രായത്തിന്നുമാത്രം എപ്പോഴും മുൻഗണന നൽകുന്നതും ഇന്നു് പതിവാണു്. മൗലവിസാഹിബിനെ സംബന്ധിച്ചേടത്തോളം അങ്ങിനെ ഒരിക്കലും പതിവില്ല. തന്റെ അഭിപ്രായം രൂപീകരിക്കുന്നതിന്നു മുമ്പായി പല ഗ്രന്ഥങ്ങളും പരിശോധിക്കും. വേണമെങ്കിൽ മററു പലരോടും അന്വേഷിക്കയും ചെയ്യും. അതിന്നു ശേഷം കിത്താബിന്റെയും സുന്നത്തിന്റെയും അടിസ്ഥാനത്തിൽ യുക്തമെന്നു ബോദ്ധ്യംവന്നതെന്തോ അതു മറുപടി കൊടുക്കുകയും ചെയ്യും. മതവിജ്ഞാനങ്ങളിലും അനേക ഗ്രന്ഥങ്ങളുമായി ഇടപഴകുന്നതിലും അദ്ദേഹത്തെപ്പോലെ തഴക്കവും പഴക്കവും സിദ്ധിച്ച പണ്ഡിതന്മാർ ഇന്നു കേരളക്കരയിൽ അധികമൊന്നുമില്ലെന്നു ഖണ്ഡിതമായി പറയാം. എന്നാലും ഓരോ ചോദ്യത്തിന്റെ മറുപടിയെക്കുറിച്ചും അദ്ദേഹം മനസ്സിരുത്തി ആലോചിക്കുന്നതു കണ്ടാൽ ആ വിഷയം അതിന്നു മുമ്പു് അദ്ദേഹത്തിന്നു ഒട്ടും നിശ്ചയമില്ലാത്തതാണോ എന്നു തോന്നിപ്പോകും. താൻ ഉൾക്കൊള്ളുന്ന ഉൽപതിഷ്ണു വിഭാഗത്തിൽപെട്ട പലരുടെയും എതിർപ്പുപോലും ചിലപ്പോൾ അദ്ദേഹത്തിന്നു നേരിടാൻ ഈ സ്വഭാവം കാരണമായിട്ടുണ്ടു്. ചിലർ ഈ സ്വഭാവം അദ്ദേഹത്തിന്റെ ദുർബ്ബലതയായോ, യാഥാസ്ഥികത്വമായോ കണക്കാക്കാറുണ്ടു്. "ഈമാൻ കട പറിയുകയില്ലല്ലോ"

വ്യക്തിപരമായ ആക്ഷേപങ്ങളും, അസഭ്യപ്രയോഗങ്ങളും അദ്ദേഹം മൗനംകൊണ്ടും സഹനംകൊണ്ടും ചെറുക്കും. എന്നാൽ മതവരമ്പിനേയും, ഖുർആനിന്റെയും സുന്നത്തിന്റെയും ലക്ഷ്യങ്ങളെയും ധിക്കരിച്ചു കാണുന്നതു അദ്ദേഹത്തിന്നു പൊറുക്കുവാൻ കഴിയുകയില്ല. അപ്പോൾ അദ്ദേഹത്തിന്റെ ഭാവം മാറും. കടുത്ത കോപവും, വിറച്ചു വികാരനായിക്കൊണ്ടുള്ള സംസാരവും അപ്പോഴാണു് ദൃശ്യമാവുക. അതേവരെ സൌമ്യനായിരുന്ന ആ മനുഷ്യനാണോ ഇതു് എന്നു സംശയിച്ചേക്കും. അല്ലാഹു നിശ്ചയിച്ച നിയമാതൃത്തികളെ ലംഘിക്കുന്നതും, അവന്റെ ലക്ഷ്യങ്ങളെ അനാദരിക്കുന്നതും സത്യവിശ്വാസികൾക്ക സഹിക്കുവാൻ കഴികയില്ലല്ലോ.

അദ്ദേഹവുമായി അടുത്തു ബന്ധപ്പെടുവാൻ ഭാഗ്യമുണ്ടായിട്ടുള്ളവരുടെ ഹൃദയത്തിൽ അദ്ദേഹത്തിന്നുള്ള ഉയന്ന സ്ഥാനം ഒന്നു വേറെത്തന്നെയാണു്. മേലേകിടയിലുള്ള ചില പഴയ സ്നേഹിതന്മാക്ക അദ്ദേഹത്തെ കാണുമ്പോഴുണ്ടാകുന്ന ഭാവഭേദത്തിൽനിന്നു ഇതു മനസ്സിലാക്കാം. രണ്ടാളുകൾ തമ്മിൽ എത്ര അടുത്തു ബന്ധപ്പെട്ടാലും ആ ബന്ധം നിഷ്കളങ്കമല്ലെങ്കിൽ കുറേ കാലത്തിന്നു ശേഷം ആ ബന്ധത്തിന്നു ഉലച്ചിൽ തട്ടാതിരിക്കയില്ല. മൌലവിസാഹിബിന്റെ സത്യസന്ധത, ശുദ്ധമനസ്കത, സ്വാർത്ഥരാഹിത്യം, വിനയം, സൌമ്യസ്വഭാവം, ആദിയായ കാരണങ്ങളാൽ അദ്ദേഹത്തിന്റെ സ്നേഹിതന്മാർ-പേ

രിലും പ്രതാപത്തിലും മുന്നിട്ടു നിൽക്കുന്നവർ പോലും — അദ്ദേഹത്തെ ബഹുമാനത്തോടെ മാത്രമേ വീക്ഷിക്കാറുള്ളൂ. ഒരു പഴയകോട്ടും, അലക്കിത്തേച്ചതൊന്നുമല്ലാത്ത ഒരു ചുളിഞ്ഞ നീളക്കുപ്പായവും ധരിച്ച് വടിയും കുത്തിപ്പിടിച്ചുവരുന്ന ആ വയസ്സനെ കാണുമ്പോൾ അദ്ദേഹവുമായി മുമ്പ് പരിചയപ്പെട്ടിട്ടുള്ള മാന്യന്മാർ — ഉദ്യോഗസ്ഥന്മാരോ, നേതാക്കളോ ധനാഢ്യന്മാരോ ആരുമാവട്ടെ— എഴുന്നേററു വന്ന് സബഹുമാനം സ്വീകരിക്കുന്നതു കാണുമ്പോൾ, ആ വേഷത്തെയല്ല അവർ കണക്കിലെടുക്കുന്നതെന്നു തീർച്ചയാണ്. പരിഷ്കരിച്ച വേഷധാരണം കൊണ്ടല്ല മനുഷ്യന്റെ മാന്യത മാന്യന്മാർ കണക്കാക്കുക എന്നതിനു മൌലവിസാഹിബ് ഒരു മാതൃകയാണ്. ഇതിനു ഉദാഹരണമായി മൌലവിസാഹിബൊന്നിച്ചു ചെയ്ത ചില യാത്രകളിൽ പല സംഭവങ്ങളും ഈയുള്ളവൻ കാണുകയുണ്ടായിട്ടുണ്ട്. ഒരു ചെറിയ സംഭവം ഇവിടെ രേഖപ്പെടുത്താം.

ഒരുദിവസം, കല്ലായി സ്റ്റേഷനിൽനിന്നും ഞങ്ങൾ രണ്ടുപേരും പരപ്പനങ്ങാടിക്കു വണ്ടി കയറി. ക്ഷീണം നിമിത്തം അദ്ദേഹത്തിനു സഹായത്തിന്നാണ് ഞാൻ കൂടെക്കൂടിയത്. അന്നു കല്ലായി പ്ലാററ്ഫോറം ഇന്നത്തെപ്പോലെ പൊക്കമുണ്ടായിരുന്നില്ല. വിഷമിച്ചുവേണം അദ്ദേഹത്തിന്നു വണ്ടിയിൽ കയറിക്കിട്ടുവാൻ. വണ്ടി മുറിയിലെത്തിയാൽ, പിന്നത്തെ കഥ എന്തായിരിക്കുമെന്നു എനിക്ക് ആശങ്കയുണ്ടായിരുന്നു. കാരണം ഒരു ഫഖീറിന്റെ വേഷമണിഞ്ഞ ആ വയസ്സനു ഇരിക്കുവാൻ അതിലുണ്ടാവുന്ന 'ഒന്നാംക്ലാസ്സ്'കാരായ ആളുകൾക്കിടയിൽ സ്ഥലം കിട്ടുമോ? വണ്ടിയിലെ തിരക്കും സ്വാർത്ഥവും പ്രസിദ്ധമാണല്ലൊ. ഏതായാലും അദ്ദേഹം വണ്ടിയിൽ കയറി. ഞാൻ പിന്നാലെ കയറിയെത്തിയപ്പോഴേക്കും അതാ രണ്ടുമാന്യന്മാർ എഴുന്നേററുവന്ന് 'മൌലവിസാഹിബ്!' മൌലവിസാഹിബ്! എന്നു അഭിവാദ്യംചെയ്യുന്നു. മാത്രമല്ല, അതിലൊരാൾ 'എന്റെ മൌലവിസാഹിബെ!' എന്നും മററും പറഞ്ഞുംകൊണ്ട് അദ്ദേഹത്തെ കെട്ടിപ്പുണരുകയുംചെയ്യുന്നു. മൌലവിയുടെ കയ്യിലുണ്ടായിരുന്ന വടിയും കുടയും 'കടകട' താഴെവീണു. അദ്ദേഹം അടുത്തുള്ള ബർത്തിലേക്കു ചെരിഞ്ഞു. ഉടനെതന്നെ ഈ മാന്യൻ തന്റെ കൂടെയുണ്ടായിരുന്നവരെ—അവർ തന്റെ കുടുംബാംഗങ്ങളായിരുന്നുവെന്നു പിന്നീടു മനസ്സിലായി—ഒരു ഭാഗത്തേക്കു ഒതുക്കിയിരുത്തി മൌലവിസാഹിബിന്നു സ്ഥലംകൊടുത്തു. മൂന്നാളുംകൂടി കുശലം പറഞ്ഞുതുടങ്ങി. അദ്ദേഹത്തെ സ്വീകരിച്ച രണ്ടാളിൽ ഒന്ന് ജസ്റ്റീസ് ഹാജി കുഞ്ഞഹമ്മദ്കുട്ടി സാഹിബും, മറേറതു കെട്ടിപ്പുണർന്ന മാന്യൻ—മാതൃഭൂമി പത്രാധിപർ ശ്രീ: കേശവമേനോനും ആയിരുന്നു. പരപ്പനങ്ങാടിവരെ നീണ്ടുനിന്ന ആ സംഭാഷണത്തിൽനിന്നും, മൌലവിസാഹിബിന്റെ ജീവിതത്തിൽ മുൻ കഴിഞ്ഞുപോയിരുന്ന പല സേവനചരിത്രങ്ങളും, അങ്ങിനെയുള്ള നേതാക്കളുമായി അദ്ദേഹത്തിന്നുണ്ടായിരുന്ന സഹകരണബന്ധങ്ങളും, അവരുടെ ഹൃദയങ്ങളിൽ മൌലവിക്കുള്ള മതിപ്പും എനിക്കു മനസ്സിലാക്കുവാൻ കഴിഞ്ഞു. അവരുമായി പിരിഞ്ഞശേഷം, അവരിൽ ഓരോരുത്തരുമായും അദ്ദേഹം അടുത്തു ബന്ധപ്പെട്ടിരുന്ന ചില രംഗങ്ങൾ എനിക്കു പറഞ്ഞു തരികയുണ്ടായി.

## പരോപകാരം

മററുള്ളവരെ തന്നാൽ കഴിയുന്നവിധം സഹായിക്കുന്നതിൽ മൌലവിക്കു വലിയ താല്പര്യമായിരുന്നു. സഹോദരന്മാരുടെ ആപത്തുകളിൽ

സഹതാപവും, അവരുടെ ഗുണങ്ങളിൽ സന്തോഷവും ആത്മാർത്ഥമായിത്തന്നെ അദ്ദേഹത്തിൽ പ്രകടമാകും. കയ്യിലുള്ളതുകൊണ്ടു മാത്രമല്ല, പലപ്പോഴും തന്റെ ബുദ്ധിമുട്ടുകൾ നിലവിലുള്ളപ്പോൾതന്നെ ആരോടെങ്കിലും കടം മേടിച്ചും അദ്ദേഹം മററുള്ളവരെ സഹായിക്കും. ചില പ്പോൾ, അദ്ദേഹത്തിന്റെ വ്യക്തിപരമായ സ്വഭാവവും മനഃസ്ഥിതിയും അറിയാവുന്നവരും, ആദർശപരമായി അദ്ദേഹത്തിന്റെ ശത്രുക്കളായിട്ടുള്ളവരുമായ ചിലർ അദ്ദേഹത്തിന്റെ ഈ സ്വഭാവത്തെ ചൂഷണംചെയ്യാറുണ്ട്. ഒരിക്കൽ ഒരു മനുഷ്യൻവന്ന് താനും മൗലവിയുമായുള്ള പഴയ പരിചയത്തെ അനുസ്മരിപ്പിച്ചുകൊണ്ട് തന്റെ മകളെ കല്യാണം കഴിച്ചു കൊടുക്കേണ്ടതിലേക്ക് കാര്യമായ ഒരു സഹായം നൽകണമെന്നാവശ്യപ്പെട്ടു. വാസ്തവത്തിൽ, അന്നത്തെ വീട്ടാവശ്യങ്ങൾക്കുപോലും കാശില്ലാതെയും, പീടികകളിലും മററും കണക്കിലേറെ കടം ബാക്കിയായും അദ്ദേഹം വിഷമിച്ചുകൊണ്ടിരുന്ന ഒരു സന്ദർഭമായിരുന്നു അത്. തല്ക്കാലം ആ ആവശ്യം നിറവേററാൻ കഴിയാത്തതിനെക്കുറിച്ച് അദ്ദേഹം ആയാളോടു സൂചന നൽകി. എങ്കിലും, അയാൾ മൗലവിയെ അധികപ്രശംസചെയ്തുകൊണ്ട് "എന്നാലും ഇവിടേക്ക് അതു വേണമെങ്കിൽ നിവൃത്തിച്ചുതരുവാൻ സാധിക്കുമെന്ന് എനിക്കറിയാം" എന്നിങ്ങിനെ കിണഞ്ഞു. മൗലവി ധർമ്മസങ്കടത്തിലായി. ഒടുക്കം അരയിലെ ബെൽട്ടു തപ്പിത്തപ്പി അല്പം ചില അണയും മുക്കാലും കിട്ടി. ഇതുമാത്രമാണുള്ളൂ, ഇതു വേണമെങ്കിൽ എടുക്കാം, വേറെ തൽക്കാലം നിവൃത്തിയില്ല എന്നു അറിയിച്ചു. ആയാൾ വിടുന്നില്ല. ഒടുക്കം ഞാനുംകൂടി ശുപാർശിപറഞ്ഞപ്പോൾ അയാൾ അതും വാങ്ങി സ്ഥലംവിട്ടു. ആ വന്നിരുന്ന മനുഷ്യൻ സാധുക്കളായ ഹാജിമാരേയും, ആലിമീങ്ങളേയും പലവിധേനയും 'പററിച്ചു' കൊണ്ടിരിക്കുക പതിവുള്ള ആളാണെന്നും മൗലവിസാഹിബിനെ കുററംപറഞ്ഞു നടക്കാറുള്ള ഒരു ഹാജി ഏജൻറായിരുന്നുവെന്നും എനിക്കറിയാം. വാസ്തവത്തിൽ, മൗലവിസാഹിബിന്നു അക്കഥ എന്നേക്കാൾ അറിയും. എന്നിട്ടും, ആ മനുഷ്യൻ തന്നെ അപ്രകാരം സമീപിച്ചതിലുള്ള പരിഭവമോ, അതൃപ്തിയോ അല്ല മൗലവിക്കുണ്ടായതു്. അദ്ദേഹത്തിന്റെ ഉദ്ദേശം പൂർത്തിയാക്കാൻ കഴിയാത്തതിലുള്ള വ്യസനമായിരുന്നു. ഇതുപോലെ മുമ്പു വേറെയും ചില അനുഭവങ്ങളുണ്ടായതും, കാര്യം സാധിച്ചുപോയശേഷം "ഞാനയാളെ പററിച്ചുപോന്നു"വെന്നു ചിലർ അഭിമാനപൂർവ്വം പറഞ്ഞുനടന്നതും ആ സന്ദർഭത്തിൽ സംസാരത്തിൽനിന്നു എനിക്കു മനസ്സിലായി.

## ശുദ്ധഗതി

അകവും, പുറവും രണ്ടില്ലാതെ, വളവും തിരിവുമില്ലാതെ നേർക്കുനേരെ ശുദ്ധമായ ഒരു മനഃസ്ഥിതിയായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നതു്. അതേ അളവുകോൽകൊണ്ടുതന്നെ അദ്ദേഹം മററുള്ളവരേയും അളന്നു. തന്നിമിത്തം ദുരുദ്ദേശക്കാർക്കും, വളഞ്ഞ മനസ്ഥിതിക്കാർക്കും മൗലവിയെ കബളിപ്പിക്കാനും തങ്ങൾക്കുവേണ്ടി ഉപയോഗപ്പെടുത്തുവാനും വേഗം സാധിച്ചിരുന്നു. ചില ആളുകൾ ഇതു, അദ്ദേഹത്തിന്റെ ദൗർബ്ബല്യമായി കണക്കാക്കാറുണ്ട്: "അദ്ദേഹത്തിന്നു സ്വന്തമൊരു മനസ്സില്ല, മററുള്ളവരുടെ മനസ്സു കൊണ്ടാണ് ചിന്തിക്കുക" എന്നുപോലും ചിലർ പറയുന്നതു ഞാൻ കേട്ടിട്ടുണ്ട്." വാസ്തവം അതല്ല. അദ്ദേഹത്തിന്റെ നിഷ്കളങ്കതയും ശുദ്ധതയുംമാത്രമാണതിന്നു കാരണം. ക്ഷീണിതനായി പുറത്തിറങ്ങി നടക്കുവാൻ പ്രയാസമായിരുന്ന അവസരങ്ങളിൽപോലും, വല്ലപൊതുകാര്യങ്ങൾക്കുവേണ്ടിയോ, വല്ലവരുടേയും ആവശ്യത്തിന്നുവേണ്ടിയോ "മൗലവി പോരാതെ പററുകയില്ല" എന്നാരെങ്കിലും പറഞ്ഞാൽ അദ്ദേഹം 'ബിസ്മിയും'ചൊല്ലി വടിയും കുടയും എടുത്തു പുറപ്പെടുകപതിവാണ്. പലപ്പോഴും ഇങ്ങിനെയുള്ള യാത്രകളിൽ അദ്ദേഹം വളരെ വിഷമം സഹിക്കേണ്ടിവന്നിട്ടുണ്ട്. ഇത്തരം സന്ദർഭങ്ങളിൽ ഗുണകാംക്ഷികളാരെങ്കിലും അദ്ദേഹത്തെ യാത്രാശ്രമങ്ങളിൽനിന്നു പിൻതിരിപ്പിക്കലാണ് പതിവ്.

രോഗവും ക്ഷീണവുമായി വീട്ടിൽ ഇരിക്കുന്ന കാലത്തും അദ്ദേഹം സമയം വെറുതെ കളഞ്ഞിരുന്നില്ല. നമസ്കാരം, ഖുർആൻ പാരായണം, ദിക്ക്ർ മുതലായവയിലും, അതു കഴിഞ്ഞു ബാക്കി സമയങ്ങളിൽ–സന്ദർശകന്മാരില്ലാത്തപ്പോൾ–വിജ്ഞാനപരമായ സന്ദേശങ്ങൾ പ്രചരിപ്പിക്കുന്നതിലും, ഗ്രന്ഥപാരായണത്തിലും മററും ഉത്സുകനായിരിക്കും. ഉറക്കിരിക്കുമ്പോൾ ഏതെങ്കിലും ഒരു ഗ്രന്ഥം അദ്ദേഹത്തിന്റെ കയ്യിലില്ലാത്ത സമയം വിരളമാണ്. വിപുലമായ ലക്ഷ്യ പരിപാടികളോടുകൂടിയ പല സംരംഭങ്ങളും ഈ അവസരത്തിലും അദ്ദേഹത്തിന്റെ മനസ്സിലുണ്ടാവും. തന്നെ സന്ദർശിക്കുവാൻ ചെല്ലുന്ന പണ്ഡിതന്മാരോടും, നേതാക്കളോടും അദ്ദേഹം അതിനെക്കുറിച്ചു സംസാരിക്ക

യും ചർച്ച നടത്തുകയും ചെയ്യും. ഇന്നത്തെ പരിത: സ്ഥിതിയിൽ മുസ്ലിം രാഷ്ട്രങ്ങൾ ഉണർന്നിരിക്കേണ്ട ചില സന്ദേശങ്ങൾ അറബി ഭാഷയിൽ പ്രചരിപ്പിക്കുക, ശരിയായ ഇസ്ലാമിക ശിക്ഷണമുറകളോടുകൂടിയ ഒരു ഉന്നത മദ്രസ നടത്തുക, പ്രധാനമായ ചില ഹദീസു ഗ്രന്ഥങ്ങൾ മലയാളത്തിലേക്കു വിവർത്തനം ചെയ്യുക, പൌരാണിക രീതിയിലുള്ള ഒരു ഖുർആൻ തഫ്സീർ മലയാളത്തിൽ ഉണ്ടായിരിക്കുക മുതലായവ അദ്ദേഹത്തിൻെറ അഭിലാഷങ്ങളായിരുന്നു. വാർദ്ധക്യ സഹജമായും മററുമുള്ള ക്ഷീണം അദ്ദേഹത്തിൻെറ ശരീരത്തിന്നു പിടിപെട്ടിട്ടു കുറെ നാളുകളായിരുന്നു വെങ്കിലും ഹൃദയത്തെ അതു ബാധിച്ചിരുന്നില്ലെന്നു ഇതിൽ നിന്നൊക്കെ മനസ്സിലാക്കാം. എന്തിലും ശുഭപ്രതീക്ഷയല്ലാതെ, നിരാശപ്പെടുന്ന സമ്പ്രദായം അദ്ദേഹത്തിന്നില്ലായിരുന്നു.

## വേഷ വൈശിഷ്ട്യം

ബാഹ്യമായ ആർഭാടങ്ങളിലും, വേഷ പരിഷ്കാരാദികളിലും ഒട്ടും താല്പര്യമില്ലാതെ, ആധുനിക ഭ്രമങ്ങളൊന്നും പിടിപെടാതെ, കാലത്തിൻെറ ഒഴുക്കിനൊത്തു പാണ്ഡിത്യത്തെ ദുരുപയോഗപ്പെടുത്താതെ, സത്യനിഷ്ഠയും ആദർശങ്ങളും കൈവിടാതെ, സത്യവിശ്വാസവും സൽകർമ്മ തല്പരതയും സർവ്വാധാരമാക്കിക്കൊണ്ടു കാലം കഴിച്ച ഒരു മഹാനായിരുന്നു അദ്ദേഹം. നബിവചനത്തിൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ളതു പോലെ, കണങ്കാലിൻെറ പകുതിയോളം താന്നു കിടക്കുന്ന തുണി, നീളക്കുപ്പായം, തലപ്പാവ്, തൊപ്പി എന്നിവയും, പുറത്തു പോകുമ്പോൾ ഒരു കോട്ടും തോളിൽ ഒരു തട്ടവും ഇതാണദ്ദേഹത്തിൻെറ വസ്ത്ര രീതി. ഇസ്തിരിയും, മോടിയുമില്ലാത്ത ആ വേഷം കണ്ടാൽ അദ്ദേഹം കേവലം ഒരു 'ഫഖീറാ'ണെന്നു അപരിചിതന്മാർ ധരിച്ചു പോകും. ആ പഴഞ്ചൻ വേഷം പൂണ്ട കൃശഗാത്രം ഉന്നതാദർശങ്ങളുടെ വില നിലവും, കേരള മുസ്ലിംകൾക്കിടയിൽ വിപ്ലവപരമായ ഉണർവ്വും ബോധവും ഉണ്ടാക്കിത്തീർക്കുന്നതിൽ പണ്ഡിതോചിതവും മാതൃകാപരവുമായ നേതൃത്വം നൽകിയ ഒരു സമുദായ സ്നേഹിയുമായിരുന്നു വെന്നു അദ്ദേഹത്തെ അറിയുന്നവർക്കറിയാം. അനിസ്ലാമിക സംസ്കാരങ്ങളെ മാതൃകയാക്കിക്കൊണ്ടു്, മുസ്ലിമോ അമുസ്ലിമോ എന്നുപോലും തിരിച്ചറിയാത്ത വിധത്തിലുള്ള ഇന്നത്തെ "പരിഷ്കൃത വേഷധാരി"കളുടെയിടയിൽ അദ്ദേഹത്തിൻെറ വേഷം വാസ്തവത്തിൽ ഒരു പുതുമയായിരുന്നു. കാരണം, അദ്ദേഹം ഒരു മൌലവിയാണ്, ഉൽപതിഷ്ണുവാണ്. ഉൽപതിഷ്ണുക്കളുടെ തലപ്പത്തിരുന്ന ആളുമാണ്. പക്ഷെ, വേഷപരിഷ്കാരത്തേക്കാൾ മനപരിഷ്കാരത്തെയും, ആധുനിക സംസ്കാരത്തേക്കാൾ ഇസ്ലാമിക സംസ്കാരത്തെയും, ബാഹ്യമായ മോടികളേക്കാൾ സ്വഭാവ നന്മകളേയും വിലയിരുത്തിയിരുന്ന ആളായിരുന്നു മൌലവി സാഹിബ്. അതുകൊണ്ടുതന്നെയാണ്, കാഴ്ചയിൽ ഒരു യാഥാസ്ഥിതികനാണെന്നു വിളിച്ചോതിയിരുന്ന ആ വേഷം, മററുമായ ഏതൊരു രംഗത്തും അദ്ദേഹത്തിൻെറ മാന്യതക്കും അന്തസ്സിന്നും മങ്ങലേല്പിക്കുന്നതായിട്ടല്ലാതെ കാണപ്പെടാതിരുന്നതും.

ഏതാനും വർഷങ്ങൾക്കുമുമ്പ് കേരള നദ്‌വത്തുൽ മുജാഹിദീൻെറ ഒരു വാർഷിക യോഗത്തിന്നു് അദ്ധ്യക്ഷതവഹിക്കുവാനായി മൌലാനാ സയ്യിദ് അബുൽ ഹസൻ അലിനദ്‌വി

(ശേഷം 44-ാം പേജിൽ)

# ഒരനുസ്മരണം —

മൌലവി അബ്ദുസ്സബാഹ് അഹ്മദലി

മഹാനായ പണ്ഡിതനും, നിഷ്കളങ്കഹൃദയനും, ദൈവഭക്തനും, സേവകനുമായ കെ. യം. മൌലവി സാഹിബിൻെറ വേർപാടിൽ ദുഃഖിക്കാത്തവരും അദ്ദേഹത്തിനുവേണ്ടി പ്രാർത്ഥിക്കാത്തവരുമായി ആരുമുണ്ടാവുകയില്ല. അനുകരണയോഗ്യമായ പല പ്രസ്ഥാനങ്ങളുടെയും സ്ഥാപനങ്ങളുടെയും മാതൃക സൃഷ്ടിച്ചുകൊണ്ടാണ് അദ്ദേഹം ഇഹലോകം വെടിഞ്ഞത്.

ഡോക്ടർ, എഞ്ചിനീയർ, മതപണ്ഡിതന്മാർ എന്നീ നിലയിൽ വളർത്തിയെടുത്ത വിവാഹിതരും സദ്‌വൃത്തരുമായ സന്താനങ്ങളും മനുഷ്യവർഗ്ഗത്തിനും വിശിഷ്യാ മുസ്ലിംസമുദായത്തിന്നും ഉപകാരപ്രദമായ നൂറൽ ഇസ്ലാംമദ്രസ, തിരൂരങ്ങാടി യത്തീംഖാന മുതലായ സ്ഥാപനങ്ങളും എന്നെന്നും അദ്ദേഹത്തെ സ്മരിപ്പിക്കുന്നതാണ്.

എനിക്കു അദ്ദേഹവുമായി 1942_നു ശേഷമാണ് പരിചയപ്പെടാൻ ഭാഗ്യം ലഭിച്ചതു. മററു പലരെയുംപോലെ അദ്ദേഹവും ആദ്യം എന്നെപ്പററി തെററിദ്ധരിപ്പിക്കപ്പെട്ടിരുന്നു. എന്നാൽ അദ്ദേഹത്തിൻെറ ശുദ്ധഗതിയും ഹൃദയവിശാലതയും കാരണം അതു അധികനാൾ നീണ്ടുനിന്നില്ല. തന്നിമിത്തം പിന്നീടു ഞങ്ങൾ വളരെ സ്നേഹത്തിലും അടുപ്പത്തിലുമായി. പരേതനും ഞാനും പലപ്പോഴും ഒത്തുചേർന്നു ആശയവിനിമയം നടത്തുകയും പല രംഗങ്ങളിലും സഹകരിച്ചു പ്രവർത്തിക്കുകയും ചെയ്തിട്ടുണ്ട്. അദ്ദേഹം റൌസത്തുൽ ഉലൂം അസോസിയേഷനിൽ ഒരു മെമ്പറും കൂടിയായിരുന്നു.

(42-ാം പേജിലെ ബാക്കി)

കോഴിക്കോട്ടുവന്നത് പലരും ഓർക്കുന്നുണ്ടാവും. ഇന്നത്തെ മുസ്ലിം പണ്ഡിതലോകത്തു വളരെ ഉന്നതമായ ഒരു സ്ഥാനം കൈയാളുന്ന ഒരു മഹാനാണദ്ദേഹം. ഇന്ത്യയിൽ മാത്രമല്ല, നിലവിലുള്ള മുസ്ലിം രാഷ്ട്രങ്ങളിലെല്ലാം വളരെ പ്രശസ്തി നേടിയ ഒരു പ്രമുഖ നേതാവു കൂടിയാണ് നദ്‌വി സാഹിബ്. പ്രസ്തുത യോഗാനന്തരം നദ്‌വത്തിന്റെ ആപ്പീസിൽ പല പ്രധാന പണ്ഡിതന്മാരും അടങ്ങുന്ന ഒരു സദസ്സിൽവെച്ച് മുജാഹിദുകളായ പണ്ഡിതന്മാർക്കുണ്ടായിരിക്കേണ്ടുന്ന ഗുണങ്ങളെക്കുറിച്ച് പല ഉപദേശങ്ങളും അദ്ദേഹം നൽകുകയുണ്ടായി. ഇസ്ലാമികമായ വേഷഭൂഷണങ്ങളും സ്വഭാവമര്യാദകളും നബി (സ) തിരുമേനിയുടെ ജീവിതചര്യകളും അവർ സർവ്വോപരി ആദരിച്ചു സ്വീകരിക്കണമെന്നതിനെക്കുറിച്ച് അദ്ദേഹം ഊന്നിപ്പറയുകയുണ്ടായി. കുറച്ചു സംസാരിച്ചശേഷം ആ സദസ്സിൽ സന്നിഹിതനായിരുന്ന മൗലവി സാഹിബിനെ ചൂണ്ടിക്കാട്ടിക്കൊണ്ട് നദ്‌വി സാഹിബ് പറഞ്ഞു. "എല്ലാവരും ഈ ശൈഖിനെപ്പോലെ ആവണം എന്നാണ് ഞാൻ പറയുന്നത്." ഈ വാക്ക് അന്നു ആ യോഗത്തിൽ സംബന്ധിച്ചിരുന്നവർക്കെല്ലാം ഓർമ്മയുണ്ടാകും.

മതകാര്യങ്ങളിൽ ആധികാരികമായി വിധിപറയുവാനും, ഖുർആന്റെയും ഹദീസിന്റെയും അടിസ്ഥാനത്തിൽ നാനാമുഖങ്ങളായ പ്രശ്നങ്ങൾക്ക് യഥാർത്ഥ പരിഹാരം കണ്ടെത്തുവാനും കെൽപും അർഹതയുമുള്ള അറിവിന്നനുസരിച്ച പ്രവർത്തനവും, വിശ്വാസത്തിന്നനുസരിച്ച് ഭയഭക്തിയുമുള്ള പണ്ഡിതന്മാരുടെ അഭാവം ഇന്നു വർദ്ധിച്ചു കൊണ്ടിരിക്കുകയാണ്. യഥാർത്ഥ മതബോധവും, യഥാർത്ഥ ഇസ്ലാമിക വിജ്ഞാനവും മുസ്ലിംകൾക്കിടയിൽ കുറഞ്ഞുവരികയും, പകരം അനിസ്ലാമിക വീക്ഷണഗതിയും ആധുനിക ഭ്രമവും, ഭൗതിക മനഃസ്ഥിതിയും രംഗപ്രവേശം ചെയ്തുകൊണ്ടിരിക്കുകയുമാണ്. ഈ പരിതഃസ്ഥിതിയിൽ മൗലവിസാഹിബിന്റേതു പോലുള്ള മാതൃകാ ജീവിതരീതികൾ സ്വീകരിച്ച് ഇസ്ലാമിന്നുവേണ്ടി ആത്മാർത്ഥസേവനം അനുഷ്ഠിക്കുന്ന പണ്ഡിതന്മാരുടെ ആവശ്യം മുസ്ലിം സമുദായത്തിന്ന് ഇന്നു കൂടുതലാണുള്ളത്. അല്ലാഹു സമുദായത്തിന്നു ഉണർവും ആവേശവും നൽകി അനുഗ്രഹിക്കട്ടെ.

# നിഷ്കളങ്ക ഹൃദയൻ

മൗലവി സാഹിബിന്റെ ഒരു സമ്പൂർണ്ണ ജീവ ചരിത്രം എന്നെങ്കിലും എഴുതപ്പെടുമെങ്കിൽ അതിലേയ്ക്ക് വലുതായ ഒരു സംഭാവനയായിരിക്കും എന്റെ എളിയ ഈ ഓർമ്മകൾ എന്ന് ഞാനൊരിക്കലും അവകാശപ്പെടുകയില്ല. കാരണം വ്യക്തമാണ്. 1921-ൽ പൊട്ടിപ്പുറപ്പെട്ട അവസാനത്തെ മലബാർ ലഹളയെന്നോ, മാപ്പിള ലഹളയെന്നോ അറിയപ്പെടുന്ന സംഘടിതമായ കലാപകാലം മുതല്ക്കാണ് മൗലവി സാഹിബിനെ ഞാൻ അറിയാൻ തുടങ്ങിയത്. അന്ന് ഞാൻ 10 വയസ്സ് മാത്രം പ്രായമായ ഒരു പ്രൈമറി വിദ്യാർത്ഥിയായിരുന്നു. സ്മര്യപുരുഷനാകട്ടെ അന്നൊരു വൃദ്ധനായിട്ടാണ് കൊടുങ്ങല്ലൂരിലെ അഴീക്കോട്ടേക്ക് വന്നതെന്നാണ് എന്റെ ഓർമ്മ. അദ്ദേഹത്തിന്നു് ഒരു മദ്ധ്യവയസ്കന്റെ പ്രായം പോലും വാസ്തവത്തിൽ അന്ന് ആയിട്ടില്ലായിരിക്കാം. എങ്കിലും ഒരു കാര്യം എനിക്ക് തീർച്ചയാണ്. മരിക്കുന്നതു് വരെ അദ്ദേഹത്തിന്റെ ആകാരത്തിന്നു് എന്തെങ്കിലും മാററം ഉണ്ടായതായി തോന്നിയിട്ടില്ല. തീക്ഷ്ണതയോടെ ജ്വലിച്ചിരുന്ന രണ്ടുകണ്ണുകൾക്ക് ഒടുവിൽ കാഴ്ചകുറഞ്ഞുവെന്നല്ലാതെ അവയിൽ കൂടി ജ്വലിച്ച് ബഹിർഗമിച്ചിരുന്ന ബുദ്ധിസാമർത്ഥ്യത്തിന്റെ കിരണങ്ങൾക്ക് ഒരു മാന്ദ്യവും സംഭവിച്ചിരുന്നില്ല എന്ന് തന്നെ പറയാം. പ്രായം കൂടുന്തോറും ദേഹപ്രകൃതിക്ക് വലിയവ്യത്യാസം വരുന്ന ദേഹപ്രകൃതി—അദ്ദേഹം സ്ഥൂലശരീരനായിരുന്നു—കൊണ്ടു അനുഗ്രഹീതമായിരുന്നു വെന്നുള്ളത് വാസ്തവമായിരിക്കാം. എന്നാൽ വേറെ ഒരു വശം കൂടി ചിന്താർഹമാണ്. എന്നും കണ്ടുകൊണ്ടിരിക്കുന്ന വ്യക്തികൾ തമ്മിൽ കാലം കൊണ്ടുവരുന്ന ആകാര വ്യത്യാസങ്ങൾ വളരെ സ്പഷ്ടമല്ലായിരിക്കാം.

ആദ്യമെ പ്രസ്താവിച്ചത്പോലെ മലബാർ ലഹളകാലത്ത് ബ്രിട്ടീഷ് ഗവൺമെണ്ടിന്റെ പോലീസിനാലും പട്ടാളത്താലും പിന്തുടരപ്പെട്ട്, നാടുംവീടും ഉപേക്ഷിച്ച ഒരഭയാർത്ഥിയായിട്ടാണ് 1921ൽ അദ്ദേഹം കൊടുങ്ങല്ലൂരിലെത്തിയതു്. ഒരു നാട്ടുരാജ്യമായ കൊച്ചി സംസ്ഥാനത്തിന്റെ ഒരു താലൂക്കായിരുന്നു അന്നു കൊടുങ്ങല്ലൂർ. അന്നത്തെ ഉടമ്പടി നിയമപ്രകാരം ഏറെക്കുറെ പരമാധികാരം ഉണ്ടായിരുന്നു. നാട്ടുരാജ്യങ്ങളിൽ നിന്നും ബ്രിട്ടീഷ് ഇന്ത്യയിലെ ഒരു കോടതിയിൽ ശിക്ഷിക്കപ്പെട്ട ഒരു പുള്ളിയെ അറസ്റ്റ് ചെയ്യുവാൻ പ്രത്യേക നിയമം ഉപയോഗിച്ച് എക്സ്ട്രാഡിഷൻവാറണ്ടില്ലാതെ സാദ്ധ്യമായിരുന്നില്ല. കാത്തിബുമൗലവി സാഹിബാകട്ടെ അന്നു അപ്രകാരം ഒരു കോടതിയിലും ശിക്ഷിക്കപ്പെട്ടിരുന്നില്ല. ആ നിലയിൽ അദ്ദേഹം പ്രാണരക്ഷാർത്ഥം അയൽ സംസ്ഥാനമായ കൊച്ചി രാജ്യത്തിൽ അഭയം തേടിയതു് സ്വാഭാവികമാണെന്നു് മാത്രമായിരുന്നില്ല, വളരെ ബുദ്ധിപൂർവ്വകവുമല്ലായിരുന്നു.

കേരളത്തിൽ അങ്ങിങ്ങായി ചിന്നിച്ചിതറിക്കിടന്നിരുന്ന ഉല്പതിഷ്ണുക്കളും പ്രമാണികളുമായ മുസ്ലിംകളെ തമ്മിൽ മൈത്രീ ബന്ധത്തിൽ ഉറപ്പിക്കുവാനും അവർക്ക് ഒരു പൊതുവേദി സൃഷ്ടിക്കുവാനും അന്നിലയിൽകേരളത്തിലെ മുസൽമാന്മാരെ ഒരന്തസ്സും ജീവസ്സുമുള്ള ഒരു ജനസമുദായമായി മാററുവാനും സംഘടിതമായ ആദ്യത്തെ

---

കെ. എം. അലി

---

ശ്രമമായിരുന്നു കേരള മുസ്ലിം ഐക്യ സംഘത്തിന്റെ ആവിർഭാവം. കൊടുങ്ങല്ലൂരിൽ നിന്നു് 11 മെമ്പർമാരോടു കൂടി വളരെ വിനീതമായി ആരംഭിച്ച നിഷ്പക്ഷ സംഘമാണ് പിൽകാലത്തു കേരള മുസ്ലിം ഐക്യ സംഘമായി രൂപാന്തരപ്പെട്ടത്. പരേതനായ കെ. എം. സീതി സാഹിബ്, നിഷ്പക്ഷ സംഘത്തിന്റെ രൂപീകരണത്തിനു്വേണ്ടി മുൻകൈ എടുത്തിരുന്നു. അന്നത്തെ കൊടുങ്ങല്ലൂരിന്റെ യഥാർത്ഥ നില അനുസ്മരിക്കുന്നതു് ഉചിതവും ഏറെക്കുറെ രസാവഹവും ആയിരിക്കും. പ്രവാചക ശിരോമണിയുടെ ജനന കാലത്തെ അറേബ്യയെ നമുക്ക ഒന്ന് മനസ്സിൽ ചിത്രീകരിക്കാം. ഗോത്രങ്ങൾ തമ്മിലും വ്യക്തികൾ തമ്മിലും, ദുരഭിമാനത്തിന്റെ പേരിൽ നിസ്സാരമായ കാര്യങ്ങൾക്ക് വേണ്ടി കൊലയും കൊള്ളയും പുറമെ ചില അവ

സൗരങ്ങളിൽ സംഘടിതരൂപത്തിലുള്ള കലഹങ്ങളും അന്നു തടഞ്ഞിരുന്നുവെന്നു് ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ടു്. അറബികളുടെ പേരക്കിടാങ്ങളെന്നു് അഭിമാനിച്ചു പോന്ന കൊടുങ്ങല്ലൂരിലെ ആദിമ മുസൽമാന്മാർ തങ്ങളുടെ പൂർവ്വപിതാക്കളുടെ രക്തത്തിലുണ്ടായിരുന്ന കലഹ വാസന നിലനിർത്തിയെങ്കിൽ അതു സ്വാഭാവികമെന്നു് ഭംഗിക്കു് പറയാമെങ്കിലും കേരള മുസൽമാന്മാരുടെ ഭാവിയെ സ്സംബന്ധിച്ചിടത്തോളം അതൊരു കളങ്കം തന്നെയായിരുന്നു. മർഹൂം സീതി സാഹിബിന്റെ ഉപ്പാപ്പമാരുടെ കാലത്തു് തന്നെ ഇത്തരംപ്രവണതകൾ ഉണ്ടായിരുന്നുവെന്നാണ്പഴമക്കാർ പറയുന്നതു്. മർഹൂം മുഹമ്മദു അബ്ദുർറഹിമാൻ സാഹിബിന്റെ കുടുംബം, മർഹൂം മണപാട്ടു കുഞ്ഞിമുഹമ്മദു ഹാജിയുടെ കുടുംബം തുടങ്ങിയ പല എണ്ണപ്പെട്ട കുടുംബങ്ങളും സീതി സാഹിബിന്റെ കുടുംബത്തോടു അന്യോന്യം അടുത്ത ബന്ധുക്കളായിരുന്നു. പല കുടുംബങ്ങൾ തമ്മിലും രക്തബന്ധമൊ, കെട്ടുബന്ധമൊ ഉള്ളവരായിരുന്നു. ഇന്നുംഅവിടുത്തെ നില അതു് തന്നെയാണു്. അറേബ്യയിലെ ഖുറൈശി വംശജരുടെ യും നില 'മററു പ്രസിദ്ധരായ അറബി കുടുംബങ്ങളെസ്സംബന്ധിച്ചിടത്തോളം ഇതു് തന്നെയായിരുന്നുവല്ലൊ.ഒരു കുടുംബത്തിലെ ഒരു വ്യക്തി ചെയ്ത തെററിനെ ആ കുടുംബക്കാരോടു് ഒന്നടങ്കം പ്രതി കാരം ചെയ്യാൻ സാധ്യമല്ലെങ്കിൽ അതൊരു പരാജയമായി മററെ കുടുംബക്കാർ കരുതിയിരുന്നു. കൊലക്കു് പകരം കൊല, കണ്ണിനു് പകരം കണ്ണു്, പല്ലിനു് പകരം പല്ലു് എന്ന രീതിയായിരുന്നു അന്നത്തെ അറേബ്യയിലെ പ്രതികാരവാഞ്ഛയുടെയും, രക്ത ദാഹത്തിന്റെയും, പോക്കു്. കൊടുങ്ങല്ലൂരിൽ സ്ഥിതി ഇത്രത്തോളം വഷളായിരുന്നില്ലെങ്കിലും അതിന്റെ ambridged Edition ആയിരുന്നു. അറേബ്യയിലെ ഇത്തരം പ്രവണതകൾ ഇസ്ലാമിന്റെ മഹനീയമായ ആവിർഭാവത്തോടെ മൂടൽമഞ്ഞു എപ്രകാരം സൂര്യരശ്മിയിൽ അപ്രത്യക്ഷമാകുന്നുവോ അത്രയും വേഗത്തിൽ അറേബ്യയിലും അങ്ങനെ അപ്രത്യക്ഷമായി. അന്ധവിശ്വാസത്തിലുംഅനാചാരങ്ങളിലുംമുഴുകി ക്രമേണ ക്രമേണ നശിച്ചുകൊണ്ടിരുന്ന കേരള മുസ്ലിം സമുദായത്തെ മുസ്ലിം ഐക്യ സംഘവും അവരെ ഉദ്ധരിക്കാൻ പോയ ആദ്യത്തെ സംഘടിതമായ കാൽവെപ്പായിരുന്നു വെന്നു് പറയാം. ഐക്യ സംഘത്തിന്റെ ആദ്യത്തെ വാർഷിക യോഗം എറിയാട്ടുവെച്ചു വളരെ വിപുലമായ തോതിൽ മർഹൂം വക്കം മൌലവി സാഹിബിന്റെ മഹനീയാദ്ധ്യക്ഷതയിലും നേതൃത്വത്തിലും കൊണ്ടാടപ്പെട്ടു. കേരളത്തെ സംബന്ധിച്ചേടത്തോളം ആ സമ്മേളനം ഒരു ഗംഭീര വിജയമായിരുന്നു. അക്കാലത്തു് സന്ദർശകർക്കും പ്രതിനിധികൾക്കും വേണ്ടി ഹോട്ടൽ സൗകര്യങ്ങളും താമസ സൗകര്യങ്ങളും ഏർപ്പെടുത്തിയിരുന്നുവെന്നു് പറയുമ്പോൾ സമ്മേളനത്തിന്റെ വൈപുല്യം എററെ ഊഹ്യമാണു്. പിന്നെ കേരളത്തിന്റെ പല പ്രധാന നഗരങ്ങളിലും വെച്ചു് ഐക്യസംഘത്തിന്റെവാർഷികങ്ങൾ കൊണ്ടാടിയിരുന്നു. ഇവിടങ്ങളിലെല്ലാംതന്നെ പ്രബലരായ മുസ്ലിം ധനാഢ്യരുടെ 'മുരാച്ചിത്തം' ഐക്യ സംഘത്തെ എതിർക്കുവാനും സമ്മേളനത്തെ അലങ്കോലപ്പെടുത്താനും ഒരുങ്ങിയിരുന്നു. ഇവർക്കു പ്രേരണ നൽകുവാൻ അവരുടെ സ്വന്തം യാഥാസ്ഥിതികത്വത്തിന്നു് പുറമെ അന്നു് ഐക്യസംഘത്തിലേർപ്പെട്ടിരുന്ന സമുദായത്തിലെ സാധാരണക്കാരുടെ മതബോധത്തിലുള്ള അജ്ഞതയെ ചൂഷണം ചെയ്തിരുന്ന കൃത്രിമ ആലിമീങ്ങളായ മുസ്ല്യാമാരുടെ പ്രേരണയും ഉണ്ടായിരുന്നു. പക്ഷെ ഈ വക എതിർപ്പുകളെല്ലാം തട്ടിനീക്കി മുസ്ലിം ഐക്യസംഘം ഒരു മലവെള്ളംപോലെ മുന്നോട്ടു പ്രവഹിക്കുകതന്നെചെയ്തു. ആദ്യ നേതാക്കന്മാരായിരുന്ന മർഹൂം വക്കം മൌലവിസാഹിബ്, മർഹൂം സീതിസാഹിബ്, മർഹൂം കെ. എം മൗലവിസാഹിബ്, ഇ. കെ. മൗലവിസാഹിബ്, മർഹൂം മണപ്പാട്ടു കുഞ്ഞഹമ്മത്ഹാജി എന്നിവരുടെപേരുകൾ ഇന്നത്തെതലമുറ നന്ദിയോടെ സ്മരിക്കേണ്ടിയിരിക്കുന്നു. ഉത്തര തിരുവിതാംകൂറിലെ ചിറയിൻകീഴ് താലൂക്കിലും പരിസരങ്ങളിലും കാണുന്ന അഭ്യസ്ഥവിദ്യരും, പുരോഗമന മതപണ്ഡിതന്മാരും വക്കം മൗലവി സാഹിബിന്റെ മഹൽ ത്യാഗത്തിന്റെ ഉറവിൽ നിന്നു് ഉടലെടുത്തതാണു്. കൊടുങ്ങല്ലൂരിലെയും പരിസരങ്ങളിലെയും എന്നുവേണ്ട കൊച്ചിരാജ്യത്തിലെ നവീന വിദ്യാഭ്യാസത്തിന്നു് വേണ്ടിയുള്ള ആവേശം ആദ്യമായി പകർന്നു കൊടുത്തതു് സീതിസാഹിബും മണപ്പാട്ടു കുഞ്ഞഹമ്മദു ഹാജിയും ആയിരുന്നു. കുഞ്ഞഹമ്മദു ഹാജിയെ സ്സംബന്ധിച്ചു വേറെയൊരു വിശേഷതയുണ്ടായിരുന്നതു് അദ്ദേഹം ഡിഗ്രിയോ, ഡിപ്ലോമയോ കരസ്ഥമാക്കിയിരുന്നില്ലെന്നു് മാത്രമല്ല പഴയ മെട്രിക്കുലേഷൻവരെ പോലും പഠിച്ചിട്ടില്ലാത്ത ആളുമായിരുന്നു. എങ്കിലും നവീന വിദ്യാഭ്യാസത്തിന്റെ ആവശ്യകത വളരെ ആഴത്തിൽ മനസ്സിലാക്കിയിട്ടുള്ള ഒരു വ്യക്തിയായിരുന്നു, തൽഫലമായി അദ്ദേഹം ഈ ഒരു ആശയത്തിന്റെ പ്രചരണത്തിന്നുവേണ്ടി തന്റെ ശക്തമാ

യ് പേനയും നാവും അനുസ്യൂതം ഉപയോഗിച്ചിരുന്നു. അദ്ദേഹത്തിന്റെ ലളിതമായ ഭാഷയും ആകർഷകമായ സംവിധാനവും തന്മയത്വമേറിയ ഉപമാലങ്കാരങ്ങളും ഫലിതവും അന്നൊരു സംസാരവിഷയമായിരുന്നു. അന്യക്ക് അദ്ദേഹം ഉപദേശിച്ചത് സ്വന്തം വീട്ടിലും പ്രയോഗിച്ചിരുന്നു. അദ്ദേഹത്തിന്റെ മക്കൾക്കെല്ലാവക്കും അദ്ദേഹം നവീന വിദ്യാഭ്യാസം ചെയ്യാനുള്ള സകല സൗകര്യങ്ങളും പ്രോത്സാഹനങ്ങളും യഥാ സമയം നല്കിയിരുന്നു. ആൺമക്കളിൽ രണ്ടു പേർ അലീഗർ ബിരുദധാരികളാണ്. അനുജൻ മർഹൂം കൊച്ചു മൊയ്തീൻഹാജിയുടെ രണ്ടു പെൺകുട്ടികളെ ഉന്നത വിദ്യാഭ്യാസത്തിന്നയക്കുവാൻ അദ്ദേഹത്തിന്റെ ഒരാളുടെ പ്രേരണ മററു സകലരുടെയും എതിർപ്പുകളെ നിർജ്ജീവമാക്കിക്കളഞ്ഞു. അതിലൊരാൾ ഒരു സബ്ജഡ്ജിയാണെന്നകാര്യം മറക്കരുത്. ഈ വിഷയം പ്രതിപാദിക്കുമ്പോൾ ഇക്കാര്യത്തിൽ ഒരു മലയാളപള്ളിക്കൂടംപോലും കണികാണാത്ത കെ.എം. മൗലവിയുടെ സംഭാവനകൂടിപറഞ്ഞില്ലെങ്കിൽ ഈ ചിത്രം അപൂർണ്ണമായിപ്പോകും. അദ്ദേഹത്തിന്റെ ഒരു മകൻ ഇന്നു് മദിരാശി സംസ്ഥാനത്തിലെ ഒരുയന്ന ഡോക്ടറാണ്. രണ്ടാമത്തെമകൻ ഒരു എഞ്ചിനീയറിങ്ങ് ബിരുദധാരിയും ഇന്നു് സീതിസാഹിബ് സ്മാരക പോളിടെക്നിക്കിൽ ഒരു ലക്ചററുമാണ്. 24 മണിക്കൂറും സമുദായോദ്ധാരണത്തിന്നു് വേണ്ടി ഉഴിഞ്ഞുവെച്ച പരേതന്നു്–ഒരു സമ്പാദ്യവുമില്ലാത്ത അദ്ദേഹത്തിന്നു്–അതൊക്കെ എങ്ങിനെ സാധിച്ചുവെന്നത് അത്ഭുതമാണ്. അല്ലാഹുവിന്റെ പ്രത്യേകാനുഗ്രഹം അദ്ദേഹത്തിന്നുണ്ടായിരുന്നത് കൊണ്ട് മരിക്കുന്നതിന്നു് മുമ്പ് തന്റെ മക്കളുടെ വിദ്യാഭ്യാസപരമായും സാമ്പത്തികമായുമുള്ള ഭദ്രത കണ്ടുകൊണ്ടു തന്നെ ഈമാനോടുകൂടി മൗത്താകുവാൻ സാധിച്ചു. ഈ ഒരു ഭാഗ്യം നമ്മുടെ ഇടയിലുള്ള പല ലക്ഷപ്രഭുക്കന്മാക്കുപോലും സാധിച്ചിട്ടില്ലെന്നുള്ളത് ഓക്കണം. ഇനിയുള്ളത് മർഹൂം സീതിസാഹിബിന്റെയും എന്റെ വന്ദ്യഗുരുവായ ഇ. കെ. മൗലവി സാഹിബിന്റെയും സംഭാവനകളെക്കുറിച്ചാണ്. സീതി സാഹിബിന്റെ വ്യക്തിപ്രഭാവം കൊടുങ്ങല്ലൂരിലൊ, കൊച്ചിയിലൊ ഒതുങ്ങിനിന്നില്ല. ഒരു വിദ്യാർത്ഥി എന്ന നിലക്ക് തിരുവിതാംകൂറിൽ വെച്ചാരംഭിച്ച അദ്ദേഹത്തിന്റെ പ്രവർത്തനം വഴി പിന്നീടു തന്റെ തൊഴിൽ കേന്ദ്രം തലശ്ശേരിയിലേക്ക് മാററിയതിന്നു് ശേഷം കൂടുതൽ അനുയായികളെ സൃഷ്ടിച്ചുകൊണ്ട് അദ്ദേഹത്തിന്റെ ശബ്ദം കേരളത്തിനകത്ത് എല്ലായിടത്തും വെളിയിലും മാറെറാലികൊണ്ടു. അദ്ദേഹത്തിന്റെ സഹോദരന്മാരെല്ലാവരും ഉയന്ന വിദ്യാസമ്പന്നരും ഉദ്യോഗസ്ഥന്മാരും ആണ്. സാങ്കേതിക വിഭാഗത്ത് ഉദ്യോഗസ്ഥന്മാരും നേരെ അടുത്തഅനുജൻ ഇബ്രാഹീംസാഹിബു് കേരളത്തിൽ പൊതുവിലും കൊച്ചിരാജ്യത്തു പ്രത്യേകിച്ചും ഒരു കൊടുങ്കാററ് സൃഷ്ടിച്ചുകൊണ്ട് ഒരു നൂറ് കൊല്ലത്തിന്ന് ശേഷം ജനിക്കേണ്ടുന്ന ഒരാളായിരുന്നു എന്നു തെളിയിച്ചുകൊണ്ട് തന്റെ അജയ്യമായ പേനയും തേൻമൊഴി ഉതിർത്തുകൊണ്ടിരുന്നവാക്ധോരണിയും കൊണ്ട് സാമ്പത്തിക മോചനത്തിന്നും സാമൂഹ്യ പരിഷ്കരണത്തിന്നും ഉതകുന്ന വിപ്ലവകരങ്ങളായ പലപരിപാടികളും പ്രഖ്യാപനം ചെയ്യുക വഴി അന്നത്തെ ഗവർമ്മെണ്ടിന്റെ അതൃപ്തിക്ക് പാത്രമായി, നിയമ ലംഘനക്കുററത്തിന്നു വിചാരണചെയ്യപ്പെട്ടു. തന്റെ നാല്പത് അനുയായികളോടൊപ്പം ജയിൽവാസവും അനുഭവിച്ചു. സീതിസാഹിബിന്റെ ഏകപുത്രൻ ഒരു ബിരുദ ധാരിയും കേരള പബ്ലിക്റിലേഷൻസ് വകുപ്പിൽ ഒരു ജില്ലാ ഉദ്യോഗസ്ഥനുമാണ്. ഇ. കെ. മൗലവിസാഹിബാകട്ടെ, വടക്കെ മലബാറിലെ കടവത്തൂർ സ്വദേശിയാണെങ്കിലും അദ്ദേഹത്തിന്റെ സജീവ ജീവിതകാലത്ത് 90%വും മലബാറിന്നു വെളിയിലായിരുന്നു പ്രവർത്തിച്ചിരുന്നത്. അതിൽ അധികഭാഗവും കൊടുങ്ങല്ലൂരിലെ അഴീക്കോടിലായിരുന്നു. ചെറുപ്രായക്കാരായ മുസ്ലിം വിദ്യാർത്ഥികൾക്ക് വേണ്ടി അഴീക്കോട്ട് അദ്ദേഹത്തിന്റെ ഗുരുഭൂതനായ മർഹൂം ചാലിലകത്ത് കുഞ്ഞഹമ്മദ് ഹാജിക്ക് നവീനപദ്ധതിയനുസരിച്ചുള്ള ഒരു മദ്രസ്സ സ്ഥാപിച്ചതിന്ന് പുറമെ പ്രായംകൂടിയവക്കു വേണ്ടി അഴീക്കോട് ജുമാഅത്ത് പള്ളിയിൽ ഒരു ദർസു ഏർപ്പെടുത്തി വിജയകരമായി പ്രവർത്തിക്കുകയും ചെയ്തു. പല നവീനാശയങ്ങളുമുള്ള ഒരു തികഞ്ഞ പണ്ഡിതനും ക്രാന്തദർശിയുമായിരുന്ന അദ്ദേഹം കുട്ടികൾക്ക്വേണ്ടി ഏർപ്പെടുത്തിയ ബാററ്മിൻറൻ കോർട്ടിൽ ദർസിലെ മുതിർന്നവരെക്കൂടി നിർബ്ബന്ധപൂർവ്വം കളിപ്പിച്ചിരുന്നു. അദ്ദേഹത്തിന്റെ ഒരു മഹൽ കണ്ടുപിടുത്തം എന്തായിരുന്നുവെന്നല്ലെ? ദർസുകളിൽ ഓതിയിരുന്ന മുസ്ലിയാന്മാർ ചൊറി പിടിച്ച ആരോഗ്യം നശിച്ചവരായത് ദേഹാദ്ധ്വാനമില്ലാത്തത് കൊണ്ടായിരിക്കണം എന്ന് അദ്ദേഹം കണ്ടുപിടിച്ചു. അതിന്ന് പരിഹാരമായിട്ടായിരുന്നു അവരെക്കൊണ്ടു നിർബ്ബന്ധപൂർവ്വം വ്യായാമം ചെയ്യിച്ചിരുന്നത്. കാത്തിബു മൗലവിയെക്കുറിച്ചുള്ള അനുസ്മരണയിൽ ഐക്യസംഘത്തെക്കുറിച്ചു അദ്ദേഹത്തിന്റെ

സമകാലികരും സഹപ്രവർത്തകരുമായിരുന്ന ചില പ്രധാന വ്യക്തികളുടെ കാര്യങ്ങളും പ്രശംസിക്കേണ്ടിവന്നത് എന്റെ അനുസ്മരണയുടെ പരിപൂർണ്ണതക്ക് അത്യാവശ്യമാണെങ്കിലും ഈ ലേഖനം കുറെ ദീർഘിച്ചു പോയതിൽ വായനക്കാർ ക്ഷമിച്ചുതരണമെന്നപേക്ഷ.

കാത്തിബു സാഹിബിന്റെ ശരിയായ പേർ തയ്യിൽ മുഹമ്മദുകുട്ടി മൗലവി എന്നാണെന്ന് പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. പിന്നീടു അദ്ദേഹത്തിന്റെ ഉസ്താദും മാതുലനുമായിത്തീർന്ന ചാലിലകത്ത് കുഞ്ഞഹമ്മദുഹാജിയുടെ കീഴിൽ എഴുത്തുകാരനായി ജോലിചെയ്തു കൊണ്ടിരുന്നതിനാലാണ് കാത്തിബു എന്നപേര് വന്നതു്. പിന്നീടദ്ദേഹം കൊടുങ്ങല്ലൂര് വെച്ചാണ് അദ്ദേഹത്തിന്റെ തൂലികാനാമം കെ. എം. മൌലവി എന്നാക്കിയത്. ബ്രിട്ടീഷ് ഗവർമ്മെണ്ടിന്റെ നിയമത്തിനു് പിടികൊടുക്കാതെ കൊടുങ്ങല്ലൂരിൽ ഒളിവിൽ താമസിച്ച അദ്ദേഹത്തിനു് ഈ പേര് ഒരു അജ്ഞാത നാമമായിരുന്നു എന്നതു് വ്യക്തമാണ്. അന്നു മുതൽ ഇന്നും എന്നും അദ്ദേഹം കെ. എം. മൗലവിയായിട്ടേ ജനങ്ങൾ അറിയുകയുള്ളു. കാരണം അദ്ദേഹം എറിയാടു സ്ഥാപിച്ച കല്ലച്ചിൽ അച്ചടിച്ച അൽഇർശാദു, അൽ ഇസ്ലാഹ് എന്നീ അറബി മലയാള വാരികകളിൽ കൂടി അന്ധകാരത്തിലും, അന്ധവിശ്വാസത്തിലും, അനാചാരത്തിലും മുഴുകി അധഃപതിച്ചിരുന്ന മുസ്ലിം ജനതയോടു് അവയിൽ നിന്നു് ഉണരാനുള്ള ജിഹാദു എന്ന പടധ്വനി മുഴക്കി തുടങ്ങിയതു് കെ. എം. മൗലവി എന്ന പേരിലായിരുന്നു. ആ രണ്ടക്ഷരം മുസ്ലിം കേരളം മറക്കുകയില്ല. ആ കൊച്ചായിരുന്ന വലിയ മനുഷ്യനെ ഇന്നും ഭക്തിയോടെ സ്മരിച്ചു സമുദായോദ്ധാരണത്തിനു് ആവേശം കൊള്ളുന്നവരും അതേ സമയം ഭയപ്പെടുന്ന കുടില ബുദ്ധികളായ പൊയ്മുഖങ്ങളോടു കൂടിയ ആലിമീങ്ങളും ഉണ്ട്.

ആ പുണ്യാത്മാവിനെക്കുറിച്ചു എന്റെ എളിയ സ്മരണകൾ—എന്റെ ദുർബ്ബലമായ മനസ്സിന്റെ ഓർമ്മത്തട്ടുകളിൽ നിന്നു് ഉയർന്നുയർന്നു പൊങ്ങുന്ന കുമിളകൾ പൊട്ടിയകലുന്നതിനു മുമ്പ് കൊടുങ്ങല്ലൂരിൽവെച്ച് ഞാൻ അദ്ദേഹത്തെ പരിചയപ്പെട്ടകാലം മുതൽക്കുള്ള ചില സ്മരണകളും സംഭവങ്ങളും കുറിക്കാതെ പരിപൂർണ്ണമാവുകയില്ല. എനിക്കു അദ്ദേഹത്തെകണ്ട പ്രഥമ ദൃഷ്ടിയിൽതന്നെ ആ കൊച്ചു മനുഷ്യന്റെ ഹൃദയത്തിന്റെ ഉള്ളിൽ നീറിക്കൊണ്ടിരുന്ന ഒരു അഗ്നിപർവ്വതം ഉണ്ടെന്നായിരുന്നു ഞാൻ മനസ്സിലാക്കിയിരുന്നതു്. അതിന്റെ ഒരു പ്രത്യക്ഷ ബഹിസ്ഫുരണം കണക്കെ തിളങ്ങിക്കൊണ്ടിരുന്ന തീഷ്ണയുള്ള രണ്ടുകണ്ണുകൾ എന്നെ ഉററുനോക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തിന്റെ കൊടുങ്ങല്ലൂരിലേക്കുള്ള വരവിനു് ശേഷമാണെന്നാണ് എന്റെ ഓർമ്മ. ഐക്യസംഘമായി മാറിയ നിഷ്പക്ഷസംഘത്തിന്റെ ആവിർഭാവം. ആ പതിനൊന്നുപേരിൽ അദ്ദേഹവും ഇ. കെ. മൗലവിയും ഉണ്ടായിരുന്നു. എന്റെ ഓർമ്മയിൽ പിശക് പററിയിട്ടുണ്ടെങ്കിൽ ഈ വാർദ്ധക്യകാലത്തുകൂടി നല്ല ഓർമ്മശക്തിയുള്ള വന്ദ്യഗുരു ഇ. കെ. മൗലവി തിരുത്തണമെന്നഭ്യർത്ഥിക്കുന്നു. നിഷ്പക്ഷസംഘത്തിന്റെ ആവിർഭാവഘട്ടം കൊടുങ്ങല്ലൂർ മുസ്ലിംകളുടെയിടയിൽ പരമ്പരാഗതമായി നിലനിന്നിരുന്ന കക്ഷിമത്സരങ്ങളും തത്സംബന്ധമായ ക്രിമിനൽസിവിൽകേസ്സുകളും വളരെ രൂക്ഷമായിരുന്നു. അക്കാലത്ത് നിലവിലുണ്ടായിരുന്ന അടുത്ത കുടുംബങ്ങൾ തമ്മിലുള്ള വഴക്കുകളിൽ പരേതനായ എന്റെ പ്രിയപ്പെട്ട പിതാവ് സജീവമായി പങ്കെ

ടുത്തിരുന്നില്ല. എങ്കിലും അദ്ദേഹത്തിന്റെ സ്വന്തം അനുജൻ കെ. എം. കുഞ്ഞിപോക്കർകുട്ടി എന്നവർ ഈ കക്ഷിവഴക്കുകളിൽ ഒരു കക്ഷിയുമായി സജീവമായി പങ്ക് വഹിക്കുന്നതിനാൽ തന്റെ പിതാവിന്ന് അനുകമ്പയും വ്യംഗ്യമായ സഹകരണവും എളാപ്പയുടെ കക്ഷിയോടായ രുന്നു. എന്റെ പിതാവാകട്ടെ അന്നുമുതൽ ഞങ്ങളുടെനാട്ടിൽ പുതുമയുണ്ടാക്കിയ മോട്ടോർ ബോട്ട് വ്യവസായത്തിൽതന്നെ മുഴുവൻസമയവും വിനിയോഗിച്ചിരുന്നതിനാൽ അധികസമയവും എറണാകുളത്തുംകൊച്ചിയിലും ബാക്കിസമയങ്ങളിൽ ബോട്ടുകളിൽ യാത്ര ചെയ്തുമിരുന്നതിനാൽ സജീവമായ കക്ഷിവഴക്കിന്ന് സമയംകിട്ടിയിരുന്നില്ല. ഈ സമയത്താണ് നിഷ്പക്ഷസംഘത്തിന്റെ ആവിർഭാവം. ആദ്യകാലങ്ങളിൽ ഈ സംഘത്തോടു അദ്ദേഹത്തിന്ന് വലിയ താല്പര്യമുണ്ടായിരുന്നില്ലെന്ന് മാത്രമല്ല എളാപ്പയെസംബന്ധിച്ച അൽപം എതിർപ്പും ഉണ്ടായിരുന്നു. മൂത്തമകനായ സീതിസാഹിബിന്ന് അദ്ദേഹത്തിന്റെ മേലുണ്ടായ സ്വാധീനം വളരെ താമസിയാതെതന്നെ അദ്ദേഹത്തെ നിഷ്പക്ഷസംഘത്തിലെ ഒരു സജീവാംഗമാക്കി മാററുകയുണ്ടായി. എന്റെ പിതാവിന്റെ പരിവർത്തനങ്ങളും സംഘത്തിന്റെ പ്രവർത്തനങ്ങളിലുള്ള ഉന്മേഷവും ബാക്കിയുള്ള സഹപ്രവർത്തകർക്ക് ശക്തിയായ ആത്മസ്ഥൈര്യം നൽകുകയുണ്ടായി. 11 പേരുടെ മാത്രം സംഘമായിരുന്ന അത് പ്രമാണികളിലാരെയും അംഗത്വത്തിന്ന് പ്രേരിപ്പിക്കുവാൻ അന്ന്വരെ സാധിച്ചിരുന്നില്ല. നിഷ്പക്ഷസംഘത്തിന്ന് ഇക്കാരണത്താൽ കക്ഷിമത്സരക്കാരായ പ്രമാണികളുടെ എതിർപ്പിനെയും അവഹേളനത്തെയും നേരിടേണ്ടി വന്നിരുന്നു. എന്റെ പിതാവിന്റെ പുതിയ അംഗത്വം ഈ സ്ഥിതിക്ക് ഒരു മാററം വരുത്തി സമർത്ഥനായ ഒരു പടനായകന്റെ വിശേഷഗുണങ്ങളുണ്ടായിരുന്ന അദ്ദേഹത്തിന്റെ തിരിച്ചുവരവ് എന്നിൽ ഉദിപ്പിച്ച ഉപമ ലോക വിഖ്യാതനായ ഉമർ (റ) ന്റെ നബിയോടുള്ള ദയത്തെയായിരുന്നു. എന്റെ പിതാവിനുണ്ടായിരുന്ന ഒരു മഹൽ ഗുണം താൻ ഏതൊരു ആദർശത്തിന്നുവേണ്ടിയോ കേവലം ഒരു വ്യക്തിക്കുവേണ്ടിയോ ഇറങ്ങിപ്പുറപ്പെട്ടുകഴിഞ്ഞാൽ പിന്നീട് മുമ്പോട്ടുവെച്ചകാൽ ഒരിക്കലും പിന്നോട്ടുവെച്ചിട്ടില്ലെന്നുള്ളതാണ്. ആത്മധൈര്യത്തോടെയും, ചുറുചുറുക്കോടെയും സദാസമയവും അക്കാര്യത്തിന്നായി കഠിനാദ്ധ്വാനംചെയ്യുക അദ്ദേഹത്തിന്ന് സന്തോഷമുള്ള കാര്യമായിരുന്നു. ആരോടും കാര്യകാരണസഹിതം സംസാരിച്ച് അന്യരെ വശത്താക്കാൻ ഒരു പ്രത്യേക സാമർത്ഥ്യമുണ്ടായിരുന്നു. അതിൽ തന്റെ സൗകര്യങ്ങളൊ വിശ്രമമൊ ധനനഷ്ടമൊ അപമാനമൊ ഒന്നും അദ്ദേഹത്തിന്ന് ഒരു പ്രശ്നമായിരുന്നില്ല. അങ്ങിനത്തെ ഒരു നേതാവിനെ അവർക്ക് കിട്ടിയപ്പോൾ അവരുടെ വിജയം അവർ ആഘോഷിച്ചു. പിന്നീടുള്ള ഐക്യസംഘത്തിന്റെ ഒരു യോഗവും അദ്ദേഹം ഹാജരാവാതെ വിട്ടുകളഞ്ഞിട്ടില്ല. നിഷ്പക്ഷത കൈക്കൊണ്ട് വെറും ഒരു മദ്ധ്യസ്ഥസംഘമായി നിന്നിരുന്ന കൊടുങ്ങല്ലൂർ നിഷ്പക്ഷസംഘം, കേരള മുസൽമാന്മാരുടെ നാനാവിധമായ പുരോഗതിയെ ലക്ഷ്യമായി പ്രഖ്യാപനംചെയ്തുകൊണ്ട് രൂപാന്തരം പ്രാപിച്ച കേരളമുസ്ലിം ഐക്യസംഘം സ്ഥാപിക്കുവാൻ അതിന്റെ പ്രവർത്തകർക്ക് മനോധൈര്യം ഉണ്ടായത് എന്റെ വന്ദ്യപിതാവ് കോട്ടപ്പുറത്ത് സീതിമുഹമ്മദ്ഹാജി അവർകളുടെ അംഗത്വത്തോടുകൂടിയാണ്. ഐക്യസംഘത്തിന്റെ പ്രധാന ലക്ഷ്യത്തിലൊന്നായിരുന്നത് തൗഹിദിന്ന് ഉലച്ചിൽ പററുന്ന "ഇടതേടൽ", ഖബറാരാധന, ചന്ദനകുടം നേർച്ച ഇവയെ ഉച്ചാടനം ചെയ്യുക എന്നതായിരുന്നു. മറുഭാഗത്ത് ആലിമീങ്ങളെന്നഭിമാനിച്ചിരുന്ന മുസ്ലിയാന്മാർ പാമരന്മാരെയും ചില അജ്ഞരായ പ്രമാണികളെയും പറഞ്ഞിളക്കി ഐക്യസംഘത്തോട് ജിഹാദ് വിളിച്ചിരുന്നു. ഇതിനെ നേരിടുവാൻ ഇബ്നു ത്തീമിയ മുതലായ ഇസ്ലാമിക പുരോഗമന ഗ്രന്ഥകാരന്മാരുടെ കൃതികൾ പലരുംവായിച്ച് അപഗ്രഥനംചെയ്തു അന്യർക്ക് മനസ്സിലാക്കി കൊടുക്കുക എന്ന ശ്രമകരമായ ജോലി അവർ ഏറെറടുത്തു. യഥാർത്ഥ ഇസ്ലാമിക വിജ്ഞാന പ്രചരണത്തിനുള്ള ഈ ജിഹാദിന്റെ മുന്നണിയിലുണ്ടായിരുന്ന പടയാളി സ്മര്യപുരുഷനായ കെ. എം. മൗലവിയായിരുന്നു. അദ്ദേഹത്തിന്റെ നേതൃത്വത്തിലും ശിക്ഷണത്തിലും കാര്യങ്ങൾ ഗ്രഹിച്ച സീതിസാഹിബിനെ പോലെയുള്ള പടയാളികൾ ഈ വിഷയകമായി ഇംഗ്ലീഷ് ഭാഷയിലുള്ള പല ഗ്രന്ഥങ്ങളും ഉപയോഗിച്ച് തുടങ്ങി. ഈ നവോത്ഥാനവും പരിഷ്ക്കരണ സംരംഭങ്ങളും വൈപുല്യം പ്രാപിച്ചപ്പോൾ യുവഭടന്മാരായ ചിലർ അവരുടെ സാഹിത്യ പ്രവർത്തനം ഈ വഴിക്കു തിരിച്ചുവിടാൻ തുടങ്ങി. അതിൽ പ്രത്യേകം ശ്രദ്ധ അർഹിക്കുന്ന ഒരു എഴുത്തുകാരനായിരുന്നു ബി. വി. മുഹമ്മദലി. അദ്ദേഹത്തിന്റെ ഭാവനയിൽ ഉടലെടുത്തിരുന്ന രണ്ടു പദ്യശകലങ്ങളും ചെറുകഥകളും ഇത്തരുണത്തിൽ എടുത്തു പറയേണ്ടതുണ്ട്. ഫലിതത്തിന്റെ സംപുഷ്ടമായ വളർച്ചയെത്തിയ ഒരു കവിത

യായിരുന്നു അത്. നിസ്കരിക്കാൻ വേണ്ടി കൈകെട്ടിയ ഒരു മുസ്ല്യാരുടെ ഹൃദയസാന്നിദ്ധ്യത്തോടുകൂടിയ ഈശ്വരപ്രാർത്ഥനക്ഷേപകരം അദ്ദേഹത്തിൻെറ ഹൃദയത്തിൽക്കൂടി പാഞ്ഞുപോയ ചിലചിന്തകൾ ഒരു വിലാപകാവ്യമായി അദ്ദേഹം മഞ്ജരി അഥവാ ഗാഥാരീതിയിൽ രൂപപ്പെടുത്തിയെടുത്തു. അതിലെ ഏതാനും വരികൾ താഴെ ഉദ്ധരിക്കാം. മുസല്യാർ 'അല്ലാഹു അക്ബർ' എന്നു പറഞ്ഞു കൈകെട്ടിയശേഷം.

..................................................

നിന്നനിലയിൽ നിന്നങ്ങിനെ ചിന്തിച്ചു--
തെന്തൊക്കെയാണെന്നു ചൊല്ലിടാം ഞാൻ;
എൻറല്ലാഹ് പണ്ടത്തെ നെയ്ച്ചോറും
ബിരിയാണിയും ചിന്തിക്കെ നെഞ്ചത്ത്
കാളിടുന്നു.

..................................................

എന്താണ് മുസ്ല്യാരെ, നിങ്ങൾ കരയുന്നു,
അന്തംവിട്ടിങ്ങിനെ നിസ്കാരത്തിൽ
പടുജാഹിലുത്തരം ഏവമുരചെയ്തു
പടച്ചോനെ പേടിച്ച മൂലമാണ്.

ആകപ്പാടെ ശിർക്കിനോടും അനാചാരത്തോടും ഉള്ള നാനാമുഖമായ ഒരു വേലിയേററംതന്നെ സൃഷ്ടിക്കുവാൻ ഐക്യസംഘത്തിന്നു കഴിഞ്ഞു. അതിലൊക്കെ അവർ ഏറെക്കുറെ വിജയവും കൈവരിച്ചു. അന്നു പല ദിക്കിലും വഹാബി സുന്നിത്തർക്കം പരസ്യമായ രംഗങ്ങളിൽവെച്ചു ചില കാട്ടുപ്രദേശങ്ങളിൽ പോലീസ് ബന്തോവസ്തോടുകൂടി നടത്തുക ഒരു പതിവായി. അങ്ങിനെ കൃത്രിമത്വത്തിന്മേൽ പടുത്തുയർന്നു കൂററനായി നിന്നിരുന്ന യാഥാസ്ഥിതികത്വക്കോലം ആടിയാടിത്തകർന്നു വീഴാൻ തുടങ്ങി. എൻെറ പിതാവിന്നു വിജ്ഞാനം നൽകുവാൻ എൻെറ ഉസ്താദ് ഇ. കെ. മൗലവിസാഹിബ് വളരെ ക്ലേശിച്ചിട്ടുണ്ട്. അവക്കുള്ള പ്രചോദനം എന്തായിരുന്നുവെന്നല്ലെ? ഈ വക നവീനാശയങ്ങൾ അദ്ദേഹത്തിന്നു പകർത്തിക്കൊടുത്താൽ അതിൻെറ ഫലം നൂറു നൂറു മടങ്ങായിരുന്നു. ബോട്ടുയാത്രവേളകളിൽ യാത്രക്കാരായി സഞ്ചരിച്ചിരുന്ന മുസൽമാന്മാരോട് ഈ വക വിഷയങ്ങളെക്കുറിച്ച് സംസാരിക്കലും വാഗ്വാദം നടത്തലും എൻെറ പിതാവിന്നൊരു പതിവായിത്തീർന്നു. അന്നുവരെ വലിയൊരു ഇസ്ലാമിക പണ്ഡിതനൊന്നു (അല്പം ചില പ്രാഥമിക കിതാബുകൾ മാത്രം പഴയ രീതിയിൽ പിതാവു ഓതിയിട്ടുണ്ടായിരുന്നു.) അഭിമാനിക്കാവുന്ന വിജ്ഞാനമൊന്നും അദ്ദേഹത്തിനുണ്ടായിരുന്നില്ല. മറുകക്ഷിക്കാരുടെ ഭാഗത്ത് സജീവമായി പ്രവർത്തിച്ചിരുന്ന അമ്മാവന്മാർ ഇക്കാര്യത്തിലുള്ള എൻെറ പിതാവിൻെറ കുറവിനെക്കുറിച്ച് പലപ്പോഴും പരിഹസിക്കാറുണ്ടായിരുന്നു. എൻെറ കൊച്ചുമാമയായിരുന്ന പി. കെ. മുഹമ്മദുണ്ണി എന്നവർക്ക് ഇക്കാര്യത്തിൽ മരുമകനായ സീതിസാഹിബിനോടും പിതാവിനോടും കടുത്ത എതിർപ്പുണ്ടായിരുന്നു. ഐക്യസംഘത്തിൻെറ ജിഹ്വയായിരുന്ന 'മുസ്ലിം ഐക്യം' മാസികയിൽ പരമ്പരയായി ഒരു വാദപ്രതിവാദം തുടർന്നു കൊണ്ടിരുന്നു. മരണപ്പെട്ട കുഞ്ഞുമുഹമ്മദുഹാജിയുടെ 'മുസ്ലിംസമുദായത്തിൻെറ നാശകാരണങ്ങളും തൽപരിഹാരമാർഗ്ഗങ്ങളും'' എന്ന ഒരു ലേഖനപരമ്പരയാണ്. വാദപ്രതിവാദത്തിൻെറ തുടക്കം. ഇതിന്നു മറുപടിയായി ഒരു തികഞ്ഞ എഴുത്തുകാരനും പഴയരീതിയിൽ സ്വദേശാഭിമാനി രാമകൃഷ്ണപിള്ള മുതലായ സാഹിത്യപഞ്ചാനനന്മാരുമായി അടുത്ത സമ്പർക്കത്തിലായിരുന്നു. എൻെറ മാതുലൻ പി. കെ. മുഹമ്മദുണ്ണി

സാഹിബ് മറുപടി എഴുതിയ ഖണ്ഡനമായി 'മുസ്ലിം ഐക്യം' മാസികയിൽതന്നെ പ്രസിദ്ധപ്പെടുത്തിയതോടെ വാദകോലാഹലം വല്ലാതെ മൂത്തു. എന്റെ ഓർമ്മ ശരിയാണെങ്കിൽ വാദകോലാഹലം അദ്ധ്യോക്തിയിൽ വിരമിക്കുകയൊ അഥവാ കുഞ്ഞിമുഹമ്മദ്ഹാജിയുടെ പുനർ മറുപടിക്ക്ശേഷം അത് കെട്ടടങ്ങുകയോ ആണ് ചെയ്തത്. ഏതായാലും കരുത്തന്മാരായ രണ്ടു മല്ലന്മാരുടെ പ്രകടനങ്ങൾ വായനക്കാർ നല്ലപോലെ ആസ്വദിച്ചെന്ന് മാത്രമല്ല അവർക്ക് പല പുതിയ വിവരങ്ങളും ഈ രണ്ടു കൂട്ടരിൽനിന്നും ലഭിക്കുകയും ചെയ്തു. എന്റെ പിതാവിന്ന് അക്കാലങ്ങളിൽ ഇസ്ലാമിക വിജ്ഞാന സമ്പാദനത്തിന്ന് വേറെയൊരു മാർഗ്ഗവുംകൂടി സ്വീകരിച്ചിരുന്നു. അഹമ്മദിയാക്കളുടെ പ്രസിദ്ധീകരണങ്ങളായ ലണ്ടനിൽനിന്നും പുറപ്പെട്ടിരുന്ന 'ഇസ്ലാമിക്ക് റവ്യു' എന്ന മാസികക്ക് ലാഹോറിൽനിന്നു പുറപ്പെട്ടിരുന്ന 'ലൈററ്' എന്ന വാരികക്കും പരിഭാഷപ്പെടുത്തികേൾക്കൽ അദ്ദേഹത്തിന്ന് ഒരു രസമായിരുന്നു. പരേതനായ പി. എം, സിക്കന്തർ സാഹിബിന് ഇത് ഏതാണ്ട് ഒരു നിത്യ ജോലിയായിരുന്നു. ചിലപ്പോഴൊക്കെ മകൻ സീതിസാഹിബുതന്നെ സസന്തോഷം നിർവ്വഹിച്ചുകൊണ്ടിരുന്നു. ഇംഗ്ലീഷുഭാഷ വശമുള്ള മററു ചില സ്നേഹിതന്മാർക്കും ഇങ്ങിനെയുള്ള ചില അവസരങ്ങൾ ലഭിച്ചിരുന്നു. അങ്ങിനെ കെ. എം. മൗലവിസാഹിബിനാൽ അറബിഗ്രന്ഥങ്ങളിൽനിന്നും മേൽ പറഞ്ഞ വിധത്തിൽ ഇംഗ്ലീഷുപന്യാസങ്ങളുടെ പരിഭാഷകൾ മുഖേനയും എന്റെ പിതാവിന്ന് ഒരു പുതിയ വെളിച്ചം ഉണ്ടായതിന്റെ ഫലമായി അദ്ദേഹം ഐക്യസംഘത്തിന്റെ ഒരു ചുറുചുറുക്കുള്ള പ്രവാചകനായി മാറി.

മൗലവിസാഹിബിന്റെ സ്വഭാവഗുണത്തിൽനിന്നും വ്യക്തിമാഹാത്മ്യത്തിൽനിന്നും രണ്ടു കാര്യങ്ങൾകൂടി എടുത്തുപറഞ്ഞുകൊണ്ടും ലേഖനം ഉപസംഹരിക്കാം. സത്യം.

അകവുംപുറവും ഒന്നുപോലെ ശുദ്ധമായിരിക്കുവാൻനിഷ്കർഷിച്ചിരുന്ന അദ്ദേഹത്തിന്റെ വാക്കുകളും പ്രവൃത്തികളും തമ്മിൽ വളരെ പൊരുത്തപ്പെട്ടിരുന്നു. അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ ശ്രവിച്ചിട്ടുള്ളവക്കറിയാം അദ്ദേഹത്തിന്റെ വാക്കുകൾ ഹൃദയത്തിന്റെ ആഴത്തിൽനിന്ന്നൈസർഗ്ഗികമായി ഒഴുകിവരുന്നതാണെന്ന്. വളരെ ഉച്ചത്തിലും ശ്രുതിമധുരമായും പ്രസംഗിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. വിഷയം എത്ര ചെറുതാണെങ്കിലും അദ്ദേഹം അതിന്ന് വലിയ ഗൗരവം നല്കി വളരെ ഉച്ചത്തിലും ഗാംഭീര്യത്തോടും കൂടിയാണ് സംസാരിക്കുക. ശ്രോതാക്കളെ കരയിപ്പിച്ചിട്ടുള്ള പല പ്രസംഗങ്ങളും അദ്ദേഹം ചെയ്തിട്ടുണ്ട്. അദ്ദേഹത്തിന്റെ സ്വകാര്യജീവിതം വളരെ ലളിതവും ഒരു തുറന്ന പുസ്തകവുമായിരുന്നു. സ്വത്തൊന്നുമുണ്ടായിരുന്നില്ല. അതുണ്ടാക്കണമെന്നാഗ്രഹവുമില്ല. പിന്നെ ഒരു സവിശേഷത അദ്ദേഹത്തിന്റെ ഹൃദയം കുട്ടികളുടേതുപോലെ കളങ്കമില്ലാത്തതായിരുന്നു. എല്ലാവരെയും വിശ്വസിക്കുക എന്നത് അദ്ദേഹത്തിന്റെ പതിവായിരുന്നു. പച്ചക്കള്ളവും പറഞ്ഞു ചില വില്ലന്മാരുടെ വാക്കുകളെപോലും അദ്ദേഹം വിശ്വസിക്കുകയും അതുമൂലം അബദ്ധം, പിന്നത്തെന്ന് മനസ്സിലാവുമ്പോഴേക്ക് വളരെ വൈകിപ്പോയതറയും ഉള്ള അനുഭവങ്ങൾ അദ്ദേഹത്തിനുണ്ടായിട്ടുണ്ട്. ഇത് കുട്ടികൾക്കും വൃദ്ധന്മാർക്കും മാത്രമെ പററാറുള്ളു. അപൂർവ്വം കപടഭക്തന്മാർ അദ്ദേഹത്തെ ചൂഷണം ചെയ്തിട്ടുണ്ട്. അദ്ദേഹത്തിന്റെശുദ്ധതകൊണ്ട് ഒരു നേരംപോക്കുണ്ടായതായി ഞാൻ ഓർക്കുന്നു. ഒരിക്കൽ ഞങ്ങൾ എറണാകുളത്ത്നിന്ന് അഴീക്കോട്ടേക്ക് 'എളുഹുൻമസാൻ' എന്ന ബോട്ടിൽ യാത്രചെയ്യുകയായിരുന്നു. ഈ ബോട്ടിനു പേര് വിളിച്ച കെ. എം. മൗലവിയായിരുന്നു. ആ ബോട്ടിൽ എന്റെ പിതാവും യാത്രചെയ്തിരുന്നു. ഒരു ഇടജെട്ടിയായ അയ്യമ്പള്ളിയിൽനിന്ന് ഒരു കൊപ്രക്കച്ചവടക്കാരനായ കൃസ്ത്യാനി മൗലവിയുടെ അടുത്തിരുന്നു. അവർ തമ്മിൽ സംഭാഷണം ആരംഭിച്ചപ്പോൾ മൗലവിസാഹിബിന്റെ ഉത്സാഹം വർദ്ധിച്ചു. അയാൾക്കുഇസ്ലാമിക ഉപദേശം കൊടുക്കാനാരംഭിച്ചു. തന്റെ സ്വതസിദ്ധമായ ആത്മാർത്ഥതയോടും നിഷ്ക്കളങ്കതയോടും ഗഹനങ്ങളായ പല തത്വങ്ങളും പ്രതിപാദിക്കുവാൻ തുടങ്ങി. കൃസ്ത്യാനി സ്നേഹിതനാവട്ടെ ഇതെല്ലാം കേട്ടുകൊണ്ടു മൂകനായിനിന്നു. തന്റെ വാക്കുകൾ അയാളിൽ ഉണ്ടാക്കുന്ന പ്രതിഫലനങ്ങളെക്കുറിച്ചുള്ള ചിന്ത ലേശമന്യെ 2½ മണിക്കൂർനേരം അദ്ദേഹം കണ്ഠക്ഷോഭം ചെയ്തു. എതിർവശത്തുള്ള ബെഞ്ചിൽ എന്റെ പിതാവ് ഇതൊക്കെ നോക്കി രസിച്ചു. കൊച്ചു ജട്ടിയിൽ ആ കൃസ്ത്യാനി ഇറങ്ങിപ്പോയി. അപ്പോൾ എന്റെ പിതാവു മൗലവിയോട് തമാശയായി ഇങ്ങിനെ ചോദിച്ചു. 'രണ്ടര മണിക്കൂർനേരത്തെ തബ്ലീഗ് പ്രഭാഷണംകൊണ്ടു എന്ത് നേട്ടമുണ്ടായി മൗലവിസാഹിബേ? അയാളുടെ മുഖം നോക്കിക്കൊണ്ടിരുന്ന എനിക്കറിയാൻ സാധി

ച്ച അയാറം ഇന്നത്തെ എണ്ണവില മാർക്കററിനെ ക്കറിച്ച ആലോചിക്കുകയായിരുന്നു.'

കാപട്യം എന്തെന്നറിയാത്ത ഒരു വലിയ ഹൃദയത്തിന്നു് ഇങ്ങിനെ ചെയ്യാനേ ആവുക യുള്ളൂ. എല്ലാ മഹാന്മാർക്കും ഒന്നോ രണ്ടോ ന്യൂനത കണ്ടേക്കും. അതിലൊന്നാണു് മേൽപറഞ്ഞ സംഭവത്തിൽക്കൂടി പ്രതിധ്വനിച്ചതു്. പിന്നെ യൊന്നുള്ളതു് വളരെ പൊക്കത്തിലുള്ള വീക്ഷണത്തിൻെറ ഫലമായി ഗഹനങ്ങളായ പദ്ധതികറം ആസൂത്രണംചെയ്യുന്ന തിരക്കിൽ അതിന്റെ പ്രായോഗിക വാദങ്ങളിലുള്ള പ്രതിബന്ധങ്ങറം ക ണ ക്ക ി ലെ ടു ക്ക ാ തി രി ക്കു ക എ ന്നു ള്ളതാണു്. ഇതൊരു ന്യൂനതയല്ല. എല്ലാ പ്ലാനേഴ്സിന്നും പററിപ്പോകുന്ന ഒരമളിയാണു് ഇതു്. മര്യാദയുടെയും, വിനയത്തിൻെറയും മൂർത്തീകരണമായിരുന്നു മൗലവിസാഹിബ്. ആരോടും കാര്യങ്ങറം വെട്ടിത്തുറന്നു പറയുന്ന ധീരനായ ഒരു പ്രബോധ ക നാ യി രു ന്നു അ ദ്ദേ ഹം. അദ്ദേഹത്തിൻെറ പ്രാണസ്നേഹിതന്മാരോടു് അവരുടെ ഹിതത്തിനെതിരായി പറയുവാൻ അദ്ദേഹം ധൈര്യപ്പെട്ടിരുന്നില്ല. എൻെറ പിതാവിൻെറ ഒരു സംഭവം ഞാ നോർ ക്കു ന്നു. പിതാവിൻെറ ഒരു കൃത്യം അനിസ്ലാമികമെന്നു് തോന്നിയ മൗലവി ഒരു കത്തെഴുതി സീൽവെച്ച ഒരു വേലക്കാരൻെറ വശം ഏല്പിച്ച ഒരാഴ്ചക്കു് സ്ഥലം വിടുകയുണ്ടായി. മടങ്ങിവന്നപ്പോറം എൻെറ പിതാവു അദ്ദേഹത്തോടിതിനെക്കുറിച്ച ചോദിച്ചതിപ്രകാരമാണു്. "മൗ ല വി സാഹിബേ! നിങ്ങറം എന്നെ ഉപദേശിക്കാൻ ധൈര്യപ്പെടാതിരിക്കുമ്പോറം നിങ്ങറം ജനങ്ങളെ ഉപദേശിക്കാൻ മുതിരുന്നതു് ഭോഷത്വമല്ലേ? പക്ഷെ അല്ലാഹുവിനെ മുൻനിത്തി ഞാൻ നിങ്ങറംക്കുറപ്പുതരാം. ഞാൻ അനിസ്ലാമിക കാര്യങ്ങളിൽ ഇടപെട്ടിട്ടില്ല." മൗലവിസാഹിബു ഉടനെ സന്തോഷാശ്രുക്കറം പൊഴിക്കുകയും പിതാവിനോടു മാപ്പുചോദിക്കുകയും ചെയ്തു. ശുദ്ധതക്കും മഹത്വത്തിന്നും ഇ തി ൽ പ രം ഉദാഹരണങ്ങറം ആവശ്യമുണ്ടോ?

—★ ★ ★—

# ഗുരുവര്യന്മാർ, സഹപാഠികൾ, ശിഷ്യന്മാർ

## വി. എം. മുഹമ്മദുമൗലവിഫലക്കി

മർഹൂം കെ. എം. മൌലവിസാഹിബും ഞാനും അഥവാ എന്റെ കുടുംബവും തമ്മിലുള്ള സ്നേഹബന്ധം ആദ്യമായി പ്രതിപാദിക്കുന്നത് വായനക്കാർ ക്ഷമിച്ചുതരുമെന്ന് വിശ്വസിക്കുന്നു. ഒരു "ബഹറുൽഉലൂം" അഥവാ വിദ്യാസാഗർ ആയിരുന്ന ആ മഹാനുമായി അടുത്ത ബന്ധവും പരിചയവും ഉണ്ടായിരുന്നവർ ആരെല്ലാമായിരുന്നുവെന്നും ഇത്രയും അധികം പാണ്ഡിത്യം അദ്ദേഹം എവിടെനിന്നാണ് കരസ്ഥമാക്കിയതെന്നും അറിയുന്നത് വളരെ ഉപകാരപ്രദമായിരിക്കും.

എന്റെ പിതാമഹൻ മർഹൂംമപ്പാട്ടുകര പോക്കർമുസല്യാർ സാക്ഷാൽ ഒരു ഫലക്കിയും (ഗോളശാസ്ത്രജ്ഞൻ) നല്ല ഗണിതശാസ്ത്രജ്ഞനുമായിരുന്നു. അതിന്നുപുറമെ അദ്ദേഹത്തിന്റെ കാലത്ത് മതപണ്ഡിതന്മാർക്ക് ആവശ്യമായിരുന്ന എല്ലാ വിഷയങ്ങളിലും നല്ല പണ്ഡിതനുമായിരുന്നു.

പിതാമഹൻ ഒരു നല്ല ഗണിതശാസ്ത്രജ്ഞനായിരുന്നുവെന്നു പറഞ്ഞുവല്ലോ. 1930 ൽ ആണെന്നുതോന്നുന്നു ഞാൻ മദ്റാശി ജമാലിയ അറബികോളേജിൽ വിദ്യാർത്ഥിയായിരുന്നകാലത്ത് മർഹൂം മുഹമ്മദ്അബ്ദുറഹിമാൻസാഹിബ് അവിടെ വരികയുണ്ടായി. ഞാൻ അദ്ദേഹത്തെ ഇദംപ്രഥമമായി കണ്ടത് അവിടെ വെച്ചാണ്. അന്നത്തെ അവിടത്തെ കേരളീയ വിദ്യാർത്ഥികളെയും മററും അദ്ദേഹം പരിചയപ്പെടുകയും ഞങ്ങൾ അവിടത്തെ ഞങ്ങളുടെ വന്ദ്യഗുരുവും അന്നത്തെ പ്രിൻസിപ്പാളും ഉത്തരേന്ത്യയിലെ ചെഡിയാകോട്ട സ്വദേശിയുമായ മൌലനാഅബ്ദുൽജലാൽനദവിയെ പരിചയപ്പെടുത്തി. (അദ്ദേഹം ഇപ്പോൾ പാക്കിസ്ഥാനിലാണുള്ളത്) മുഹമ്മദു അബ്ദുറഹിമാൻസാഹിബ് മൌലാനാഅബ്ദുൽജലാലിന്നു എന്നെ പരിചയപ്പെടുത്തിക്കൊണ്ട് His grand father is a great Mathematition എന്നു പറയുകയുണ്ടായി. അപ്പോൾ മൌലാനാ But the grand son is very dull in the same എന്ന പ്രത്യുത്തരമാണ് നൽകിയത്.

"മൌലാനയല്ലേ പറയുന്നത് നീ കണക്കിൽ വളരെ മോശമാണെന്ന്. എന്താണ് നല്ലപോലെ പഠിക്കാത്തത്?" എന്ന് അദ്ദേഹം എന്നോടു ചോദിച്ചു. നാട്ടിൽനിന്നു ഒന്നും പഠിക്കാതെ ഒരു പള്ളി ദർസിൽനിന്നാണ് ഞാനിവിടെ വന്നത് എന്നു ഞാൻ പ്രത്യുത്തരംനൽകി.

എല്ലാ വർഷത്തേക്കും പററാവുന്ന ഒരു പഞ്ചാംഗം ഗണിച്ചുണ്ടാക്കി അതു അൽ അമീൻ പ്രസ്സിൽ അച്ചടിപ്പിക്കുവാൻ എന്റെ പിതാമഹൻ കൊണ്ടുചെന്ന വിവരം മുഹമ്മദ്അബ്ദുറഹിമാൻസാബു പറയുകയുണ്ടായി. ഞാൻ ഇത്രയും പ്രസ്താവിച്ചത് എന്റെ പിതാമഹൻ ഒരു വലിയ ഗണിതശാസ്ത്രജ്ഞനായിരുന്നുവെന്നു മുഹമ്മദ്അബ്ദുറഹിമാൻസാഹിബിനെപ്പോലുള്ള മഹാന്മാർകൂടി സമ്മതിച്ചിട്ടുണ്ടെന്നു തെളിയിക്കുവാനാണ്.

മർഹൂം കെ. എം. മൌലവിയുടെ പ്രധാന ഗുരുവും ഭാര്യാപിതാവുമായ മൌലാനാ കുഞ്ഞഹമ്മത്ഹാജിയും എന്റെ പിതാമഹനും തമ്മിൽ അദ്ദേഹം തിരൂരങ്ങാടി നടുവിലപ്പള്ളിയിൽ നിന്നു അദ്ദേഹത്തിന്റെ അമ്മാമൻ മർഹൂം ചാലിലകത്ത് ആലിഹസ്സൻമുസല്യാരിൽനിന്നും അൽഫിയ ഓതുന്നകാലത്ത് അവിടെവെച്ച് പരിചയപ്പെടുവാൻ ഇടയായി. എല്ലാ അറബിമാസങ്ങളുടേയും ഒന്നാമത്തെ ദിവസം അറിയാവുന്ന വളരെ കൊല്ലങ്ങൾക്ക് ഒന്നായി പഞ്ചാംഗം ഗണിക്കുവാനുമുള്ള രീതി മൌലാനായെ പറഞ്ഞു മനസ്സിലാക്കുകയും അദ്ദേഹത്തെ പഠിപ്പിക്കുകയും ചെയ്തു. ഈ വിഷയത്തിൽ ആ പണ്ഡിതവര്യന്റെ ഗുരുവാകുവാനുള്ള ഭാഗ്യം എന്റെ പിതാമഹന്നു ലഭിച്ചിട്ടുണ്ടെന്നു ഞാൻ അഭിമാനപുരസ്സരം പ്രസ്താവിച്ചുകൊള്ളുന്നു. ഇൽ

മുൽ മീഖാത്തിൽ അഗ്രഗണ്യനായിരുന്ന ആ മഹാന്നു ആ വിഷയം പഠിക്കുവാനുള്ള പ്രചോദനം ഇദംപ്രഥമമായി ലഭിച്ചത് അദ്ദേഹത്തിൽ നിന്നാണ്.

മൌലനാ കുഞ്ഞഹമ്മദ്ഹാജിയും പിതാമഹനുമായുള്ള ഈ സ്നേഹബന്ധം കൂടിവരികയും മൌലാനാ പൊന്നാനിയിലും കോഴിക്കോട്ടും പഠിച്ചതിന്നുശേഷം ഉപരിപഠനത്തിന്നായി വേലൂരിൽ പോകുകയും മടങ്ങിവന്നതിന്നുശേഷം മയ്യഴിയിലും മററും ദർസുനടത്തിയതിന്നുശേഷം വാഴക്കാട്ട് ദാറുൽഉലൂം മദ്രസ്സയിൽ വളരെ പരിഷ്ക്കരിച്ച നിലയിൽ കേരളത്തിൽ അതിന്നുമുമ്പ് ഇല്ലാതിരുന്നരീതിയിൽ പ്രശസ്തമായ ദർസു തുടങ്ങിയപ്പോഠം എൻെറ പിതാമഹൻ എൻെറ വന്ദ്യപിതാവ് മപ്പാട്ടുകര മൊയ്തുകുട്ടിമുസല്യാരെയും മുള്ളിയാകുറുശ്ശികളക്കണ്ടത്തിൽ മമ്മുണ്ണിഹാജിമുസല്യാരെയും (കേരളത്തിൽനിന്നും ഇദംപ്രഥമമായി ഉത്തരേന്ത്യയിലെ ദേവുബെന്ത് മദ്രസ്സയിലേക്ക് ഉപരിപഠനാർത്ഥം പോയത് ഇദ്ദേഹമാണ്.) പട്ടിക്കാട്ട് അമാനത്ത് ഹസ്സൻകുട്ടി മുസല്യാരെയും (ഇദ്ദേഹം ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. മൌലവി അമാനികാസ്മിയുടെ പിതാവാണ് ഇദ്ദേഹം.) വാഴക്കാട്ട് ദാറുൽഉലൂം മദ്രസ്സയിൽ കൊണ്ടുപോയി ചേക്കുകയുംചെയ്തു. അതിന്നു മുമ്പ് മുള്ളിയാകുറിശ്ശി ജുമഅത്ത്പള്ളിയിൽ പള്ളിപ്പുറം മർഹൂം യൂസുഫ്മുസല്യാരുടെ ദർസ്സിൽ പഠിക്കുകയായിരുന്നു ഇവർ.

പിതാമഹൻ മേൽപറഞ്ഞവരെ വാഴക്കാട്ടു മദ്രസ്സയിൽ ചേക്കുവാൻ കൊണ്ടുചെന്ന അവസരത്തിൽ മൌലാനാ കുഞ്ഞഹമ്മുത്ഹാജി അദ്ദേഹത്തോടു അദ്ദേഹത്തിൻെറ ശിഷ്യന്മാക്കു ബോർഡിൽ കണക്കെഴുതിക്കൊടുക്കുവാൻ ആവശ്യപ്പെട്ടതനുസരിച്ച് അദ്ദേഹം അവരെ കണക്കു പഠിപ്പിക്കുകയുണ്ടായി. ഇങ്ങനെ അദ്ദേഹം ഇടക്കിടെ തൻെറ പുത്രനെ കാണുവാനും മററും വാഴക്കാട്ടു പോകുമ്പോഴെല്ലാം ചെയ്യാറുണ്ടായിരുന്നു. അദ്ദേഹം വാഴക്കാട്ടു മദ്രസ്സയിലെ ഒരു ''വിസിററിങ്ങ് പ്രൊഫസ്സർ'' ആയിരുന്നുവെന്നു പറയുന്നതിൽ തെററില്ല. ഇങ്ങനെ മർഹൂം കെ. എം. മൌലവിസാഹിബിനേയും സഹപാഠികളേയും ഗണിതംപഠിപ്പിക്കുവാനുമുള്ള ഭാഗ്യവും അദ്ദേഹത്തിന്നു ലഭിച്ചു. കെ. എം. മൌലവിയെ കണക്കുപഠിപ്പിച്ച ഗുരുനാഥന്മാരിൽ ഒരാളാണ് അദ്ദേഹം. കഥാപുരുഷൻതന്നെയാണ് എന്നോടു ഈ വിവരം പറഞ്ഞത്.

ഇങ്ങനെ നപരേതൻേറയും സഹപാഠികളുടേയും സ്നേഹാദരങ്ങഠംക്ക് പാത്രീഭൂതനായിത്തീന്നു അദ്ദേഹം.

മൌലാനാ കുഞ്ഞിമുഹമ്മത്ഹാജി മണ്ണാർക്കാട്ട് പ്രശസ്തമായ രീതിയിൽ ദർസു തുടങ്ങിയപ്പോഠം ആ സ്നേഹബന്ധം ഒന്നുകൂടി പുതുക്കുകയും അവിടെ വിദ്യാത്ഥിയായിരുന്ന എൻെറ പിതൃവ്യൻ പരേതൻ കുഞ്ഞഹമ്മതുമൌലവിയോടൊപ്പം എന്നെയും അവിടെ ഒരു വിദ്യാത്ഥിയായി ചേക്കുകയുമുണ്ടായി.

ഞാൻ നമ്മുടെ കഥാപുരുഷനെ ഇദംപ്രഥമമായി കണ്ടത് അവിടെവെച്ചാണ്. തൻെറ ഗുരുവിൻെറ കീഴിലായി അന്നവിടെ ഒരു മുദർ്രിസായിരുന്നു അദ്ദേഹം. തൻെറ അളിയന്മാരായിരുന്ന എം. സി. സി. സഹോദരങ്ങഠംക്ക് അദ്ദേഹം ചില പ്രത്യേക പാഠങ്ങഠം എടുത്തിരുന്നു. പരിഷ്ക്കരിച്ച അറബിപാഠപുസ്തകങ്ങ

(ശേഷം 56 — ാംപേജിൽ)



# പ്രഥമദർശനം

പുന്നയൂർക്കുളം വി. ബാപ്പു

കേ. യം. മൗലവി—യപ്പേർ കേട്ട ഞാനൊരു നോക്കു
കാണുവാൻ കൊതിച്ചേറെ ക്കാലമങ്ങിനെ പോകെ,
രണ്ടരദ്ദശാബ്ദത്തിന്നപ്പുറത്തൊരു നാളിൽ—
ക്കണ്ടു ഞാനൊരു യോഗം തന്നിലാ മഹാത്മാവെ;
തൂവെള്ളത്തലയിൽക്കെ, ട്ടതിന്നു താഴെ വെണ്മ
തൂവുന്ന വെള്ളിത്താടി, ശാന്തമാം മുഖഭാവം,
നിഷ്കളങ്കത മുററി നിൽക്കുന്ന നേത്രദ്വയം,
പുഷ്കല സൗഹാർദ്ദത്തിൻ സുന്ദരസ്മിതാങ്കുരം!
ആദ്യമാ മുഖം കാൺകെ മാമക ഹൃദന്തത്തിൽ
വേദ്യമല്ലാതുള്ളൊരു ചൈതന്യമലതല്ലി!
ഭക്തി വൻസമുദ്രംപോലെന്മനം മഥിയ്ക്കുന്നു
ശക്തിയാർന്നിന്നും ഞാനാക്കാഴ്ചയെ സ്മരിക്കുമ്പോൾ !!

★ ★ ★

ഓർത്തതില്ലല്പം പോലു, മാദ്യത്തെയാ ദർശനം
പേർത്തുമന്തിമവുമായ്ത്തീരുമെന്നൊരിയ്ക്കലും!
എങ്കിലും ചൈതന്യമാർന്നെന്നകരൾക്കോണിൽ മായാ—
തങ്കിതമാണാ ഭക്തി നിർഭര മുഖശ്രീതം !!
മരിച്ചുപോയെന്നാലും, സമുദായത്തിൻ ഹൃത്തിൽ—
ച്ചിരിച്ചുകൊണ്ടെന്നാളും വാഴുമാ മഹാശയൻ!
ജീവിതോദ്ദേശ്യം സാധുസേവനമായ്ക്കാണുവോർ
ജീവിയ്ക്കുമെന്നും—മൃത്യുഞ്ജയന്മാരവരല്ലോ !!

(54—ാംപേജിലെ ബാക്കി)

ളിലെ ഒരു പ്രധാന പാഠാവലിയായ മദാരി ജ്ജൽ കിറാഅത്ത് എം. സി. സി. അഹമ്മദുമൌലവിയും അബ്ദുറഹിമാൻമൌലവിയും അദ്ദേഹത്തിൽനിന്നു പഠിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്.

മൌലാനാ അവിടെവെച്ചു മരണപ്പെടുകയും പിന്നീടു കുറച്ചുകാലം കഥാപുരുഷൻതന്നെ അവിടെ മുദർരിസാകുകയും ചെയ്തിട്ടുണ്ട്. അദ്ദേഹം ചെമ്മങ്കടവത്ത് മുദർരിസായിരുന്നപ്പോഴാണ് ഖിലാഫത്ത് പ്രസ്ഥാനത്തിലും രാഷ്ട്രീയത്തിലും ഏർപ്പെട്ടത്. ഇതിന്റെ ഫലമായി അദ്ദേഹം അദ്ദേഹത്തിന്റെ വിലയേറിയ ജീവിതത്തിലെ പതിനൊന്നുകൊല്ലം കൊടുങ്ങല്ലൂരിൽ കഴിച്ചുകൂട്ടേണ്ടിവന്നത് സുപ്രസിദ്ധമാണ്.

ഇദ്ദേഹം കൊടുങ്ങല്ലൂരിലായിരുന്നപ്പോൾ എനിക്ക് അദ്ദേഹത്തിൽനിന്നു പഠിക്കുവാൻ ആഗ്രഹം തോന്നുകയും ഞാൻ കൊടുങ്ങല്ലൂരിൽ പോവുകയുംചെയ്തു. അദ്ദേഹം മർഹൂം മണപ്പാട്ടു കുഞ്ഞിമുഹമ്മദുഹാജിയുടെ ഗൃഹമായ ഐക്യവിലാസത്തിൽ എനിക്ക് താമസിക്കുവാൻ ഏർപ്പാടുചെയ്തുതന്നു.

ഞാൻ ഇവിടെനിന്നും പോകുമ്പോൾ പഠിക്കുവാനായി ഫത്തഹുൽമുഈൻ കയ്യിലെടുത്തിരുന്നു. മൌലവിസാഹിബിൽനിന്നും അതു പഠിക്കാമെന്നായിരുന്നു ഉദ്ദേശിച്ചിരുന്നത്. എന്നാൽ മൌലവിസാഹിബു എന്നോടു ആദ്യം ഹദീസ് പഠിച്ചതിന്നുശേഷമാണ് ഫിക്ഹ് പഠിക്കേണ്ടതെന്നു ഉപദേശിക്കുകയും ബുലൂഗുൽമറാം പഠിക്കുവാൻ നിർദ്ദേശിക്കുകയും എന്നെ അതു പഠിപ്പിക്കുവാനായി എന്റെ വന്ദ്യഗുരു ജ: സി. എ. മുഹമ്മദുമൌലവിസാഹിബിനെ ചുമതലപ്പെടുത്തുകയുംചെയ്തു. ഞാൻ ഇതംപ്രഥമമായി ഹദീസ് പഠിക്കുവാൻ തുടങ്ങിയത് അന്നാണ്.

## ഗുരുവര്യന്മാർ

മൌലാനാ മർഹൂമിന്റെ ആദ്യകാലത്തെ പ്രധാന ഗുരു കേരളത്തിന്നഭിമാനമായിരുന്ന കോടഞ്ചേരിക്കാരൻ കരുവാരക്കാട്ട് മമ്മുകുട്ടി മുസല്യാരാണ്. ബാല്യകാലത്തിലുള്ള മൌലാനായുടെ ഈ പഠനത്തിൽ അദ്ദേഹത്തിന്റെ അമ്മായിയുടെ മകൻ കക്കാട്ടുകാരൻ മരക്കാർകുട്ടിമുസല്യാർ ഇദ്ദേഹത്തിന്റെ സഹപാഠിയും കൂട്ടുകാരനുമായിരുന്നു. ബാല്യകാലത്തെ ചില വർത്തമാനങ്ങൾ പറയുമ്പോൾ "എന്റെ മരക്കാർകുട്ടികാക്ക" എന്നു വളരെ സ്നേഹത്തോടുകൂടിയായിരുന്നു അദ്ദേഹത്തെപ്പററി പറഞ്ഞിരുന്നത്.

മൌലാനയുടെ ആദ്യകാലഗുരുവായ കോടഞ്ചേരിക്കാരൻ മമ്മുകുട്ടിമുസല്യാരുടെ ചരിത്രത്തിന്റെ ഒരു സംക്ഷിപ്തം ഇവിടെ ചേർക്കുന്നതു നന്നായിരിക്കും.

മമ്മുകുട്ടി മുസ്ല്യാരുടെ സ്വദേശം പൊന്നാനിക്കടുത്ത കോടഞ്ചേരിയാണ്. കുമരനെല്ലൂരിന്നടുത്ത മാരായംകുന്നത്ത് അദ്ദേഹത്തിന്റെ ബന്ധുക്കളുണ്ട്. ഒരനാഥനായിരുന്ന അദ്ദേഹത്തിന്റെ ശൈശവകാലം കഴിച്ചുകൂട്ടിയത് മാരായംകുന്നത്താണ്. പിന്നീടു അദ്ദേഹം പൊന്നാനി ജുമുഅത്ത് പള്ളിയിൽ പഠിക്കുവാൻ പോവുകയും വലിയ ബാവമുസല്യാരെപ്പോലുള്ള മഹാപണ്ഡിതന്മാരുടെ ശിഷ്യനായി അവിടെ കുറേകാലം താമസിക്കുകയും ചെയ്തു. മമ്മുകുട്ടിമുസല്യാരുടെ അറബികയ്യെഴുത്ത് വളരെ നല്ലതായിരുന്നു. അച്ചടി ഇല്ലാതിരുന്ന അക്കാലത്ത് അറബിഗ്രന്ഥങ്ങൾ എഴുതി ക്കൊടുത്തു അദ്ദേഹം തന്റെ ചില അത്യാവശ്യങ്ങൾ നിർവ്വഹിച്ചി

രുന്നു.

വടക്കെ മലബാറിലെ ഒരു വലിയ പണ്ഡിതനും നാദാപുരം സ്വദേശിയും മുദർരിസുമായിരുന്ന മേനോക്കോത്ത് മുഹമ്മദുമുസ്ല്യാർ (മേനോക്കോത്ത് ഓർ എന്നാണ് ഇദ്ദേഹത്തെപററി വടക്കെ മലബാറുകാർ പറഞ്ഞുവരാറുള്ളത്. ഇദ്ദേഹത്തിന്റെ ഖബർ നാദാപുരം ജുമുഅത്ത്പള്ളിയുടെ പൂമുഖത്താണ്) ഒരിക്കൽ പൊന്നാനിയിൽ വരികയുണ്ടായി. അദ്ദേഹം പൊന്നാനിയിൽനിന്നു പഠിച്ച മഹാനായിരുന്നു. പൊന്നാനിയിൽനിന്നും ചില അറബിഗ്രന്ഥങ്ങൾ അദ്ദേഹത്തിന്നു പകർത്തി എടുക്കേണ്ടതായി വന്നു. ഒരു നല്ല അറബിക്ക് കയ്യെഴുത്തുകാരനെ കൊടുക്കുവാനായി അദ്ദേഹം പൊന്നാനി മഖ്ദൂം കുടുംബത്തിലെ വലിയബാവമുസല്യരോടു ആവശ്യപ്പെട്ടു. വലിയ ബാവമുസല്യാർ അദ്ദേഹത്തിന്നു കോടഞ്ചേരിക്കാരൻ മമ്മതുകുട്ടിമുസ്ല്യാരെ പരിചയപ്പെടുത്തിക്കൊടുത്തു. മമ്മതുകുട്ടിമുസ്ല്യാരുടെ കയ്യെഴുത്തു വളരെ നല്ലതായി തോന്നിയപ്പോൾ അദ്ദേഹത്തെ നാദാപുരത്തേക്കു കൊണ്ടുപോകണമെന്നൊരാഗ്രഹം മേനോക്കോത്ത് മുഹമ്മദുമുസ്ല്യാർക്കും ഉണ്ടായി. കോടഞ്ചേരിക്കാരനെ തന്റെകൂടെ നാദാപുരത്തേക്കയക്കുവാൻ വലിയ ബാവമുസ്ല്യാരോടു ആവശ്യപ്പെട്ടു. വലിയ ബാവമുസ്ല്യാരുടെ ശുപാർശിപ്രകാരം അദ്ദേഹം നാദാപുരത്തേക്കു പോവുകയും മേനോക്കോത്തോരുടെ ശിഷ്യഗണങ്ങളുടെ പട്ടികയിൽ പെടുകയും ചെയ്തു. അവിടെ നിന്നും പഠിക്കേണ്ടത് എല്ലാം പഠിച്ചതിന്നുശേഷം ഉപരിപഠനത്തിന്നു പരിശുദ്ധ മക്കയിലേക്കു പോകണമെന്നുള്ള ആഗ്രഹം അദ്ദേഹത്തിന്നു തോന്നുകയും അതിന്നുവേണ്ട സഹായസഹകരണങ്ങൾ ചെയ്യുവാൻതന്റെ വന്ദ്യഗുരുവോടു ആവശ്യപ്പെടുകയും ചെയ്തു.

മേനോക്കോത്തോരുടെ ഫത്തുവകളെല്ലാം എഴുതിയിരുന്ന "കാത്തിബ്" കോടഞ്ചേരിക്കാരനായിരുന്നു. ഫത്തുവ ആവശ്യപ്പെട്ടു വരുന്നവരോടു "എഴുത്തുകാരന്നു എന്തെങ്കിലും കൊടുക്കണം. അദ്ദേഹം സാധുവാണ്. പൊന്നാനിയിൽനിന്നു വലിയ ബാവമുസ്ല്യാർ അയച്ചുതന്ന ആളാണ്. ഉപരിപഠനത്തിന്നു മക്കത്തേക്ക് പോകണമെന്ന ഒരാഗ്രഹവുമുണ്ട്." എന്നിങ്ങിനെ പറയൽ പതിവായിരുന്നു. അതനുസരിച്ച് ഫത്തുവക്ക് വരുന്നവരെല്ലാം അദ്ദേഹത്തിന്നു എന്തെങ്കിലും കൊടുക്കൽ പതിവായിരുന്നു. ഒരിക്കൽ ഒരാളോടു മേനോക്കോത്തോർ ഇങ്ങിനെ പറഞ്ഞപ്പോൾ അയാൾ കോടഞ്ചേരിക്കാരന്നു 50ക. കൊടുത്തു. അക്കാലത്ത് അതു ഭീമമായ ഒരു സംഖ്യയായിരുന്നു. അദ്ദേഹം അങ്ങനെ മക്കത്തേക്ക് പോവുകയും മസ്ജിദുൽ ഹറാമിൽ ഒരു വിദ്യാർത്ഥിയായി ച്ചേരുകയും ചെയ്തു. അന്നു ഹറമിലുണ്ടായിരുന്ന പണ്ഡിതവര്യന്മാർ എല്ലാം അദ്ദേഹത്തിന്റെ ഗുരുനാഥന്മാരായിരുന്നു. ഫത്തഹുൽ മുഈനിന്നു വ്യാഖ്യാനം എഴുതിയ സയ്യിദ ബക്കറി മമ്മതുകുട്ടി മുസ്ല്യാരുടെ ഹറമിൽവെച്ചുള്ള പ്രധാന ശിഷ്യന്മാരിൽ ഒരാളാണ്. അറബി വ്യാകരണം സയ്യിദ ബക്കറി പഠിച്ചത് ഇദ്ദേഹത്തിൽ നിന്നാണ്.

തിരൂരങ്ങാടിയിൽ ഒരു ഹാജിയാരുണ്ടായിരുന്നു. അദ്ദേഹം ഇടക്കിടെ ഹജ്ജിന്ന് പോകൽ പതിവായിരുന്നു. കോടഞ്ചേരിക്കാരൻ മമ്മതുകുട്ടി മുസ്ല്യാരും അദ്ദേഹവും തമ്മിൽ പരിശുദ്ധ മക്കയിൽവെച്ചു പരിചയപ്പെട്ടു. പഠനം കഴിഞ്ഞു മലബാറിലേക്കു തിരിച്ചുവന്നാൽ തിരൂരങ്ങാടിയിലേക്കു വരുവാൻ അദ്ദേഹം ക്ഷണിച്ചു. അതനുസരിച്ചു നാട്ടിൽ മടങ്ങിവന്നതിന്നുശേഷം മമ്മത്കുട്ടി മുസ്ല്യാർ തിരൂരങ്ങാടിയിൽപോയി. കേരളത്തിലെ ഒരു വലിയമുസ്ലിം സാംസ്കാരിക കേന്ദ്രമായിരുന്ന തിരൂരങ്ങാടിയിലെ നടുവിലെപ്പള്ളിയിൽ അക്കാലത്ത് ഒരു "ഫത്റത്തി" ന്റെ കാലമായിരുന്നു. അന്നു അവിടെ മുദർരിസ് ഉണ്ടായിരുന്നില്ല. പ്രസ്തുത ഹാജിയാർ മമ്മതുകുട്ടി മുസ്ല്യാരെ ചാലിലകത്ത് ആലി ഹസ്സൻ മുസ്ല്യാർക്ക് പരിചയപ്പെടുത്തി. മമ്മതുകുട്ടി മുസ്ല്യാരുടെ അപാരമായ പാണ്ഡിത്യം മനസ്സിലായപ്പോൾ അദ്ദേഹത്തോടു നടുവിലെ പള്ളിയിൽ മുദർരിസാകുവാൻ ആവശ്യപ്പെടുകയും അദ്ദേഹം അതനുസരിക്കുകയും സ്വീകരിക്കുകയുംചെയ്തു. കാലക്രമത്തിൽ അദ്ദേഹം തിരൂരങ്ങാടിയിൽനിന്നു വിവാഹം കഴിക്കുകയും അവിടെ താമസമുറപ്പിക്കുകയും ചെയ്തു. ഇപ്പോൾ ജ: എം. കെ. ഹാജി സാഹിബ് താമസിക്കുന്ന തിരൂരങ്ങാടിയിലെ വീട്ടിന്റെ എതിരെയുള്ള വീടു മമ്മതുകുട്ടി മുസ്ല്യാരുടേതായിരുന്നു. 1921ൽ അതു മർഹൂം കെ. എം. മൌലവിയുടെ വീടാണ് എന്നു തെററിദ്ധരിച്ചു അതിന്നു വളരെ നാശനഷ്ടങ്ങൾ ബ്രിട്ടീഷ് പട്ടാളക്കാർ വരുത്തുകയുണ്ടായി. മമ്മതുകുട്ടിമുസ്ലിയാർ കുറച്ചു കാലം പരപ്പനങ്ങാടി പനയത്തിലെ പള്ളിയിലും മുദർരിസായിരുന്നിട്ടുണ്ട്.

കട്ടിലശ്ശേരി ആലീ മുസ്ലിയാർ, തലക്കടത്തൂർ മുദർരിസായിരുന്ന കുറവർക്കാരൻ കമ്മുണ്ണി മുസ്ലിയാർ, മൌലവി കുഞ്ഞഹമ്മദ്ഹാജി എന്നി

മഹാന്മാരെപ്പോലെ മൌലാനാ കെ. എം. മൌലവി സാഹിബും ഫത്ഹുൽ മുഈൻ ഓതിയതു മർഹൂം കോടഞ്ചേരി മമ്മതുകുട്ടിമുസ്ലിയാരിൽ നിന്നാണ്.

കഥാ പുരുഷൻ പിന്നീട് തലക്കടത്തൂർ ജുമുഅത്ത്പള്ളിയിൽ പോയി ചേരുകയും കുററൂർ കമ്മുണ്ണി മുസ്ലിയാരുടെ ശിഷ്യ ഗണങ്ങളിൽ ഉൾപ്പെടുകയും ചെയ്തു. കാട്ടിപ്പരുത്തി മുദർരിസായിരുന്ന തെന്നലക്കാരൻ മൊയ്തീൻകുട്ടി മുസ്ലിയാര് തലക്കടത്തൂരിൽ വെച്ച് ഇദ്ദേഹത്തിന്റെ സഹപാഠികളിൽ ഒരാളാണ്. അൽ മുർശിദിന്നു വരിക്കാരെ ചേർക്കുവാനായി ഞാനും കെ. എം. മൌലവിയും കൂടി ഒരു ദീർഘയാത്ര ചെയ്തിട്ടുണ്ട്. ആ യാത്രാമദ്ധ്യേ ഞങ്ങൾ കാട്ടിപ്പരുത്തിയിൽ പോവുകയുണ്ടായി. ജുമുഅത്ത് പള്ളിയിൽവെച്ച് ഞങ്ങൾ മൊയ്തീൻകുട്ടി മുസ്ലിയാരെ കാണുകയുണ്ടായി. കെ. എം. മൌലവിയെ അദ്ദേഹം കൊല്ലങ്ങൾക്ക് മുമ്പ് തലക്കടത്തൂരിൽവെച്ച് കണ്ടതായിരുന്നു. മൌലവി സാഹിബിനെ കണ്ടപ്പോൾ അദ്ദേഹം വളരെ സന്തോഷിക്കുകയും സൽക്കരിക്കുകയും ചെയ്തു. അതൊരു അസർ നമസ്കാരത്തിന്റെ സമയമായിരുന്നു. അസർ നമസ്കാരത്തിന്നു തന്റെ ശിഷ്യന്മാർക്കും മററും ഇമാമത്തു നില്ക്കുവാൻ മൊയ്തീൻകുട്ടി മുസ്ലിയാർ മൌലാനയോട് ആവശ്യപ്പെട്ടു. വല്ലാതെ നിർബന്ധിച്ചപ്പോൾ ഞാൻ മുസാഫിറാണ്. ഞാൻ ഇമാമത്തു നിൽക്കുകയാണെങ്കിൽ ഖസ്റാക്കേണ്ടിവരും. എന്നുപറഞ്ഞു. അങ്ങനെ മൊയ്തീൻകുട്ടി മുസ്ല്യാർ ഇമാമത്തു നിൽക്കുകയും ഞങ്ങൾ അദ്ദേഹത്തെ തുടർന്നു നിസ്കരിക്കുകയും ചെയ്തു.

തലക്കടത്തൂരിൽ നിന്നുള്ള പഠനത്തിന്നു ശേഷം മൌലാനാ മർഹൂം പറവണ്ണ ജുമുഅത്ത് പള്ളിയിൽ ഒരു വിദ്യാർത്ഥിയായിച്ചേർന്നു. അന്നവിടെ മുദർരിസ് പണ്ഡിതവര്യനായിരുന്ന ചേറൂർകാരൻ അഹമ്മതുകുട്ടി മുസ്ല്യാരായിരുന്നു. ഫിത്തർസക്കാത്തിന്നു നെല്ലുതന്നെ കൊടുക്കണം. അരികൊടുത്താൽ പററുകയില്ല എന്ന ഒരു പുതിയ വാദത്തിന്റെ ഉപജ്ഞാതാവാണു ഇദ്ദേഹം. അക്കാലത്തെ കേരളത്തിലെ മതപണ്ഡിതന്മാർക്കിടയിൽ വളരെ കോളിളക്കം സൃഷ്ടിച്ച ഒരു തർക്കമായിരുന്നു ഇത്. കേരളത്തിലെ വലിയ മതപണ്ഡിതന്മാരിൽ ഒരാളും മദിരാശി ജമാലിയാ അറബിക് കോളേജിലും തമിഴ്നാട്ടിൽ അതിരാം പട്ടണത്ത് സാലിഹിയ്യാ റഹ്മാനിയ്യാ എന്നീ രണ്ടു മദ്രസ്സകളിലും (മൌലാനാ കുഞ്ഞഹമ്മദ് ഹാജിക്ക് "രിസാലത്തുൽ മാറദീനി" പഠിപ്പിച്ച പണ്ഡിതവര്യരായിരുന്ന ശൈഖ് അഹ്മദ് അദിരാംപട്ടണം സ്വദേശിയും റഹ്മാനിയ്യ മദ്രസ്സയിലെ മുദർരിസുമായിരുന്നു) മുസ്ലിം സാംസ്കാരിക കേന്ദ്രങ്ങളായിരുന്ന കീളക്കരെയും നീടൂരും പാലക്കാട്ടെ കാതരിയ്യാ മദ്രസയിലും സിലോണിലെ ഗഫൂരിയ്യ മദ്രസ്സയിലും മുദർരിസായിരുന്ന ദേഹവും ഇപ്പോൾ തലശ്ശേരി ദാറുസ്സലാം യത്തീംഖാനയിൽ മുദർരിസുമായ സയ്യിദലവി കോയതങ്ങൾ മൌലാനാ മർഹൂമിന്റെ പറവണ്ണയിൽ വെച്ചുള്ള ഒരു ശിഷ്യനാണ്. അറബിവ്യാകരണത്തിലെ സുപ്രസിദ്ധ ഗ്രന്ഥമായ അൽഫിയ്യ: തങ്ങൾ അവിടെവെച്ച് മൌലാനയിൽനിന്നാണ് പാഠിച്ചത്.

പിന്നീട് വാഴക്കാട്ടുവെച്ച് മൌലാനയുടെ പ്രധാനഗുരു മർഹൂം ചാലിലകത്ത് കുഞ്ഞഹമ്മദ് ഹാജി അവർകളാണ്. അദ്ദേഹത്തെപ്പററി കേരളീയർക്ക് കൂടുതൽ അറിയുന്നതുകൊണ്ടു ഇവിടെ പ്രതിപാദിക്കേണ്ട ആവശ്യമില്ല

വളരെ അധികം ശിഷ്യന്മാരുണ്ടായിട്ടും തൻെറ പുത്രിക്ക് ഭർത്താവായി മൌലാനാ കുഞ്ഞഹമ്മദു ഹാജി തിരഞ്ഞെടുത്തതു പരേതനെയാണ്. മൌലാനാ ഈ ആഗ്രഹം തൻെറ പ്രധാന ശിഷ്യനായ കുത്തുബി മുഹമ്മദുമുസ്ലിയാരോടു പറയുകയും കുത്തുബി ജ: കെ. എം. മൌലവിസാഹിബിനെ അക്കാര്യം അറിയിക്കുകയും ചെയ്തപ്പോൾ അദ്ദേഹം നല്കിയ മറുപടി "ഉസ്താദിന്റെ ശിഷ്യഗണങ്ങളിൽ എന്നെക്കാൾ സാമ്പത്തിക കഴിവുള്ളവരും യോഗ്യന്മാരും ഉണ്ടായിരിക്കെ എന്താണ് ഉസ്താദ് ഇങ്ങനെ ആഗ്രഹിക്കുന്നതു'" എന്നായിരുന്നു. ഉസ്താദിന്നു അങ്ങനെ ആഗ്രഹമാണെങ്കിൽ എനിക്കും അതു ഇഷ്ടമാണെന്നു പറയുകയും അപ്രകാരം ചെയ്യുകയും ചെയ്തു. മൌലാനാ കുഞ്ഞഹമ്മദുഹാജിയുടെ മരണത്തിന്നു ചില മാസങ്ങൾക്ക് മുമ്പാണ നിക്കാഹ് കഴിഞ്ഞതു്. കല്യാണവും മററും മരണത്തിന്നുശേഷം സ്മര്യ്യ പുരുഷൻെറ കക്കാട്ടുള്ള ഭവനത്തിൽ വെച്ചാണുണ്ടായതു്. കല്യാണാഘോഷത്തിന്നു അവിടെ സമ്മേളിച്ചവരുടെ കൂട്ടത്തിൽ എൻെറ പിതാമഹൻ പോക്കര് മുസ്ലിയാരുമുണ്ടായിരുന്നുവെന്നു മൌലവി സാഹിബു തന്നെ എന്നോടു പറഞ്ഞിട്ടുണ്ട്.

മർഹൂമിൻെറ മറെറാരു ഗുരുനാഥൻ പരേതൻ കട്ടിലശ്ശേരി മുഹമ്മദു മുസ്ലീയാരാണ്. ഖിലാഫത്ത് പ്രസ്ഥാനത്തിൽ കേരളത്തിൽ ഖിലാഫത്ത് കമ്മററികളും മററും സ്ഥാപിക്കുവാൻ അന്നത്തെ മലബാർ ഖിലാഫത്ത് കമ്മററി പ്രസിഡണ്ടായിരുന്ന കട്ടിലശ്ശേരിയും കെ. എം. മൌലവിയും ഒന്നായിട്ടായിരുന്നു കേരളത്തിൽ പര്യടനം ചെയ്തിരുന്നതു. ഒരിക്കൽ ഇവർ രണ്ടാളും കൂടി ഖിലാഫത്ത് കമ്മററി സ്ഥാപിക്കുവാനായി ഫറൂക്കിലേക്ക് പോവുകയുണ്ടായി. അന്നു ഫറൂക്കിലെ മുദര്യ്യിസ് പരിശുദ്ധ മക്കയിലെ മദ്രസ്സത്തുൽ മലൈബാരിയ്യായുടെ സ്ഥാപകനും കോട്ടപ്പുറം സ്വദേശിയുമായിരുന്ന മർഹൂം കുഞ്ഞമ്മുട്ടി മുസ്ല്യാരായിരുന്നു. കുഞ്ഞമ്മുട്ടി മുസ്ല്യാര് കട്ടിലശ്ശേരി മുഹമ്മദുമൗലവിയുടെ പിതാവ് കട്ടിലശ്ശേരി ആലി മുസ്ല്യാരുടെ ഒരു പ്രധാന ശിഷ്യനായിരുന്നു. തൻെറ ഗുരുവിൻെറ പുത്രൻ എന്നനിലയിൽ കുഞ്ഞമ്മുട്ടി മുസ്ല്യാർ കട്ടിലശ്ശേരിക്ക് അവിടെവെച്ചു ഒരു ഗംഭീര സൽക്കാരം നൽകിയതിൽ താനും പങ്കെടുത്തവിവരം മൌലവി എന്നോടു പറയുകയുണ്ടായിട്ടുണ്ട്.

സ്മര്യ്യപുരുഷൻ പഠിച്ചിരുന്ന കാലത്ത് വാഴക്കാട്ടും കേരളത്തിലെ മററു ദർസുകളിലും ഹദീസിൻെറ കിത്താബുകൾ നടപ്പുണ്ടായിരുന്നില്ല. ഒരു ഗുരുവിൽനിന്നു ഹദീസു പഠിക്കുവാനുള്ള ആഗ്രഹം മൌലവിസാഹിബിന്നു വളരെ ഉണ്ടായിരുന്നു. കട്ടിലശ്ശേരി വേലൂരിൽനിന്നും ഹദീസിൻെറ കിത്താബുകൾ പഠിച്ചിട്ടുള്ള ദേഹമായിരുന്നു. മൌലാനയെപ്പോലെ ഒരു അഭയാർത്ഥിയായിരുന്ന കട്ടിലശ്ശേരി കുറെകൊല്ലങ്ങളോളം ഫ്രഞ്ച് അധീനത്തിലായിരുന്ന കാരക്കലിൽ താമസിച്ചതിന്നുശേഷം അവസാനകാലം കുറെ കൊടുങ്ങല്ലൂരിലും താമസിച്ചിട്ടുണ്ട്. അപ്പോൾ അദ്ദേഹത്തിൽനിന്നും മൌലാനാ ചില ഹദീസിലെ കിതാബുകൾ പഠിച്ചിട്ടുണ്ട്. ഇങ്ങനെ മൌലാനയുടെ ഹദീസിലെ ഗുരു കട്ടിലശ്ശേരി മുഹമ്മദു മൌലവിയാണ്.

കൊടുങ്ങല്ലൂരിൽ അഭയാർത്ഥിയായിരുന്ന കാലത്ത് തെക്കൻ തിരുവിതാംകൂറിൽ പെരുമാൾ ഇറ, വക്കം മുതലായസ്ഥലങ്ങളിൽ മൌലാനാ പര്യടനം ചെയ്യുകയും അവിടെ താമസിക്കുകയും ചെയ്തിട്ടുണ്ട്. വക്കത്തു താമസിച്ചിരുന്ന കാലത്ത് വല്'യ പത്ര പ്രവർത്തകനും അറബി സാഹിത്യകാരനുമായിരുന്ന മർഹൂം വക്കം അബ്ദുൽഖാദർ മൌലവി'യിൽനിന്നും അദ്ദേഹം അറബി സാഹിത്യത്തിൽ കൂടുതൽ വ്യുല്പത്തി നേടി. പല വിഷയങ്ങളിലും വക്കം മൌലവിയും മൌലാനയുടെ ഒരു ഗുരുവാണ്.

മർഹൂം കെ. എം. മൌലവി ഒരു നല്ല ഉറദുഭാഷാ പണ്ഡിതനായിരുന്നു. ഉറദുഭാഷയിലുള്ള പത്രങ്ങളും മാസികകളും അദ്ദേഹം വായിക്കുകയും ഉർദുവിലുള്ള ചില ലേഖനങ്ങൾ അൽമുർശിദ് പോലെയുള്ള മാസികകളിലും മററും പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ട്. അദ്ദേഹത്തിന്നു ഉർദു പഠിപ്പിച്ച ഗുരു ആരാണെന്നു് എനിക്കറിയുവാൻ സാധിച്ചിട്ടില്ല.

## സഹപാഠികൾ

ഖുത്തുബി മുഹമ്മദുമുസ്ലിയാരും നാദാപുരം, കാസർകോട്ട്, കോടഞ്ചേരി എന്നിവിടങ്ങളിൽ മുദര്യ്യിസായിരുന്ന ആയഞ്ചേരി തറക്കണ്ടി അബ്ദുറഹിമാൻ മുസ്ലിയാരും ചെറുശ്ശേരി അഹമ്മദുകുട്ടി മുസ്ലിയാരും വടക്കെ മലബാറിലെ കോട്ടയത്തെ അബ്ദുള്ളമുസ്ലിയാരും പാനൂരിൽ മുദര്യ്യിസായിരുന്ന തൊഴവാനൂർ മൊയ്തീൻകുട്ടി മുസ്ലിയാരും കല്ലൂര, കൂടല്ലൂർ, കോടഞ്ചേരി എന്നിവിടങ്ങളിൽ മുദര്യ്യിസായിരുന്ന പെരുമ്പടപ്പ

ബാപ്പുട്ടി മുസ്ലിയാരും കൂട്ടായി, വടകര എന്നി വിടങ്ങളിൽ മുദർരിസായിരുന്ന കൂട്ടായി ബാവ മുസ്ലിയാരും ചാലിയത്ത് മുദർരിസായിരുന്ന ചെറിയ മണ്ടത്തു കുഞ്ഞിപോക്കർ മുസ്ലിയാരും മണ്ണാർക്കാട്ടും മുള്ളിയാകുറുശ്ശ്'യും മുദർരിസായിരുന്ന മമ്മുണ്ണിഹാജി മുസ്ലിയാരും മപ്പാട്ടുകര മൊയ്തുകുട്ടി മുസ്ലിയാരും (ലേഖകൻെറ പിതാവ്) പട്ടിക്കാട്ട അമാനത്ത് ഹസ്സൻകുട്ടി മുസ്ലിയാരും ചാവക്കാട്ട, കൂട്ടങ്ങൽ, കാട്ടൂർ, ചമ്മനൂർ, കായംകുളം എന്നിവിടങ്ങള്'ൽ മുദർരിസായിരുന്ന പുതിയ കടപ്പുറം മുഹമ്മദലി മുസ്ലിയാരും ഇ. കെ. മൌലവി, ടി. കെ. മൌലവി, പി. കെ. മൂസ്സ മൌലവി, പി. എൻ, മുഹമ്മദു മൌലവി കീഴ്പറമ്പ് കുഞ്ഞാമുട്ടി മൗലവി, പി. പി. ഉണ്ണീൻകുട്ടിമൗലവി, കടവത്തൂര് കുഞ്ഞിമുമുസ്ല്യാർ, വളവന്നൂര് മുദർരിസായിരുന്ന കുഞ്ഞിര മുററത്ത് പരീക്കുട്ടിമുസ്ല്യാർ, കോഴിക്കോട് പുതിയറയിൽ ഖബറടക്കപ്പെട്ട ഒഞ്ചിപ്പാടി സുലൈമാൻ മുസ്ല്യാർ, ദക്ഷിണകേരളത്തിലെ കരുനാഗപ്പള്ളി യൂനുസ്മൗലവി എന്നീ പണ്ഡിതവര്യന്മാരും വാഴക്കാട്ട്വെച്ച് പരേതൻെറ സഹപാഠികളാണ്.

## ശിഷ്യഗണങ്ങൾ

പി. പി. കുഞ്ഞഹമ്മദ് മൗലവി, കൊല്ലം (ലേഖകൻെറ പിതൃവ്യൻ) കാപ്പാട്, പടന്ന, ചെമ്മൽകുഴി എന്നിവിടങ്ങളിൽ മുദർരിസായിരുന്ന പല്ലൂർ കുഞ്ഞഹമ്മത് മുസ്ല്യാർ, (ഇദ്ദേഹം കൊടുങ്ങല്ലൂരിൽപോയി മൗലാനയിൽനിന്നും റിസാലത്തുൽ മാറദീനി പഠിച്ചിട്ടുണ്ട്.) വടക്കേ മലബാറിൽ പൊതുവാച്ചേരി മുദർരിസായിരുന്ന താഴക്കോട്ട് മരക്കാർ മുസ്ല്യാർ, പറവണ്ണ കെ. പി. എ. മൊയ്തീൻകുട്ടി മുസ്ല്യാർ, ചെറുതിരുത്തി മുദർരിസായിരുന്ന ഒളുതക്കൽ കുഞ്ഞാപ്പമുസ്ല്യാർ, സി. എ. മുഹമ്മത് മൗലവി, എം. സി. സി. സഹോദരന്മാർ, ശീറാസിമുഹമ്മത് മൗലവി, മർഹൂം കെ. എം. സീതിസാഹിബ് എന്നിവർ പരേതൻെറ ശിഷ്യഗണങ്ങളാണ്.

ശീറാസി കൊടുങ്ങല്ലൂരിൽവെച്ച് മൗലാനായിൽനിന്നു "തഫ്സീറുൽമനാർ" പഠിച്ചിട്ടുണ്ട്.

ഞാൻ കൊടുങ്ങല്ലൂരിൽ താമസിച്ചിരുന്ന കാലത്ത് മർഹൂം സീതിസാഹിബ് അവർകൾ മദിരാശിയിലായിരുന്നു. ഒഴിവ് കാലത്ത് വീട്ടിൽവരുമ്പോൾ അദ്ദേഹം മൗലാനയിൽനിന്ന് അറബി പഠിച്ചിരുന്നു. ജ: സീതിസാഹിബ് അൽഇസ്ലാഹ് ആഫീസിൽവന്നു് ദുറൂസുന്നഹ്വിയ്യ പഠിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. സീതിസാഹിബിൻെറ ബുദ്ധിസാമർത്ഥ്യത്തെപ്പററി സ്തുതിച്ചുകൊണ്ട് ഒരിക്കൽ മൗലാനാ ജ: ഇ. കെ. മൗലവി സാഹിബിനോട് പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. ജ: സീതിസാഹിബിന്ന് മതപരമായി ഉണ്ടായിരുന്ന ജ്ഞാനവും അദ്ദേഹം പ്രസംഗങ്ങളിലും മററും ഉപയോഗിച്ചിരുന്ന അറബിവാക്കുകളും മൌലാനായിൽ നിന്ന് പഠിച്ചവയാണ്. സീതിസാഹിബിനെപ്പോലെയുള്ള ഒരു അഭിവന്ദ്യ നേതാവിനെ കേരളമുസ്ലിംകൾക്ക് വാർത്തുണ്ടാക്കിയതിൽ മൗലാനക്ക് വലിയ പങ്കുണ്ട്. തിരൂരങ്ങാടിയിൽ വന്ന തിന്നുശേഷമുള്ള മൌലാനയുടെ പ്രധാന ശിഷ്യന്മാരിൽ ഒരാളാണ് ജ: കെ. ഉമ്മർമൗലവി.

അദ്ദേഹത്തിൽനിന്ന് പല അമൂല്യ അറിവുകളും കേട്ടുപഠിച്ചിട്ടുള്ള ഒരു എളിയ ശിഷ്യനാണ് ഈയുള്ളവൻ. സർവ്വശക്തൻ അദ്ദേഹത്തിന്ന് മഗ്ഫിറത്തും റഹ്മത്തും ചെയ്യട്ടെ. ആമീൻ!

# വ്യക്തിയല്ല, പ്രസ്ഥാനം

ഞാൻ വളരെ അധികം ആദരിക്കയും സ്നേഹിക്കയും ചെയ്തിരുന്ന ഒരു മഹാനായിരുന്നു കെ. എം. മൗലവിസാഹിബ്. അദ്ദേഹത്തിന്റെ പല പ്രഭാഷണങ്ങളും പ്രബന്ധങ്ങളും എന്റെ മനസ്സിന്റെ ആഴം സ്പർശിച്ചിട്ടുണ്ട്. അദ്ദേഹം ഒരു വ്യക്തി എന്നതിലധികം ഒരു പ്രസ്ഥാനമായിരുന്നു. കേരള ജംഇയ്യത്തുൽഉലമാ, നദ്‌വത്തുൽ മുജാഹിദീൻ, തിരൂരങ്ങാടി യതീംഖാനയും തത്സംബന്ധ സ്ഥാപനങ്ങളും മററും ആ പ്രസ്ഥാനത്തിന്റെ അന്തർപ്രചോദനത്തിൽ ആവേശം നേടിയവയാണ്. കേരളത്തിലെ ഇസ്‌ലാഹീപ്രസ്ഥാനത്തിന്റെ പ്രഗത്ഭനേതാവായിരുന്നു മൗലവിസാഹിബെന്നു പറയേണ്ടതില്ലല്ലൊ. മതകാര്യങ്ങളെ സംബന്ധിച്ച അഗാധപാണ്ഡിത്യം, മിതഭാഷണം, ലളിതജീവിതം, സ്നേഹനിർഭരമായ പെരുമാററം, നിഷ്കളങ്ക മനോഭാവം ഇതെല്ലാം മൗലവിസാഹിബിന്റെ അനുകരണീയങ്ങളായ സവിശേഷതകളായിരുന്നു. ഒരിക്കൽ ബന്ധപ്പെടുവാൻ സാധിച്ച ആർക്കും അദ്ദേഹത്തെ വിസ്മരിക്കുവാൻ സാധിക്കയില്ല. അദ്ദേഹത്തിന്റെ സംസാരത്തിലും പ്രവൃത്തിയിലും സവിശേഷമായ ഒരു വശ്യശക്തിയുണ്ടായിരുന്നു. കാരണം അദ്ദേഹം സത്യമായി കരുതുന്ന കാര്യങ്ങൾ നിർഭയമായി തുറന്നുപറയുകയും പറയുന്ന കാര്യങ്ങൾ പ്രാവർത്തികമായി അനുഷ്ഠമാക്കുകയും ചെയ്തിരുന്നു.

സമുദായത്തിന്റെ ഓരോ തുറയിലും അദ്ദേഹത്തിന്റെ അമൂല്യ ഉപദേശങ്ങൾ അനല്പവും അത്യഗാധവുമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. സമുദായ പരിഷ്ക്കരണത്തിന്റെ പല മണ്ഡലങ്ങളിലും അവിസ്മരണീയമായ വ്യക്തിമുദ്രകൾ പതിച്ച പ്രത്യുൽപന്നമതിയായ മൗലവിസാഹിബിന്റെ ജീവിതം കേരള മുസ്ലിംചരിത്രത്തിലെ മറക്കാനാവാത്ത ഒരദ്ധ്യായമായി അവശേഷിക്കുമെന്നതിൽ സംശയമില്ല. വേരുകൾ ആഴത്തിൽ ഇറങ്ങിച്ചെന്നു ദൃഢമായിനിൽക്കുന്ന ഒരു വൃക്ഷത്തെ, പുറമെ മാത്രം വേര് പരന്നുകിടക്കുന്ന ഒരു ചെടി പറിച്ചുവെക്കുന്നത്പോലെ പറിച്ചുവെക്കുക സാദ്ധ്യമല്ലല്ലൊ. മൗലവിസാഹിബിന്റെ ഉപദേശം മായാതെയും മറയാതെയും നമ്മുടെ മുമ്പിലുണ്ടായിരിക്കും.

കാതിബ് എന്ന പേരിലാണ് മൗലവിസാഹിബിനെ ആദ്യം ഞാൻ കേട്ടറിഞ്ഞത്. ഖിലാഫത്ത്പ്രസ്ഥാനത്തിൽ സജീവമായ പങ്ക് വഹിച്ചതിന്റെ പേരിൽബ്രിട്ടീഷുകാരുടെ ശിക്ഷക്ക് പാത്രമായ മൗലവിസാഹിബ് ഗവർമെണ്ടിനു പിടികൊടുക്കാതെ


ലേഖകൻ

കടന്നുപോയസാഹസികശ്രമങ്ങളെപ്പററി ഞാൻ ചെറിയ വിദ്യാർത്ഥിയായ കാലത്ത് കേട്ടിരുന്നു. അതുപോലെതന്നെ എന്റെ നാട്ടുകാരനായ കട്ടിലശ്ശേരി മുഹമ്മത്മൗലവിസാഹിബിനെസംബന്ധിച്ചും പല വീരകഥകളും കേട്ടിരുന്നു. ഈ രണ്ടു മഹാന്മാരെയും നേരിൽ കാണുന്നതിനു മുമ്പ്തന്നെ അവരുടെ പാണ്ഡിത്യത്തെയും ധീരകൃത്യങ്ങളെയും കുറിച്ചുള്ള വിവരണം എന്റെ മനസ്സിൽ അവരെപ്പററി വലിയ മതിപ്പുളവാക്കിയിരുന്നു. ഈ രണ്ടു മഹാന്മാരും സ്വാതന്ത്ര്യസമരത്തിലെ വീരഭടന്മാരായി വിവരിക്കപ്പെട്ടിരുന്നു. ഞാൻ അപ്പർപ്രൈമറി വിദ്യാലയത്തിൽ പഠിച്ചുകൊണ്ടിരിക്കുന്ന കാലത്താണ് ഈ മഹാന്മാരുടെ പേരിലുള്ള നിരോധനാജ്ഞ പിൻവലിക്കപ്പെട്ടിരിക്കുന്നു എന്നും വിലക്കപ്പെ

## കരുവള്ളി മുഹമ്മദ്മൗലവി

ട്ട സ്വദേശത്തേക്ക് തിരിച്ചുവരുന്നതിന്ന വിരോധമില്ലെന്നും അധികൃതന്മാർ ഉത്തരവിട്ടത്. മുമ്പ് കണ്ട് മുഖപരിചയമില്ലാത്തവരും എന്നാൽ ഞാൻ മനസാ ബഹുമാനിക്കുന്നവരുമായ ഈ മഹാന്മാരെ നേരിൽ കാണുവാൻ എനിക്ക് ആഗ്രഹം അധികരിച്ചുവന്നു.

നീണ്ട വർഷങ്ങൾക്ക് ശേഷം സ്വന്തം നാട്ടിലേക്കുള്ള കട്ടിലശ്ശേരി മുഹമ്മത് മൗലവിയുടെ തിരിച്ചുവരവ് കേവലം അവിചാരിതവും അപ്രതീക്ഷിതവുമായ ഒരു സന്ദർഭത്തിലായിരുന്നു. നാട്ടിലെത്തുമെന്ന കേട്ടിരുന്നതില്ലം രണ്ടു ദിവസം മുമ്പ്—ആ സന്ദർഭം ഞാൻ ഇന്നും ഓർക്കുന്നുണ്ട്. പാടവും തോടും കടന്നിട്ടുവേണം ഞാൻ പഠിച്ചിരുന്ന റോട്ടുവക്കിലുള്ള വിദ്യാലയത്തിലെത്തുവാൻ. പതിവുപോലെ അന്നും പാഠനം തുടങ്ങുന്നതിന്നുമുമ്പ് വിദ്യാലയാങ്കണത്തിൽ കളിച്ചുകൊണ്ടിരിക്കുമ്പോൾ തൊട്ടടുത്ത് റോട്ടിൽ ഒരു കാർ വന്നുനിന്നു. ഇന്നത്തെപ്പോലെ അന്നു മോട്ടോർകാർ അത്ര സുലഭമായിരുന്നില്ല. കൌതുകത്തോടെ ഞങ്ങൾ കാറിന്റെ സമീപം ചെന്നപ്പോൾ ഗൗരവക്കാരനായ ഒരാൾ അതിൽ നിന്നിറങ്ങുന്നത് കണ്ടു. കറുത്ത ആകാരം, ക്ഷൗരത്ത ദ്രഷ്ഠി, വട്ടത്താടി, ഇസ്ത്രീയിട്ട ഖദർവസ്ത്രം, കയ്യിലൊരു വടി കാറിൽനിന്നിറങ്ങിയ ആളുടെ സാമാന്യ വിവരണമാണിത്. ഞാൻ കാണുവാൻ ആഗ്രഹിക്കുന്ന കട്ടിലശ്ശേരിയാണതെന്നു ഗ്രഹിക്കുവാൻ അധികം പ്രയാസമുണ്ടായില്ല. അദ്ദേഹത്തിന്റെ ചോദ്യങ്ങൾക്കുള്ള എന്റെ ഉത്തരം അദ്ദേഹത്തിന്നു സന്തോഷം ജനിപ്പിച്ചപോലെ തോന്നി. ഞങ്ങളുടെ നാട്ടിലെ ഖാസിയും കതീബുമായ എന്റെ പിതാവ് തന്റെ ഏക പുത്രനെ സ്കൂളിലയക്കുന്നതിൽ വിരോധക്കാരനല്ല എന്നതായിരുന്നു അദ്ദേഹത്തെ സന്തോഷിപ്പിച്ചതെന്നു പിന്നീടൊരിക്കൽ അദ്ദേഹം എന്നോടു പറയുകയുണ്ടായി.

കട്ടിലശ്ശേരിയെ കണ്ടുവെങ്കിലും കതിബിനെ കാണുവാൻ എനിക്ക് തരപ്പെട്ടില്ല.

അങ്ങിനെയിരിക്കെയാണ് മലപ്പുറത്ത് ഒരു യോഗത്തിൽ അദ്ദേഹം സംബന്ധിക്കുന്നു എന്നു കേട്ടത്. അദ്ദേഹത്തെ നേരിൽ കാണുവാനും പ്രസംഗം കേൾക്കുവാനുമായി അഞ്ചു നാഴിക മലപ്പുറത്തേക്കു നടക്കുവാൻ തീർച്ചയാക്കി. യോഗസ്ഥലത്തെത്തി അദ്ദേഹത്തെ നേരിൽ കാണുകയും പ്രസംഗം ശ്രദ്ധിക്കയും ചെയ്തു സന്തുഷ്ടനായി മടങ്ങി. അന്ധവിശ്വാസങ്ങളെ വെടിഞ്ഞു വിദ്യാഭ്യാസപരമായും സാംസ്കാരികമായും സമുദായം ഉയരേണ്ടതിന്റെ ആവശ്യകത ഊന്നിപ്പറഞ്ഞുകൊണ്ടുള്ളതായിരുന്നു പ്രസംഗം. അതൊരു തീപ്പൊരി പ്രസംഗമായിരുന്നില്ല, മേശക്കടിയോ മുഷ്ടിചുരുട്ടലോ വെച്ചുകെട്ടലോ ഏററിപ്പറയലോ ആ പ്രസംഗത്തിനുണ്ടായിരുന്നില്ല. തികഞ്ഞ ആത്മാർത്ഥതയോടുകൂടിയ കാര്യപ്രസക്തമായ ഒരു മിതഭാഷണമായിരുന്നു അത്. പിന്നീട് പല സന്ദർഭങ്ങളിലായി മൗലവി സാഹിബിന്റെ ഭാഷണങ്ങൾ കേൾക്കുവാൻ എനിക്ക് ഭാഗ്യമുണ്ടായി. ഞാനൊരു അദ്ധ്യാപകനായി ജോലി ആരംഭിച്ചതോടെ മൗലവിസാഹിബുമായി പല ഘട്ടങ്ങളിലും അടുത്തു പരിചയിക്കുവാൻ സാധിച്ചു. അദ്ദേഹം അദ്ധ്യക്ഷനായ പല യോഗങ്ങളിലും സംബന്ധിക്കുവാനും സംസാരിക്കുവാനും എനിക്ക് സന്ദർഭമുണ്ടായിട്ടുണ്ട്. അറബിഅദ്ധ്യാപകന്മാരുടെ കാര്യത്തിലും അറബിപഠനകാര്യത്തിലും അദ്ദേഹത്തിന്നു വളരെ പ്രതിപത്തിയുണ്ടായിരുന്നു. അറബി അദ്ധ്യാപകക്ക് നിയമാനുസൃതമായ പരിധിയിൽനിന്നു കൊണ്ടുതന്നെ സമുദായത്തിന്നു വളരെയധികം സേവനം ചെയ്യുവാൻ സാധിക്കുമെന്നുള്ള വിശ്വാസക്കാരനായിരുന്നു മൗലവി സാഹിബ്. നാലുകൊല്ലംമുമ്പ് കേരള അറബിക്കടീച്ചേഴ്സ് ഫെഡറേഷന്റെ മലപ്പുറംജില്ലാ വാർഷികം തിരൂരങ്ങാടി യതീംഖാനാ അങ്കണത്തിൽവെച്ച് ചേരുകയുണ്ടായി. ആ യോഗം ഉൽഘാടനം ചെയ്യുന്നതിന്നായി മൗലവി സാഹിബിനോട് അപേക്ഷിച്ചുകൊണ്ടു ഞാൻ അദ്ദേഹത്തെ സമീപിച്ചപ്പോൾ യാതൊരു വൈമനസ്യവും കാണിക്കാതെ സസന്തോഷം ഞങ്ങളുടെ ക്ഷണം സ്വീകരിച്ചു. അനുശാരീരികമായ അസ്വാസ്ഥ്യംകാരണം ഉൽഘാടനപ്രസംഗം എഴുതി അയച്ചാൽ മതി എന്നു ഞാൻ പറഞ്ഞെങ്കിലും യോഗത്തിൽ നേരിട്ടു സംബന്ധിക്കുവാനുള്ള ആഗ്രഹം പ്രകടിപ്പിക്കയാണ് ചെയ്തത്. പരസഹായമില്ലാതെ പുറത്തിറങ്ങുവാൻ പ്രയാസമായിരുന്ന ആ ഘട്ടത്തിലും അറബി അദ്ധ്യാപകരോടുള്ള അദ്ദേഹത്തിന്റെ മമത വ്യക്തമായി കാണാമായിരുന്നു. അന്നെല്ലാം അദ്ദേഹം പങ്കെടുക്കേണ്ടുന്ന കമ്മററിയോഗങ്ങൾ മിക്കതും അദ്ദേഹത്തിന്റെ സൌകര്യാർത്ഥം സ്വവസതിയിൽ വെച്ചായിരുന്നു ചേർന്നിരുന്നതെന്ന് എനിക്കറിയാമായിരുന്നു. അതുകൊണ്ടാണ് ഉൽഘാടനപ്രസംഗം എഴുതി തന്നാൽ മതി എന്നു അപേക്ഷിച്ചത്. എന്നാൽ തന്റെ ആരോഗ്യനില അവഗണിച്ചുകൊണ്ടു അറബിഅദ്ധ്യാപകരുടെ സമ്മേളനത്തിൽ സംബന്ധിച്ചു അറബിയിൽ നല്ല ഒരു ഉൽഘാടനപ്രസംഗം നടത്തുകയുണ്ടായി. അറബിയിൽ ഒരു മാസിക പുറത്തിറക്കുന്നതിന്റെ സാദ്ധ്യതയെ സംബന്ധിച്ചും മററും രണ്ടുകൊല്ലംമുമ്പ് ഞാൻ മൗലവിസാഹിബുമായി സംസാരിച്ചപ്പോൾ അദ്ദേഹം സന്തോഷഭരിതനായി കാണപ്പെട്ടു. വേണ്ട ഉപദേശങ്ങളും പ്രേരണകളും നൽകുകയുണ്ടായി. മാത്രമല്ല, നല്ല ഒരു അനുമോദന സന്ദേശംവഴി അൽബുഷ്റായെ അദ്ദേഹം ആശീർവദിച്ചത് അതിന്റെ വായനക്കാർ ഓർക്കുന്നുണ്ടായിരിക്കാം. അങ്ങിനെ കേരളത്തിലെ അറബിഭാഷാപ്രേമികളുടെ സ്നേഹാദരവുകൾനേടിയ മൗലവിയുടെ നിര്യാണം അറബിഅദ്ധ്യാപകരെ അപാരമായ വേദനയിലാഴ്ത്തുകയുണ്ടായി. അറബി അദ്ധ്യാപക ഫെഡറേഷന്റെ എല്ലാ ശാഖകളും അനുശോചനയോഗങ്ങളും പ്രമേയങ്ങളുംവഴി അവരുടെ വ്യസനവും ആദരവും പ്രകടിപ്പിക്കുകയുമുണ്ടായിട്ടുണ്ട്.



# അതെ, ഒരനുഗ്രഹമാണത്!

**(വളരെ കാലം അർശ്ശസ്സുകൊണ്ടു കഴങ്ങിയിരുന്ന മർഹൂം കെ. എം. മൌലവി സാഹിബ് തലശ്ശേരി കോർട്ട്റോഡിലുള്ള സലീം പൈത്സ് നർസിങ്ങ് ഹോമിൽവെച്ച് ചികിത്സ എടുത്തു സുഖപ്പെട്ട ശേഷം നർസിങ്ങ് ഹോമിൽ എഴുതിക്കൊടുത്ത ഒരു സാക്ഷ്യ പത്രമാണ് ചുവടെ ചേർക്കുന്നതു. ഇവിടെ സുഖപ്പെട്ടുപോയതിൽ പിന്നെ, മരണം വരെ, മൌലവി സാഹിബിന്നു അർശസ്സിൻെറ ഉപദ്രവം ഉണ്ടായിട്ടില്ല.)**

സഹോദരീ, സഹോദരന്മാരെ,

എനിക്കൊരു നന്മ കൈവന്ന മാർഗ്ഗം മററുള്ളവരെ അറിയിക്കേണ്ടതു ഒരു കർത്തവ്യമായി ഞാൻ കരുതുന്നു. അർശ്ശസ്സുരോഗം എന്നെ വളരെ കാലം അലട്ടിക്കൊണ്ടു ജീവിതം ദുസ്സഹമാക്കിയ ഒരു നിത്യസഹചാരിയായിരുന്നു. ഇതിന്നു അറിവിൽ പെട്ട മിക്ക ചികിത്സകളും ചെയ്തെങ്കിലും എനിക്കു ആശിച്ചിരുന്നത്ര സുഖമൊന്നും ലഭിക്കയുണ്ടായില്ല. പ്രായവും കവിഞ്ഞു, രോഗവും പഴകിയപ്പോൾ ഇതിന്നു ചികിത്സ ഉണ്ടായിരിക്കയില്ലെന്നു ഞാൻ ഏതാണ്ടു നിശ്ചയിച്ചപ്പോഴാണ് തലശ്ശേരി കോർട്ട്റോഡിലുള്ള ഡോക്ടർ സലീമിൻെറ പൈത്സ് (അർശസ്സു) ചികിത്സാ സ്ഥാപനത്തെപ്പററി അറിയാനിടയായതു. അവിടെ ചെന്നു ഡോക്ടർ സലീമിനെ കണ്ടു. ചികിത്സ തുടങ്ങിയതോടെ ദിവസമെന്നോണം എൻെറ അർശസ്സു സുഖപ്പെടുന്നതു അനുഭവപ്പെട്ടപ്പോൾ, സത്യമായും എനിക്കു വിസ്മയമാണുണ്ടായതു. ഈ രോഗ ചികിത്സക്കു ഡോക്ടർ സലീമിന്നു ഒരനുഗ്രഹമുണ്ടെന്നു തന്നെ പറയാം. ഓപ്പറേഷനോ വലിയ വിഷമമോ കൂടാതെയുള്ള കുറഞ്ഞ ദിവസത്തെ ചികിത്സകൊണ്ടു എനിക്കു പൂർണ്ണ സുഖം കിട്ടി. അർശസ്സ്മാത്രമല്ല അതോടനുബന്ധിച്ച ഭഗന്ദരവും വായുക്ഷോഭവും അദ്ദേഹം വിജയകരമാംവണ്ണം സുഖപ്പെടുത്തിയതു ഞാൻ നേരിട്ടു കണ്ടറിഞ്ഞതാണ്. ആകയാൽ മേൽ രോഗങ്ങൾ കൊണ്ടു നരകിക്കുന്നവർ, അവയിൽ നിന്നു ശാശ്വത വിമോചനം ലഭിക്കുന്നതിന്നു തലശ്ശേരി കോർട്ട്റോഡിലുള്ള സലീം പൈത്സ് നർസിങ്ങ് ഹോമിലെ (ഫോൺ 32) ചികിത്സ എടുക്കേണ്ടതാണെന്നു ഞാൻ സ്നേഹബുദ്ധ്യാ ഉപദേശിച്ചുകൊള്ളുന്നു.

എന്ന്,

**കെ. എം. മൌലവി**

തിരൂരങ്ങാടി

# മർഹൂം കെ. എം. മൌലവിയുടെ ഫത്ത്‌വകൾ

എം. കെ. കുമരനെല്ലൂർ.

പണ്ഡിത വര്യനായിരുന്ന മൌലാനാ കുഞ്ഞഹമ്മദ് ഹാജിയുടെ പ്രധാന ശിഷ്യനും ഫത്ത്‌വാ എഴുത്തുകാരനും ജാമാതാവുംആയിരുന്നുവല്ലോകെ. എം. മൗലവി മൗലാനായുടെ ഫത്ത്‌വ എഴുത്ത്കാരനായതുകൊണ്ടാണ് "കാത്തിബ്" അഥവാ മുമസ്സിൻ, എഴുത്തുകാരൻ, സെക്രട്ടറി എന്നീ അർത്ഥങ്ങളുള്ള ആ അപരനാമത്തിൽ അദ്ദേഹം പ്രസിദ്ധിയാർജ്ജിച്ചത്. കാത്തിബ് മുഹമ്മദ്കുട്ടിമൌലവി എന്നതിൻെറ ചുരുക്കമാണ് കെ. എം. മൌലവി എന്നത്.

കൊടുങ്ങല്ലൂരിൽ അഭയാർത്ഥിയായി താമസിച്ചത് മുതൽക്കാണ് പ്രസ്തുത നാമത്തിനു് കൂടുതൽ പ്രസിദ്ധിയാർജ്ജിച്ചത്. അതിനു മുമ്പ് തയ്യിൽ മുഹമ്മദ്കുട്ടിമൌലവി എന്ന പേരിലാണ് അദ്ദേഹം അറിയപ്പെട്ടിരുന്നത്.

ഫത്ത്‌വ എഴുത്തുകാരനായതുകൊണ്ടാണ് കാത്തിബ് എന്ന നാമം ലഭിച്ചത് എന്നു പ്രസ്താവിച്ചുവല്ലോ. വാഴക്കാട് മദ്രസയിൽ മൌലാനാ കുഞ്ഞഹമ്മദ്ഹാജിയുടെ ശിഷ്യനായി ചേർന്നതു മുതൽ തൻെറ വന്ദ്യ ഗുരുവിൻെറ ഫത്ത്‌വകളും മററ് എഴുത്തു കുത്തുകളും എഴുതിയിരുന്നത് അദ്ദേഹം തന്നെ യായിരുന്നു. "റിസാലത്തുൽ മാറദീനി" എന്ന ഇൽമുൽ മീഖാത്തിലുള്ള കൃതിക്ക് മൌലാനാ കുഞ്ഞഹമ്മദ്ഹാജി എഴുതിയ വ്യാഖ്യാനം എഴുതിയതും അച്ചടിപ്പിച്ചതും പരേതനായിരുന്നു.

ഇങ്ങിനെ മൌലാനയുടെ ഫത്ത്‌വ എഴുത്തുകാരനായത് കൊണ്ട് അനേകം ഇസ്‌ലാമിക ഗ്രന്ഥങ്ങൾ പാരായണം ചെയ്യുവാനും ശാഫിഈ, ഹനഫീ എന്നീ രണ്ടു മദ്ഹബുകളിലെ എല്ലാ കിത്താബുകളും സശ്രദ്ധം വായിക്കുവാനും പഠിക്കുവാനും അദ്ദേഹത്തിനു സാധിച്ചു. കാലാന്തരത്തിൽ മൌലാനക്കു വരുന്ന ചോദ്യങ്ങൾ തൻെറ ആ അരുമ ശിഷ്യനെ വിളിച്ച് കയ്യിൽ കൊടുക്കുകയും അതിന്ന് ഗ്രന്ഥങ്ങൾ നോക്കി മറുപടി എഴുതുവാൻ പറയുകയുമായിരുന്നു പതിവ്. എഴുതികൊണ്ടുവന്നാൽ മൌലാനാ–മൌലവി–മൂ–കം–ചാലിലകത്ത് കുഞ്ഞഹമ്മദ്ഹാജി എന്നു് എഴുതി ഒപ്പുവെച്ച് കൊടുക്കുക മാത്രമേ ചെയ്തിരുന്നുള്ളു. ശാഫിഈ മദ്ഹബിലുള്ള എല്ലാ ഗ്രന്ഥങ്ങളും വിശിഷ്യാ "ഫത്ത്ഹുൽ മുഈ"നും തുഹ്ഫയും കെ. എം. മൌലവി സാഹിബിന്നു് നല്ല മനഃപാഠമായിരുന്നു.

ചരിത്ര പ്രസിദ്ധമായ, പ്രാചീന കേരളത്തിലെ പ്രമുഖരായിരുന്ന കുട്ടിലശ്ശേരി ആലി മുസ്ലിയാർ, തട്ടാങ്കര കുട്ടിയാമു മുസ്ലിയാർ, പൊന്നാനി മഖ്ദൂം പുതിയകത്ത് കുഞ്ഞിബാവ മുസ്ലിയാർ, നാദാപുരത്ത് അറക്കൽ പരി മുസ്ലിയാർ, കാസർക്കോട് ഖാസി അബ്ദുല്ലഹാജി മുതലായ പണ്ഡിത നേതാക്കൻമാർ സമ്മേളിച്ചിരുന്ന പുളിക്കലെ ആ മഹാപണ്ഡിത സദസ്സിൽ കൊല്ലോളി അഹമ്മദ്കുട്ടി മുസ്ലിയാർക്കെതിരായുള്ള മൌലാനാ കുഞ്ഞഹമ്മദ് ഹാജിയുടെ സുപ്രസിദ്ധമായ വാദമുഖങ്ങളെ ഉന്നയിച്ചുകൊണ്ടുള്ള ഖിബ്‌ലത്തക്കത്തിലെ ഫത്ത്‌വകളും കുർദിയുടെ ഫത്താവയും മററും വായിച്ചത് നമ്മുടെ കഥാ പുരുഷനായിരുന്നുവെന്നറിയുമ്പോൾ അദ്ദേഹത്തിൻെറ മഹത്വം മനസ്സിലാക്കാവുന്നതാണ്. പ്രസ്തുത സദസ്സിൽ സമ്മേളിച്ചിരുന്ന എല്ലാ പണ്ഡിതൻമാരും അദ്ദേഹത്തിൻെറ മഹത്വവും സാമർത്ഥ്യവും സമ്മതിക്കുകയും പരേതനെ ബഹുമാനിക്കുകയും ചെയ്തിട്ടുണ്ട്.

കഥാ പുരുഷൻെറ ഫത്ത്‌വകൾ ഇത്രയെന്നു് ഖണ്ഡിതമായിപറയുക സാദ്ധ്യമല്ല. സ്വകാര്യ വ്യക്തികൾക്ക് നല്കിയ അനേകം ഫത്ത്‌വകളുണ്ട്. പ്രമുഖന്മാരായ പലരും പല സംഗതികളെ കുറിച്ചും വിദൂര സ്ഥലങ്ങളിൽ നിന്നു് പോലും തന്നോടെഴുതി ചോദിക്കുകയും താനതിന് സമുചിതവും ലക്ഷ്യസഹിതവുമായ മറുപടി നൽകുകയും ചെയ്തിട്ടുണ്ട്.

സഊദി അറേബ്യയുടെ അമ്പാസഡറായി

ഈജിപ്റ്റിൽ താമസിച്ചിരുന്ന സന്ദർഭത്തിൽ ഹാജി അബ്ദുൽസത്താർ ഹാജി ഇസ്ഹാഖ് സേട്ടു ചില മതപരമായ സംശയങ്ങളെക്കുറിച്ച് മൗലവിയോട് എഴുതിച്ചോദിച്ചിരുന്നതായും അതിന്ന് തൃപ്തികരമായ മറുപടി നൽകിയിരുന്നതായും ഞാൻ കേട്ടിട്ടുണ്ട്. ജ: സത്താർ സേട്ടു സ്വിററ്സർലണ്ടിൽ, ജനീവയിൽ ചില ഔദ്യോഗികാവശ്യങ്ങൾക്കായി താമസിച്ചുകൊണ്ടിരുന്നപ്പോൾ അവിടെനിന്നും ചില ചോദ്യങ്ങൾ മൗലവിസാഹിബിനോട് എഴുതിച്ചോദിച്ചതായും മറുപടി നൽകിയതായും അറിയുകയുണ്ടായി.

രേഖപ്പെടുത്തപ്പെട്ട ഫത്‌വകൾ വളരെ വിരളമാണ്. കൊടുങ്ങല്ലൂരിൽനിന്ന് തന്റെ പത്രാധിപത്യത്തിൽ പുറപ്പെട്ടിരുന്ന അൽ-ഇർശാദ്, അൽ-ഇസ്‌ലാഹ് എന്നീ മാസികകളിലും തിരൂരങ്ങാടിയിൽനിന്നും തന്റെ പത്രാധിപത്യത്തിൽ നടത്തിയിരുന്ന അൽ-മുർശിദിലും ഇപ്പോൾ കോഴിക്കോട്ടുനിന്നു പുറപ്പെടുന്ന അൽ-മനാറിലും മൗലവിസാഹിബിന്റെ ചില ഫത്ത്‌വകൾ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. അവകളിലേക്കെല്ലാം ഒന്നു കണ്ണോടിക്കപോലും ഇത്തരുണത്തിൽ ക്ഷിപ്രസാദ്ധ്യമല്ല.

മൗലാനയുടെ ഫത്ത്‌വകളെല്ലാം വിശുദ്ധ ഖുർആനിനേയും റസൂൽതിരുമേനിയുടെ ഹദീസിനേയും പ്രമുഖന്മാരായ പണ്ഡിതന്മാരാൽ എഴുതപ്പെട്ട മതഗ്രന്ഥങ്ങളേയും അടിസ്ഥാനമാക്കി എഴുതിയിട്ടുള്ളവയാണ്.

1935 ഫിബ്രുവരിയിലാണ് തിരൂരങ്ങാടിയിൽനിന്നും തന്റെ പത്രാധിപത്യത്തിൽ അൽ-മുർശിദ് അറബിമലയാള മാസിക പുറപ്പെടുവാൻ തുടങ്ങിയത്. അതിലെ ചില ഫത്ത്‌വകൾ നാലും അഞ്ചും ലക്കങ്ങളിലായിട്ടാണ് എഴുതി അവസാനിപ്പിച്ചിട്ടുള്ളത്. ഓരോ വിഷയങ്ങളെക്കുറിച്ചും അവയെപ്പററി ആർക്കുംതന്നെ ഒരു സംശയവും അവശേഷിക്കാത്ത വിധത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. അൽ-മുർശിദിലെ ചില ഫത്ത്‌വകൾ ഓരോന്നുംതന്നെ ചോദ്യങ്ങളും മറുപടികളുംകൂടി എഴുതുമ്പോൾ ഒരു മഹാഗ്രന്ഥമായിത്തീരുന്നതാണ്. അവകളെയെല്ലാം ക്രോഡീകരിച്ച് "കെ. എം. മൗലവി സ്മാരകട്രസ്റ്റ്" വക ആയി പ്രസിദ്ധീകരിക്കുമെന്ന് പ്രത്യാശിക്കുന്നു.

അൽ-മുർശിദിലെ ഒന്നാം ലക്കത്തിൽ ജനാബുമാർ കൊടപ്പന കുഞ്ഞുമൊയ്തീൻകുട്ടി, മൂർപ്പിലാക്കൽ മൊയ്തീൻ, അയകൻ ഏനിക്കുട്ടിമൊല്ല, കരിമ്പിൽ മികച്ചപറമ്പിൽ അഹ്‌മദ്, കരിമ്പിൽ മികച്ചപറമ്പിൽ കുഞ്ഞാലൻകുട്ടി എന്നീ അഞ്ചുപേരൊപ്പിട്ട തവസ്സുൽ, ഇസ്ത്തിഗാസയെക്കുറിച്ചുള്ള മൂന്നു ചോദ്യങ്ങളാണ്. അതിനു അൽ മുർശിദ് ഒന്നാംപുസ്തകം രണ്ടാം ലക്കത്തിലും തുടർന്നുള്ള ലക്കങ്ങളിലുമായി, ഇന്ത്യയിലെ മഹാചിന്തകനും ഖുർആനിലും ഹദീസിലും അപാരമായ പാണ്ഡിത്യംനേടിയ മഹാനമായിരുന്ന ശാഹ് വലിയുല്ലാഹ് ദഹ്‌ലവിയുടെ അൽഫൌസുൽ കബീർ, ഹുജ്ജത്തുല്ലാഹിൽ ബാലിഗ: മുതലായ പ്രബലമായ ഗ്രന്ഥങ്ങൾ അടിസ്ഥാനമാക്കി നൽകിയ സുദീർഘമായ മറുപടിയും പാനാർഹമാണ്. തവസ്സുൽ ഇസ്തിഗാസയെസ്സംബന്ധിച്ച് നിഷ്പക്ഷവാദിയായ ഒരു വ്യക്തിക്കുംതന്നെ അതിലൊരു സംശയം അവശേഷിക്കയില്ല.

1935ൽ നവമ്പർ മാസത്തിൽ പുറപ്പെട്ട

അൽ–മുർശിദ് പത്താംലക്കത്തിൽ ഖുർആൻ ഭാഷ്യത്തെപ്പററി പ്രധാനമായ ചില ചോദ്യങ്ങൾ കാസർക്കോട്നിന്ന് ജ: ടി. ഉബൈദ് സാഹിബ് ചോദിച്ച ചോദ്യങ്ങൾക്ക് ശാഫി ഈ മദ്ഹബിലെ "ശർവാനി' ഹനഫീ മദ്ഹബിലെ "റദ്ദുൽമുഹത്താർ" ഇബ്നുഹജറുൽ അസ്ഖലാനിയുടെ 'ഫത്ഹുൽബാരി' ഇബ്നുഹസ്മിൻെറ 'മുഹല്ലാ' ഇബ്നുഹജറിൻെറ 'ഫത്താവ' മുതലായഗ്രന്ഥങ്ങളെ അടിസ്ഥാനമാക്കി നൽകിയ സുദീർഘമായ മറുപടി ഇത്തരുണത്തിൽ സ്മരണാർഹമാണ്.

1936 ജനവരിയിൽ പുറപ്പെട്ട അൽമുർശിദ് 12–ാംലക്കത്തിൽ ജ: സി. അബ്ദുറസാക്ക് എന്ന ഒരു മാന്യൻ ഹനഫീ മദ്ഹബിലെ പ്രധാനപ്പെട്ട കിത്താബുകളെ അടിസ്ഥാനമാക്കി ഒരു മറുപടി നൽകുവാൻ ആവശ്യപ്പെട്ടുകൊണ്ട് ചോദിച്ച ചോദ്യങ്ങൾക്ക് നൽകിയ മറുപടി വളരെ പ്രാധാന്യമുള്ളതാണ്. ചോദ്യം ഇങ്ങിനെയാണ്:– മാന്യരെ, താഴെ കൊടുത്ത ചോദ്യത്തിന്ന് ഹനഫീ മദ്ഹബിലെ മുഅ്ത്തബറായ കിതാബിൻെറ 'ഇബാറത്ത്' കളോടുകൂടി അൽമുർശിദ് ദ്വാരാ ഒരു ഫത്ത്വാ പുറപ്പെടുവിക്കുവാൻ വിനയാദരപൂർവം അപേക്ഷിക്കുന്നു.

"ഒരു സ്ത്രീ അവളുടെ മകനെ അടിച്ചതിന്നു അടിച്ചവൻെറ കൈ വീണുപോകുവാൻ (കുഴഞ്ഞുപോകുവാൻ) വേണ്ടി ശൈത്താന്നു നീർച്ചയാക്കിയിരുന്നു. പിന്നീട് ഈ വിവരം പരസ്യമാവുകയും വിചാരണക്ക് വരികയും ചെയ്തപ്പോൾ ആ സ്ത്രീയുടെ മറുപടി ഇപ്രകാരമായിരുന്നു. 'എൻെറ മകനെ അടിച്ചവൻെറ കൈ വീണുപോകുവാൻവേണ്ടി ഞാൻ മേൽപ്രകാരം നീർച്ചയാക്കിയത് വാസ്തവമാണ്. ഇത് തെററാണെന്ന് ഞാനറിഞ്ഞിരുന്നില്ല. ഇങ്ങിനെ പലരും ചെയ്തുകണ്ടതിനാലും ചെയ്തുവരുന്നതിനാലും ആണ് ഞാനും ഇങ്ങിനെ ചെയ്തത്.

ഈ സ്ത്രീ മുർത്തദ്ദാണെന്നും അതിനാൽ റിദ്ദത്തിൻെറ കലിമത്ത്ചൊല്ലി (മുർത്തദ്ദ് ഇസ്ലാമിലേക്ക് മടങ്ങുന്നതിനുള്ള കലിമത്ത്) നിക്കാഹ് പുതുക്കേണ്ടതാണെന്ന് ചിലരും, തൌബയും ഇസ്‌ത്തിഗ്ഫാറും മതിയാകുമെന്നും നിക്കാഹ് പുതുക്കേണ്ടതില്ലെന്നും കുഫ്‌രിയത്തിന്നു ജഹ്‌ല് (അജ്ഞത) ഉദ്റാകു (മുടക്ക്) മെന്ന് മററു ചിലരും പറയുന്നു. മേലുദ്ധരിച്ച ചോദ്യത്തിന്ന് ഒരു മറുപടി തന്ന് ഞങ്ങളുടെ സംശയത്തിന്ന് നിവൃത്തിവരുത്തിത്തരുവാൻ വീണ്ടും അപേക്ഷിച്ചുകൊള്ളുന്നു." എന്ന് സി. അബ്ദുറസാക്ക് (ഉദുമ) കോട്ടിക്കുലം.

ഈ ചോദ്യത്തിന്ന് ഹനഫീമദ്ഹബിലെ പ്രധാന ഗ്രന്ഥമായറദ്ദുൽമുഹ്ത്താറും മററും ആസ്പദമാക്കിയതിന്നു പുറമെ ശാഫിഈ മദ്ഹബിലെ ഇബ്നുഹജറിൻെറ "അൽഇഅ്‌ലാം ബികവാത്തി ഇൽ ഇസ്‌ലാ'മും ആസ്പദമാക്കി നൽകിയ മറുപടി പഠനാർഹമാണ്. അൽമുർശിദിന്റെ ഇതേ ലക്കത്തിൽ വണ്ടൂര്ഖാസീയും മുദയ്യിസുമായിരുന്ന മർഹൂം കൈപററ മുഹമ്മദ്കുട്ടി മുസ്ലിയാരുടെ മകൻ മുഹമ്മദ്മൌലവി (എം. എഫ്. ബി.) തറാവീഹ് നമസ്കാരങ്ങൾക്കിടയിൽ ചൊല്ലിവരാറുള്ള സലാത്തുകളെപററി ചോദിച്ച ചോദ്യങ്ങൾക്ക് ഇബ്നുഹജറിൻെറ "ഫത്താവൽ കുബ്റാ' "അൽഇബ്ദാഅ്" "ഇസ്‌ലാഹുൽ മസാജിദ്"; ഇമാംഗസ്സാലിയുടെ "ഇഹ്‌യാഅ്" തുടങ്ങിയ ഗ്രന്ഥങ്ങളെ ആധാരമാക്കി എഴുതിയ മറുപടി വളരെ ഉപകാരപ്രദമായതാണ്.

ചാവടിയന്തിരത്തിനെ സംബന്ധിച്ച് പൊന്നാനി താലൂക്ക് പൊന്മുണ്ടം അംശം ദേശത്ത് ജ: എം. കോമുസാഹിബ് ചോദിച്ച ചോദ്യവും അതിന്നുള്ള പണ്ഡിതോചിതവും കാര്യമാത്രപ്രസക്തവുമായ മറുപടിയും 1936 മാർച്ച് മാസത്തിലെ അൽമുർശിദ് രണ്ടാംപുസ്തകം രണ്ടാംലക്കത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

1936 മേയ് മാസത്തിലെ രണ്ടാംപുസ്തകത്തിലെ നാലാം ലക്കത്തിൽ, അൽമുർശിദ് 1–ാംപുസ്തകം പത്താംലക്കത്തിൽ ഖുർആൻ ഭാഷ്യത്തെക്കുറിച്ചു ജ: ടി. ഉബൈദ് സാഹിബിൻെറ രണ്ടാംചോദ്യത്തിന്നു നൽകിയിട്ടുള്ള മറുപടിയിൽ റസൂൽ തിരുമേനി 'ഹിർഖൽ', 'മുഖൌഖിസ്' എന്നിവർക്കയച്ച കത്തുകളിൽ എഴുതിയിരുന്ന ഖുർആൻ വാക്യങ്ങളെക്കുറിച്ച് ചില പണ്ഡിതന്മാർക്ക് സംശയം ഉണ്ടെന്നും ആ കത്തെഴുതിയ കാലത്ത് പ്രസ്തുത ഖുർആൻ ആയത്തുകൾ അവതരിച്ചിട്ടില്ലെന്നും മററും പറയുന്നതിനെസ്സംബന്ധിച്ച് ജ: മർഹൂം സി. എച്ച്. മുഹമ്മത് സാഹിബ് (തിരൂരങ്ങാടി) ചോദിച്ച ചോദ്യങ്ങൾക്ക് ഇമാം നവവിയുടെ ശറഹ് മുസ്‌ലിമും സഹീഹുൽ ബുഖാരിയും "ഇബ്നുഹജറിൻെറ ഫത്ത്‌വയും ഉദ്ധരിച്ചുകൊണ്ട് മൌലവി സാഹിബ് നൽകിയ മറുപടി തൻെറ അപാര

മായ പാണ്ഡിത്യത്തെ ഉച്ചൈസ്തരം ഉൽഘോഷിക്കുന്നുണ്ട്.

നമസ്കാരാനന്തരം നമ്മുടെ നാട്ടുകളിൽ നടന്നു വരാറുള്ള കൂട്ടുപ്രാർത്ഥനയെക്കുറിച്ച് 14-5-1936-ന് ജ: സി. അബ്ദുൽറസ്സാഖ് സാഹിബ് (ഉദുമ) ചോദിച്ച ചോദ്യവും മറുപടിയും 1936 ജൂൺമാസത്തിലെ അൽമുർശിദിൽ 2-ാംപുസ്തകം 5-ാംലക്കത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. മർഹൂം മൗലവിസാഹിബിന്ന് ഹദീസിലും ഉസൂലുൽഹദീസിലും ഉള്ള അപാരമായ പാണ്ഡിത്യം അവിടെയും പ്രകടമായി കാണാം.

ഇതേ വിഷയത്തെക്കുറിച്ച് കൂടുതൽ അറിയുവാൻ ആഗ്രഹിക്കുന്നവെങ്കിൽ തന്റെ പത്രാധിപത്യത്തിൽ കൊടുങ്ങല്ലൂർനിന്നും പുറപ്പെട്ടിരുന്ന അൽഇർശാദ് ഒന്നാംപുസ്തകം പത്താംലക്കത്തിലും രണ്ടാംപുസ്തകം ഒന്നും രണ്ടും ലക്കങ്ങളിലുംകൂടി പൂർണ്ണമായി വിവരിച്ചിട്ടുണ്ടെന്നും അൽമുർശിദിലെ പ്രസ്തുത ചോദ്യകർത്താവിനെ മൗലവിസാഹിബ് ഉണർത്തുകയും ചെയ്തിട്ടുണ്ട്.

കാസർക്കോട് താലൂക്ക് മധൂർ അംശം മുട്ടത്തൊടി ദേശത്ത് എൻ. മൊയ്തീൻകുഞ്ഞ് മുക്രി എന്ന മാന്യൻ അവിടങ്ങളിലെ പള്ളികൾ ഖിബ്ലക്ക്നേരെയല്ലാത്തതിനാൽ പൊളിക്കേണ്ടതുണ്ടോ എന്നും പലിശവാങ്ങുന്ന ആളെ ഇമാമത്ത് നിർത്താമോ എന്നും മററുമുള്ള ചോദ്യങ്ങൾക്കുള്ള വിദശമായ മറുപടി 1936 സപ്തമ്പർമാസത്തെ അൽമുർശിദ് രണ്ടാംപുസ്തകം 8-ാംലക്കത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. മൗലവിസാഹിബിന്നു ഇൽമുൽ മീഖാത്തിൽഉള്ള അഗാധമായ പാണ്ഡിത്യം അറിയുവാൻ ആഗ്രഹമുള്ളവർ അതൊരാവർത്തി വായിക്കേണ്ടതു തന്നെയാണ്.

1936 ഒക്ടോബർ മാസത്തിലെ അൽമുർശിദ് രണ്ടാംപുസ്തകം 9-ാംലക്കത്തിൽ ജ: എം. മുഹമ്മദ്കുഞ്ഞ് (കുസുമാലയം-നിലയിക്കാമുക്ക്) എന്ന ഒരാൾ ഉദുമ അബ്ദുൽറസാക്ക്സാഹിബ് ചോദിച്ചിട്ടുള്ള ചില ചോദ്യങ്ങൾക്ക് അൽമുർശിദ് രണ്ടാംപുസ്തകം രണ്ടാംലക്കത്തിൽ മൗലവിസാഹിബ്നല്കിയമറുപടിയെ സംബന്ധിച്ച ചില സംശയങ്ങളുന്നയിച്ചിട്ടുണ്ട്. അതിന്നു 1936 നവമ്പർ മാസത്തിലെ അൽമുർശിദ് രണ്ടാംപുസ്തകം 10-ാംലക്കത്തിൽ ഇബ്നുൽഖയ്യിം ശാതബി ബി, ശൈഖുൽ ഇസ്ലാം ഇബ്നുതീമിയ്യ മുതലായവരുടെ വാക്യങ്ങൾ ഉദ്ധരിച്ചുകൊണ്ട് നൽകിയ മറുപടി വളരെ പ്രാധാന്യമർഹിക്കുന്നതാണ്. അതേ ലക്കത്തിൽ തന്നെ അമുസ്ലിംകൾക്ക് സലാം ചൊല്ലുന്നതിനെപ്പററിയും മററും പാനൂരിൽനിന്നും ജ: സി. സി. കുഞ്ഞിമൂസ സാഹിബ് 29. 6. 1936നു-ചോദിച്ച ചോദ്യവും മറുപടിയും ഉദ്ധരിച്ചിട്ടുണ്ട്.

നമസ്കാരത്തിൽ കൈകെട്ടുന്നതിനെ കുറിച്ച് അൽമുർശിദ് തുടനുള്ള ലേഖനത്തിൽ ജ: ടി കെ. മുഹമ്മദ്കുഞ്ഞി (ഉദുമ) ചോദിച്ച ചോദ്യത്തിന്റെ മറുപടിയും വിശദീകരിച്ചിട്ടുണ്ട്.

കാസർക്കോടിന്നടുത്ത തുരുത്തിയെന്ന സ്ഥലത്തുനിന്ന് 2. 11. 1963ൽ 'തൌബ' യുടെ അർത്ഥത്തെക്കുറിച്ചും അതിന്റെ വിശദീകരണത്തിന്നാവശ്യപ്പെട്ടുകൊണ്ടും മററും ജ: ടി. മുഹമ്മദ്കുഞ്ഞി സാഹിബ് ചോദിച്ച ചോദ്യത്തിന്ന് അൽമുർശിദ് 2-ാംപുസ്തകം 12-ാം ലക്ക

ത്തിൽ വളരെ വിശദവും വ്യക്തവുമായ രീതിയിൽ മൌലവി സാഹിബ് മറുപടി നൽകിയത് പ്രതിപാദിച്ചിട്ടുണ്ട്.

മർഹൂം മൌലാനാ കെ. എം. മൌലവി സാഹിബിന്റെ ഏതാനും ചില ഫത്ത്‌വകളുടെ സംക്ഷിപ്ത വിവരണങ്ങളാണ് ഞാനിവിടെ പ്രതിപാദിച്ചത്. മൌലവി സാഹിബിന്റെ പത്രാധിപത്യത്തിൽ നടന്നിരുന്ന അൽഇർശാദിന്നും അൽ ഇസ്‌ലാഹിന്നും ദീർഘായുസ്സുണ്ടായിരുന്നില്ല. ഒരു അഭയാർത്ഥിയായി കൊടുങ്ങല്ലൂരിൽ താമസിച്ചിരുന്ന അവസരത്തിൽ അദ്ദേഹം ചെയ്ത മഹാ സേവനങ്ങളായിരുന്നു അൽ-ഇർശാദും അൽ ഇസ്‌ലാഹും. മർഹൂം സീതിസാഹിബിന്റെ പിതാവിനെപ്പോലെയുള്ള ചില സമുദായ സേവകന്മാരുടെ ഉദാരമായ സഹായം കൊണ്ടായിരുന്നു. ആ രണ്ടു മാസികകളും കുറച്ചു കാലമെങ്കിലും നടന്നിരുന്നത്.

സമുദായത്തിൽനിന്നു വേണ്ടപോലെ സഹായസഹകരണങ്ങൾ ലഭിക്കായ്കയാൽ അൽമുർശിദും നിർത്തേണ്ടിവന്നു. മേൽ പ്രസ്താവിച്ച മാസികകൾ തുടർന്നു നടന്നിരുന്നുവെങ്കിൽ പരേതന്റെ വളരെയധികം ഫത്ത്‌വാകൾ പ്രസിദ്ധീകരിക്കപ്പെടുമായിരുന്നു.

നമ്മുടെ നാട്ടിലെ പ്രധാന ഉൽപന്നമായ തേങ്ങക്ക് സക്കാത്ത് കൊടുക്കണമെന്നു പറയുന്നവരോ കൊടുക്കുന്നവരോ ഉണ്ടായിരുന്നില്ലെന്നും ഇപ്പോൾ കൊടുക്കൽ നിർബ്ബന്ധമാണെന്ന് ചിലരും, ആ വാദത്തെ എതിർക്കുന്ന മററു ചിലരുമുണ്ട്; തേങ്ങക്ക് സക്കാത്ത് നിർബന്ധമാണെങ്കിൽ അതിന്റെ 'നിസാബ്' (തോത്) എത്രയെന്നും പ്രസ്തുത വിഷയത്തിൽ വ്യക്തമായ മതവിധി ആവശ്യപ്പെട്ടുകൊണ്ട് വടകരക്കടുത്ത വില്ല്യാപള്ളി, പറമ്പിൽ ജ: എം. കെ. അഹമ്മത് സാഹിബ് ചോദിച്ച ചോദ്യത്തിന്ന് അൽ ഇത്തിഹാദ് 1-ാംപുസ്തകം 7-ാംലക്കത്തിലും തുടർന്നു 8-ാംലക്കത്തിലും ചുക്ക്, കുരുമുളക്, മുതലായവക്കും തേങ്ങക്കും സക്കാത്ത് കൊടുക്കൽ നിർബ്ബന്ധമാണെന്നും ഖുർആൻ, ഹദീസ്, എന്നീ ലക്ഷ്യങ്ങളും തുഹ്ഫ, ശറഹ് മുഹദ്ദബ്, ഫത്ഹുൽ ബാരി, ഫത്ഹുൽ റബ്ബാനീ എന്നീ മഹൽ ഗ്രന്ഥങ്ങൾ വിശകലനം ചെയ്തുകൊണ്ടും മൌലവി സാഹിബ് നൽകിയ മറുപടി ഏററവും പ്രാധാന്യമർഹിക്കുന്നതും എല്ലാവർക്കും ഇന്നത്തെ കാലഘട്ടത്തിൽ പ്രത്യേകിച്ചും ആവശ്യമുള്ളതുമാണ്.

തേങ്ങ, കവുങ്ങ് മുതലായ ഫലവൃക്ഷങ്ങളിൽനിന്നുണ്ടാകുന്ന അനുഭവങ്ങൾ എടുക്കുവാൻ വേണ്ടി ഒരു കൊല്ലത്തേക്കോ മറേറാ പാട്ടത്തിന്നുകൊടുക്കുകയും വാങ്ങുകയും ചെയ്യുന്നത് ശംഫിഈ മദ്ഹബിന്റെ അടിസ്ഥാനത്തിൽ തെററാണെന്നു പറയപ്പെടുന്നുവെന്നും ഫലങ്ങളുടെ ഗുണം (പാകത) വെളിവാകുന്നതിന്നുമുമ്പ് വിൽപന നടത്തുന്നതിന്റെ വിധി എന്താണെന്നും ലക്ഷ്യസഹിതം ഉത്തരം നൽകുവാൻ ആവശ്യപ്പെട്ടുകൊണ്ട് ജ: അബ്ദുസ്സലാം ബിൻമുഹമ്മദ് സാഹിബ് 1954മാർച്ച് 23നു ചോദിച്ച ചോദ്യത്തിന്ന് 1954ലെ അൽ ഇത്തിഹാദ് ഒന്നാംപുസ്തകം ഒമ്പതും, പത്തും, ലക്കങ്ങളിലായി നൈലുൽ ഔത്വാർ, ബുഖാരി, ഫത്ഹുൽ ബാരി, തുടങ്ങിയ ഗ്രന്ഥങ്ങളിലെ സുദീർഘങ്ങളായ ലക്ഷ്യങ്ങളുദ്ധരിച്ചുകൊണ്ടും മൌലവി സാഹിബ് നൽകിയ മറുപടിയും ശ്രദ്ധേയമാണ്.

— ★ ★ ★ —

# കെ. എം. മൗലവിയും ഖിലാഫത്ത് പ്രസ്ഥാനവും

കെ. കെ. മുഹമ്മദ് അബ്ദുൽകരീം

കേരള മുസ്ലിം പണ്ഡിതന്മാരിൽ അഗ്രേസരനായിരുന്ന ജനാബ് കെ. എം. മൗലവി സാഹിബ് കറകളഞ്ഞൊരു ദേശാഭിമാനിയും സ്വാതന്ത്ര്യ പ്രസ്ഥാനത്തിന്റെ മുന്നണിപ്പോരാളിയുമായിരുന്നു. 1920 ആഗസ്ത് 1-ാംനു- മഹാത്മജിനിസ്സഹകരണ പ്രസ്ഥാനം (തർക്കെമുവാലത്ത്) ആരംഭിച്ചു. ഇന്ത്യൻ നാഷനൽ കോൺഗ്രസ്സ് ഖിലാഫത്താദർശത്തിനു ധാർമ്മിക പിന്തുണ പ്രഖ്യാപിക്കുകയുമുണ്ടായി. 1920 ഡിസമ്പർ മാസത്തിൽ നാഗപ്പൂരിൽവെച്ച് ചേർന്ന കോൺഗ്രസ്സ് മഹാസമ്മേളനത്തോട് കൂടി നിസ്സഹകരണാദർശത്തിന്റെ അലയൊലികൾ ഭാരതത്തിലാകമാനം വ്യാപിച്ചു. അതോടു കൂടി മലബാറിലും ഖിലാഫത്ത്-കോൺഗ്രസ്സ് സംഘടനകൾ സ്ഥാപിതമായി. ഹിന്ദുക്കളും മുസ്ലിംകളും തോളോട് തോൾ ചേർന്ന് ദേശോദ്ധാരണത്തിന്നായി ആവേശപൂർവ്വം രംഗത്തിറങ്ങി. ഖിലാഫത്തും കോൺഗ്രസ്സും അർത്ഥത്തിലും പ്രവർത്തനത്തിലും ഒന്നായിമാറിയ കാലമായിരുന്നു അത്!

മലബാർ മുസ്ലിംകൾക്കിടയിൽ സ്വാതന്ത്ര്യ സന്ദേശം പരിഗണനാർഹമാം വിധം പ്രചരിപ്പിക്കുന്ന കാര്യത്തിൽ സ്മര്യ പുരുഷൻ ചെയ്ത സേവനങ്ങൾ വിസ്മരിക്കാവതല്ല. ഏറനാട്, വള്ളുവനാട്, കോഴിക്കോട്, പൊന്നാനി താലൂക്കുകളിലെ പല പ്രദേശങ്ങളിലും ഖിലാഫത്ത്-കോൺഗ്രസ്സ് സംയുക്ത സംഘടനകൾ രൂപീകരിച്ചിരുന്നവരിൽ പ്രധാനിയായിരുന്നു കെ. എം. മൌലവി സാഹിബ്. മുസ്ലിംകൾക്ക് ഖിലാഫത്തിന്റെയും കോൺഗ്രസ്സിന്റെയും ആദർശങ്ങൾ ലളിത ഭാഷയിൽ പറഞ്ഞു മനസ്സിലാക്കുന്നതിന്നും അങ്ങനെ അവരെ ദേശീയ പ്രസ്ഥാനത്തിൽ ചേർക്കുന്നതിന്നും അദ്ദേഹം കഠിനാദ്ധ്വാനം ചെയ്തിട്ടുണ്ട്. അക്കാലത്തെല്ലാം അദ്ദേഹം ദിനംപ്രതി രണ്ടും മൂന്നും സമ്മേളനങ്ങളിൽ സംബന്ധിച്ച് പ്രസംഗിക്കാറുണ്ടായിരുന്നു. വിദേശ വസ്ത്ര ബഹിഷ്കരണത്തിലും ഖാദി പ്രചരണത്തിലും അദ്ദേഹം മുൻപന്തിയിലുണ്ടായിരുന്നു.

## കൊണ്ടോട്ടി സമ്മേളനം

1920 നവമ്പർ 20-ാംനു- കൊണ്ടോട്ടി "അത്തൻ പള്ളിയാളി"യിൽ വെച്ച് ഒരു ഗംഭീര ഖിലാഫത്ത് സമ്മേളനം ചേർന്നു. കേരള മുസ്ലിം പണ്ഡിത നേതാവായിരുന്ന ജ: ചെറുശ്ശേരി അഹ്മദ്കുട്ടിമൌലവി സാഹിബ് (മർഹൂം) ആയിരുന്നു യോഗാദ്ധ്യക്ഷൻ. സമ്മേളന ദിവസം നേരത്തെ തന്നെ ജ: കെ. എം. മൌലവി സാഹിബ് കൊണ്ടോട്ടിയിലെത്തി ചേർന്നു. ദേഹാസ്വാസ്ഥ്യം മൂലം ഖാസിയാരകം പള്ളിയിൽ നിന്നു ഖിലാഫത്ത് വളണ്ടിയർമാർ താങ്ങിയെടുത്താണ് അദ്ദേഹത്തെ യോഗസ്ഥലത്തേക്കാനയിച്ചത്. ക്ഷീണത്തെ അവഗണിച്ച് കൊണ്ട് മൗലവിസാഹിബ് പ്രസ്തുത സമ്മേളനത്തിൽ സംബന്ധിച്ച് കാര്യമാത്ര പ്രസക്തവും ആവേശകരവുമായൊരു പ്രസംഗം ചെയ്തു. ആ യോഗ സ്ഥലത്ത് സന്നിഹിതനായിരുന്ന ഒരു ഗവർമ്മെണ്ടുദ്യോഗസ്ഥൻ പിന്നീടൊരവസരത്തിൽ "ഞാൻ നിങ്ങളുടെ പ്രസംഗം കേട്ട് വികാരഭരിതനായി കരഞ്ഞുപോയി" എന്നാണ് മൗലവി സാഹിബിനോട് പ്രസ്താവിച്ചത്. ജ: കെ. എം. മൗലവി സാഹിബിന്റെ പ്രസംഗം നടന്നുകൊണ്ടിരിക്കെ സമ്മേളന സ്ഥലത്ത് ബഹളം ഉണ്ടാക്കുവാൻ പോലീസു ഗുണ്ടകൾ പരിശ്രമിച്ചു. കുഴപ്പം പൊട്ടിപ്പുറപ്പെടുമെന്നു ബോദ്ധ്യമായപ്പോൾ 'അല്ലാഹുവെ! ഗവർമ്മേണ്ട

ഭാഗത്തുനിന്നു ഞങ്ങളുടെ നേരെ യാതൊരു വിപത്തുമിറക്കരുതേ' എന്നു കെ. എം. മൗലവി സാഹിബ് കൈകളുയർത്തി പ്രാർത്ഥിച്ചു. എതാനും നിമിഷങ്ങൾക്കിടയിൽ യാദൃഛികമായ ഒരു പേമാരി വർഷിച്ചു. തൽഫലമായി ആ വിടെ സന്നിഹിതരായിരുന്നവരെല്ലാം പിരിഞ്ഞുപോയി. മാതൃഭൂമിയുടെ സ്ഥാപക പത്രാധിപരായിരുന്ന ശ്രീ. കെ. മാധവൻ നായരും പ്രസ്തുത യോഗത്തിൽ പ്രസംഗിച്ചിരുന്നുവെന്ന വസ്തുത സ്മരണീയമാണ്.

1921 ജനവരി 15-ാംനു- കോഴിക്കോട്ട് വെച്ച് ഖിലാഫത്ത്-കോൺഗ്രസ്സ് സംയുക്ത മഹാസമ്മേളനം ചേർന്നു. പ്രസ്തുത യോഗം സംഘടിപ്പിക്കുന്നതിൽ മുൻകൈയെടുത്തു പ്രവർത്തിച്ചിരുന്നത് ജ: കെ. എം. മൗലവിസാഹിബായിരുന്നു. ഹിന്ദുമുസ്ലിം ഐക്യത്തിന്റെ ആവശ്യകതയെക്കുറിച്ചാണ് ആ യോഗത്തിൽ ചരിത്ര പുരുഷൻ പ്രസംഗിച്ചിരുന്നത്. അന്നത്തെ 'കേരള പത്രിക'യിൽ മൗലവിസാഹിബിന്റെ പ്രസംഗത്തിന്റെ രത്നച്ചുരുക്കം പ്രസിദ്ധീകരിച്ചിരുന്നു.

## കലക്ടരുടെ നിരോധോത്തരവ്

1921ഫിബ്രവരി 5-ാംനു- മലബാർ കലക്ടരായിരുന്ന തോമസ് ഏറനാട്, വള്ളുവനാട് താലൂക്കുകളിൽ യാതൊരു യോഗവും സംഘടിപ്പിക്കുവാൻ പാടില്ലെന്ന നിരോധാജ്ഞ പുറപ്പെടീക്കുകയുണ്ടായി. മാത്രമല്ല; പ്രസ്തുത നിരോധകല്പനയോടനുബന്ധിച്ച് ശ്രീ; യു. ഗോപാലമേനോൻ, കെ. മാധവൻനായർ, വാരിയൻകുന്നത്ത് കുഞ്ഞഹമ്മത് ഹാജി, കെ. എം. മൗലവി സാഹിബ്, ഇ. മൊയ്തുമൗലവി മുതലായ നേതാക്കന്മാരുടെ പ്രസംഗ സ്വാതന്ത്ര്യവും തടഞ്ഞിരുന്നു. തൽഫലമായി ഏറനാട്, വള്ളുവനാട് താലൂക്കുകളിൽവെച്ച് നടത്തുവാനുദ്ദേശിച്ചിരുന്ന പല യോഗങ്ങളും നിർത്തിവെക്കുവാൻ ഖിലാഫത്ത്-കോൺഗ്രസ്സ് പ്രവർത്തകന്മാർ നിർബ്ബന്ധരായിത്തീർന്നു.

## കേരള മജ്‌ലിസ്സുൽ ഉലമ

1921 ഏപ്രിൽ 2, 3തിയ്യതികളിൽ ഈരോടിൽവെച്ച് ഇന്ത്യൻ മജ്‌ലിസുൽ ഉലമാ പ്രതിനിധി മഹാസമ്മേളനം ചേർന്നു. പ്രസ്തുത യോഗത്തിൽ സംബന്ധിച്ച മലബാർ പ്രതിനിധികളിൽ ഒരാൾ ജ: കെ. എം. മൗലവിസാഹിബായിരുന്നു. മൗലാനാ മുഹമ്മദലി, മൗലാനാ ശൗക്കത്തലി, മൗലാനാ അബുൽകലാം ആസാദ്, മൗലാനാ ഖുത്ത്ബുദ്ദീൻ അബ്ദുൽവാലി എന്നീ നേതാക്കന്മാരുമായി അക്കാലത്താണ് മൗലവി സാഹിബ് പരിചയപ്പെട്ടത്. മലബാറിൽ ഖിലാഫത്ത്-കോൺഗ്രസ്സാദർശങ്ങൾ പ്രചരിപ്പിക്കേണ്ടതിനെക്കുറിച്ച് അഖിലേന്ത്യാ നേതാക്കന്മാരുമായി മൗലവിസാഹിബും കൂട്ടുകാരും ചർച്ച നടത്തി. അതിനെത്തുടർന്നു കെ. എം. മൗലവി സാഹിബിന്റെയും ജ: ഇ. മൊയ്തു മൗലവിയുടെയും പരിശ്രമഫലമായി മലബാറിലും ഒരു മജ്‌ലിസുൽ ഉലമ സ്ഥാപിതമായി. കേരള 'മജ്‌ലിസുൽ ഉലമാ' യുടെ സ്ഥാപക പ്രസിഡണ്ട് ജ: പി. എം. സെയ്തലവികോയ തങ്ങളും സിക്രട്ടരി ഇ. മൊയ്തുമൗലവിയുമായിരുന്നു കെ. എം. മൗലവി സാഹിബും കട്ടിലശ്ശേരി മുഹമ്മദ് മൗലവി സാഹിബും മജ്‌ലിസുൽ ഉലമായുടെ നിർവാഹകസമിതി അംഗങ്ങളായിരുന്നു. അക്കാലത്ത് ഗവർമ്മേണ്ടിന്റെ പാർശ്വവർത്തികളായിരുന്ന ചില മുസ്ലിംകന്മാർ ഖിലാഫത്തിനെയും കോൺഗ്രസ്സിനെയും രൂക്ഷമായ ഭാഷയിൽ വിമർശിച്ചുകൊണ്ട് 'മഹക്കൽ ഖിലാഫത്തിഫിസ്മിൽ ഖിലാഫഃ' എന്നപേരിൽ അറബി മലയാളത്തിൽ ഒരു കൃതി എഴുതി പ്രസിദ്ധീകരിച്ചിരുന്നു. ആകൃതിക്ക് ഖണ്ഡനം ലഘുലേഖാ രൂപത്തിൽ എഴുതി പ്രസിദ്ധീകരിക്കുന്ന കാര്യത്തിൽ പ്രധാന പങ്ക് വഹിച്ചിരുന്നത് മൗലവിസാഹിബായിരുന്നു. ഖിലാഫത്തിന്റെയും കോൺഗ്രസ്സിന്റെയും ആദർശങ്ങൾ വിവരിച്ചുകൊണ്ടുള്ള പല ലഘുലേഖകളും അന്നു മജ്‌ലിസുൽ ഉലമാ പ്രസിദ്ധീകരിക്കുകയുണ്ടായി. ഓരോ മുസ്ലിം വീടുകളിലും സ്വാതന്ത്ര്യസന്ദേശം എത്തിക്കുവാൻ മജ്‌ലിസുൽ ഉലമായുടെ അറബി മലയാള ലഘുലേഖകൾ സഹായിച്ചിട്ടുണ്ട്. ഭീരുക്കളും ഗവർമ്മെണ്ട് പക്ഷക്കാരുമായിരുന്ന പണ്ഡിതന്മാർ മുഖേനയാണ് അത്തരം ലഘുലേഖകളിലെ ഉള്ളടക്കം ഉദ്യോഗസ്ഥന്മാർ മനസ്സിലാക്കിയിരുന്നത്.

## ഒററപ്പാലത്തെ സമ്മേളനങ്ങൾ

1921 ഏപ്രിൽ 23, 24, 25, 26 എന്നീ തിയ്യതികളിൽ ഒററപ്പാലത്തുവെച്ച് ഖിലാഫത്ത്-കോൺഗ്രസ്സ്, വിദ്യാർത്ഥി കോൺഫ്രൻസ് എന്നീ സംഘടനകളുടെ മഹാസമ്മേളനങ്ങൾ വ

ത്യസ്ത ദിവസങ്ങളിലായി ഒരേ പന്തലിൽവെച്ച് ചേൎന്നു. ഖിലാഫത്ത് സമ്മേളനാദ്ധ്യക്ഷൻ ആസ്ത്രിയിലെ പ്രാമാണിക നേതാവായിരുന്ന സയ്യിദ് മുത്തസാ സാഹിബായിരുന്നു. കോൺഗ്രസ്സ് സമ്മേളനാദ്ധ്യക്ഷൻ ശ്രീ. പ്രകാശവും വിദ്യാർത്ഥി കോൺഫ്രൻസദ്ധ്യക്ഷൻ ശ്രീ: ജോർജ്ജ് ജോസഫുമായിരുന്നു. പ്രസ്തുത സമ്മേളനത്തിൻെറ സ്വാഗതസംഘത്തിൽ ജ: കെ. എം. മൗലവി സാഹിബ് മെമ്പറായിരുന്നു. ഖിലാഫത്ത് സമ്മേളനത്തിൽ അദ്ദേഹം പ്രസംഗിക്കുകയും ചെയ്തിരുന്നു. ഒററപ്പാലം സമ്മേളനഘട്ടത്തിൽ പോലീസുകാർ ശ്രീ: രാമുണ്ണിമേനോൻ, മലപ്പുറം കുഞ്ഞിതങ്ങൾ, വളണ്ടിയർ കേപ്റററൻ സി. മാധവമേനോൻ എന്നിവരെ അകാരണമായി മർദ്ദിക്കുകയുണ്ടായി. "കെ. പി. കേശവമേനോൻ, കെ. എം. മൗലവിസാഹിബ് മുതലായ നേതാക്കന്മാരുടെ നിയന്ത്രണം നിമിത്തമാണ് അന്നൊരു ലഹള നടക്കാതിരുന്നത്" എന്നു ഈ സംഭവത്തെ സ്സംബന്ധിച്ച അനുസ്മരണക്കുറിപ്പിൽ യശശ്ശരീരനായ ബാരിസ്റ്റർ എ. കെ. പിള്ള രേഖപ്പെടുത്തിയിട്ടുണ്ട്. ഒററപ്പാലം സമ്മേളനത്തിൽ ദൃശ്യമായിരുന്ന അച്ചടക്കവും ഹിന്ദുമുസ്ലിം മൈത്രിയും സാമ്രാജ്യദുർമ്മോഹികളെ ഭയചകിതരാക്കിയിരുന്നു.

## തിരൂരങ്ങാടിയോഗം

1921 ജൂലായ് 22-ാംതിയ്യതി തിരൂരങ്ങാടീവെച്ച് സ്ഥലത്തെ ഖിലാഫത്ത് സംഘടനയുടെ അഞ്ചാമത്തെ പൊതുയോഗംചേൎന്നു. പ്രസ്തുത സമ്മേളനത്തിൽ ജ: കെ. എം. മൗലവി സാഹിബ് പ്രസംഗിക്കുന്നതിന്നിടയിൽ മഴവർഷിക്കുകയുണ്ടായി. അതിനെ തുടർന്ന് ജനങ്ങൾ പിരിഞ്ഞുപോകുവാൻ ഒരുങ്ങി. അതുകണ്ടപ്പോൾ മൗലവിസാഹിബ് ഇങ്ങനെ പറഞ്ഞു: "സഹോദരന്മാരെ! ഞാൻ ബ്രിട്ടിഷ് ഗവർമ്മെണ്ടിന്നെതിരായൊരു സഹനസമരത്തിലേക്കാണ് നിങ്ങളെ ക്ഷണിക്കുന്നത്. തോക്കിൻെറമുമ്പിൽപ്പോലും ഉറച്ചുനില്ക്കേണ്ട നിങ്ങൾ പേടിച്ച് പിൻവാങ്ങുന്നത് ഉചിതമല്ല." അത്കേട്ടപ്പോൾ അവിടെ സന്നിഹിതരായിരുന്നവരെല്ലാം തോരാത്ത മഴയെ അവഗണിച്ച്കൊണ്ട യോഗസ്ഥലത്തു തന്നെനിന്നു. അതിന്നിടയിൽ ഒരു സ്നേഹിതൻ ജ: കെ. എം. മൗലവിസാഹിബിന്ന് ഒരു കുട പിടിച്ചുകൊടുത്തു. ആ സന്ദർഭത്തിൽ ചരിത്ര പുരുഷൻ ഇങ്ങനെ പ്രസ്താവിക്കുകയുണ്ടായി. "സഹോദരം! ഞാൻ മഴയെപേടിച്ച് പോകരുതെന്നു ജനങ്ങളോടുപദേശിക്കുന്നു; എനിക്ക് മഴകൊണ്ടുകൂടാ എന്നു തോന്നിപ്പിക്കുന്നത് ശരിയല്ല ഞാൻ മഴകൊണ്ടു പ്രസംഗിക്കാം.' മൗലവിസാഹിബിൻെറ നിർബ്ബന്ധംനിമിത്തം അദ്ദേഹം കുട അടക്കുവാൻ നിർബ്ബന്ധിതനായി. ചെറുപ്പംമുതൽക്ക്തന്നെ വാക്കിന്നനുയോജ്യമാംവിധം പ്രവൃത്തിച്ചത്കൊണ്ടാണ് വന്ദ്യനായിരുന്ന കെ. എം. മൗലവിസാഹിബ് എന്ന വ്യക്തി കേരളത്തിലെ ഒരു മഹൽ പ്രസ്ഥാനമായി വളർന്നതെന്ന വസ്തുത സ്മർത്തവ്യമാണ്.

## പൂക്കോട്ടൂർ യാത്ര

1921ആഗസ്റ്റ് 12-ാംനു- ജ: കെ. എം.മൗലവിസാഹിബ് പൊന്മുളയിൽപോയിഅവിടെ ഒരു ഖിലാഫത്ത് കമ്മിററി രൂപീകരിച്ചു. അക്കാലത്ത് നിലമ്പൂർ ആറാംമുറി തിരുമുൽപ്പാടിൻെറ ഒരു തോക്ക് കളവുപോയ കേസുണ്ടുവിച്ചു. പ്രസ്തുത തോക്ക് പൂക്കോട്ടൂർ ഖിലാഫത്ത് സംഘം

സിക്രട്ടറിയായ വടക്കെ വീട്ടിൽ മുഹമ്മത് മോഷ്ടിച്ചതാണെന്നു പോലീസുകാർ പറഞ്ഞുപരത്തി. സബ് ഇൻസ്പെക്ടറും ഒരു സംഘം പോലീസുകാരും വടക്കെവീട്ടിൽ മുഹമ്മദിൻെറ വീട് പരിശോധിക്കുകയുണ്ടായി. പോലീസുകാർ മുഹമ്മദിനെ അറസ്റ്റ് ചെയ്യാനൊരുങ്ങിയപ്പോൾ മുസ്ലിംകൾ തിങ്ങിക്കൂടി പ്രതിഷേധസ്വരം മുഴക്കി. അവസാനം പോലീസുകാർ നിരാശരായി തിരിച്ചുപോകേണ്ടിവന്നു. ഈ വാർത്ത അറിഞ്ഞപ്പോൾ ജ: കെ. എം. മൗലവിസാഹിബ് സമാധാന സ്ഥാപനത്തിന്നായി പൊന്മുളയിൽ നിന്നു പൂക്കോട്ടൂരിലെക്ക പുറപ്പെട്ടു. മാർഗ്ഗമദ്ധ്യെ അദ്ദേഹം മലപ്പുറം കുഞ്ഞിക്കോയതങ്ങൾ മുതലായ ജനനേതാക്കളുമായി സംഭാഷണംനടത്തി. എന്തുതന്നെ നേരിട്ടാലും സമാധാനതല്പരരായിരിക്കണമെന്നദ്ദേഹം ജനങ്ങളെ ഉൽബോധിപ്പിക്കുകയുണ്ടായി. ആഗസ്റ്റ് 13-ാംനു സന്ധ്യക്ക് മുമ്പായി ചരിത്രപുരുഷൻ പൊടിയാട്ട് പള്ളിയിലെത്തിച്ചേർന്നു. മഗ്രിബ് നമസ്കാരാനന്തരം മൗലവിസാഹിബ് പള്ളിയിൽ തടിച്ചുകൂടിയിരുന്ന വമ്പിച്ച ജനാവലിയെ അഭിമുഖീകരിച്ച് ഉജ്ജ്വലമായൊരു പ്രസംഗം ചെയ്തു. ഗവർമ്മേണ്ട് അറസ്റ്റ്ചെയ്യുവാൻ ഒരുങ്ങിയാൽ കീഴ്പ്പെടണമെന്നും, അറസ്റ്റ്ചെയ്തവരെ അനുധാവനം ചെയ്തു സ്റ്റേഷനിലേക്ക് പോകരുതെന്നും ചരിത്രപുരുഷൻ ഉപദേശിക്കുകയുണ്ടായി. ജനങ്ങളുടെ ചോദ്യങ്ങൾക്കെല്ലാം അദ്ദേഹം യുക്തമായ മറുപടിനൽകി. സമാധാനപരമായ നിലയിൽ സമരം നടത്തേണ്ട രീതിയെക്കുറിച്ചു അദ്ദേഹം വിലപ്പെട്ട ഉപദേശങ്ങളാണ് നൽകിയിരുന്നത്. എന്നാൽ ബ്രിട്ടീഷ് ഗവർമ്മെണ്ട് അപ്പോഴേക്കും മാപ്പിളനാട്ടിലൊരു കലഹം സൃഷ്ടിക്കാനുള്ള കരുക്കൾ ബോധപൂർവ്വം നീക്കികഴിഞ്ഞിരുന്നു. ഈ സംഭവത്തിന്നുശേഷം പെരുന്നാളിൻെറ തലേന്നു മൗലവിസാഹിബ് തിരൂരങ്ങാടിയിൽ തിരിച്ചെത്തി.

## ഒരു ബ്രിട്ടീഷ്ചാരൻെറ ആഗമനം

മൗലവി സാഹിബ് പെരുന്നാൾ നമസ്കാരം കഴിഞ്ഞു സ്വവസതിയിൽ ഇരിക്കുകയായിരുന്നു. ആ സന്ദർഭത്തിൽ ഖിലാഫത്ത് അനുഭാവിയുടെ വേഷത്തിൽ ഒരു ചാരൻ മലപ്പുറത്ത് നിന്നു വന്നു. അയാൾ മൗലവിസാഹിബിനോട് ഇങ്ങനെ പറഞ്ഞു: "പൂക്കോട്ടൂരിലെ പ്രതികളെ തിരിച്ചേല്പിക്കുവാൻ പോലീസ് ആവശ്യപ്പെട്ടിരിക്കുന്നു; ഇക്കാര്യത്തെക്കുറിച്ച് ആലോചിക്കുവാൻ കുഞ്ഞിതങ്ങൾ താങ്കളെ മലപ്പുറത്തേക്ക് ക്ഷണിച്ചിട്ടുണ്ട്. എൻെറ കൂടെ തന്നെ വരാൻ പറഞ്ഞിരിക്കുന്നു." മൗലവി സാഹിബ് തൽക്ഷണം തന്നെ ഖിലാഫത്ത് നേതാവായിരുന്ന ജ: ആലിമുസ്ലിയാരുടെ സന്നിധിയിലേക്ക് പോയി. ആലി മുസ്ലിയാർ മൗലവിസാഹിബിനോട് "താങ്കൾ ഉടനെ മലപ്പുറം പോകണ്ണ"മെന്നു കല്പിച്ചു. കെ. എം. മൗലവി സാഹിബ് മലപ്പുറത്തേക്ക് പോകുവാനൊരുങ്ങിയപ്പോൾ ജ: മമ്മു മൗലവിയുടെ പിതാവ് ഇങ്ങനെ ഉപദേശിച്ചു. "ഈ മനുഷ്യൻ കുഞ്ഞിതങ്ങളുടെ എഴുത്തോ നും കൊണ്ടു വന്നിട്ടില്ല; ഇയാൾ ഗവമ്മേണ്ടു ചാരനായിരിക്കുമെന്നാണ് തോന്നുന്നത്. നിങ്ങളെ അറസ്റ്റ്ചെയ്യുവാൻ ഗവമ്മേണ്ട് ഉദ്ദേശിക്കുന്നുണ്ടായിരിക്കും. അതിനാൽ നിങ്ങൾ ഇപ്പോൾ മലപ്പുറം യാത്ര നിർത്തി വെക്കണം. കെ. പി. കേശവമേനോനുമായി കൂടിയാലോചിക്കാതെ പോകരുത്." പോലീസിൻെറ തന്ത്രപരമായ നീക്കം ഗൗരവപൂർവ്വം ഗൗനിക്കണമെന്നും ആ വയോധികൻ ഊന്നിപറഞ്ഞിരുന്നു.

അതിനെ തുടന്നു പൂക്കോട്ടൂരിലെ സ്ഥിതിഗതികൾ കെ. പി. കേശവമേനോനെയും മററു ഖിലാഫത്ത് കോൺഗ്രസ്സ് നേതാക്കളെയും അറിക്കുവാനായി ജ: കെ. എം. മൗലവിസാഹിബ് ആലി മുസ്ലൃരുടെ അനുമതിയോടുകൂടി കോഴിക്കോട്ടേക്ക് പുറപ്പെട്ടു. അടുത്ത ദിവസം പ്രഭാതത്തിൽ ചരിത്ര പുരുഷൻ കോഴിക്കോട് കോൺഗ്രസ്സ് ആഫീസ്സിൽവെച്ച് കെ. പി. കേശവ മേനോൻ, എം. പി. നാരായണ മേനോൻ എന്നിവരെ കണ്ട് പൂക്കോട്ടൂർ സംഭവത്തെക്കുറിച്ച് ചർച്ച നടത്തി. പൂക്കോട്ടൂർക്കാർ ജ: ആലി മുസ്ലിയാരുടെ അഭിപ്രായം മാത്രമേ സ്വീകരിക്കയുള്ളുവെന്നും അതിനാൽ നിങ്ങളും കേശവമേനോനും ആലി മുസ്ലിയാരെയും കൂട്ടി പൂക്കോട്ടൂർ പോകണമെന്നും എം. വി. നാരായണമേനോൻ ഉപദേശിച്ചു. ചില പ്രതിബന്ധങ്ങൾ നിമിത്തം ആ പരിപാടി പൂർത്തീകരിക്കുവാൻ സാധിച്ചില്ല. ഏതാനും ദിവസത്തിന്നുള്ളിൽ മൗലവിസാഹിബ് തിരൂരങ്ങാടിയിൽ തിരിച്ചെത്തി.

## തിരൂരങ്ങാടിയിലെ സംഘർഷം

വ്യക്തി പ്രതാപവാനായിരുന്ന ആലിമുസ്ല്യാരെയും അനുയായികളായ ഖിലാഫത്ത്

പ്രവർത്തകന്മാരെയും കരുതിക്കൂട്ടി ആക്രമിക്കുവാനാണ് പോലീസ് പ്ലാനിട്ടിരുന്നത്. പോലീസുകാർ വിശുദ്ധ വാക്യങ്ങൾ എഴുതിയ ഖിലാഫത്ത് പതാകകൾ പറിച്ചു കീറുകയും പള്ളിയും ഖിലാഫത്ത് ആഫീസ്സും പരിശോധിക്കുകയും ചെയ്തു. അതിന്നു മുമ്പ്തന്നെ തിരൂരങ്ങാടിയിലെ നാല് ഖിലാഫത്ത് പ്രവർത്തകന്മാരെ അകാരണമായി അറസ്റ്റ്ചെയ്തിരുന്നു. അനുനിമിഷം ജനങ്ങളുടെ രോഷാഗ്നി പതിന്മടങ്ങു വർദ്ധിച്ചുകൊണ്ടിരുന്നു. ആഗസ്ത് 19-ാംനു- പരപ്പനങ്ങാടി വഴിക്ക് ഒരു സേനാവ്യൂഹം പുറപ്പെട്ടു. അവർ 20-ാംനു- തിരൂരങ്ങാടിയിലെത്തി. മൌലവി സാഹിബ് ഈ സന്നിഗ്ദ്ധ വേളയിൽ ജനങ്ങളെ നിയന്ത്രിക്കുവാൻ കഴിവതും പരിശ്രമിക്കുകയുണ്ടായി. ഇരുനൂറോളം പട്ടാളക്കാർ തിരൂരങ്ങാടി വലിയ പള്ളിയിലേക്ക് കടന്നുചെന്നു. ഈ സന്ദർഭത്തിൽ കെ. എം. മൌലവി സാഹിബ് തന്റെ അടുത്ത സുഹൃത്തായ കെ. പി. കുഞ്ഞിപോക്കർ ഹാജിയുടെ വസതിയിലേക്ക് പോയി.

പട്ടാളക്കാർ അന്നേ ദിവസം തിരൂരങ്ങാടിയിലെ പല വീടുകളും പരിശോധിക്കുകയും ഖിലാഫത്ത് ആഫീസ്സ് കയ്യേറി പതാകകളും തുർക്കിത്തൊപ്പികളും ഫർണ്ണിച്ചറുകളും നശിപ്പിക്കുകയും ചെയ്തു. അവർ ജ: ആലിമുസ്ല്യാരുൾപ്പെടെയുള്ള ഖിലാഫത്ത് നേതാക്കളെ അന്വേഷിക്കുകയുണ്ടായി. ഈ വിവരങ്ങളെല്ലാം അപ്പപ്പോൾ തന്നെ ചില ഖിലാഫത്ത് വളണ്ടിയർമാർ മുഖേന മൌലവി സാഹിബ് അറിഞ്ഞിരുന്നു.

## ശേറെ മലബാറിന്റെ പ്രതിനിധി

പട്ടാളക്കാർ പൂക്കോട്ടൂരിലേക്ക് പുറപ്പെടുവാനൊരുങ്ങീട്ടുണ്ടെന്ന വാർത്ത അറിഞ്ഞപ്പോൾ ശേറെ മലബാർ മുഹമ്മദ് അബ്ദുറഹിമാൻ സാഹിബ് (മർഹൂം) ജ: ടി. വി. മുഹമ്മദിനെ തിരൂരങ്ങാടിയിലേക്കയച്ചു. അബ്ദുറഹിമാൻ സാഹിബ് ആ പ്രതിനിധിയോട് ആലിമുസ്ലിയാരോട് ഒരു കത്ത് വാങ്ങി പൂക്കോട്ടൂർ പോയി മുസ്ലിംകളോട് സമാധാന ചിത്തരായി വർത്തിക്കുവാൻ ഉപദേശിക്കണമെന്ന് കല്പിച്ചിരുന്നു. അന്നു ജ: ടി. വി. മുഹമ്മദ് തിരൂരങ്ങാടി കിഴക്കെ പള്ളിയിലായിരുന്നു കിടന്നിരുന്നത്. അദ്ധ രാത്രി പട്ടാളക്കാർ പ്രസ്തുത പള്ളിയിൽ കയറി പരിശോധന നടത്തിയിരുന്നുവെങ്കിലും ശേറെ മലബാറിന്റെ പ്രതിനിധിയെ അറസ്റ്റ് ചെയ്യുകയുണ്ടായില്ല.

പിറേറന്നു കുഞ്ഞിപോക്കർ ഹാജിയുടെ വസതിയിൽ വെച്ച് ജ: ടി. വി. മുഹമ്മദ് മൌലവി സാഹിബുമായി കണ്ട് ദീർഘനേരം സംഭാഷണം നടത്തി. ജനങ്ങൾ പൊതുവെ രോഷാകുലരായിട്ടുണ്ടെങ്കിലും സ്ഥിതി ഇനിയും നിയന്ത്രണാതീതമാണെന്നദ്ദേഹം മൌലവി സാഹിബിനെ അറിയിച്ചു. അപ്പോഴേക്കും സ്ഥിതി വഷളായിത്തീർന്നു. ഒരു കൂട്ടം ജനങ്ങൾ തിരൂരങ്ങാടി പള്ളിക്ക് മുമ്പിൽ നില്പായി. ഈ വാർത്ത അറിഞ്ഞ ഉടനെ തന്നെ ജ: കെ. എം. മൌലവി സാഹിബ് സ്ഥലത്തെത്തിച്ചേർന്നു. അദ്ദേഹം ഗവർമ്മേണ്ട് പക്ഷത്തുനിന്നുള്ള പ്രകോപനപരമായ പ്രവർത്തനങ്ങളെ സഹനപൂർവ്വം അഭിമുഖീകരിക്കണമെന്നും, പട്ടാളവുമായി കൂട്ടിമുട്ടരുതെന്നും അത് ഗൗരവാവഹമായ പ്രത്യാഘാതങ്ങൾക്കിടയായിത്തീരുമെന്നും ജനങ്ങളെ ഉൽബോധിപ്പിച്ചു. ആ പ്രസംഗ ഫലമായി അവിടെ സന്നിഹിതരായിരുന്നവർ പിരിഞ്ഞു.

പോയി. അതിനെ തുടർന്ന് കെ. എം. മൌലവി സാഹിബ് കഞ്ഞിപ്പോക്കർ ഹാജിയുടെ വീട്ടിലേക്ക് മടങ്ങി. 1921 ആഗസ്റ്റ് 21 ാംനു-ശനിയാഴ്ച യായിരുന്നു അത്. അല്പ സമയം കഴിഞ്ഞപ്പോൾ തിരൂരങ്ങാടിയിൽ നിന്നു വെടിയുണ്ടകളുടെ അചർച്ചയാണ് കേട്ടത്. കുട്ടികളുടേയും സ്ത്രീകളുടെയും ദീനരോദനവും ഉയർന്നു കേട്ടിരുന്നു. പരിഭ്രാന്തനായ മൌലവി സാഹിബ് തൻെറ ഓർമ്മക്കുറിപ്പിൽ ഈ സംഭവത്തെക്കുറിച്ച് രേഖപ്പെടുത്തിയതിങ്ങനെയാണ്. "എന്റെ ബുദ്ധി പിറേറന്നു (ഞായറാഴ്ച) സുഹ്റിന്നു ശേഷമല്ലാതെ ശരിയായ കാര്യബോധത്തിലേക്ക് മടങ്ങുകയുണ്ടായില്ല."

## കോഴിക്കോട് ചർച്ചായോഗം

ഈ സംഭവത്തിൻെറ അടുത്തദിവസം തന്നെ ജ: കെ. എം. മൌലവിസാഹിബ് കോഴിക്കോട്ടേക്ക് പോയി. അറസ്റ്റ്ചെയ്ത ഖിലാഫത്ത് വളണ്ടിയർമാരെ നിരുപാധികം വിട്ടുതരണമെന്ന അപേക്ഷ സമർപ്പിക്കുവാനായി കലക്ടരുടെ അടുത്തേക്ക്പോയ പ്രതിനിധിസംഘത്തിൻെറനേരെ പട്ടാളം അവിചാരിതമായ നിലയിൽ വെടിയുണ്ടകൾ വർഷിച്ച വിവരം കെ. എം. മൌലവിസാഹിബ് കെ. പി. കേശവമേനോൻ, യു. ഗോപാലമേനോൻ, ജ: അബ്ദുറഹിമാൻ സാഹിബ്, ഇ. മൊയ്തുമൌലവി എന്നീ നേതാക്കളെ അറിയിച്ചു. നേതാക്കൾ ആഗസ്റ്റ് 24-ാംനു- തിരൂരങ്ങാടി സംഭവത്തെക്കുറിച്ചു ചർച്ചചെയ്യുവാൻ ഒരു യോഗം വിളിച്ചുകൂട്ടുകയുംചെയ്തു. കോൺഗ്രസ്സാഫീസിൽവെച്ച് ചേർന്ന യോഗത്തിൽ ജ: കെ. എം. മൌലവിസാഹിബ് തിരൂരങ്ങാടിയിലെ സംഭവങ്ങൾ സവിശദം വിവരിച്ചു. അതിനെതുടർന്നു നേതാക്കൾ ഒരു വിജ്ഞാപനം എഴുതി. ജനങ്ങൾ എന്തുവന്നാലും പ്രതികാരത്തിന്നൊരുങ്ങരുതെന്നും, സമരം സമാധാനപരമായി നയിക്കണമെന്നുമായിരുന്നു അതിലെ ഉള്ളടക്കം. പ്രസ്തുത വിജ്ഞാപനത്തിൽ ജ: കെ. എം. മൌലവിസാഹിബ്, ശ്രീ, കെ.പി കേശവമേനോൻ, ജ. മുഹമ്മദ് അബ്ദുറഹിമാൻ സാഹിബ്, യു. ഗോപാലമേനോൻ, എം. പി. നാരായണമേനോൻ, ഇ. മൊയ്തു മൌലവി, പൊന്മാടത്ത് മൊയ്തീൻ കോയ മുതലായവരുടെ ഒപ്പുകളുണ്ടായിരുന്നു.

## നേതാക്കന്മാർ തിരൂരങ്ങാടിയിൽ

തുടർന്നു ആഗസ്റ്റ് 26-ാംനു- കെ. പി. കേശവമേനോൻ, മുഹമ്മദ് അബ്ദുറഹിമാൻ സാഹിബ്, കെ. എം. മൌലവി സാഹിബ്, കെ. മാധവൻ നായർ, ഇ. മൊയ്തു മൌലവി മുതലായ ഇരുപത്തിരണ്ട് പ്രതിനിധികൾ കലക്ടരുടെ അനുമതിയോട് കൂടി തിരൂരങ്ങാടിയിലേക്ക് പുറപ്പെട്ടു. മാർഗ്ഗമദ്ധ്യെ മൌലവിസാഹിബും കൂട്ടരും സമാധാനചിത്തരായി വർത്തിക്കുവാൻ ജനങ്ങളെ ഉപദേശിച്ചിരുന്നു. അവർ തങ്ങളുടെ കൈവശമുണ്ടായിരുന്ന വിജ്ഞാപനങ്ങൾ വഴി നീളെ വിതരണം ചെയ്യുകയുണ്ടായി. പ്രതിനിധി സംഘാംഗങ്ങൾ തിരൂരങ്ങാടിയിലെത്തിയപ്പോൾ ആലി മുസ്ല്യാരും കൂട്ടുകാരായ വളണ്ടിയർ സേനയും അവർക്ക് രാജോചിതമായ സ്വീകരണമാണ് നൽകിയത്. സമരത്തിനു അക്രമസ്വഭാവം നല്കുന്നത് ശരിയല്ലെന്നും സഹനം കൈവിടരുതെന്നും കേശവമേനോനും അബ്ദുറഹിമാൻ സാഹിബും ജ: ആലി മുസ്ല്യാരെ ഉപദേശിച്ചു. പട്ടാളക്കാർ കൽപിച്ചു കൂട്ടി കലഹം ഉണ്ടാക്കുകയാണെന്ന വസ്തുത ആലി മുസ്ല്യാർ നേതാക്കന്മാരുടെ ശ്രദ്ധയിൽപ്പെടുത്തുകയുണ്ടായി.

നേതാക്കന്മാർ തിരൂരങ്ങാടിയിൽ വന്നു സമാധാനം സ്ഥാപിച്ച് തിരിച്ചുപോയി. ഏതാനും ദിവസത്തിന്നുള്ളിൽ പട്ടാളക്കാർ വീണ്ടും തിരൂരങ്ങാടിയിൽ വന്നു ശക്തിയായ നിലയിൽ വെടിയുണ്ടകൾ വർഷിച്ചുകൊണ്ടിരുന്നു. ആലി മുസ്ല്യാരെയും ഇരുപത്തിരണ്ടനുയായികളെയും തിരൂരങ്ങാടി വലിയ പള്ളിയിൽവെച്ച് അറസ്റ്റ് ചെയ്തു. അതോട്കൂടി മലബാറിലെ 108 അംശങ്ങളിലേക്ക് ലഹള പടർന്നുപിടിച്ചു. ധീരാത്മാക്കളായ മാപ്പിളന്മാർ ആറുമാസക്കാലത്തോളം സൂര്യനസ്തമിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യത്വ ഭരണത്തെ സ്തംഭിപ്പിച്ച സംഭവം ഇന്ത്യൻ സ്വാതന്ത്ര്യ സമരചരിത്രത്തിലെ ആവേശകരമായൊരദ്ധ്യായമത്രെ. സമരം പടർന്ന കാലത്ത് ജ: കെ. എം. മൌലവി സാഹിബ് കൊടുവായൂർ, പുളിക്കൽ, കൊണ്ടോട്ടി മുതലായ പ്രദേശങ്ങളിലാണ് വസിച്ചിരുന്നത്. ബ്രിട്ടീഷ് ഗവമ്മേണ്ടു സമരം അടിച്ചമർത്തി. പന്തീരായിരത്തോളം മുസ്ലിംകൾ വധിക്കപ്പെട്ടു. പരസഹസ്രം മുസ്ലിംകളെ ജയിൽ ശിക്ഷക്ക് വിധിച്ചു. ഒട്ടധികം വ്യക്തികളെ അന്തമാനിലെ ഘോരവിപിനത്തിലേക്ക് നാടുകടത്തുകയും ചെയ്തു. "ബ്രിട്ടീഷ് ഗവമ്മേണ്ടിന്നെതിരിൽ സായുധ സമരം നടത്തുവാൻ മാപ്പിളമാരെ ഇളക്കിവിട്ടു" വെന്ന മഹാപരാധമായിരുന്നു കെ. എം. മൌലവി സാഹിബിൻെറ മേൽ ചുമത്തിയിരുന്നത്. ഭാഗ്യവശാൽ ഗവമ്മേണ്ടിന്നു അദ്ദേ

# സംഭവബഹുലമായ ജീവിതം

## എം. അബ്ദുല്ലക്കുട്ടി, കററിയാടി

ഒരുത്തമ പണ്ഡിതന്ന് അത്യന്താപേക്ഷിതമായ സർവ്വഗുണങ്ങളും കെ. എം. മൌലവിസാഹിബിൽ സമ്മേളിച്ചിരുന്നു. ഭക്തി നിർഭരമായ വാക്കും പ്രവൃത്തിയും; അനാഡംബര ജീവിതം; പുകവലിയില്ല; മുറുക്കില്ല: കള്ളം പൊള്ളം പറയാറില്ല; സത്യസന്ധത; ദീനാനുകമ്പ; പരോപകാരതല്പരത; ക്ഷമാശീലം; പ്രതിയോഗികളെക്കൂടി വശത്താക്കാൻ പററിയ സൽസ്വഭാവം; സേവനതല്പരത തുടങ്ങിയ ഗുണങ്ങളെല്ലാം അദ്ദേഹത്തിൽ സമ്മേളിച്ചിരുന്നു.

സമുദായപരിഷ്ക്കർത്താവ്, അനാചാരവിദ്ധ്വംസകൻ, സമുദായോദ്ധാരകൻ, രാഷ്ട്രീയപ്രവർത്തകൻ, പത്രപ്രവർത്തകൻ, നല്ല എഴുത്തുകാരൻ, ഗ്രന്ഥകർത്താവ്, വിദ്യാഭ്യാസ പ്രചാരകൻ, ഒരു നല്ല മുഫ്തി എന്നീ തുറകളിലെല്ലാം അദ്ദേഹം നന്നായി പ്രവൃത്തിച്ചിട്ടുണ്ട്. മാത്രമല്ല; അനേകം ശിഷ്യഗണങ്ങളേയും അദ്ദേഹംസമ്പാദിച്ചിട്ടുണ്ട്.

### ദാറൽഉലൂം മദ്രസഃ

ഈ യുള്ളവൻ മൌലവിസാഹിബിനെ ഒന്നാമതായി കണ്ടതും പരിചയപ്പെട്ടതും വാഴക്കാട് ദാറൽഉലൂം മദ്രസയിൽവെച്ചാണ്. അന്നു ഞാൻ പ്രാഥമികവിദ്യാലയത്തിലെ ഒരു വിദ്യാർത്ഥിയായിരുന്നു. വാഴക്കാട് പുരാതനകാലം മുതൽ ദറസ് നടന്നുവരുന്ന ഒരു കുഗ്രാമമെന്ന നിലയിൽ ശ്രുതിപ്പെട്ടതാണ്. പേരും പെരുമയുമുള്ള കൊയപ്പത്തൊടി തറവാട്ടുകാരാണ് അതിൻെറ ഭാരവാഹികൾ. ഇടക്കാലത്ത് അതിൻെറ മാനേജർ പരേതനായ മമ്മദുകുട്ടിഹാജിയായിരുന്നു. അദ്ദേഹം ഒരു വലിയ ധർമ്മിഷ്ഠനും ധനികനുമായിരുന്നു. അദ്ദേഹത്തിന്നു മദ്രസ, നല്ല നിലയിൽ നടത്താൻ ആശവന്നു. ഒരു മഹാപണ്ഡിതനെക്കുറിച്ചു അന്വേഷിച്ചു. അക്കാലത്ത് കേരളത്തിൽ വിവിധ കലകളിൽ അസാമാന്യമായ പാണ്ഡിത്യമുണ്ടായിരുന്ന പരേതനായ ചാലിലകത്ത് കുഞ്ഞഹമ്മദുഹാജി(റ.മ) അവർകളെ വരുത്തി ദാറൽഉലൂമിൻെറ പ്രിൻസിപ്പാൾ സ്ഥാനം നൽകി. അന്നുതൊട്ട് ദർസിൻ്റെ നില ശ്രുതിപ്പെട്ടു.

കേരളത്തിലെ മററു ദർസുകളിൽ ഒന്നിലും ഇല്ലാത്ത അനേകം ഫണ്ടുകൾ വാഴക്കാട്ട് തുടങ്ങീട്ടുണ്ടെന്നു് കേട്ട അനേകം വിദ്യാർത്ഥികൾ വന്നു ചേർന്നു. അക്കൂട്ടത്തിൽ ജ: കെ. യം. മൌലവിയും ഉണ്ടായിരുന്നു. ഉയർന്ന പണ്ഡിതന്മാരായിരുന്ന് സുലൈമാൻമൌലവി, ചെറുശ്ശേരി അഹമദുകുട്ടി മൌലവി, കുഞ്ഞബി മുഹമ്മദ്മൌലവി മുതലായ അനേകംപേർ ഉയർന്ന ക്ലാസ്സിൽ വന്നുചേർന്നു. ജനാബുമാർ കെ.എം. മൌലവി, പി.കെ. മൂസമൌലവി, പി. പി. ഉണ്ണീൻകുട്ടിമൌലവി, ഇ. മൊയ്തുമൌലവി, ഇ. കെ. മൌലവി, പി. കെ. യൂനുസ്മൌലവി ആദിയായവർ രണ്ടാം നിലയിലും പഠിപ്പുതുടങ്ങി. ന്യൂ റിൽ പരം വിദ്യാർത്ഥികളുള്ള അന്നത്തെ നില എത്ര സ്തുത്യാർഹം! തഫ്സീർ, ഹദീസ്, ഫിഖ്ഹ്, തസവ്വുഫ്, മആനീ, ബദീഉ ആദിയായവക്കു് പുറമെ തർക്കശാസ്ത്രം, ജ്യോതിശാസ്ത്രം, ഭൂമിശാസ്ത്രം, സൈൻസ്, കണക്കുശാസ്ത്രം മുതലായവ പഠിപ്പിക്കുന്നതു കാൺമാൻ പല ഭാഗത്തു നിന്നും സന്ദർശകന്മാർ വന്നുകൊണ്ടിരുന്നു. ഇക്കാലത്ത് ജ: കെ. എം. മൌലവിസാഹിബ് പ്രി

---

ഹത്തെ അറസ്റ്റ്ചെയ്യുവാൻ സാധിച്ചില്ല. കൊടുങ്ങല്ലൂരിലെ മുസ്ലിം നേതാക്കളാണ് ഗവർമ്മേണ്ട് കററം പിൻവലിക്കുന്നത്വരെയുള്ള പതിനൊന്നു വർഷകാലം ആ വന്ദ്യാത്മാവിന്നഭയം നൽകിയിരുന്നത്. സ്വാതന്ത്ര്യ സമര ചരിത്രകാരന്മാക്ക് കെ. എം. മൌലവി സാഹിബിൻെറ ആവേശകരമായ ത്യാഗ ചരിത്രം വിസ്മരിക്കുക സാദ്ധ്യമല്ല.

[എഴുതിവരുന്ന "ജനാബ് കെ. എം. മൌലവി സാഹിബ്" എന്ന ഗ്രന്ഥത്തിലെ ഒരദ്ധ്യായം.]

ൻസിപ്പാളിന്റെ ഒരു പ്രൈവററ് സിക്രട്ടരി എന്നോണം നിലകൊണ്ടിരുന്നു. കേരളത്തിന്റെ വിവിധഭാഗങ്ങളിൽനിന്നു വന്നുകൊണ്ടിരുന്ന ചോദ്യങ്ങൾക്ക് ഉത്തരം എഴുതി അയക്കുന്ന കാര്യത്തിൽ മൗലാനയെ സഹായിച്ചതു കെ. എം. മൗലവിയായിരുന്നു. പരിഷ്കൃതാശയനായ പ്രിൻസിപാളിന്റെ നേതൃത്വത്തിൽ നവീനാശയക്കാരായ ശിഷ്യന്മാരോടുകൂടിയുള്ള പഠനം പുരോഗതിയിൽനിന്നു പുരോഗതിയിലേക്ക് കുതിച്ചുകൊണ്ടിരുന്നു. വാഴക്കാട്ടും പരിസര പ്രദേശങ്ങളുമെല്ലാം ഉണർന്നു ഒരു നവചൈതന്യം പൂണ്ടു.

## ദറസ് പരിഷ്കരണം

നവീനശാസ്ത്രങ്ങൾ പഠിപ്പിക്കുമ്പോൾ ആധുനികഉപകരണങ്ങൾ അത്യന്താപേക്ഷിതങ്ങളാണല്ലൊ. മൗലാനയുടെ നിർദ്ദേശമനുസരിച്ച്, ഗ്ലോബുകളും അററ്ലസുകളും വിവിധ മേഖലകളിലുള്ള ജന്തുക്കളുടേയും ജീവികളുടേയും ഫോട്ടോകളോടുകൂടിയുള്ള മേപ്പുകളും ഫറായിദ്, മുൻജിദ്, ഖാമൂസുൽ അസരീയുടങ്ങിയ ഡിഷ്ണറികളും, കുതുബുഖാനക്ക് ആവശ്യമായ സർവ്വ കിതാബുകളും മാനേജർ വരുത്തിക്കൊടുത്തു. എന്നാൽ ഇതെല്ലാം സെലക്ററ് ചെയ്യുന്ന പ്രധാന കൃത്യം നിർവ്വഹിച്ചിരുന്നതു ജ: കെ. യം. മൌലവി സാഹിബായിരുന്നു. മൌലാനയുടെ ശിഷ്യഗണങ്ങളിൽ ഒരു വിഭാഗത്തിനു ലൌകിക പരിജ്ഞാനം കുറവാണെന്നും ചിലർക്ക് മലയാളം എഴുത്തും വായനയും അറിഞ്ഞുകൂടെന്നും മൗലാനക്ക് അനുഭവപ്പെട്ടു. ഈ ന്യൂനത ഉടനടി പരിഹരിക്കണമെന്നു ഉറച്ച് സിലബസ്സിൽ ചില മാററങ്ങൾ വരുത്തി. കണക്കും മലയാളവും മററു അത്യാവശ്യ വിവരങ്ങളും പഠിപ്പിക്കാൻ ഏർപ്പാടു ചെയ്തു. വലിയ പണ്ഡിതന്മാർ മലയാളത്തിലെ ബാലപാഠങ്ങൾ പഠിക്കുന്നതും സ്ലേററ് എടുത്ത് കണക്ക് ചെയ്യുന്നതും കൌതുകമുള്ള കാഴ്ചയായിരുന്നു. ഇതിനു് പ്രചോദനം നൽകിയിരുന്നതും അദ്ധ്യാപനത്തിൽ ഒരു പങ്ക് വഹിച്ചിരുന്നതും ജ: കെ. യം. മൌലവിഅവർകളായിരുന്നു എന്ന വസ്തുത വിസ്മരിക്കാവതല്ല. കാലക്രമത്തിൽ എല്ലാ വിദ്യാർത്ഥികളും മലയാള സാഹിത്യത്തിൽ നൈപുണ്യം സിദ്ധിച്ചവരായിത്തീർന്നു. പത്രവായനയിൽ അഭിരുചിയുള്ളവരും.

## പരിവർത്തന ഘട്ടം

മദ്രസയുടെ ക്രമപ്രവൃദ്ധമായ അഭിവൃദ്ധിയിലും ഉയർച്ചയിലും സന്തുഷ്ടനായിത്തീർന്ന മാനേജർ ഒരു ദിവസം പ്രിൻസിപ്പാളുമായുള്ള അഭിമുഖ സംഭാഷണത്തിൽ നാട്ടിലെ സാധാരണക്കാരായ ബാലികാബാലന്മാർക്ക് കൂടുതൽ ഫലവത്തായ ഒരു വിജ്ഞാന സമ്പ്രദായമാർഗ്ഗം എന്താണ്എന്ന് അന്വേഷിച്ചു. തന്നെ ഏറെക്കാലമായി അലട്ടികൊണ്ടിരിക്കുന്ന ഒരു ചിന്താ വിഷയമാണ് അതു എന്നു മൗലാനാ പ്രതിവചിച്ചു. എന്നാൽ നിങ്ങൾ അനുകൂലിക്കുന്ന പക്ഷം ഞാൻ ഒരു പ്ലാൻ തെയ്യാറാക്കി ഉടനെ പഠനം ആരംഭിക്കാം. എന്ന് മൗലാനാ പറഞ്ഞു. ഇതനുസരിച്ച് മദ്രസയിൽ ബോർഡുകളും കസേലകളും ബെഞ്ചുകളും മററും ഏർപ്പെടുത്തി ആസൂത്രിതമായ ഒരുപദ്ധതി അനുസരിച്ച പഠനം തുടങ്ങി ഇതിന്നു ആവശ്യമായ പുസ്തകങ്ങളും രചിച്ചു തുടങ്ങി. വിശ്വാസപരമായ അത്യാവശ്യകാര്യങ്ങൾ ഉൾക്കൊള്ളിച്ച ഒരു പുസ്തകം, ഖുർആൻ എളുപ്പത്തിൽ പഠിക്കാൻ ഉതകുന്ന ഒരു കൃതി, അറബി ഭാഷാപഠനത്തിന്നു മൂന്നു പുസ്തകം, കർമ്മശാസ്ത്രത്തിൽ ഒന്ന്, അറബി വ്യാകരണത്തിനും സർഫിലും ഒന്ന്, നഹവിൽ രണ്ട് ഇത്രയും എഴുതി പലതും വേഗം പ്രസിദ്ധീകരിച്ചു. ഇവയെല്ലാം കെ. എം. മൗലവിസാഹിബിന്റെ കയ്യാൽ എഴുതിഉണ്ടാക്കിയതായിരുന്നു. തന്നിമിത്തം അദ്ദേഹത്തിന്നു കാതിബ് (എഴുത്തുകാരൻ) എന്നു കൂടി ഒരു പേർ പ്രചരിച്ചിരുന്നു. മിക്ക രാത്രികളിലും മററുള്ളവർ സുഖനിദ്ര കൊള്ളുമ്പോൾ മൗലാനയും കെ. എം. മൗലവിയും ഉറക്കമിളച്ചു ഗ്രന്ഥരചനയിൽ വ്യാപൃതരായിക്കൊണ്ടിരുന്ന കാഴ്ച വിസ്മരിക്കാവതല്ല. വാഴക്കാട് മദ്രസയിലെ വിദ്യാർത്ഥികളെ നാലു തരക്കാരായി തരംതിരിച്ചു പഠനം ഊർജ്ജിതമായി നടത്തിവന്നു. ഈ പരിഷ്കരണവൃത്താന്തം നാടെങ്ങുംപരന്നു; അത്തരം മദ്രസകൾ തങ്ങൾക്കും വേണമെന്നു പല നാട്ടുകാരും വന്നു ആവശ്യപ്പെട്ടു. ഈ അഭ്യർത്ഥന വടക്കെ മലബാറുകാരിൽനിന്നും ഉണ്ടായിരുന്നു. നിർഭാഗ്യവശാൽ പരിശീലനം സിദ്ധിച്ച അദ്ധ്യാപകന്മാർ തുലോം കുറവായിരുന്നു. ഇതിന്നുള്ള പരിഹാര മാർഗ്ഗങ്ങളും മൌലാനാ ആരാഞ്ഞുകൊണ്ടിരുന്നു. വാഴക്കാട് മദ്രസയിൽ അന്നത്തെ പ്രധാന അദ്ധ്യാപകർ, കെ. എം. മൗലവി, പി. കെ. മൂസമൗലവി, പി. എൻ. മുഹമ്മത്മൗലവി ഇ. കെ. മൗലവി, ഇ. മൊയ്തുമൗലവി, സി. എ. അബ്ദുറഹിമാൻ ഹാജി മുതലായവരായിരുന്നു.

താമസംവിനാ അയൽപ്രദേശങ്ങളിലും ഓരോ മദ്രസകൾ സ്ഥാപിതമായി. ഈ പുതിയപാഠ സമ്പ്രദായത്തിൽ ജനങ്ങൾ ആകൃഷ്ടരായിത്തീ

ർന്നു. അപ്പോഴേക്ക് യാഥാസ്ഥിതികരായ മുസ്ലിയാക്കളുടെ ഇളകിയാട്ടമായി. പല കുസൃതികളും പറഞ്ഞുപരത്തി. മദ്രസാ മാനേജരെ ദുർബോധപ്പെടുത്തി. വഖഫിൻെറ സ്വത്ത് ഇതിന്നു ചിലവുചെയ്യാൻ പാടില്ല എന്നു വിധിച്ചു. ഒരു ദിവസം മാനേജർ മൗലാനയെ സമീപിച്ചു മുസലിയാക്കളുടെ ആവലാതികൾ ഉണർത്തി. അതിന്ന് മൗലാനാപറഞ്ഞ മറുപടി, വളരെ നിലയും വിലയും ഉള്ള ആലിമുകളെ വരുത്തി അവരെക്കൊണ്ടു പാഠപുസ്തകങ്ങൾ പരിശോധിപ്പിക്കുകയും പഠിക്കുന്ന കുട്ടികളെ പരീക്ഷിക്കുകയും ചെയ്യാം; തെററുണ്ടെങ്കിൽ നമുക്ക് ഈ സംരംഭം നിറുത്താം. ഇല്ലെങ്കിൽ തുടരാം എന്നായിരുന്നു ഇത് മാനേജർ സമ്മതിച്ചു.

അടുത്ത മാസത്തിൽ മാനേജരുടെ വീട്ടിൽ, പൊന്നാനി മഖ്ദൂംബാവ മുസ്ല്യാർ, കട്ടിലശ്ശേരി ആലിമുസ്ല്യാർ, പള്ളിപ്പുറം യൂസുഫ് മുസ്ല്യാർ, രായൻകുട്ടി മുസ്ല്യാർ തുടങ്ങി അനേകം ആലിമുകളെ വിളിച്ചുകൂട്ടി. അതൊരു വമ്പിച്ച സദസ്സായിരുന്നു. ആദ്യം കെ. എം. മൗലവി സാഹിബ് ഒരു പ്രസ്താവനയോടുകൂടി പാഠ്യപുസ്തകങ്ങൾ ആലിമുകൾക്ക് സമർപ്പിച്ചു. അവരിൽ പലരും ഓരോന്നും പരിശോധിച്ചു. ഇതിൽ തെററില്ലെന്നാ ദൃഢതകയ്യും ഘോഷിച്ചു. അനന്തരം കുട്ടികളെ പരിശോധിക്കാൻ ഒരുങ്ങി. അന്ന ഞാനും എം. സി. സി. സഹോദരന്മാരും രണ്ടാം ക്ലാസിൽ പഠിക്കുകയായിരുന്നു. ഞങ്ങളെ വിവിധ വിഷയങ്ങളിൽ പരീക്ഷിച്ചു. അവർ സംതൃപ്തരായി. ഇത് വളരെ എളുപ്പമുള്ള രീതിയാണെന്നും അറബി വാചകങ്ങൾ നല്ല ഭാഷയിൽ പരിഭാഷപ്പെടുത്താനും മലയാളവാചകങ്ങളെ അറബിയിലാക്കാനും എളുപ്പത്തിൽ സാധിക്കുന്നുണ്ടെന്നും ഇത് പള്ളി ദർസുകളിൽനിന്നു ലഭിക്കുകയില്ലെന്നും മററും അവർ ഉച്ചൈസ്തരം പ്രസ്താവിച്ചു. സന്തോഷത്തോടെ യോഗം പിരിഞ്ഞു.

ഇതോടെ പുതിയ രീതിയുടെ ഖ്യാതി എങ്ങും പരന്നു. മൗലാനയെ വളപട്ടണത്ത് ഒരു മദ്രസാ സ്ഥാപനാർത്ഥം ക്ഷണിച്ചുകൊണ്ടുപോയി, കൂട്ടത്തിൽ കെ. യം. മൗലവിയും ഉണ്ടായിരുന്നു. കണ്ണൂരിലും ഒരു മദ്രസ തുടങ്ങാൻ ഏർപ്പാടു ചെയ്തു. വളപട്ടണത്ത് ക്ലാസ്സുകൾ നടത്താൻ ആദ്യം. കെ. യം. മൗലവിതന്നെ താമസിക്കേണ്ടിവന്നു. അക്കാലത്ത് ചില പ്രത്യേക കാരണങ്ങളാൽ മൗലാനാ വാഴക്കാട് ദർസ് വിട്ടു പിന്നെ മണ്ണാർക്കാട്ടാണ് ദർസ് നടത്തിയത്.

## കൂടിക്കാഴ്ച

മലബാർകലാപാനന്തരം ഞാനും കെ.സി. കോമുക്കുട്ടിമൗലവിയും പൂനാമിഷ്യൻെറ നിർദ്ദേശമനുസരിച്ച് കൊള്ളയും തീവെപ്പും നടന്ന സ്ഥലങ്ങൾ സന്ദർശിച്ചു. കത്തിക്കപ്പെട്ട പള്ളികളുടെയും ഭവനങ്ങളുടെയും എണ്ണം, മൃതിയടഞ്ഞവരുടെയും വെടിയേററവരുടെയും കണക്ക്, പിടിക്കപ്പെട്ടവരുടെ സംഖ്യ ഇത്യാദി സംഗതികൾ അടങ്ങിയ സ്ഥിതിവിവരക്കണക്കുകൾ ശേഖരിക്കയും പാവപ്പെട്ടവർക്ക് റിലീഫ് നടത്തുകയും ചെയ്തുകൊണ്ടിരിക്കെ അറസ്റ്റ് വാറണ്ട് ഉണ്ടെന്നു കേട്ടു ഞങ്ങൾ രഹസ്യമായി നാടുവിട്ടു. ഗോപ്യമായ മാർഗ്ഗങ്ങളിൽക്കൂടി അഴീക്കോട്ടു ചെന്നു് കെ.യം. മൗലവിയുടെ സന്നിധിയിൽ അഭയംപ്രാപിച്ചു. അക്കാലത്ത് ജ: ഇ. കെ. മൗലവിയും, ജ: എം. സി സി. അബ്ദുറഹിമാൻമൗലവിയും അവിടെയുണ്ടായിരുന്നു. ഇ. കെ. മൗലവി മുദ

ഷ്യിസും അറബിക്ക് മുൻഷിയും എന്ന നിലക്ക് അവിടെ വളരെ സ്വാധീനമുള്ള ആളായിരുന്നു. ഞങ്ങൾ ക്ലേശമെന്യേ അവിടെ പാർത്തുപോന്നു. അഴീക്കോട്ടും പരിസരങ്ങളിലും ഭൌതികവിദ്യാഭ്യാസം സിദ്ധിച്ച ധാരാളം മുസ്ലിംയുവാക്കളുണ്ടായിരുന്നു. അവർക്ക് ദീനിയായ ബോധമുണ്ടാക്കുവാൻ ജ: കെ. യം. മൌലവിസാഹിബിൻെറ സാന്നിദ്ധ്യം വളരെ ഉപകരിച്ചു.

അഴീക്കോട് മുസ്ലിംകൾക്ക് ഇടയിൽ ഉണ്ടായിക്കൊണ്ടിരുന്ന കക്ഷിവഴക്ക് മൌലവി സാഹിബിനെ വളരെ വേദനിപ്പിച്ചു. അവർക്കിടയിൽ സുശക്തമായ ഐക്യമുണ്ടാക്കാൻ മൌലവിസാഹിബും മററും ഉററ ശ്രമിച്ചു. അക്കാലത്താണ് "കേരളമുസ്ലിംഐക്യസംഘം എന്നപേരിൽ ഒരു സംഘടന രൂപീകരിച്ചു പ്രവർത്തനം തുടങ്ങിയത്. അന്നു പല പ്രദേശങ്ങളിലും നടന്ന പൊതുയോഗങ്ങളിൽ ഞങ്ങളും പങ്കെടുത്ത് പ്രസംഗിച്ചിരുന്നു. ഇതിന്നിടയിൽ ജ: കെ. യം. മൌലവിസാഹിബ് എന്നെ വളപട്ടണം നേഷനൽ സ്കൂളിലെ (മദ്രസാ മില്ലിയ്യഃ ഇസ്ലാമിയ്യഃ) മുദർരിസായി അയച്ചു. യാത്രാസമയത്തുള്ള ഉപദേശം "ഇതാ പലതരം തരീഖത്തുകൾ നിലകൊള്ളുന്ന: ഒരു ദിക്കിലേക്കാണ് നീ പോകുന്നത്. അവിടെ ഖാദിരിഇൗ, റിഫാഇൗ, മീർഗനീ, നഖ്ശബന്തീ, ശാദലീ, വഹദത്തുൽ വുജൂദുകാർ, ലാ മൌജൂദ ഇല്ലക്കാർ തുടങ്ങി പലരും ഉണ്ട്. അവർ പരസ്പരം ശത്രുതയിലാണ് വർത്തിക്കുന്നത്. നീ ഒന്നിലും ചേരാതെ നിഷ്പക്ഷത പാലിക്കണം" എന്നായിരുന്നു. ഞാൻ ആ പാവന ഉപദേശം അനുസരിച്ച് പ്രവർത്തിച്ചു പോന്നു.

## ഐക്യസംഘത്തിൻെറ വാർഷിക യോഗങ്ങൾ

ഐക്യ സംഘത്തിൻെറ കോഴിക്കോട്‌വെച്ച് കൂടിയ വാർഷികയോഗത്തിൻെറ വിഷയനിർണ്ണയകമ്മിററിയിൽ ചില പ്രമേയങ്ങൾ ചർച്ചക്ക്‌വന്നു. കൊടികുത്ത് നേർച്ച, ചന്ദനക്കുടം, അവയിൽ നടത്തപ്പെടുന്ന അനിസ്ലാമിക കാര്യങ്ങൾ, ചാവടിയന്തരം ഇത്യാദി വിഷയങ്ങളിൽ ചില യാഥാസ്ഥിതികന്മാർ എതിർത്തു. മൌലവി സാഹിബ് അവരെ ശാഫിഇൗ കിതാബുകളിലെ രേഖകൾകൊണ്ടു ഉത്തരം മുട്ടിച്ചു. അവരെ പ്രമേയത്തിന്നു അനുകൂലികളാക്കിത്തീർത്തു. കാസ്രക്കോട് വെച്ച് നടത്തപ്പെട്ട യോഗത്തിൽ ജ: ഒറക്കണ്ടി അബ്ദുറഹിമാൻ മുസലിയാരും നാട്ടുകാരിൽ പലരും ചില തെററിദ്ധാരണ കാരണം സംബന്ധിക്കാതിരുന്നപ്പോൾ മൌലവിസാഹിബ് പള്ളിയിൽചെന്നു അബ്ദുറഹിമാൻ മുസല്യാരുമായി പല സംഗതികളെപററിയും സംസാരിച്ച് തെററിദ്ധാരണ തീർത്തു. തന്നിമിത്തം അദ്ദേഹവും നാട്ടുകാരുമെല്ലാം സന്നിഹിതരായി.

തിരുവനന്തപുരം വാർഷികത്തിൽ നേർച്ചയെക്കുറിച്ചും ഇസ്തിഗാസാ തവസ്സുൽ മുതലായവയെക്കുറിച്ചും തർക്കിക്കാൻ വന്ന എതിരാളികളെ ക്ഷണനേരംകൊണ്ട് പരേതൻ അനുകൂലികളാക്കി മാററി. നാദാപുരത്ത്‌വെച്ച് നടന്ന മുസല്യം–മൌലവി സംവാദത്തിൽ കെ. എം. മൌലവി നൂററിക്കണക്കായ കിത്താബുകളിലെ രേഖകൾ ശേഖര്ച്ച് സജീവമായി പങ്കെടുത്തു. മൂന്ന് തലാഖ്ഒന്നായി ചൊല്ലിപ്പിരിച്ച ഒരു യുവാവിന്നു എ. അലവിമൌലവി പുനർവിവാഹം ചെയ്തുകൊടുത്ത കേസ്സിൽ പറവണ്ണാ മൊയ്തീൻകുട്ടി മുസലിയാർ, പതിമുസലിയാർ എന്നിവർ എതിരായുംകൊണ്ട് കുററിയാടിയിൽവെച്ചു നടത്തപ്പെട്ട മഹായോഗത്തിൽ കെ. യം. മൌലവി പങ്കെടുത്ത് നിക്കാഹിൻെറ സാധുതയെ പുരസ്കരിച്ചു പ്രസംഗിച്ചു. ഇങ്ങനെ എണ്ണിപ്പറയാൻ അനേകമുണ്ട്.

അൽഇസ്ലാഹ്, അൽഇർഷാദ്, അൽമുർഷീദ, അൽമനാർ, ആദിയായവ വഴി അദ്ദേഹംചെയ്ത സേവനങ്ങൾ സ്തുത്യർഹങ്ങളാണ്. റദ്ദുൽവഹാബിയ്യ: എന്ന ക്ഷുദ്ര കൃതിയിലെ തെററുകൾ എടുത്തുദ്ധരിച്ചുകൊണ്ടെഴുതിയ കുറിപ്പുകളും ഫത്‌വകളും പഠനാർഹങ്ങളാണ്.



# സതീർത്ഥ്യനും സഹപ്രവർത്തകനുമായ മൗലവിസാഹിബ്

പി. കെ. മൂസമൗലവി.

**1964** സപ്തംബർ 10! കേരള മുസ്ലിംകളെസ്സംബന്ധിച്ചേടത്തോളം ദുഃഖപൂരിതമായ ഒരു ദിവസമാണന്ന്. മഹാനായ മൗലാനാ ചാലിലകത്ത് കുഞ്ഞഹമ്മദ്ഹാജിയുടെ പ്രധാന ശിഷ്യനും പണ്ഡിതശ്രേഷ്ഠനുമായ കെ. യം. മൗലവിസാഹിബ് അന്നാണ് ഈ ലോകത്തോട് യാത്രപറഞ്ഞു പിരിഞ്ഞത്.

ഒരു ഉയർത്തെഴുന്നേല്പിന്റെ ചരിത്രമാണദ്ദേഹത്തിന്റേത്. അരനൂററാണ്ടിലേറെ ദീർഘിച്ച ഒരു കാലഘട്ടത്തിലെ പരിചയത്തിന്നിടയിൽ ജ: കെ. എം. മൗലവിസാഹിബുമായി അടുത്തിടപഴകാൻ എന്നെപ്പോലെ അധികമാർക്കും ഭാഗ്യം സിദ്ധിച്ചുകാണുമെന്നു തോന്നുന്നില്ല. അല്ലാഹുവിനെ അത്യധികമായി ഭയപ്പെട്ട മനുഷ്യൻ, ദീനിന്നും നാട്ടിന്നും സമുദായത്തിന്നുംവേണ്ടി നിഷ്കളങ്കമായും നിസ്വാർത്ഥമായും സേവനം ചെയ്ത ആൾ, സത്യം തുറന്നുപറയുന്നതിൽ ആരേയും ഭയപ്പെടാത്ത മനുഷ്യൻ, കാപട്യവും കുതന്ത്രവും നിറഞ്ഞ ലോകത്തിൽ കാപട്യത്തിന്റെയും കുതന്ത്രത്തിന്റെയും കണികപോലുമില്ലാതെ യഥാർത്ഥ മുഅ്മിനായി ജീവിക്കുവാനും സംതൃപ്തനായി അല്ലാഹുവിന്റെ ക്ഷണം സ്വീകരിക്കുവാനും സാധിച്ച ഭാഗ്യവാനായ മനുഷ്യൻ ഈ നിലക്കാണ് എന്റെ പ്രിയസുഹൃത്തിനെ മനസ്സിലാക്കാൻ എനിക്ക് സാധിച്ചിട്ടുള്ളത്.

കേരള മുസ്ലിംകളുടെ വിദ്യാഭ്യാസരംഗത്ത് ഒരു പുതിയ പാത വെട്ടിത്തെളിയിച്ച് വിജയിച്ച ഉസ്താദ് മൗലാനാ ചാലിലകത്ത് കുഞ്ഞഹമ്മദ്ഹാജി അവർകളുടെ പ്രസിദ്ധമായ ദർസാണ് വാഴക്കാട്ട്. ഞങ്ങൾ അന്ന് ആ ദർസിൽ ഓതുന്ന കാലമാണ്. അഞ്ച് വ്യാഴവട്ടങ്ങൾക്ക് നാല് വർഷമേ കുറയുകയുള്ളു. എനിക്കന്ന് ഇരുപത് വയസ്സ് പ്രായമായി കാണും. അത്രയും മുമ്പാണത്. അന്നത്തെ സമ്പ്രദായത്തിൽ സാധാരണ ദർസുകളിൽനിന്നു ലഭിക്കാവുന്ന അറിവുകൾ പരാമാവധി കരസ്ഥമാക്കിയ ശേഷം അദ്ദേഹം വന്നിരിക്കയാണ്. പ്രഗത്ഭനായ ഒരു ഗുരുനാഥന്റെ കീഴിൽ ഓതി തെളിയുവാൻ. അന്നു ഉസ്താദിന്റെ എഴുത്ത് ജോലികൾ ഞാനായിരുന്നു നടത്തിപ്പോന്നിരുന്നത്. എന്നാൽ പറവണ്ണ ദർസിൽനിന്നു വന്ന ആ ഇരുപത്തഞ്ചുകാരന്റെ ആഗമനത്തോടെ മഹത്തായ ആ ജോലി അദ്ദേഹത്തിലേക്ക് നീങ്ങി. നല്ല വടിവിൽ എഴുതുവാൻ കഴിഞ്ഞിരുന്ന ആ കുശാഗ്രബുദ്ധി—തയ്യിൽ മുഹമ്മദ്കുട്ടി അവർകൾ അന്നു മുതൽ കാത്തിബ് എന്നപേരിൽ വിഖ്യാതനായി.

ആ ദർസിൽവെച്ച് ഞങ്ങൾക്കിടയിൽ വളർന്ന് വന്ന ബന്ധം അദ്ദേഹം നമ്മിൽ നിന്നു വിട്ടുപിരിയുന്നത്‌വരെ സുദൃഢമായിത്തന്നെ നിലനിന്നു. ഞങ്ങൾ സതീർത്ഥ്യരായിരുന്നപ്പോഴും സഹപ്രവർത്തകരായിരുന്നപ്പോഴും അദ്ദേഹത്തിന്റെ വിശാലമായ വിജ്ഞാനം, അക്ഷീണമായ സേവന തല്പരത, ജീവിതത്തിലുള്ള കണിശമായ സൂക്ഷ്മത ഇവയെക്കുറിച്ച് ഞാനത്ഭുതപ്പെട്ടുപോയിട്ടുണ്ട്. കേരളത്തിൽ അദ്ദേഹത്തെ പരിചയമുള്ള ചെറിയവരും വലിയവരുമായ ഒട്ടേറെയാളുകളും എന്നെപ്പോലെ അത്ഭുതപ്പെട്ടുകാണും.

വാഴക്കാട്ട് നിന്നു ഉസ്താദ് ദർസൊഴിച്ച് പോന്നപ്പോൾ ഞങ്ങളും വിട്ട്പോന്നു. മർഹൂം കെ. എം. മൗലവിയും ഞാനും വളപട്ടണം മദ്രസ്സയിൽ അദ്ധ്യാപനം തുടങ്ങി. കോട്ടമ്മൽ, പറവണ്ണ എന്നിവിടങ്ങളിലും ഞങ്ങൾ തന്നെയാണ് മാറി മാറി അദ്ധ്യാപന ചുമതല ഏററെ

ഴത്തിരുന്നത്. ഇവിടങ്ങളിലെല്ലാം പരേതൻ തൻെറ വ്യക്തി മുദ്ര പതിച്ചു. അദ്ദേഹത്തെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്ന ആളുകൾ ആദ്യ കാലങ്ങളിൽ തന്നെ പെരുകിത്തുടങ്ങി. ഇത്രയും ആദരവും സ്നേഹവും പെട്ടെന്നു ആർജ്ജിക്കുവാൻ കഴിഞ്ഞ ഒരു വ്യക്തി ഞങ്ങളുടെ കൂട്ടത്തിൽ ആരും തന്നെ ഉണ്ടായിരുന്നില്ല. ഇതിന്നു കാരണവുമില്ലാതില്ല. വിഷയങ്ങളെക്കുറിച്ച് പ്രത്യേകിച്ചും ഉസൂലിലും ഫിഖ്ഹിലും ഭൂമിശാസ്ത്രത്തിലും ഇസ്ലാമിക ചരിത്രത്തിലും സാമൂഹികശാസ്ത്രത്തിലും മററുമുള്ള വിശാലമായ വിജ്ഞാനമുപയോഗപ്പെടുത്തിയുള്ള പ്രഭാഷണങ്ങളിൽ അദ്ദേഹം എപ്പോഴും ഏർപ്പെട്ടുകൊണ്ടിരുന്നു. മാത്രമല്ല ഏതൊന്നു ഗ്രഹിച്ചുവോ അതിന്നനുസരിച്ച് പ്രവർത്തിക്കുന്നതിൽ അദ്ദേഹത്തിന്നുള്ള നിഷ്ഠയും എല്ലാററിന്നും പുറമെ അങ്ങേഅററത്തെ വിനയവും ജനങ്ങൾക്കംഗീകരിക്കാതിരിക്കാൻ സാദ്ധ്യമായില്ല. ഖുർആനും സുന്നത്തും അനുശാസിക്കുന്ന ജീവിതചര്യ ആയുസ്സിലത്രയും കഴിവതും പാലിച്ച് പോന്ന ഒരാളായിട്ടാണ് എൻെറ പ്രിയമിത്രത്തെ എനിക്ക് കാണുവാൻ കഴിഞ്ഞിട്ടുള്ളത്. ഞാൻ മുമ്പ് പറഞ്ഞ പോലെ ഏറെക്കാലം ഞങ്ങൾ ഒന്നിച്ച് പ്രവർത്തിച്ചിട്ടുണ്ട്. കേരളത്തിലൊരററം മുതൽ മറേറഅററംവരെ എത്രയോ യാത്രകൾ ചെയ്തിട്ടുണ്ട്. ക്ലേശം എന്തെന്നറിയാത്ത ആ വ്യക്തിയിൽ നിന്നു് നിരർത്ഥകമായ ഒരു വാക്കോ അവഹേളനത്തിൻെറതായ ഏതെങ്കിലും സ്വരമോ മാനസിക ക്ഷീണത്തിൻെറ പരാതിയോ എനിക്ക് കേൾക്കാൻ സാധിച്ചിട്ടില്ല. അദ്ദേഹത്തിൻെറ നിഷ്ഠയിൽ താളക്രമം തെററിയതായും കാണാൻ സാധിച്ചിട്ടില്ല.

കേരളത്തിലെ ഇസ്ലാഹീ പ്രസ്ഥാനത്തിൻെറ ദീർഘിച്ച ചരിത്രമാണ കാത്തിബിൻെറയും ചരിത്രം. അനാചാരങ്ങൾക്കും അന്ധവിശ്വാസങ്ങൾക്കുമെതിരിൽ അക്ഷീണം പടവെട്ടിയ കാത്തിബിനെ തൻെറതായ രൂപത്തിൽ കാണുന്നത് അൽമുർഷിദിലൂടെയാണ്. അതിലെ ഫത്താവൽ മുർഷിദും മററു ലേഖനങ്ങളും കേരള മുസ്ലിംകൾക്ക് വളരെയധികം ഉപകരിച്ചിട്ടുണ്ട്. ജ: ഇ. മൊയ്തു മൌലവി സാഹിബിൻെറ പത്രാധിപത്യത്തിൽ നടന്നിരുന്ന അൽ-ഇസ്ലാഹ് പത്രവും ഇവിടെ സ്മരണീയമാണ്. മററു നിരവധി പത്രമാസികകളുമായും അദ്ദേഹത്തിന്നു അടുത്ത ബന്ധമുണ്ടായിരുന്നു. മരിക്കുമ്പോൾ അൽമനാർ പത്രാധിപ സമിതിയിലെ ഒരു അംഗവുമായിരുന്നു അദ്ദേഹം. കേരള മുസ്ലിംകൾക്കഭിമാനിക്കാവുന്ന കേരള ജംഇയ്യത്തുൽ ഉലമ, കേരള നദ്‌വത്തുൽ മുജാഹിദീൻ എന്നീ സംഘടനകൾ പരേതൻെറ സ്മാരകങ്ങളായവശേഷിക്കും. ത്വുരങ്ങാടി യതീംഖാന, അതോടനുബന്ധിച്ച മററു സ്ഥാപനങ്ങൾ ഇവയെല്ലാം പരേതൻെറ അത്യദ്ധ്വാനത്തിൻെറ ഫലമായി ഉയർന്നു് വളരുന്നവയാണ്.

—★★★—

# നിസ്വാർത്ഥനായ മാർഗ്ഗദർശകൻ

പി. എം. അബ്ദുർറഹ്മാൻ, *M. A.*

ഓർമ്മയുള്ള കാലം മുതൽക്കേ കേട്ടു സുപരിചിതനായിരുന്നുവെങ്കിലും 1934ൽ മാത്രമാണ് ഞാൻ മൌലവിസാഹിബിനെ നേരിൽ കണ്ടു പരിചയപ്പെട്ടത്. പെരിങ്ങാടിയിൽ ഒരു സ്രാമ്പിക്കു മുമ്പിൽവെച്ചു അദ്ദേഹം പ്രസംഗിക്കുന്നത് കേട്ടു. "ഇന്ന് ഇവിടെ കൂടിയ കുട്ടികൾക്കൊന്നും എന്നെ പരിചയമില്ല; എങ്കിലും ഇവരുടെ രക്ഷിതാക്കളിൽ ചിലർക്കെങ്കിലും എന്നെ പരിചയം കാണും. ഈ ചുററു വട്ടത്തിലുമുള്ള തെങ്ങുകൾക്ക് തീർച്ചയായും എന്നെ അറിയാം. അവ കേവലം ഒരാൾ മാത്രം ഉയരമുണ്ടായിരുന്ന കാലത്ത് ഞാൻ ഇവിടെ ഉസ്താദിന്റെ (മർഹൂം മൌലാനാ കുഞ്ഞഹമ്മദ് ഹാജിയെപ്പററി അങ്ങിനെയാണ് അദ്ദേഹം വിശേഷിപ്പിച്ചിരുന്നത്) കീഴിൽ ഓതിത്താമസിച്ചിരുന്നു" എന്ന മുഖരവുയോടുകൂടിയ പ്രസംഗം ലളിതവും കാര്യ സമ്പൂർണ്ണവും കുട്ടികൾക്ക് കൂടി ഗ്രാഹ്യവുമായിരുന്നു. യോഗം കഴിഞ്ഞു മിക്കവാറും ആളുകൾ പിരിഞ്ഞുപോയപ്പോൾ ഞാൻ നേരെ ചെന്നു 'സലാം' ചൊല്ലി. മഖ്റജ് അനുസരിച്ച് വളരെ വടിവോടെ സലാം മടക്കിയത് ഇന്നും ഞാൻ ഓർക്കുന്നു.

പതിന്നാലുവയസ്സായ ഈ അപരിചിതനെ അന്ന് പരിചയപ്പെട്ടു. എന്റെ പിതാവിന്റെ നാമം കേട്ട മാത്രയിൽ എന്നെ ആശീർവ്വദിച്ചുകൊണ്ടു ശിരസ്സിൽ കയ്യു വെക്കുകയും കുടുംബാംഗങ്ങളിൽ മിക്കവരെ പററിയും പേരെടുത്ത് അന്വേഷിക്കുകയും ചെയ്തു. നല്ല പരിചയക്കാരെ കൂടി കണ്ടാൽ മറക്കുന്ന 'അരണ ബുദ്ധിയായ' എനിക്ക് മൌലവിസാഹിബ് പിന്നെ കാണുമ്പോഴെല്ലാം എന്റെ പേരെടുത്തു വിളിച്ചിരുന്നു വെന്നത് അദ്ദേഹത്തിന്റെ ഓർമ്മ ശക്തിയിൽ വളരെ മതിപ്പുളവാക്കിയിട്ടുണ്ട്,

മാമൂലുകളിൽ കുടുങ്ങി നട്ടം തിരിഞ്ഞിരുന്ന എന്റെ കുടുംബത്തിനു "തൌഹീദിന്റെ" പ്രകാശം കാണിച്ച് കരക്ക് കയററി രക്ഷപ്പെടുത്തിയത് മൌലവിസാഹിബായിരുന്നു. എഴുതപ്പെടാത്ത, വീര സാഹസ കഥയെ വെല്ലുന്ന, ഒരു സംഭവ ചരിത്ര കഥയുടെ ഒന്നാമത്തെ അദ്ധ്യായമായിരുന്നു അത്. മക്കാ മുശ്‌രിക്കുകളെ വെല്ലുന്ന ഒരു ഗ്രാമീണ സമൂഹം പ്രകൃത്യാ ശാന്തസ്വഭാവിയായിരുന്ന എന്റെ വന്ദ്യ പിതാവിനു നേരെ സർവ്വവിധ മർദ്ദനങ്ങളും അഴിച്ചുവിട്ടു. ഏകനായി അവരെ ചെറുക്കാനുള്ള കരുത്ത് അദ്ദേഹത്തിനു ലഭിച്ചത് കൊടുങ്ങല്ലൂരിൽ പോയി മൌലവിയെ സന്ദർശിച്ചപ്പോഴാണ്. ഗത്യന്തരമില്ലാതെ സർവ്വസ്വവും ഉപേക്ഷിച്ച്

> മൌലവി സാഹിബിനു എന്റെ നാലുവയസ്സായ ബാലന്റെ നിലയിലേക്കു താഴാനും രാജാക്കന്മാർക്കു കൂടി സാരവത്തായ ഉപദേശം നൽകുമാറ് ഉയരാനും കഴിഞ്ഞിരുന്നു.

സ്വദേശപരിത്യാഗം വരിച്ചു, സഹനഭൂതിയുടെയും സമഭാവനയുടെയും കാലമായ ഈ ഇരുപതാം നൂററാണ്ടിലും ഹിജ്റ പോകാമെന്ന് അദ്ദേഹം കാണിച്ചുകൊടുത്തതും മൌലവി സാഹിബിന്റെ നിർദ്ദേശപ്രകാരമായിരുന്നു.

എന്റെ സ്വന്തം കുടുംബത്തിൽ, ഞങ്ങളുടെ ഐഹികവും പാരത്രികവുമായ ജീവിതത്തിൽ, മൌലവി സാഹിബ് ചെലുത്തിയ സ്വാധീനത്തിന്റെ കുറഞ്ഞ ഭാഗമാണ് മേൽ കൊടുത്തത്. ഇങ്ങിനെ എത്ര ആയിരം കുടുംബങ്ങളെ ദൈവത്തിന്റെ ശിക്ഷയിൽ നിന്നും കോപത്തിൽനിന്നും അവന്റെ കൃപാകടാക്ഷത്തിലേക്ക് ചെല്ലുവാനായി അവിടുന്നു പ്രേരകമായിട്ടുണ്ട്! ഖുർആനിനും സുന്നത്തിനുമനുസരിച്ച് ജീവിക്കുവാൻ മുസ്ലിംകളെ പൊതുവിലും കേരള മുസ്ലിംകളെ വിശേഷിച്ചും അദ്ദേഹം ആഹ്വാനം ചെയ്തു; ആ പാവനമായ 'ജിഹാദിൽ,

തന്നെ അന്തരീക്ഷവോളം ഉറച്ച് നിൽക്കുകയും ചെയ്തു. കൃപാലുവായ അല്ലാഹുവേ! നിൻെറ ദാസരെ നിൻെറ പ്രിയപ്പെട്ട അടിമകളാക്കുന്നത് ജീവിത ലക്ഷ്യമാക്കുകയും ആ ലക്ഷ്യത്തിൻെറ സാക്ഷാൽകരണത്തിനായി മൌലവി സാഹിബ് സഹിച്ച കഷ്ടങ്ങളും ക്ലേശങ്ങളും ത്യാഗങ്ങളും സേവനങ്ങളും അറിയുന്ന നീ അവക്ക് ആയിരമായിരം മടങ്ങ് പ്രതിഫലങ്ങൾ നൽകി അദ്ദേഹത്തിൻെറ ആത്മാവിനു ശാന്തി നൽകിയാലും!

1941 ജൂണിൽ ഞാൻ തലശ്ശേരിയിൽ നിന്നു ഇൻറർ മീഡിയേററ് സർട്ടിഫികററും വാങ്ങിവരുമ്പോൾ ചെറിയ ഒരാവശ്യത്തിനു വേണ്ടി കോഴിക്കോട്ട് ഇറങ്ങി. പരപ്പനങ്ങാടിക്ക് പോകാനായി മൌലവി സാഹിബ് സ്റ്റേഷനിലേക്ക് വരുന്നുകണ്ടു. സലാം പറഞ്ഞു. കൈപിടിച്ച ഭാവി പരിപാടികളെ പററി ചോദിച്ചു. ഒന്നും തീരുമാനിച്ചിട്ടില്ലെന്നും ഇനിയും പഠിക്കണമെന്ന ആഗ്രഹമുണ്ടെന്നും പക്ഷെ ഇനി മദിരാശിയിൽ പോയാലെ പഠിക്കുവാൻ സാധിക്കുകയുള്ളു വെന്നതിനാൽ വളരെ ചിലവ് ഉണ്ടാകുമെന്നും ഞാൻ ചുരുക്കിപറഞ്ഞു. ''ഈ വണ്ടിക്ക് എൻെറ കൂടെ വാ! ഞാൻ ഒരു വഴിയുണ്ടാക്കിത്തരാം'' എന്നു മൌലവി സാഹിബ് പറഞ്ഞതിനാൽ ഞാനും അദ്ദേഹത്തോടൊപ്പം യാത്രയായി. പരപ്പനങ്ങാടിയിൽ നിന്നു ഞങ്ങൾ തിരൂരങ്ങാടിക്ക് നടക്കുകയാണ് ചെയ്തത്. ഏതു വിധത്തിലായിരിക്കും മൌലവി സാഹിബ് എന്നെ സഹായിക്കുവാൻ പോകുന്നതെന്ന് ആലോചിച്ചുകൊണ്ടിരുന്ന എന്നോട് അദ്ദേഹം, ''മദിരാശിയിൽ എൻെറ നാട്ടുകാരായി കുറേ ഹോട്ടൽ വ്യാപാരികളുണ്ട്; അവരെ ആരേയെങ്കിലും ഞാൻ നിന്നെ സഹായിക്കാനായി പ്രേരിപ്പിക്കാം'' എന്നു പറഞ്ഞു. ''അങ്ങിനെ ഇരന്നു പഠിച്ചിട്ടെന്താ പ്രയോജനം?'' എന്നു ഞാൻ യാതൊരു മുന്നാലോചനയുമില്ലാതെ പറഞ്ഞു. ഇതിന്നുള്ള സുദീർഘമായ മറുപടി ഞങ്ങളെ തിരൂരങ്ങാടിയിൽ എത്തിച്ചത് അറിഞ്ഞില്ല. ''പഠിക്കാൻ ആഗ്രഹമുള്ളവർ അതിനു സഹായിക്കാൻ തയ്യാറുള്ളവരിൽ നിന്നു സഹായം സ്വീകരിക്കൽ ഒരിക്കലും തെററല്ല; അതിനു ഇരക്കൽ എന്നു പറയാനും പാടില്ല. നീ പഠിച്ചു നന്നായാൽ ഒരു പക്ഷെ കഴിവ് കുറഞ്ഞവരെ നീയും സഹായിച്ചേക്കും. അങ്ങിനെയാണെങ്കിൽ അവർ നിനക്ക് തരുന്നതും മററുള്ളവക്ക് നീ നൽകുന്നതും ഒരു നിത്യ ധർമ്മമായിരിക്കും; വ്യക്തികൾ പഠിച്ച് ഉയരുന്നതു കൊണ്ടേ സമുദായം ഉയരുകയുള്ളൂ;'' ഇത്തരം സംഗതികൾ സമർത്ഥിക്കാനായി ആയത്തും ഹദീസും മററുദാഹരണങ്ങളും എടുത്ത് കാട്ടിത്തന്നു.

തിരൂരങ്ങാടിവെച്ച മൂന്നുകണ്ടത്തിൽ കുഞ്ഞഹമ്മദ് സാഹിബു (ഇപ്പോൾ എം. കെ. ഹാജി) മായി പരിചയപ്പെടുത്തുകയും മുഹമ്മദൻ കോളേജിന്നടുത്ത് അന്നു അദ്ദേഹത്തിന്നുണ്ടായിരുന്ന ഒരു ഹോട്ടലിൽ താമസിച്ച് പഠിക്കുകയാണെങ്കിൽ ആകെ വരുന്ന ചിലവിൽ പകുതി സംഖ്യ നൽകിയാൽ മതിയെന്നും അദ്ദേഹം പറഞ്ഞു. ബാക്കി സംഖ്യക്ക് മറെറാരാളെ കണ്ടു വഴിയുണ്ടാക്കാമെന്നു മൌലവി സാഹിബ് ഏൽക്കുകയും ചെയ്തു.

എൻെറ ആകെ ചിലവിൽ പകുതി വിട്ടു തരാമെന്നു ഏററ വ്യക്തിയോട് എനിക്ക് യഥാർത്ഥത്തിൽ വലിയ മതിപ്പും നന്ദിയും തോന്നിയിരുന്നില്ല. പക്ഷെ മദിരാശിയിൽ എത്തിയപ്പോഴാണ് ആ മാന്യന് ആ ഹോട്ടലിൽ ഒരു പങ്കുകാരൻ കൂടിയുണ്ടെന്നും അതിനാൽ അദ്ദേഹത്തിനു ലഭിക്കേണ്ട മുഴുവൻ സംഖ്യയുമാണ് വിട്ടുതന്നതെന്നും അറിയാൻ കഴിഞ്ഞത്. പക്ഷെ അപ്പോഴേക്കും പോസ്റ്റൽവകുപ്പിൽ ഒരുദ്യോഗം ലഭിച്ചതിനാൽ തൽക്കാലം ആരുടെ സഹായവും സ്വീകരിക്കേണ്ടിവന്നില്ല. മൌലവിസാഹിബിൻെറയും മററും ശ്രമഫലമായി ആ ഉദാരൻെറ മകളെത്തന്നെ രണ്ടു കൊല്ലങ്ങൾക്ക്ശേഷം ഞാൻ വിവാഹം കഴിക്കുകയും പോസ്റ്റൽജോലി രാജിവെച്ച് അദ്ദേഹത്തിൻെറ മുഴുവൻ സഹായവും സ്വീകരിച്ചുകൊണ്ട് ബിരുദം നേടുകയും ചെയ്തു.

ഞാൻ ഈ കുറിക്കുന്നത് എൻെറ ആത്മകഥയല്ല; നേരെമറിച്ച് മൌലവിസാഹിബ് എനിക്ക് ചെയ്തുതന്ന വ്യക്തിപരമായ സേവനങ്ങളിൽ ചിലത് അനുസ്മരിക്കാനാണ്. ഇതുപോലെ മൌലവിസാഹിബിൻെറ പ്രേരണയും അദ്ധ്വാനവുംകൊണ്ടു പഠിച്ചുയന്ന പല വ്യക്തികളുമുണ്ടെന്നും എനിക്കറിയാം. നവീന വിദ്യാഭ്യാസരീതിയോടു മൌലവിസാഹിബിനു ഇതര മതപണ്ഡിതന്മാരെപ്പോലെ വെറുപ്പുണ്ടായിരുന്നില്ലെന്നും, മമത ധാരാളമുണ്ടായിരുന്നുവെന്നതിനും ഇതിൽ നിന്നു വ്യക്തമാകുന്നുണ്ടല്ലോ. മക്കളിൽ ഒരാളെ ഡോക്ടറും ഒരാളെ ഇഞ്ചിനീയറും ആക്കിയെന്ന

ളും ഈ നിഗമനത്തിനു ശക്തിനൽകുന്നു.

അറബിപദങ്ങൾക്ക് മലയാളത്തിൽ അർഥം നൽകുന്ന ഒരു നിഘണ്ടുവിൻെറ അഭാവം പരിഹരിക്കാനായി ഞാൻ ചെയ്തിരുന്ന ശ്രമം മൗലവിസാഹിബ് അറിയുകയുണ്ടായി. പിന്നെ കാണുമ്പോഴെല്ലാം ഞാൻ 'ഏതു് വാക്കുവരെ എത്തി' എന്നു അന്വേഷിക്കാതിരുന്നിട്ടില്ല. പൂർത്തിയായപ്പോൾ ഞാൻ അത് കാണിച്ചുകൊടുക്കുകയും സസന്തോഷം അത് മറിച്ചുനോക്കുകയും ചില പദങ്ങൾ പ്രത്യേക താല്പര്യത്തോടെ വായിച്ചുനോക്കുകയുമുണ്ടായി. "ഇത് എങ്ങിനെയെങ്കിലും പ്രസിദ്ധീകരിക്കണം" എന്നു അഭിപ്രായപ്പെട്ടുകൊണ്ടു അത് എൻെറപക്കൽ തന്നു. "ഭാരിച്ച ചിലവു വരും" എന്നു ഞാൻ ഓർമ്മപ്പെടുത്തിയപ്പോൾ "അതിനു എന്തെങ്കിലും വഴി കാണാം" എന്നു എന്നെ ധൈര്യപ്പെടുത്തി. സൂര്യപ്രകാശം കാണാത്ത അദ്ദേഹത്തിൻെറ പല അഭിലാഷങ്ങളിൽ അതും ഒന്നായി നിലകൊള്ളുന്നു.

കോഴിക്കോട്ടുവെച്ചുചേർന്ന രണ്ടാം ഇസ്ലാമിക് സെമിനാറിനു ഞാൻ തെയ്യാറാക്കിയ "അറബിഭാഷ മലയാളത്തിനു നൽകിയ പദസമ്പത്ത്" എന്ന പ്രബന്ധം ഞാൻ വായിച്ചുകൊടുത്തത് മൗലവിസാഹിബ് വളരെ ആനന്ദത്തോടെ ആസ്വദിച്ചു. പിന്നീട് പലരോടും ശ്ലാഘിച്ചു പറഞ്ഞതായി എനിക്കറിയാൻ കഴിഞ്ഞു. ചുരുക്കത്തിൽ മൗലവിസാഹിബിൻെറ വിയോഗംമൂലം എനിക്ക് ഒരു ഗുണകാംക്ഷിയും തത്വജ്ഞനായ ഒരു ഉപദേഷ്ടാവും ഒരു മാർഗ്ഗദർശിയും നഷ്ടപ്പെട്ടുപോയി. പക്ഷെ ഈ നഷ്ടം ഒരിക്കലും എൻേറതുമാത്രമല്ല; സംഖ്യമററ മററു ജനങ്ങളും ഈ അവകാശവാദം പുറപ്പെടുവിക്കുമെന്നും അത് വകവെച്ചു കൊടുക്കേണ്ടതുണ്ടെന്നും ഞാനും വിശ്വസിക്കുന്നു.

തിരൂരങ്ങാടി യതീംഖാനക്ക് വിശാലമായ സഊദാബാദിൽ നവീന സൗകര്യങ്ങളോടുകൂടി പണി മുഴുവിക്കാറായ പരന്നു പന്തലിച്ച് നിൽക്കുന്ന കൂററൻ കെട്ടിടങ്ങൾ മിക്ക ദിവസങ്ങളിലും മൗലവിസാഹിബിനെ അങ്ങോട്ട് ആകർഷിക്കാറുണ്ടായിരുന്നു. രോഗബാധിതനാകുന്നതിനു നാലു ദിവസങ്ങൾക്ക് മുമ്പ് എൻെറ നാലുവയസ്സായ മകനെയുംകൂട്ടി ഉലാത്താനായി ഇറങ്ങിയ ഞാൻ അവിടെവെച്ചു മൗലവിസാഹിബിനെ കണ്ടുമുട്ടി. ചുററിനടത്തം കഴിഞ്ഞ് മടങ്ങാനായി പുറത്തിറങ്ങിയ മൗലവിസാഹിബ് 'മഗ്‌രിബിനു ഇനിയും കുറേ സമയമുണ്ടല്ലോ' എന്നു പറഞ്ഞപ്പോൾ 'എന്നാൽ അല്പം ഇരുന്നിട്ട് പോയാൽമതി' എന്നു പറഞ്ഞുംകൊണ്ടു ഒരു കസേല കൊണ്ടുവരുവാനായി ഏർപ്പാട് ചെയ്തു. രണ്ടെണ്ണം വേണമെന്നു മൗലവിസാഹിബും പറഞ്ഞു. ഒന്നിൽ അദ്ദേഹം ഇരിക്കുകയും മറെറതിൽ ഇരിക്കാനായി എന്നോട് ആവശ്യപ്പെടുകയും ചെയ്തുവെങ്കിലും എൻെറ മകനെ ഇരുത്തി ഞാൻ അഭിമുഖമായി നിന്നതേയുള്ളു. തൻെറ പാവനമായ കയ്യ് ആ കുട്ടിയുടെ ശിരസ്സിൽവെച്ചു അവനെ അനുഗ്രഹിച്ചത് നിറഞ്ഞ കണ്ണുകളോടെ ഞാൻ അനുസ്മരിക്കുകയാണ്. "അല്ലാഹുവേ! നീ ഇവനെ നിൻെറ ഉത്തമരായ ദാസരിൽ പെടുത്തേണമേ! നീ ഇവനു വിത്തവും വിജ്ഞാനവും നൽകേണമേ! നിൻെറ സമുദായത്തിനു സേവനം അർപ്പിക്കാനുള്ള കെല്പും, ത്യാഗബുദ്ധിയും, സൗകര്യവും നീ ഇവനു നൽകേണമേ! ഞങ്ങളെയും ഇവനെയും നിൻെറ പ്രിയപ്പെട്ട അടിമകളായി ജീവിക്കുവാനും മരിക്കുവാനും അനുഗ്രഹീതമായ നിൻെറ സ്വർഗ്ഗത്തിൽ പ്രവേശിക്കുവാനും കടാക്ഷിക്കേണമേ!" തുടങ്ങിയുള്ള ആത്മാർഥമായ പ്രാർഥനകൾക്ക് ഞാൻ 'ആമീൻ' ചൊല്ലി. പിന്നെ ഒരു ചങ്ങാതിയെപ്പോലെ അവനോടു സംസാരിച്ചുതുടങ്ങി.

അപ്പോഴേക്കും യതീംഖാനാ അന്തേവാസികളും ട്രെയിനിങ്ങ് സ്കൂൾ വിദ്യാർഥികളും പ്രധാന അദ്ധ്യാപകനും ഞങ്ങളുടെ അടുത്തേക്ക് വന്നതോടുകൂടി എല്ലാവർക്കും താല്പര്യമുള്ള തൻെറ ബാല്യകാലാനുഭവത്തിൽനിന്നുള്ള ചിലതു വിവരിച്ചുതന്നു. ഇതായിരുന്നു ഈ ഭൂമുഖത്ത് വെച്ച് ഞങ്ങൾതമ്മിൽ അവസാനമായി സംസാരിച്ചു പിരിഞ്ഞരംഗം. പിറേറന്നു കാലത്ത് തിരുവനന്തപുരത്തേക്ക് പോയ ഞാൻ മടങ്ങിവന്നപ്പോൾ കേട്ടത് മൗലവിസാഹിബിൻെറ നടുക്കുന്ന രോഗവാർത്തയാണ്.!

അറേബ്യായിലെ കാലം ചെന്ന അബ്ദുൽ അസീസുബ്നു സുഊദിനെ നേരിൽ കണ്ടു ചില സംഗതികൾ ധരിപ്പിക്കാനുള്ളത് കൊണ്ടു മൌലവി സാഹിബു് ഒരു കൂടിക്കാഴ്ചക്ക് അപേക്ഷിച്ചു. തൻെറ ഔദാര്യം കാംക്ഷിക്കുന്ന ഒരു പണ്ഡിതനായിരിക്കുമിതെന്നു കരുതി അദ്ദേഹം "ജോലിത്തിരക്കു കാരണം നേരിൽ കാണാൻ തൽകാലം സൌകര്യമില്ലെന്നും തൻെറ വക ഒരു ചെറു സംഭാവന സ്വീകരിക്കേണമെന്നും"

(ശേഷം 87—ാംപേജിൽ)

# ഞങ്ങളും വരുന്നല്ലൊ!

ടി. ഉബൈദ്



വേണ്ട, വേണ്ടെന്തിനുഞാൻ പൊഴിപ്പൂ തപ്താശ്രു, തൽ
പ്പണ്ഡിത പ്രകാണ്ഡത്തിൻ മഹത്താം ചരമത്തിൽ ?
ധന്യമാം തദീയാത്മാവങ്ങു പൂകുകയല്ലോ
മന്നിലെ ദുഃഖം വെടിഞ്ഞാനന്ദകരം വാഴ്‌വു !
എങ്കിലും സ്വാഭാവികം സ്മരിച്ചുപോകുന്നു ഞാ–
നെൻ ഗുരൂത്തമ, ഭവജ്ജീവിത വൈശിഷ്ട്യങ്ങൾ;
ഏതു പുൽക്കൊടിയാട്ടെ, യേതുമൺ തരിയാട്ടെ
പൂതമക്കരസ്പർശമേററു പൊന്നായ്ത്തീർന്നു;

"കാത്തിബെ"ന്നനന്യമാം ബിരുദം ഗുരുപാദർ
ചാർത്തിനഭവാന്റെ തൂലിക ചലിക്കവേ,
മാമണൽക്കാടായ് ദീർഘം മേവിന സമുദായം
തൂമലർക്കാവായ് മാറിസ്സുസ്മിതം പൊഴിക്കയായ്!
ഏതേതു രംഗത്തിനപ്പാവന ശുശ്രൂഷതൻ
മാധുരിയാസ്വദിപ്പാൻ ലഭിക്കാതുള്ള ഭാഗ്യം ?
സാമൂഹ്യ, മാദ്ധ്യാത്മികം വിജ്ഞാനപരമേവ–
മീമഹാ ജനത തന്നുൽക്കർഷ നിദാനമാം

നിഖിലമണ്ഡലങ്ങളും ത്വദേക പ്രചോദന
ത്തികവിൻ പൊന്നൊളിയാൽ സംശോഭിതങ്ങളായി;
അങ്ങുതാൻ കൊളുത്തിയ ദീപങ്ങൾ നൂറുനൂറാ–
യിങ്ങിതാ, പ്രോജ്ജ്വലിപ്പൂ നാടെങ്ങും പ്രഭവീശി,
ചാരുസസ്യങ്ങളങ്ങു നട്ടു കല്പകശ്രീ
ദാരുക്കളായുയർന്നു പാന്ഥർക്കു കുളിർത്തണൽ
ദാരിദ്ര്യവഹ്നിയിലെരിയു "മനാഥ"രാം
ശാരികാ കോകിലങ്ങളും, പുള്ളിമാൻ കുഞ്ഞുങ്ങളും

കനിവിൻ കടലാകും ദീനബന്ധുവാം ഭവാൻ
പണിത "മന്ദിര"ത്തിൽ നേടിനാർ സമാശ്വാസം.
സ്വാതന്ത്ര്യപ്പോർക്കളത്തിൽ കാഹളം മുഴക്കിയ
യോദ്ധൃനായക, ഭവൽ പൂങ്കരം ഗ്രസിക്കുവാൻ
കൊതിച്ച വൈദേശികവാഴ്ച തൻ സിംഹത്തിനു
ത്വദീയരോമംപോലും സ്പർശിപ്പാൻ കഴിഞ്ഞീല
'കേരള വീരപുത്രൻ' 'കേരള സിംഹ'മേവം
ശൂരരാം ധന്യാത്മാക്കൾ സാദരം വന്ദിച്ചതാം

കല്യമാചാര്യസ്ഥാനം വഹിക്കുമങ്ങയോടു
തുല്യശീർഷതയുള്ളോരു യോഗ്യരീ മലനാട്ടിൽ ?
മതിമൻ, പോക, പൂർണ്ണചരിതാർത്ഥനാ;യങ്ങു
പ്രതീക്ഷിച്ചിടുന്നുണ്ടാം മുന്നമേ പോയോർ, ശിഷ്യർ
അലങ്കരിച്ചാലുമങ്ങഖില ലോക നാഥ–
നലിവാലേകും തുംഗപദങ്ങൾ പാരത്രികം
ആവോളമീ മന്നിലെ ധർമ്മങ്ങൾ നിറവേററി
യാവഴിക്കീ ഞങ്ങളും പിന്നാലെ വരുന്നല്ലോ!

# വശ്യമായ ഉപദേശം

കെ. വി. മുഹമ്മദ്ബിൻഅഹമ്മദ്, വളവന്നൂർ

**1938**ലാണെന്നു തോന്നുന്നു വളവന്നൂർ, നൊട്ടംചോല സ്കൂളിൽവെച്ച് അച്ചിപ്പുറത്ത് കുഞ്ഞഹമ്മത് മൗലവിയുടെ അദ്ധ്യക്ഷതയിൽ ഒരു യോഗം ചേരുകയുണ്ടായി. മാതാമഹൻ മർഹൂം കാരാൻകുണ്ടിൽ മുഖാരിക്കുട്ടി എന്നവരോടൊപ്പം ഞാനും ആ യോഗത്തിൽ സംബന്ധിച്ചിരുന്നു. ഞങ്ങളുടെ ഏതാണ്ടടുത്ത് ഒരു കസേലയിൽ വെള്ളത്തൊപ്പിയും, വെള്ളഷർട്ടും ധരിച്ച ഒരു മാന്യൻ ഇരിപ്പുണ്ടായിരുന്നു. ആ വെളുത്ത് പുഞ്ചിരിതൂകുന്ന മുഖത്തിന്ന് ഗ്യാസ് വിളക്കിന്റെ പ്രഭയിൽ തിളങ്ങിക്കൊണ്ടിരുന്ന വെളുത്തനീണ്ട താടിരോമങ്ങൾ ഭംഗിയും ഗാംഭീര്യവും നൽകിയിരുന്നു. കയ്യിലുള്ള മലയാളപത്രം ശ്രദ്ധയോടെ വായിക്കുന്നുണ്ട്. പുഞ്ചിരിയിൽ പൊതിഞ്ഞ ഗൌരവം സ്ഫുരിക്കുന്ന ആ മുഖം എന്നെ വല്ലാതെ ആകർഷിച്ചു. ഞാനറിയാതെ തന്നെ എന്റെ കണ്ണുകൾ ആ മുഖത്ത് പതിഞ്ഞുകൊണ്ടിരുന്നു. യോഗത്തിന്ന് ക്ഷണിക്കപ്പെട്ട ഒരു പണ്ഡിതൻ മലയാളപത്രം വായിക്കുന്നു!

പത്രവായന വളരെ ആവശ്യമാണ്. താടി പുരുഷന്ന് ഗൌരവവും ഭംഗിയും ഉണ്ടാക്കുന്നു. എന്നീ വസ്തുതകൾ എന്റെ ചിന്തയിലേക്ക് കടന്നുവരുന്നതായി തോന്നി. കൂടെത്തന്നെ ആരാണീ മാന്യൻ എന്നൊരു സംശയവും. ഈ രംഗം ഇന്നും എന്റെ ഹൃദയത്തിന്റെ ഭിത്തികളിൽ മായാതെകിടക്കുന്നു.

അദ്ധ്യക്ഷൻ കെ. എം. മൗലവിയുടെ പേർ വിളിച്ചപ്പോൾ പ്രസംഗപീഠത്തിൽ കയറിയത് ഇദ്ദേഹമായിരുന്നു. വിദ്യാഭ്യാസത്തിന്റെ ആവശ്യകതയും, തൽവിഷയകമായി സമുദായനേതാക്കൾ നിർവ്വഹിക്കേണ്ട ചുമതലയും വിവരിച്ചുകൊണ്ടു അന്നു് മൗലവിസാഹിബ് ചെയ്ത പ്രസംഗം ഇന്നും ഹൃദയത്തിൽ രേഖപ്പെട്ടുകിടക്കുന്നു. ആശയങ്ങൾ ഹൃദയത്തിൽനിന്നു പുറപ്പെട്ടാൽ, ഹൃദയങ്ങളിൽ സ്ഥലം പിടിക്കുന്നു എന്നു പറയാറുണ്ട്. എന്നെ സംബന്ധിച്ചേടത്തോളം ഇത് തികച്ചും ശരിയാണ്. ഇന്നത്തെ പ്രാസംഗികന്മാർ പലരും ബുദ്ധിമാനായ മൗലവിയുടെ പ്രസംഗത്തിൽനിന്നു പലതും പഠിച്ചു പകർത്തേണ്ടതുണ്ട്.


ലേഖകൻ

ഇന്നത്തെ പ്രാസംഗികന്മാരുടെ ചിലപ്രസംഗങ്ങൾ കേട്ടാൽ താൻ ഉന്നയിക്കുന്ന ആശയങ്ങളും അഭിപ്രായങ്ങളുംധരിപ്പിക്കുകഎന്നതിലുപരിയായി തങ്ങൾ ഉദ്ദേശിക്കുന്നത്, തങ്ങളുടെയോഗ്യതയും പാണ്ഡിത്യവുംശ്രോതാക്കളെ ധരിപ്പിക്കലാണെന്നു തോന്നിപ്പോകും. "മയ്യിത്ത് നരകത്തിലായാലും, സ്വർഗ്ഗത്തിലായാലും എനിക്ക് 'തൽഖീൻ' ചൊല്ലിയപണം കിട്ടണമെന്ന്" മുമ്പ് ഒരു മൊല്ലാക്ക പറഞ്ഞുപോലും. അതുപോലെ ഞാൻ പറയുന്നത് നിങ്ങൾ ഗ്രഹിച്ചാലും ഇല്ലെങ്കിലും ഞാനൊരു മഹാനാണെന്നു നിങ്ങൾ ധരിച്ചുകൊള്ളണം. എന്നാണീ അഹങ്കാരികളുടെ മനോഭാവം എന്നു തോന്നിപ്പോകും.

എന്നാൽഅഹങ്കാരമെന്തെന്നറിയാത്ത മൗലവിയുടെ സ്വഭാവം ഇതിൽനിന്നും തീരെ ഭിന്നമായിരുന്നു. പള്ളിദർസുകളിലെ മുദർരിസീങ്ങളും മുതഅല്ലിമീങ്ങളും ഉൾക്കൊണ്ടതായിരുന്നു പ്രസ്തുത സമ്മേളനം. മൗലവിയുടെ പ്രസംഗത്തിൽ, ഇമാം ബുഖാരിയും മുസ്ലിമും ഉദ്ധരിച്ച ഒരു ഹദീസ് മൗലവി വിശേഷിപ്പിച്ചതു, മുർശിദുത്തുല്ലാബ്'ൽ ബഹു:അശ്ശൈഖ് സൈനുദ്ദീൻ മഖ്ദൂം റഹ്മതുല്ലാ

ഹിഅലൈഹി രിവായത്തുചെയ്ത ഹദീസ് എന്നായിരുന്നു. ബുഖാരിയും മുസ്ലിമും പഠിച്ച ഒരു പണ്ഡിതനെന്ന് അഹങ്കരിക്കുവാനല്ല വിവേകിയായ മൗലവി ശ്രദ്ധിച്ചത്; മറിച്ച് സദസ്സുക്ക് പരിചയവും, ബഹുമാനവുമുള്ള മഹാന്മാരെയും അവരുടെ കിതാബുകളും പറഞ്ഞു അവരെ ആകർഷിക്കുവാനാണ്.

ക്രിയാത്മകമായ പരിപാടികള്ൽ ഏർപ്പെ

(84—ാംപേജിലെ ബാക്കി)
കാണിച്ച് ഒരു കുറിപ്പും 50 പവന്റെ ഒരു ചെക്കും അയച്ചുകൊടുത്തുവെന്നും ആ ചെക്ക് തിരസ്കരിക്കുക വഴി ജിദ്ദയിലെ രാജകീയ ഉദ്യോഗസ്ഥന്മാരെ അമ്പരപ്പിച്ചുവെന്നും കേട്ടിട്ടുണ്ട്. നേരിൽ ഉന്നത്താനുണ്ടായിരുന്ന സംഗതികൾ നാട്ടിൽ വന്ന ഉടനെ എഴുതി അറീക്കുകയും അവ വേണ്ട വിധത്തിൽ പ്രവൃത്തിച്ചുകൊള്ളാമെന്നു അദ്ദേഹത്തിൽ നിന്നു മറുപടി കിട്ടുകയും അവയെല്ലാം നിവ്വഹിച്ചിട്ടാണ് അദ്ദേഹം മരിച്ചതെന്നും കേട്ടിട്ടുണ്ട്.

അമീർ ഫൈസൽ (ഇപ്പോൾ രാജാവ്) ഇന്ത്യ സന്ദർശിച്ചപ്പോൾ ചെയ്ത ഒരു പ്രവൃത്തിയിൽ മൌലവി സാഹിബ് അരിശം കൊള്ളുകയും ഇസ്ലാമിനു നിരക്കുന്ന വിധത്തിൽ തന്റെ സഹോദരനോടു ഭാവിയിൽ പെരുമാറാൻ നിഷ്കർഷിക്കണമെന്നു അപേക്ഷിച്ചുകൊണ്ട് അടുത്ത കാലംവരെ നാടു വാണിരുന്ന സുഊദിബ്നു അബ്ദുൽഅസീസിനു മൌലവി സാഹിബ് എഴുതി ആവശ്യപ്പെട്ടു. നന്ദി പറഞ്ഞുകൊണ്ടും ഇനി അത്തരം ദോഷതം വരികയില്ലെന്നു് ഉറപ്പ് പറയുമാറുള്ള ഒരു മറുപടി വരുത്തുകയും ചെയ്തു.

ചുരുക്കത്തിൽ മൌലവിസാഹിബിനു എന്റെ നാലു വയസ്സുള്ള ബാലന്റെ നിലയിലേക്ക് താഴാനും 'രാജാക്കന്മാൎക്ക കൂടി സാരവത്തായ ഉപദേശം നൽകുമാറ് ഉയരാനും കഴിഞ്ഞിരുന്നു. ലൌകിക പാരതന്ത്ര്യത്തിൽ മുഴുകിയിരുന്ന മൌലവി സാഹിബിനെ രാജകീയ സമ്മാനം പോലും വശീകരിച്ചിരുന്നുമില്ല. മതത്തിനും നീതിക്കും സത്യത്തിന്നും വേണ്ടി എന്തു ത്യാഗവും ആനന്ദത്തോടെ സഹിച്ചു പോന്നു.

"അല്ലാഹുവേ! ഞങ്ങളെ നീ നിന്റെ സജ്ജനങ്ങളായ ദാസരിൽ പെടുത്തേണമേ!" എന്ന പരേതന്റെ നിത്യ പ്രാർത്ഥനയോടെ ഞാൻ ഉപസംഹരിക്കട്ടെ.

ടാതെ സമ്മേളനങ്ങൾ സംഘടിപ്പിച്ചു പണവും അദ്ധ്വാനവും വ്യയംചെയ്യുന്നത് അനാവശ്യവും നിഷ്ഫലവുമാണെന്ന വാദത്തിനൊരു മറുപടിയെന്നോണം എന്റെ മനസ്സിൽ വ്യക്തമായ മുദ്രകൾ പതിക്കാൻ മൗലവിയുടെ പ്രസംഗത്തിനു കഴിഞ്ഞു. അത്പോലെ ഈയുള്ളവന്റെ അഭിപ്രായ രൂപീകരണത്തിൽ ഗണ്യമായ സ്വാധീനം ചെലുത്തിയ പല മാന്യന്മാരുടെയും പ്രസംഗങ്ങൾ നന്ദിയോടെ സ്മരിക്കട്ടെ. മതത്തിന്റെ ആവശ്യകത സ്ഥാപിച്ചുകൊണ്ട്, മർഹൂം കെ. എം. സീതിസാഹിബ് കേരള ജം ഇയ്യത്തുൽ ഉലമായുടെ പാലക്കായി സമ്മേളനത്തിൽ ചെയ്ത പ്രസംഗവും, അല്ലാഹുവിന്റെ അനുമതിക്കെതിരായ യാതൊന്നും അല്ലാഹുവിനെ ആരാധിക്കലാവുകയില്ല. എന്ന് വിവരിച്ചുകൊണ്ട് എന്റെ വന്ദ്യഗുരുനാഥൻ, മർഹൂം എം. സി. സി. ഹസ്സൻ മൗലവി വാഴക്കാട്ട്‌വെച്ചു ചെയ്ത പ്രസംഗവും എന്റെ അഭിപ്രായത്തിൽ വരുത്തിയ സ്വാധീനം കുറച്ചൊന്നുമായിരുന്നില്ല. ഇങ്ങിനെ, യോഗങ്ങൾകൊണ്ട് ഭാരവാഹികൾ അറിയുക കൂടി ചെയ്യാത്ത പല നേട്ടങ്ങളും ഉണ്ടായിത്തീരുന്നുണ്ടെന്ന കാര്യം ശ്രദ്ധേയമാണ്.

മതപരവും, രാഷ്ട്രീയവും അന്താരാഷ്ട്രീയവുമായ കാര്യങ്ങളിൽ മൗലവി സാഹിബിനു സുവ്യക്തവും സുദൃഢവുമായ അഭിപ്രായങ്ങൾ ഉണ്ടായിരുന്നു. കടംവാങ്ങിയതോ, ആക്കെങ്കിലും വേണ്ടിയുള്ളതോ, കാര്യലാഭങ്ങൾക്കുള്ളതോ, അല്ലാത്തവ. താൻ വിശ്വസിക്കുന്ന കാര്യങ്ങൾ ആത്മാർത്ഥതയോടും ആവേശത്തോടുംകൂടി ആരുടെ മുമ്പിലും തുറന്നുപറയുകയും, എല്ലാവരേയും അതിലേക്ക് ക്ഷണിക്കുകയും ചെയ്തിരുന്നു. വിശ്വാസത്തിലോ പ്രവൃത്തികളിലോ അബദ്ധമുണ്ടെന്നു ബോദ്ധ്യപ്പെട്ടാൽ അതിൽനിന്നു പിന്മാറുന്നതിൽ ഒട്ടുംതാമസമുണ്ടായിരുന്നില്ല. ഈജിപ്തിൽ നിന്നു പ്രസിദ്ധീകരിച്ചിരുന്ന, മർഹൂം ശൈഖ് മുഹമ്മദ് അബ്ദുയുടെ അൽ–മനാർ അറബിമാസിക വായിച്ചു കൊണ്ടിരിക്കുമ്പോൾ മതപരമായി തനിക്കുണ്ടായിരുന്ന ചില വിശ്വാസങ്ങളിൽ പിണഞ്ഞ അബദ്ധങ്ങൾ മനസ്സിലാക്കുകയും സത്യത്തിലേക്കു നീങ്ങുകയുംചെയ്ത കഥ ഒരിക്കൽ അദ്ദേഹം വിവരിച്ചു തന്നത് ഞാനോർക്കുന്നു.

അന്ധവിശ്വാസങ്ങൾ കൈവെടിഞ്ഞു, പരിശുദ്ധ ഖുർആനിലേക്കും നബിചര്യയിലേക്കും മടങ്ങിയാൽ മാത്രമെ മുസ്ലീം സമുദായത്തിന്ന് ഈ ലോകത്തും പരലോകത്തും രക്ഷയുള്ളു എന്ന

ഉറച്ച അഭിപ്രായക്കാരനായിരുന്നു മൗലവി സാഹിബ്. ഈ അഭിപ്രായക്കാരായ ധാരാളം അനുയായികളെ ഈ കേരളക്കരയിൽ സൃഷ്ടിച്ചുവിടുന്നതിൽ മൗലവിസാഹിബ് വിജയിച്ചിട്ടുണ്ട്. പ്രസ്തുതലക്ഷ്യം മുൻനിർത്തി കേരളത്തിൽ സ്ഥാപിക്കപ്പെട്ട എല്ലാ സ്ഥാപനങ്ങളുടെയും പിന്നിൽ ആ മഹാപുരുഷന്റെ കരങ്ങൾ പ്രവൃത്തിച്ചിരുന്നുവെന്നത് ഒരു സത്യം മാത്രമാണ്. സ്ഥാപനങ്ങൾ എവിടെയായാലും ആളെയും സ്ഥലവും നോക്കാതെ ലക്ഷ്യത്തെ മാത്രം നോക്കി സഹായിക്കുക എന്നത് അദ്ദേഹത്തിന്റെ ഒരു പ്രത്യേകതയായിരുന്നു.

എതിരഭിപ്രായക്കാരോടു മമതയിലും സഹിഷ്ണുതയിലും വർത്തിക്കുന്നതിൽ നിസ്തുല്യനായിരുന്ന മൗലവിസാഹിബ്, എതിരാളികളുടെ അഭിവൃദ്ധിയിൽ ഒട്ടും അസൂയപ്പെട്ടിരുന്നില്ല. 1945ൽ ഞങ്ങൾ വാഴക്കാട് ദാറുൽഉലൂം അറബിക്കോളേജിലെ വിദ്യാർത്ഥികളായിരുന്നപ്പോൾ അവിടം സന്ദർശിച്ച മൗലവി, ഒരു റൂമിൽ കടന്നുവന്നു ഞങ്ങളെ ചുററുമിരുത്തി ഒരുപദേശം നൽകുകയുണ്ടായി. മൗലവി സാഹിബിനെക്കുറിച്ചു എനിക്കേററവും മതിപ്പും ബഹുമാനവും ഉളവാക്കിയരംഗമായിരുന്നു അത്. നബി (സ)യുടെ പ്രഭാതപ്രാർത്ഥനകളിൽ ഒന്നായ അല്ലാഹുമ്മ മാ അസ്ബഹബി മിൻ നിഅ്മത്തിൻ എന്നു തുടങ്ങുന്ന ദിക്റാണ് അദ്ദേഹം ഞങ്ങൾക്ക് വിവരിച്ചുതരുന്നത്. "എന്നിലോ മറേറത് സൃഷ്ടിയിലൊ വല്ല അനുഗ്രഹവും ഉണ്ടെങ്കിൽ അതെല്ലാം അല്ലാഹുവിൽനിന്നുണ്ടായതാണെന്നും അതിൽ അല്ലാഹുവിനെ സ്തുതിക്കുന്നു" എന്നും നബി (സ) പ്രഭാതത്തിൽ പ്രാർത്ഥിക്കുകയും നമ്മോട് പ്രാർത്ഥിക്കുവാൻ കല്പിക്കുകയും ചെയ്തിരിക്കുകയാണല്ലൊ. അല്ലാഹുവിന്റെയും നബിയുടെയും ദീനിന്റെയും ശത്രുക്കൾക്ക് ലഭിക്കുന്ന ഭൗതികമായ നേട്ടങ്ങൾപോലും അല്ലാഹുവിൽനിന്നു തന്നെയാണ്. അതിൽ നാം അല്ലാഹുവിനെ സ്തുതിക്കുവാൻ കടപ്പെട്ടവരുമാണ്. പിന്നെ എങ്ങിനെയാണ് നമ്മുടെ വിരോധികളോട് നമുക്ക് അസൂയയുണ്ടാവുക? അവരെല്ലാം നന്നാവണമെന്നു കരുതിയാണ് നാം എതിരഭിപ്രായക്കാരുടെ തെററുകളെ ഖണ്ഡിക്കുന്നത്. അല്ലാതെ അവരോടൊരു വെറുപ്പും ഉണ്ടായിട്ടല്ല എന്നു നിങ്ങൾ നല്ലവണ്ണം മനസ്സിലാക്കണം." അതായിരുന്നു അന്നത്തെ ഉപദേശത്തിന്റെ ചുരുക്കം. ഈ സ്വഭാവം മൗലവിയുടെ പിൽകാല പ്രവർത്തനങ്ങളിൽനിന്നു മനസ്സിലാക്കുവാൻ സാധിച്ചിട്ടുമുണ്ട്.

മൗലവി ഒരു കട്ടത്ത ദേശീയവാദിയും കോൺഗ്രസ്സുകാരനുമായിരുന്നു. ഇന്ത്യൻ മുസ്ലിംകൾക്ക് അവരുടേതായ ഒരു രാഷ്ട്രീയസംഘടന വേണമെന്നു സ്പഷ്ടമായപ്പോൾ അദ്ദേഹം അഖിലേന്ത്യാ മുസ്ലിംലീഗിൽ വരികയും അതിന്റെ ഒരു സജീവ പ്രവർത്തകനും നേതാവുമായി മാറുകയുംചെയ്തു.

കേരളത്തിലെ ലീഗ് നേതാക്കളിൽ പലരെയും കോൺഗ്രസ്സിൽനിന്നു ലീഗിലേക്കു കൊണ്ടുവന്നത് മൗലവിയായിരുന്നുവെന്ന പരമാർത്ഥം പലരും അറിഞ്ഞിരിക്കയില്ല. മർഹൂം കെ. എം. സീതിസാഹിബ്തന്നെ ഒരു നെഹറുഭക്തനായിരുന്നുവെന്നും ജവഹർലാലിന്റെ പ്രസ്താവനകളിലെ പരസ്പരവൈരുദ്ധ്യങ്ങളെ താൻ പലതവണ ഉണർത്തിയതിന്റെ ഫലമായാണ് സീതിസാഹിബ് കോൺഗ്രസ്സ് വിട്ടതെന്നും മൗലവിയിൽനിന്നും എനിക്കു മനസ്സിലാക്കാൻസാധിച്ചിട്ടുണ്ട്. ഇന്നത്തെ ഒരു പ്രമുഖ ലീഗ്പ്രവർത്തകനും നേതാവുമായ എം. കെ. ഹാജിസാഹിബ്തന്റെ മതപരവും രാഷ്ട്രീയവുമായ അഭിപ്രായങ്ങൾക്ക് രൂപം നൽകിയത് മൗലവിസാഹിബായിരുന്നുവെന്ന് സാഭിമാനം എടുത്തുപറയാറുണ്ട്.

# ഇസ്ലാമിലെ ഇസ്ലാഹി പ്രസ്ഥാനം

മൌലവി സി. എച്ച്. മുഹമ്മദ് ശീറാസി

> “അസൂയക്കും ആക്ഷേപത്തിനും വിധേയനാവാത്തവൻ നിസ്സാരനാണെന്നറിയുക. കാഫിറെന്നും പിഴച്ചവനെന്നും പേർ കിട്ടാത്തവൻ ഹീനനാണെന്നു ഗ്രഹിക്കുക.”
>
> —ഇമാം ഗസ്സാലി

15 മാസക്കാലം വരെ മാത്രമെ ജ: കെ. എം. മൌലവിയുടെ കീഴിൽ ഞാൻ വിദ്യാഭ്യാസം ചെയ്തിട്ടുള്ളു. ഈ ചുരുങ്ങിയ കാലത്തിനുള്ളിൽ അദ്ദേഹത്തിൽ നിന്നു വളരെ യധികം അമൂല്യ വിജ്ഞാനങ്ങൾ എനിക്കു കരസ്ഥമാക്കുവാൻ കഴിഞ്ഞിട്ടുണ്ടെന്ന വസ്തുത സസന്തോഷം ഇവിടെ പ്രസ്താവിച്ചു കൊള്ളട്ടെ. മാത്രമല്ല വിജ്ഞാനത്തിലുള്ള അദ്ദേഹത്തിന്റെ അസാമാന്യ കഴിവ്, അതിരു് കവിഞ്ഞ മതഭക്തി ഇതെല്ലാം അദ്ദേഹത്തിൽ നിന്നു നേരിട്ടനുഭവിച്ച എനിക്ക് അദ്ദേഹത്തെ ഒരിക്കലും മറക്കാൻ സാദ്ധ്യമല്ല. അദ്ദേഹത്തോടുള്ള എന്റെ കടപ്പാടിനെ മുൻനിർത്തിയുള്ള എന്റെ ഈ പ്രവർത്തനത്തെ സർവ്വശക്തനായ അല്ലാഹു ഒരു ഖാലിസായ അമലാക്കിത്തരട്ടെ (ആമീൻ.) ഈ ലേഖനത്തിന്റെ ഉള്ളടക്കം ഇസ്ലാമിലെ ഇസ്ലാഹീ പ്രസ്ഥാനം എന്നതാകുന്നു. അതുകൊണ്ട് ഞാൻ ഉദ്ദേശിക്കുന്നതു്, കേരള മുസ്ലിംകളുടെ ഇടയിൽ ഇസ്ലാഹി ആദർശങ്ങൾ പ്രചരിപ്പിക്കുന്ന വിഷയത്തിൽ അദ്ദേഹം വഹിച്ച പങ്കിനെ പററി രണ്ടുവാക്കെങ്കിലും പറയുക എന്നതാണ്.—

അഖില ലോക പ്രവാചകരായ മുഹമ്മദ് മുസ്തഫാ (സ) മുഖേന പ്രപഞ്ചകർത്താവായ അല്ലാഹു മനുഷ്യലോകത്തിനു് പ്രദാനം ചെയ്ത പരിശുദ്ധ ഇസ്ലാമിനെ സംരക്ഷിക്കേണ്ട കർത്തവ്യം ഉലമാക്കളുടെ കയ്യിലാണേൽപിക്കപ്പെട്ടതു്. ഈ ഉലമാക്കളിൽ അഗ്രഗണ്യരാണ്, ഓരോ നൂററാണ്ടിലും ആഗതരാകുമെന്നു് നബി (സ) തിരുമേനി പ്രവചിച്ച 'മുജദ്ദിദുകൾ' (പരിഷ്കർത്താക്കൾ)

“നിശ്ചയമായും അല്ലാഹു ഓരോ നൂററാണ്ടിന്റെയും ആരംഭഘട്ടത്തിൽ ഈ ദീനിനെ പരിഷ്കരിക്കുന്നവരെ നിയോഗിക്കുന്നതായിരിക്കും.” (ഹദീസ്) ദീനിനെ പരിഷ്കരിക്കുകയെന്നതുകൊണ്ടുള്ള വിവക്ഷ, സമുദായത്തിൽ നുഴഞ്ഞുകയറിയ ബിദ്അത്തുകളെയും ജാഹിലിയ്യത്തുകളെയും ധ്വംസിച്ച് തൽസ്ഥാനത്ത് ഇസ്ലാമികാചാരങ്ങളെയും സുന്നത്തുകളെയും പുനസ്ഥാപിക്കുകയെന്നാണ്. 'മൻയുജദ്ദിദു' എന്നതിലെ 'മൻ' 'മൌസൂൽ മുശ്തറക്ക്' ആയതിനാൽ, അതു് ഏകവചനത്തിനും, ദ്വിവചനത്തിനും ബഹുവചനത്തിനും പററുന്നു. അപ്പോൾ ഒരു കാലഘട്ടത്തിൽ തന്നെ ഒന്നിലധികം 'മുജദ്ദിദുകൾ' ഉണ്ടാകുന്നതിന്നു് വിരോധമില്ല എന്നു് വ്യക്തമാകുന്നു. മുജദ്ദിദുകളുടെ ഇതഃപര്യന്തമുള്ള ചരിത്രം എടുത്തുനോക്കിയാൽ ഈ യാഥാർത്ഥ്യം നല്ലപോലെ തെളിയുന്നുണ്ട്. ഒന്നാം നൂററാണ്ടിലെ മുജദ്ദിദായി അഭിപ്രായവ്യത്യാസമന്യേ എണ്ണപ്പെട്ടിരുന്ന ആളാണ് ഹസ്രത്ത് ഉമറുബ്നു അബ്ദിൽ അസീസ് (റ). അമവിയ്യാ ഖിലാഫത്തിന്റെ പ്രാരംഭഘട്ടം മുതൽക്കേ നടന്നുവന്ന 'ലഅനത്തു' പരിപാടി, വെള്ളിയാഴ്ച ദിവസം ജുമുഅ: പ്രസംഗവേളയിൽ, അലിയ്യ് (റ) നെ 'ലഅനത്തു' ചെയ്യുന്ന സമ്പ്രദായം അദ്ദേഹം എടുത്തുകളയുകയും പകരം “ഇന്നല്ലാഹ യഅ്മുറു ബിൽ അദ്ലി” എന്നു തുടങ്ങുന്ന 'സൂറത്തുന്നഹ്ലി'ലെ 'ആയത്തു' ഓതുന്ന പരിപാടി നടപ്പിൽ വരുത്തുകയും ചെയ്തു. കുടുംബങ്ങൾ അന്യായമായി കൈവശം വെച്ചിരുന്ന സ്വത്തുക്കൾ മുഴുവനും ബൈത്തുൽ മാലിലേക്ക് അദ്ദേഹം ഏല്പിച്ചു. മുസ്ലിം

കളുടെ കയ്യിലുണ്ടായിരുന്ന അമുസ്ലിംകളുടെ ധനങ്ങളം അവർക്ക് തന്നെ തിരിച്ചേൽപിച്ചു. ഖിലാഫത്തിനെ ഏകാധിപത്യത്തിൽ നിന്ന് വീണ്ടും ഇസ്ലാമികാടിസ്ഥാനത്തിൽ കെട്ടിപ്പടുക്കുവാൻ അദ്ദേഹം അശ്രാന്ത പരിശ്രമം നടത്തി. അപ്പോഴാണ് അദ്ദേഹത്തെ സ്വ കുടുംബം വിഷം കൊടുത്തു കൊന്നതു്.

ഒന്നാം നൂററാണ്ടിലെ മുജദ്ദിദായി എണ്ണപ്പെട്ട മററൊരാളാണ് മഹാനായ ഹസ്രത്ത് ഹസൻ ബസരി (റ). രണ്ടാം നൂററാണ്ടിത്തെ പരിഷ്കർത്താക്കന്മാരിൽ പ്രധാനികൾ നാലു് ഇമാമുകളാണ്. അവരോരോരുത്തരും തങ്ങളുടെ കാലത്തെ ഭരണാധികാരികളുടെ താളത്തിനൊത്തു തുള്ളാതെ അല്ലാഹുവിൻെറ കിത്താബും റസൂലിൻെറ ചര്യയും മുറുകെപ്പിടിച്ച് ജീവിതം നയിച്ചവരും ലോക മുസ്ലിംകളെ തദ്വിഷയത്തിലേക്ക് പ്രേരിപ്പിച്ചവരുമാണ്. നിലവിലുള്ള സ്വേച്ഛാധികാര പ്രമത്തതയ്ക്കു കീഴ്‌വണങ്ങാതിരുന്നതു് കാരണം അധികാരിവർഗ്ഗത്തിൽ നിന്നുള്ള തീവ്ര മർദ്ദനങ്ങൾക്ക് അവർ വിധേയരാകേണ്ടിവന്നു. ഇമാം അബൂ ഹനീഫാ (റ) പല പ്രാവശ്യം ജയിൽ വാസം അനുഭവിച്ചിട്ടുണ്ട്. ജയിലിൽവെച്ചു തന്നെയാണ് അദ്ദേഹം നിര്യാതനായതും. ഒരു ഫത്ത്‌വാ കാരണം ഇമാം മാലികി (റ) നെ ശരീരം മുഴുവൻ കരിതേച്ചു കുതിരപ്പുറത്തു് കയററി തെരുവിലൂടെ സഞ്ചാരിചെയ്യിച്ചു. കൂടാതെ കൊരടാവു് കൊണ്ടുള്ള അടിയും അദ്ദേഹത്തിനു് സമ്മാനിച്ചു. ഇമാം ശാഫിഈ (റ) യെ യമനിൽ നിന്ന് ബഗ്ദാദ്‌വരെ കയ്യാമം വെച്ച് കൊണ്ടുപോവുകയുണ്ടായി. ഖുർആൻ സൃഷ്ടിയോ അല്ലേ എന്നുള്ള വാദപ്രതിവാദത്തിൽ പങ്കുവഹിക്കാതിരുന്നതുകാരണം ഇമാം അഹമ്മദുബ്നു് ഹംബലി (റ) നെ ഖലീഫ മഅ്മൂൻ വളരെക്കാലം ജയിലിലിട്ടടച്ചു. മുതവക്കിലിൻെറ കാലത്താണു അദ്ദേഹം ജയിൽ വിമുക്തനായതു്. മുതവക്കിൽ അദ്ദേഹത്തെ അത്യധികം ആദരിക്കുകയുണ്ടായി. നാലു് ഇമാമുകളിൽ ഓരോരുത്തരും ഖുർആനിലും ഹദീസിലും ഗവേഷണം നടത്തി ധർമ്മശാസ്ത്രം സൃഷ്ടിച്ചു. പക്ഷെ അവർ നാലുപേരും ഏകസ്വരത്തിൽ പറഞ്ഞതിങ്ങിനെയാണ്: "ഹദീസ് സഹീഹായി വരുന്നപക്ഷം അതു് ഞങ്ങളുടെ മദ്ഹബാണ്."

ഹിജ്റ മൂന്നാം നൂററാണ്ടിൽ ആഗതരായ മുജദ്ദിദുകളിൽ ഒരാളാണ് ഇമാം അബുൽഹസൻ അശ്അരി (റ). അദ്ദേഹം ആദ്യത്തിൽ ഒരു മുഅ്തസിലി ചിന്തകനായിരുന്നു. പിന്നീട് അദ്ദേഹം അതിൽ നിന്നും മാറി, ഒരു പുതിയ ചിന്താപ്രസ്ഥാനം ആവിഷ്കരിച്ചു. അതാണ് അശ്അരി "ഇൽമുൽ കലാം (വാഗ്വാദ ശാസ്ത്രം) എന്ന പേരിൽ അറിയപ്പെടുന്ന 'അഖീദാ'. മുഅ്തസിലികളുടെയും ഹമ്പലികളുടെയും മദ്ധ്യത്തിൽ കൂടിയുള്ള ഒരു ചിന്താഗതിയാണിതു്. പിന്നീട് ഇമാം അവർകൾ ഈ അഭിപ്രായത്തെ വെടിഞ്ഞു് അഹമ്മദ്ബ്നു് ഹമ്പലിൻെറ അഭിപ്രായം സ്വീകരിച്ചു. ഇതാണ് അദ്ദേഹത്തിൻെറ അവസാനത്തെ 'അഖീദാ'. ഈ ആദർശമനുസരിച്ചെഴുതിയ കിതാബാണ് 'കിത്താബുൽ ഇബാനഃ അൻ ഉസൂലിദ്ദിയാനഃ, എന്ന ഗ്രന്ഥം. ഇമാം അവർകൾ ഇസ്ലാമിൽ നുഴഞ്ഞുകൂടിയ നവീന ജാഹിലിയ്യത്തോടും ബിദ്അത്തുകളോടും തൻെറ തൂലികകൊണ്ടും ജിഹ്വകൊണ്ടും സമരം ചെയ്തു, അത്തരം ഇത്തിക്കണ്ണികളെ ഇസ്ലാമിൽ നിന്ന് വെട്ടിയറുത്ത് നശിപ്പിച്ചു. നാലാം നൂററാണ്ടിലെ പരിഷ്കർത്താവാണ് ഇമാം

ഗസ്സാലി (റ). അദ്ദേഹത്തിന്റെ കാലത്ത് വേറെയും പല പരിഷ്കർത്താക്കളുമുണ്ടെങ്കിലും പ്രഥമവും പ്രധാനവുമായ സ്ഥാനമർഹിക്കുന്നത് ഇമാം അവർകളാണ്. അദ്ദേഹത്തിന്റെ കാലത്തുള്ള സർവ്വ ഖുറാഫാത്തുകളോടും, ജാഹിലിയ്യത്തുകളോടും അദ്ദേഹം ധീര ധീരം പോരാടി. അതു് കാരണം ഫുഖഹാക്കളിൽ പലരും അദ്ദേഹത്തിന്റെ ശത്രുക്കളായി മാറി—ചിലർ അദ്ദേഹത്തിന്ന് 'കുഫ്ർ' മുദ്രകുത്തി. അദ്ദേഹത്തിന്റെ പല ഗ്രന്ഥങ്ങളും അഗ്നിക്കിരയാക്കപ്പെട്ടു. അദ്ദേഹം എഴുതിയ 'ഇഹ്യാ ഉലൂമുദ്ദീൻ' മുതലായ പല കിത്താബുകളും ശേഖരിച്ച് തെരുവിൽ വാരിയിട്ട് കുതിരയെയും, ഒട്ടകത്തെയും അതിന്മേൽ കയററി ഓടിച്ചു. 'ഖാസിഇയാസ്'' 'ഇബ്നുസ്സലാഫ്'' മുതലായവരാണ് അദ്ദേഹത്തിന്റെ ശത്രുക്കളിൽ പ്രധാനികൾ. ചില ആലിംകൾ ഇസ്ലാമിൽ നിന്ന് അദ്ദേഹത്തെ പുറം തള്ളിയ വാർത്തയറിഞ്ഞപ്പോൾ കോപിഷ്ഠനായ ഒരു ശിഷ്യന്ന് അദ്ദേഹം എഴുതി അയച്ച ഒരു കത്ത് "ഫൈസലുത്തഫ്രിക്കത്തി ബൈനൽ ഇസ്ലാമി വസ്സിൻദിഖത്തി' എന്ന ഗ്രന്ഥത്തിന്റെ മുഖവുരയിൽ ചേർത്തിട്ടുണ്ട് അതിലെ ഒരു ഭാഗം ഇങ്ങിനെയാണ്.

'അസൂയക്കും ആക്ഷേപത്തിന്നും വിധേയനാവാത്തവൻ നിസ്സാരനാണെന്നറിയുക. കാഫിറെന്നും, പിഴച്ചവനെന്നും പേർകിട്ടാത്തവൻ ഹീനനാണെന്ന് ഗ്രഹിക്കുക.'

ഗ്രീക്ക് തത്വശാസ്ത്രം ഒരുതരം സൂഫിയാക്കളുടെ ചിന്താഗതി, ലോകത്തെങ്ങും പ്രചരിച്ച ഒരുതരം ഫിഖ്ഹ്, ഇവകളോടെല്ലാമായിരുന്നു അദ്ദേഹം സമരം ചെയ്തത്.

അഞ്ചാം നൂററാണ്ടിലെ മുജദ്ദിദുകളിലൊരാളായിരുന്ന ശൈഖ് മുഹ്യദ്ദീൻ അബ്ദുൽഖാദിർ ജിലാനി. ഭക്തിയിലും, വിജ്ഞാനത്തിലും അദ്ദേഹം നിസ്തുലനായിരുന്നു. എത്രയോ അമുസ്ലിംകൾ അദ്ദേഹംമുഖേന ഇസ്ലാമിനെ ആശ്ലേഷിച്ചിരുന്നു. ശിർക്കിനെയും ബിദ്അത്തുകളെയും ഭൂമിയിൽനിന്ന് നശിപ്പിക്കുന്ന കാര്യത്തിൽ ആയുഷ്ക്കാലം മുഴുവൻ ചിലവഴിച്ച ഒരാളാണദ്ദേഹം. സ്രഷ്ടാവിനെയല്ലാതെ മററാരെയും ഒരു കാര്യത്തിലും ആശ്രയിക്കാൻ പാടില്ലെന്നും, അവനോടല്ലാതെ മററാരോടും പ്രാർത്ഥിക്കരുതെന്നും അദ്ദേഹം പഠിപ്പിച്ചു. അല്ലാഹുവിനെയല്ലാതെ അവലംബമാക്കരുതെന്നും അവനോടല്ലാതെ സഹായം തേടരുതെന്നും, 'ഫുത്തൂഹുൽ ഗൈബ്'' എന്ന ഗ്രന്ഥത്തിൽ ഒന്നിലധികം സ്ഥലത്ത് അദ്ദേഹം പ്രസ്താവിച്ചതായി കാണാം. ആറാം നൂററാണ്ടിലെ ഏററവും വലിയ പരിഷ്കർത്താവാണ് ഇമാം മുഈനുദ്ദീൻജിസ്തി(റ). അദ്ദേഹം ഇസ്ലാമികപ്രസ്ഥാനപ്രവർത്തനം പ്രധാനമായും നടത്തിയത് ഇന്ത്യയിലാണ്. അദ്ദേഹത്തിന്റെ ശിഷ്യനായ ഖുത്ബുദ്ദീൻബുഖ്തിയാർ കഅകിയും, ഖുത്ബുദ്ദീന്റെ ശിഷ്യനായ ഫരീദുദ്ദീൻ കെഞ്ച്ശെക്കറും, അദ്ദേഹത്തിന്റെ ശിഷ്യനായ നിസാമുദ്ദീൻബദായൂനിയും നടത്തിയ ഇസ്ലാംമതപ്രബോധനത്തിന്റെ ഫലമായണ് പാക്കിസ്താനിൽ 8 കോടിയും ഇന്ത്യയിൽ 4കോടിയും മുസ്ലിംകൾ ഉണ്ടാകാൻ ഇടയായതെന്നാണ് മൗലാനാ അബുൽഹസ്സൻഅലിനദവി 'മുഖ്ത്തറാത്തുൽ അദബ്'' എന്ന ഗ്രന്ഥത്തിൽ പ്രസ്താവിച്ചത്. ഇദ്ദേഹം 'അൽബഅ്സുൽ ഇസ്ലാമി' എന്ന നാമധേയത്തിൽ ഒരു അറബിമാസിക നടത്തിവരുന്നുണ്ട്. ഒരു വലിയ മതപണ്ഡിതനും ഇന്ത്യയിലെ ഏററവും വലിയ അറബി സാഹിത്യകാരനുമാണ് അലിനദ്വി.

ഏഴാംനൂററാണ്ടിലെ ഏററവും മഹാനായ പരിഷ്കർത്താവാണ് ഇമാം ഇബ്നുതൈമിയ്യ(റ). അദ്ദേഹത്തെ സംബന്ധിച്ച അക്കാലത്തും അതനുശേഷവുമുള്ള പല മഹാപണ്ഡിതന്മാരും അഭിപ്രായപ്പെട്ടത്, അദ്ദേഹം ആ നൂററാണ്ടിലെ ഇമാം എന്നാകുന്നു.

എട്ടാം നൂററാണ്ടിലെ മുജദ്ദിദുകളിൽ ഇമാം ഇബ്നുഖൽദൂൻ(റ)ന്റെ പേർ പ്രസ്താവ്യമാണ്. ഒമ്പതാം നൂററാണ്ടിലെ പരിഷ്കർത്താക്കളിൽ എണ്ണപ്പെട്ടയാളാണ് ഇമാം സുയൂത്തി(റ). പത്താം നൂററാണ്ടിലെ മുജദ്ദിദുകളിൽ എണ്ണപ്പെട്ട ഒരു മഹാനാണ് ഇമാം ശംസുദ്ദീൻ സുമത്രാനി(റ). ഇമാംറംലി(റ)യെയും പ്രസ്തുത നൂററാണ്ടിലെ പരിഷ്കർത്താവായി ചിലർ എണ്ണിയിരിക്കുന്നു. 10ഉം 11ഉം 12ഉം നൂററാണ്ടുകളിലെ മുജദ്ദിദുകളായി മൗലാനാ സർഹന്ദീ(റ)യേയും ശാഹ് വലിയ്യുള്ളാഹിദഹ്ലവി(റ)യേയും മൗലനാ അഹമ്മദ്ശഹീദ്(റ)നേയും യഥാക്രമം എല്ലാവരും ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടിരിക്കുന്നു. അറബിരാജ്യങ്ങളിൽ ഇമാം മുഹമ്മദ്ബ്നുഅബ്ദുൽവഹാബ്(റ) ഇസ്ലാഹി പ്രസ്ഥാനം പ്രബോധനം ചെയ്തുകൊണ്ടിരിക്കുമ്പോൾ ഇമാംശാഹ് വലിയ്യുള്ളായി ദേഹ്ലവി(റ) ഇന്ത്യയിൽ ഇസ്ലാഹി ആദർശം പ്രചരിപ്പിച്ചുകൊണ്ടിരുന്നു. ഹിജ്റവർഷം ആസ്പദമാക്കിയാണ് ഇവിടെ നൂററാണ്ടുകൾ കണക്കാക്കപ്പെടുന്നത്. പതിനാലാം നൂ

ററാണ്ടാണല്ലോ ഇത്. ഈ നൂററാണ്ടിലെ പരി ഷ്കർത്താവാണ് സയ്യിദ് ജമാലുദ്ദീൻ അഫ്ഗാനി (റ). അദ്ദേഹം ആസൂത്രണംചെയ്ത പരിപാടി കരം അദ്ദേഹത്തിൻെറ വഫാത്തിൻെറശേഷം വിജയിപ്പിക്കുവാൻ അഹോരാത്രം പരിശ്രമിച്ച വരാണ് അദ്ദേഹത്തിൻെറ രണ്ടു പിൻഗാമികളാ യ ഇമാംമുഹമ്മദ്അബ്ദുയും, അല്ലാമാ റഷീദ്റി സായും.

റഷീദ്റിസായുടെ 'അൽമനാർ' മാസി ക മുഖേനയാണ് കേരളമുസ്ലിംകൾ ഉൽബുദ്ധരാ യത്. ഈജിപ്തിൽ നടത്തപ്പെട്ട ഈ മാസിക ആദ്യം കേരളത്തിൽ വരുത്തിയ ആൾ പരേതനാ യ ജനാബ് മുഹമ്മദ്അബ്ദുൽഖാദിർ മൗലവി യായിരുന്നു. കുറച്ചുകാലം കഴിഞ്ഞപ്പോൾ ജനാ ബ് കെ. എം. മൗലവിയും 'അൽമനാർ' വരു ത്തിത്തുടങ്ങി. പ്രസ്തുത മൂന്നു മഹാന്മാരുടെ ആദർ ശങ്ങൾ കേരളത്തിൽ ആദ്യമായി പ്രചരിപ്പിച്ച ത് വക്കം മൗലവിയും, കെ. എം. മൗലവിയുമാ ണ്. കേരള മുസ്ലിംകളെ അവരുടെ ഗാഢനിദ്ര യിൽ നിന്നുണർത്തി അവർക്കിടയിൽ ഇസ്ലാമി ൻെറ പ്രകാശം വീശിയ കേരളമുസ്ലിം ഐക്യ സംഘത്തിൻെറ ജീവനാഡിയായിരുന്നു നമ്മുടെ സ്മര്യപുരുഷനായ ജനാബ് കെ. എം. മൗലവി മർഹൂം. അദ്ദേഹം ശിർക്കിനോടും ബിദ്അത്തുക ളോടും ആയുഷ്ക്കാലമത്രയും ധീരധീരം പോരാ ടിയ ആളാണ്. അൽഇർശാദ്, അൽഇസ്ലാഹ്, അൽമുർശിദ് എന്നീ മാസികകളുടെ പ്രസിദ്ധീ കരണത്തിൽ അദ്ദേഹം സാരമായ പങ്ക് വഹി ച്ചിട്ടുണ്ട്. 'അൽവിലായത്തു വൽ കറാമത്തു', 'ഫത്ത്ഹുൽ ഖവി' മുതലായ എത്രയോ ഗ്രന്ഥ ങ്ങളുടെ കർത്താവാണദ്ദേഹം. 'ഫത്ത്ഹുൽ ഖവി' എന്ന ഗ്രന്ഥത്തിൻെറ രചനയിൽ അദ്ദേഹത്തി ൻെറകൂടെ പങ്കുവഹിച്ചവരാണ് ജനാബുമാരായ കെ. ഉമർമൗലവി, അബ്ദുൽലത്തീഫ്മൗലവി എന്നിവർ. എന്നിരുന്നാലും, അദ്ദേഹം അതിൽ സാരമായ സാന്നിദ്ധ്യം വഹിച്ചിട്ടുണ്ട്. അതു കൊണ്ടാണ് പരേതനായ പി. വി. മുഹമ്മദ് മൗലവി തൻെറ ഒരു കവിതയിൽ ഇപ്രകാരം പ്ര സ്താവിച്ചത്. "കെ. യം. മൗലവിയെ അല്ലാഹു എന്തുമാത്രം മഹാനാക്കി! ഫത്ത്ഹുൽഖവി അ ദ്ദേഹത്തിൻെറ വിജ്ഞാന സാഗരത്തിൽനിന്നുള്ള താണ്". സയ്യിദ് റിസായുടെ പത്രാധിപത്യ ത്തിൽ ഈജിപ്തിൽവെച്ച നടത്തപ്പെട്ട 'അൽമ

# കെ. എം. മൗലവിയും മരിച്ചു!

വി. വി. അബ്ദുൽഗഫൂർ, മദനി

മർഹൂം എം. സി. സി. അബ്ദുറഹിമാൻ മൗലവി പൊടുന്നനവെ മദീനത്തുൽ ഉലൂം അറബിക്കോളേജിലെ തൻെറ ആഫീസ് റൂമിൽ മരിച്ചുവീണപ്പോൾ താങ്ങാനാവാത്ത ആ വിരഹദു:ഖത്തിൽനിന്ന് ഞങ്ങളെ തെല്ലൊന്നാശ്വസിപ്പിച്ചത് കെ. യം. മൗലവി ജീവിച്ചിരിപ്പുണ്ട് എന്നത് മാത്രമായിരുന്നു. ഇപ്പോൾ അദ്ദേഹവും മരിച്ചു! ഇനി എന്ത് എന്ന ചോദ്യം മറുപടി കിട്ടാതെ അവശേഷിക്കുന്നു.

കെ. യം. മൗലവിയുടെ പാണ്ഡിത്യവും, യം. സി. സി. യുടെ കുശാഗ്രബുദ്ധിയും സമ്മേളിച്ചപ്പോൾ ഇസ്ലാഹി പ്രസ്ഥാനം വിജയിച്ചു. കേരളത്തിൻെറ ഓണംകേറാ മൂലയിൽപോലും അതിൻെറ ശബ്ദം ആഞ്ഞിരമ്പി. ആരാലും അവഗണിക്കാൻ സാധിക്കാത്ത ഒരു ജനതതി അതിൻെറ പിന്നിൽ അണിനിരന്നു. നിസ്സഹകരണത്തിനും വീട്ട് വിലക്കിനും നടന്നവർ സ്വയം പരിഹാസ്യരായി. മൗലൂദിൻെറയും, റാത്തീബിൻെറയും ഉസ്സഹ ശബ്ദങ്ങൾകൊണ്ട് മലീമസമായ മുസ്ലിംഗൃഹങ്ങളിൽനിന്ന് വിശുദ്ധ ഖുർആനിൻെറ മധുരനാദങ്ങൾ മുഴങ്ങി. ഇതെല്ലാം കണ്ടും കേട്ടും മനംകുളിർത്ത് സമാധാനത്തോടുകൂടി ആ പണ്ഡിതനേതാക്കൾ അന്ത്യശ്വാസം വലിച്ചു.

ഇസ്ലാഹിപ്രസ്ഥാനമാകുന്ന നൗകയുടെ അമരക്കാർ മരിച്ചിരിക്കുന്നു. അവരുടെ ശബ്ദം

> കെ. എം. മൗലവിയുടെ പാണ്ഡിത്യവും എം. സി. സി. അബ്ദുർറഹ്മാൻ മൗലവിയുടെ കുശാഗ്രബുദ്ധിയും സമ്മേളിച്ചപ്പോൾ ഇസ്ലാഹി പ്രസ്ഥാനം വിജയിച്ചു.

ഇനി നാം കേൾക്കുകയില്ല — ആ പേനകൾ ഇനി ചലിക്കുകയുമില്ല — എന്നാൽ ആ നൗക നശിച്ചിട്ടില്ല; സർവ്വവിധ സന്നാഹങ്ങളാലും സജ്ജീകൃതമായി അത് അമരക്കാരനെ പ്രതീക്ഷിച്ചുകൊണ്ട് ഒരുങ്ങി നിൽക്കുകയാണ്. കാറും കോളും നിറഞ്ഞ കടലിലെ അപകട മേഖലയിൽകൂടി ആ വീരസേനാനികളുടെ സമർത്ഥമായ നേതൃത്വത്തിൽ അതങ്ങിനെ സഞ്ചരിച്ചുകൊണ്ടിരുന്നപ്പോൾ പലരും അതിനെ മുക്കുവാൻ പലവിധ ശ്രമങ്ങളും അസംഖ്യം ആക്രമണങ്ങളും നടത്തിനോക്കി. ഒളിഞ്ഞും, തെളിഞ്ഞും അമ്പുകളെയ്തു. പക്ഷെ അവരെല്ലാം വിഷണ്ണരായി സ്വന്തം പാളയങ്ങളിലേക്ക് പിൻമാറിയിരിക്കയാണ്.

നമുക്കിനി ആ നൗകയെ മുന്നോട്ട് നീക്കണം. കെ. യം. മൗലവിയും, യം. സി. സി. യും വരച്ചുവെച്ച മാർഗ്ഗത്തിലൂടെ — അതിന്നൊത്ത നേതാവിനെ കണ്ടുപിടിക്കുന്നതിലാണ് നമ്മുടെ വിജയ പരാജയം സ്ഥിതിചെയ്യുന്നത്. അനർഹരായ പലരും അതിനു കൊതിക്കുന്നുണ്ട്. ചിലർ പ്രതിബന്ധങ്ങളെല്ലാം നീങ്ങി എന്നു് കരുതി ആകാശക്കോട്ടകൾ തീർക്കിട്ട് കെട്ടുന്നുണ്ട്. ചിലർ സ്വയം നേതാക്കളായി അഭിനയിച്ചു നോക്കുന്നുമുണ്ട്. രസകരമായ ആ കാഴ്ച ഞാൻ കൂടുതൽ ചിത്രീകരിക്കുന്നില്ല.

കെ. യം. മൗലവിയും, യം. സി. സി. യും അസംഖ്യം ശിഷ്യന്മാരെയും, ധാരാളം അനുചര

---

നാർ' മാസികയിലും ഈജിപ്തിൽനിന്നുതന്നെ മുഹിബ്ബുദ്ദീൻ നടത്തിയ 'അൽഫത്തഹിലും' അദ്ദേഹം ലേഖനങ്ങൾ എഴുതിയിട്ടുണ്ട്. അദ്ദേഹത്തിൻെറകൂടെ വളരെ കാലത്തോളം ഇസ്ലാഹി ആദർശം പ്രചരിപ്പിക്കുന്നതിൽ അദ്ദേഹത്തിൻെറ വലങ്കയ്യായി നിന്നുകൊണ്ട് പ്രവർത്തിച്ച ആളാണ് ജനാബ് ഇ. കെ. മൗലവിസാഹിബ്. ജനാബ് കെ. എം. മൗലവിയുടെ വിയോഗം കേരളത്തിനെന്നല്ല ലോകത്തിനുതന്നെ വമ്പിച്ച നഷ്ടമാണ്. അല്ലാഹു പരേതന്ന് മഗ്ഫിറത്ത് നൽകട്ടെ. ആമീൻ.

ധാരെയും സമ്പാദിച്ചിട്ടുണ്ട്. ഒട്ടനവധി ശത്രുക്കളും അവർക്കുണ്ട്. ഇവരൊന്നും വ്യക്തിപരമായ അവരുടെ മിത്രങ്ങളോ, ശത്രുക്കളോ അല്ല. അവരുടെ സത്യസന്ധമായ ആദർശത്തിന്റെ മിത്രങ്ങളും ശത്രുക്കളുമാണ്. ദീനിയായ കാര്യങ്ങളിൽ ആർതന്നെ തെറ്റ് പറഞ്ഞാലും, ചെയ്താലും വിശ്വസിച്ചാലും അതബദ്ധമാണെന്ന് വെട്ടിത്തുറന്ന് പ്രഖ്യാപിക്കുന്നതിൽ അവരിരുവരും എന്നും കൂടെത്തന്നെയായിരുന്നു. അവരുടെ അന്ത്യകാലങ്ങളിൽ ജമാഅത്തെഇസ്ലാമിയെ സംബന്ധിച്ചും, സി. എന്നിന്റെ ഖുർആൻ പരിഭാഷയെ സംബന്ധിച്ചും അവർ പുറപ്പെടുവിച്ച സംയുക്ത പ്രസ്താവനകൾ ഇതിന്ന് മതിയായ തെളിവുകളാണ്.

1964 മെയി 9-ാംനു- ശനിയാഴ്ച, മദീനത്തുൽ ഉലൂം അറബിക്കോളേജിലെ പൂർവ്വ വിദ്യാർത്ഥികൾ സംഘടിപ്പിച്ച സെമിനാറിന്റെ 2 ാം സമ്മേളനത്തിൽ വെച്ച് കെ. യം. മൗലവി ചെയ്ത അറബി പ്രസംഗമാണ് സംഭവബഹുലമായ ആ ജീവിതത്തിലെ അവസാനത്തെ പ്രസംഗം. അദ്ദേഹം എഴുതി വായിച്ച ആ പ്രസംഗം ഞങ്ങളുടെ കയ്യിൽ ഇരിപ്പുണ്ട്. അതിലെ അധിക ഭാഗങ്ങളും, ഇബാദത്തിന്റെ നിർവ്വചനത്തിൽ ഖുറാഫികൾക്കും, ജമാഅത്തെ ഇസ്ലാമിക്കും സംഭവിച്ച ഭീമാബദ്ധങ്ങൾ ചൂണ്ടിക്കാണിക്കുന്നതിന്നാണ് അദ്ദേഹം ഉപയോഗിച്ചത്. ഞാനിത് ഇവിടെ പ്രത്യേകം അനുസ്മരിക്കുന്നത് ഒരു പ്രധാന കാര്യത്തിലേക്ക് വായനക്കാരുടെ ശ്രദ്ധക്ഷണിക്കുവാനാണ്.

കെ. യം. മൗലവി നിര്യാതനായതിന്ന് ശേഷം പുറത്തിറങ്ങിയ പ്രബോധനത്തിൽ അദ്ദേഹത്തെ സംബന്ധിച്ച നടത്തിയ അനുസ്മരണം വായനക്കാർ ശ്രദ്ധിച്ചുകാണും.—ജമാഅത്തെ ഇസ്ലാമിയെ സംബന്ധിച്ച കെ. യം. മൗലവി നടത്തിയ വിമർശനങ്ങളെല്ലാം ആരോ അദ്ദേഹത്തെ തെറ്റിദ്ധരിപ്പിച്ചതിന്റെ ഫലമായുണ്ടായതാണെന്നും, അദ്ദേഹം അതിൽ നിന്നെല്ലാം അവസാനകാലത്ത് മടങ്ങിയിട്ടുണ്ടെന്നും അവരതിൽ തട്ടിമൂളിച്ചിട്ടുണ്ട്. ഇത് വായിച്ചപ്പോൾ ഞാൻ ഞെട്ടിപ്പോയി. ഇതു വമ്പിച്ച ഒരാരോപണം ആ നിഷ്കളങ്ക പണ്ഡിതന്റെ മേൽ ആരോപിക്കാനുള്ള സന്ദർഭമായി ജമാഅത്ത് കണ്ടുപിടിച്ചത് അദ്ദേഹത്തിന്റെ മരണമായിപ്പോയല്ലോ എന്നോർക്കുമ്പോൾ ആരും പരിതപിക്കും. ഇവരുടെ ഈ ആരോപണവും, മൗലാനയുടെ അന്ത്യപ്രസംഗവും ഒന്ന് താരതമ്യപ്പെടുത്തിനോക്കുന്നത് രസാവഹമായിരിക്കുമെങ്കിലും ഇപ്പോൾ ഞാനതിന്ന് ഉദ്യമിക്കുന്നില്ല.

കെ. യം. മൗലവി വസ്തുനിഷ്ഠമായ വിമർശനങ്ങൾ മാത്രമേ നടത്താറുള്ളൂ. അദ്ദേഹം ദീനീ കാര്യത്തിൽ തികഞ്ഞ ഉത്തരവാദിത്ത ബോധത്തോടുകൂടി മാത്രമേ സംസാരിക്കാറുള്ളൂ. മറ്റെന്തിലും, ആർക്കും അദ്ദേഹത്തെ കബളിപ്പിക്കാൻ സാധിച്ചാലും മതകാര്യങ്ങളിൽ അദ്ദേഹത്തെ വഞ്ചിക്കുകയെന്നത് അസാദ്ധ്യമാണ്.



# പാണ്ഡിത്യം വിനയത്തെ വർദ്ധിപ്പിക്കുന്നു

## പയ്യമ്പള്ളി, തലശ്ശേരി

കെ. എം. മൌലവിസാഹിബിനെ അതിപ്രധാനമായും കേരളത്തിലെ ഇസ്ലാഹി പ്രസ്ഥാനത്തിന്റെ നായകനായിട്ടാണ് ലോകം കാണുന്നത്. ഒരു വലിയ സമുദായ പരിഷ്കർത്താവായിട്ടാണ് അദ്ദേഹം ഗണിക്കപ്പെടുന്നത്. ശരിയായ മതവിജ്ഞാനം ലഭിക്കാൻ സൗകര്യപ്പെടാതെ, അന്ധകാരത്തിൽ തപ്പിത്തടഞ്ഞു അനാചാരത്തിന്റെ മുഠംകുഴിയിലും അന്ധവിശ്വാസത്തിന്റെ ആപൽഗർത്തത്തിലും ആപതിച്ചുകൊണ്ടിരുന്ന സ്വ സമുദായത്തെ കൈകൊടുത്തു കരക്കുകയററി ഖുർആനിന്റെയും ഹദീസിന്റെയും പ്രകാശത്തിലേക്കു തിരിച്ചുവിട്ടതു അദ്ദേഹവും അദ്ദേഹത്തിന്റെ നേതൃത്വത്തിലുള്ള ഇസ്ലാഹി പ്രസ്ഥാനവുമായിരുന്നു. സമുദായത്തിന്റെ അജ്ഞതയിലും, അന്ധവിശ്വാസത്തിലും, മാമൂൽ പ്രിയത്തിലും തഴച്ചുവളർന്നുകൊണ്ടിരുന്ന 'മുസല്യാ' വർഗ്ഗത്തിന്നു ഇതത്ര പിടിച്ചില്ല. അവർ മൌലവിയെയും അനുചരന്മാരെയും എതിർത്തു. മൌലവിസാഹിബിന്റെ ന്യായവാദത്തിന്റെ മുമ്പിൽ അവർ മുട്ടുകുത്തി എന്നാലും കൂക്കുവിളിയും കല്ലേറും അവർ നിർല്ലോഭംനടത്തി. മൌലവിയെയും കൂട്ടുകാരെയും "ഒഹാബി" കളെന്നുവിളിച്ചു അവരുടെ സ്വന്തം 'ദീനി'ൽനിന്നു പുറത്താക്കി. ഇത്തരം കടുത്ത യാഥാസ്ഥിതികത്വത്തിന്റെയും അബദ്ധജഡിലമായ വിശ്വാസങ്ങളുടെയും ചിന്താവിഹീനതയുടെയും അള്ളിപ്പിടുത്തത്തിൽനിന്നു സമുദായത്തെ ഇന്നിക്കാണുന്ന കുറെയെങ്കിലും ആശാസ്യമായ പതനത്തിലെത്തിച്ചത് മൌലവിസാഹിബിന്റെയും ഇസ്ലാഹി പ്രസ്ഥാനത്തിന്റെയും പ്രവർത്തനമാണ്. മുരടിച്ച ചിന്താഗതിയും, ഇടുങ്ങിയവീക്ഷണവും, കടുത്ത അസഹിഷ്ണുതയും, മാമൂൽ മനോഭാവവും, ആഴംകുറഞ്ഞ അറിവുമുള്ള കുറെ 'ആലിമു'കളുടെ നീരാളിപ്പിടുത്തത്തിൽനിന്നു സമുദായത്തിന്നു വിമുക്തി നൽകുവാൻ മൌലവിസാഹിബും കൂട്ടുകാരും സഹിച്ച യാതനകൾ അതുല്യവും, വരിച്ചത്യാഗങ്ങൾ അനൽപവും, വഹിച്ചക്ലേശങ്ങൾ അപാരവുമായിരുന്നു. 'അട്ടർഗീബു വത്തർഹീബ്', 'അൽവിലായ വൽകറാമ' മുതലായ അദ്ദേഹത്തിന്റെ ലഘുകൃതികൾ സമുദായമദ്ധ്യേയുള്ള വിശ്വാസപരമായ അബദ്ധങ്ങളെ ദൂരീകരിക്കുവാനും, യഥാർത്ഥമായ ഇസ്ലാമിക നിലപാട് മനസ്സിലാക്കുവാനും, സഹായിക്കുന്നവയാണ്. അദ്ദേഹത്തിന്റെ 'ഖാദിയാനി വാദഖണ്ഡനങ്ങൾ'ക്കു സമുദായമദ്ധ്യേ എമ്പാടും സ്വീകരണം ലഭിച്ചിട്ടുണ്ടു.

നമ്മുടെ ഇടയിൽ നടമാടുന്ന ആചാരങ്ങളുടെ അർത്ഥശൂന്യതയെയും, വിശ്വാസങ്ങളുടെ യുക്തിഹീനതയെയും, പാരമ്പര്യ ധാരണകളുടെ അടിസ്ഥാന രാഹിത്യത്തെയും, ഖുർആനിന്റെയും തിരുചര്യയുടെയും വെളിച്ചത്തിൽ, ഇമാമുകളുടെയും, മുജ്തഹിദുകളുടെയും, മററു പൂർവ്വിക പണ്ഡിത കേസരികളുടേയും അഭിപ്രായങ്ങൾ നിരത്തിവെച്ചുകൊണ്ടു, എത്ര ലളിതമായാണ്, മൌലവിസാഹിബ് തുറന്നു കാണിക്കുന്നതെന്നു, അദ്ദേഹത്തിന്റെ കൃതികളും, ലേഖനങ്ങളുമായി അൽപമെങ്കിലും പരിചയമുള്ളവർക്കു സ്പഷ്ടമായി ഗ്രഹിക്കാൻ കഴിയും.

'പത്തു കിതാബ്' ഓതിത്തീരുമ്പോഴേക്കും തലക്കനം ആയിരം ടണ്ണായി വർദ്ധിക്കുന്ന 'അൽ ആലിമുൽ അല്ലാമ' മാർ പാണ്ഡിത്യത്തിന്റെ പരിവേഷവുമണിഞ്ഞു പരേഡ് നടത്തുന്ന നമ്മുടെ നാട്ടിൽ മൌലവിസാഹിബ് വിനയത്തിന്റെ ജീവ - പ്രതീകമായി നിലകൊള്ളുന്നു.

യഥാർത്ഥ മതവിജ്ഞാനത്തിൽ നിന്നകന്നും

അതേ സമയം ഭൌതിക വിദ്യാഭ്യാസത്തോടു വൈരത്തം ആചരിച്ചും, 'ദീനും ദുനിയാവു'മില്ലാതെ അധ:പതിച്ചും, പരനിന്ദാ പാത്രമായും കഴിഞ്ഞുകൂടിയിരുന്ന മുസ്ലിം സമുദായത്തിന്റെ ദാരുണമായ നിലനിൽപിൽ മനം നൊന്തു കരഞ്ഞു, പാവപ്പെട്ട തന്റെ സമുദായത്തെ പരിഷ്കരിച്ചുയർത്തി അവക്കു അഭിമാനവും, അന്തസ്സും, ചൈതന്യവും, യഥാർത്ഥമായ മതവിജ്ഞാനവും പകർന്നുകൊടുക്കാനുള്ള മൌലവിസാഹിബിന്റെയും അനുചരന്മാരുടെയും അത്യുൽക്കടമായ ആകാംക്ഷയാണ് കേരള മുസ്ലിം ഐക്യ സംഘത്തിന്നു ജീവൻനൽകിയത് ഈ സമുദായപരിഷ്കരണ സംഘത്തിൽ, ആദ്യകാലത്തു, പിൻകാലത്തു യഥാസ്ഥിതിക പണ്ഡിതന്മാരെന്നു അറിയപ്പെട്ടിരുന്നവരിൽ പലരും, സജീവമായി പ്രവർത്തിച്ചവരായിരുന്നു. എന്നാൽ ഐക്യ സംഘത്തിന്റെ പോക്ക് തങ്ങളുടെ നിക്ഷിപ്ത താൽപര്യങ്ങളുടെ നാശത്തിലാണ് ചെന്നവസാനിക്കുകയെന്നു കണ്ടറിഞ്ഞ അവർ, ഐക്യസംഘത്തിന്റെ പരിഷ്കരണ പ്രവർത്തനങ്ങളിൽ നിന്നു പിന്മാറുകയാണുണ്ടായത്. സമുദായത്തിന്റെ സുന്ദര വദനത്തെ വികൃതമാക്കുന്ന അഭിശപ്തമായ ആചാരങ്ങളെയും ബിദ്അത്തുകളെയും വരിഞ്ഞുകെട്ടി വലിച്ചെറിയുവാനുള്ള ഐക്യസംഘത്തിന്റെ സുശക്തമായ ഐക്യപാശത്തെ കണ്ടപ്പോൾ, ബിദ്അത്തു സംരക്ഷകർ, വെപ്രാളം പൂണ്ടു വശായതിൽ അത്ഭുതപ്പെടാനില്ല. ഐക്യ സംഘത്തിന്റെയും അതിന്റെ പ്രമുഖ നേതാക്കന്മാരായ സീതിസാഹിബ്, കെ. എം. മൌലവിസാഹിബ്, ഇ. കെ. മൌലവി സാഹിബ്, ഹാജി മണപ്പാട്ട് കുഞ്ഞുമുഹമ്മദ് സാഹിബ് മുതലായവരുടെയും അവിശ്രമ പരിശ്രമം സമുദായമദ്ധ്യെ ഉണ്ടാക്കിയ ഉണർവ്വും നവോന്മേഷവും ഇന്നാരെയും പറഞ്ഞറിയിക്കേണ്ടതില്ല.

ഒരു 'ആലി'മെന്നു കേട്ടാൽ, അതൊരു അലൌകിക മനുഷ്യനാണെന്നും, പള്ളി മൂലയിലും ഗൃഹാന്തർഭാഗത്തിലും മാത്രം കാണാൻ കഴിയുന്ന ഒരപൂർവ്വ സൃഷ്ടിയാണെന്നും, നാട്ടിന്റെയും നാട്ടാരുടെയും ദൈനംദിന പ്രശ്നങ്ങളിൽ നിന്നൊക്കെ വിട്ടകന്നു, ജപമാലയും മന്ത്രവുമായി ഇസ്ലാംമതത്തിന്റെ ഭാരിച്ച 'ഘനവും' തലയിലേററി കഴിഞ്ഞുകൂടുന്ന അത്ഭുത പുരുഷനാണെന്നുമൊക്കെയായിരുന്നു അടുത്ത കാലംവരെ പലരുടെയും ധാരണ. ഈ ധാരണ എങ്ങിനെ ഉണ്ടായെന്നോ ആരുണ്ടാക്കിയെന്നോ ഇവിടെ നോക്കേണ്ടതില്ല. ഒരു പക്ഷെ നമ്മുടെ ആലിമുകളെന്നു അറിയപ്പെടുന്ന ചിലരുടെ നടത്തവും ചർച്ചയും പ്രകടനങ്ങളുമൊക്കെ ഇതിന്നു കാരണമായിരുന്നിരിക്കാം. എന്തായാലും, ജ: കെ. എം. മൌലവിസാഹിബ് ഇത്തരത്തിലുള്ള ഒരു ആലിമേ അല്ലായിരുന്നു. നാട്ടുകാരുടെ നിത്യജീവിതത്തിൽ അവരോടൊപ്പം ഇടപഴകി, അവരുടെ സുഖ ദു:ഖാദികളിൽ പങ്കുകൊണ്ടു, ബഹുജന സംഘടനകളിൽ പ്രവർത്തിക്കുകവഴി അവയുടെ ഉന്നത സ്ഥാനം അലങ്കരിച്ചു നാട്ടിന്നും, നാട്ടാക്കും, നേതൃത്വം നൽകിക്കൊണ്ടു ജീവിച്ച ഒരു പണ്ഡിതനായിരുന്നു അദ്ദേഹം. ഒരു തികഞ്ഞ മതഭക്തനും സ്വാതന്ത്ര്യച്ഛുവും, സമുദായസ്നേഹിയുമായിരുന്ന അദ്ദേഹം ഖിലാഫത്തു പ്രസ്ഥാനത്തിലും, നേഷനൽ കോൺഗ്രസ്സിലും, മുസ്ലിംലീഗിലും ചേർന്നു പ്രവർത്തിച്ച പാരമ്പര്യമുള്ള ഒരു ദേശാഭിമാനിയാണ്.

യഥാർത്ഥമായ പാണ്ഡിത്യം വിനയത്തെയല്ലാതെ വർദ്ധിപ്പിക്കുകയില്ലെന്നപ്രമാണത്തിന്നു കെ. എം. മൌലവിസാഹിബ് ഒരുത്തമ നിദർശ

നമാണ്. അഹംഭാവം തിരിഞ്ഞുനോക്കാത്ത ആ പ്രകൃതി; കാപട്യം പാളിനോക്കാത്ത സുന്ദരഹൃദയം; മൗലവിസാഹിബുമായി അൽപമെങ്കിലും നേരിൽപരിചയിക്കുവാൻകഴിഞ്ഞ ഏതുവ്യക്തിക്കുംമനസ്സിലാക്കുവാൻ കഴിയുന്നവയാണിവ. 'പത്തുകിതാബ്' ഓതിത്തീരുമ്പോഴേക്കും തലക്കനം ആയിരം ടണ്ണായിവർദ്ധിക്കുന്നു 'അൽആലിമുൽ അല്ലാമ'മാർ പാണ്ഡിത്യത്തിന്റെ പരിവേഷവുമണിഞ്ഞു പരേഡ്നടത്തുന്ന നമ്മുടെ നാട്ടിൽ, മൗലവിസാഹിബ് വിനയത്തിന്റെ ജീവൽ പ്രതീകമായി നിലകൊള്ളുന്നു. എത്ര അപരിചിതനും സാധാരണക്കാരനുമായ ആളാണെങ്കിലും, തന്നെ വന്നുകണ്ടു സലാംപറയുമ്പോൾ, മൗലവി എഴുന്നേററു ആഗതനെ ആദരിച്ചു സലാംമടക്കി കൈനീട്ടി ഹസ്തദാനംചെയ്തു, ചെറിയ ഒരു പ്രാർത്ഥനയുംചെയ്തു, പുഞ്ചിരിച്ചുകൊണ്ട് കുശലം ചെയ്യുന്ന ആ ചിത്രം ഒരിക്കൽ കണ്ടവരുടെ ഹൃദയത്തിൽനിന്നു ഒരിക്കലും മാഞ്ഞുപോകുകയില്ല. എന്നാൽ നമ്മുടെ പ്രസിദ്ധരായ ചില ആലിമുകളുടെക്കൂട്ടത്തിൽ സലാം അങ്ങോട്ടു ചൊല്ലിയാൽ അതുതന്നെ അപമാനിച്ചതാണെന്നു കരുതിയിട്ടെന്നപോലെ ഗൗരവപൂർവം മുഖംതിരിക്കുന്നവരുണ്ട്. എന്റെ അടുത്ത സ്നേഹിതനു ഇത്തരം ഒരു തിക്താനുഭവമുണ്ടായി. ഞങ്ങൾ ഒരു ദിവസം മഗ്‌രിബ് നമസ്കാരാനന്തരം പള്ളിയുടെ പ്രവേശനദ്വാരത്തിന്നടുക്കെ ഇരിക്കുകയായിരുന്നു. അപ്പോൾ കേരളത്തിലെ പ്രസിദ്ധനായ ഒരു പണ്ഡിതൻ പരിവാരസമേതം പള്ളിയിൽ വന്നുകയറി. എന്റെസ്നേഹിതൻ എഴുന്നേററു പ്രസിദ്ധനായ ആ പണ്ഡിതനെ ബഹുമാനിച്ചു അദ്ദേഹത്തിന്നുസലാം ചൊല്ലി, ഹസ്തദാനത്തിന്നുവേണ്ടി ഭക്തിപൂർവ്വം കൈനീട്ടി. പക്ഷെ ആ മഹാപണ്ഡിതൻ സലാംമടക്കുകയോ, കൈനീട്ടി അഭിവാദനത്തിന്നു വന്ന ആളുടെകരം ഗ്രഹിക്കുകയോ ചെയ്യാതെ നടന്നകന്നുകളഞ്ഞു. തികച്ചും പണ്ഡിതോചിതമായ 'അന്തസ്സോടും' ഗൗരവത്തോടുംകൂടി ആ 'അൽആലിമുൽഅല്ലാമ' ചെയ്ത ഈ വേലത്തരംഅടുത്തുണ്ടായിരുന്ന ആളുകളിൽ എന്തു പ്രതികരണമാണ് സൃഷ്ടിച്ചതെന്നു ഞാനിപ്പോൾ പറയുന്നില്ല. മൗലവിസാഹിബിന്റെ വിനയാതിരേകത്തിന്റെ കുളർകാററിനെപ്പററി പറഞ്ഞപ്പോൾ മററുചിലരുടെ അഹംഭാവത്തിന്റെ കൊടുങ്കാററിനെ സ്പർശിച്ചുപോയെന്നേയുള്ളു.

താൻ കാണുന്ന ആളുകളെല്ലാം വളരെ ശുദ്ധഹൃദയരും, നിഷ്കളങ്കമാനസരും, നിഷ്കപടചിത്തരുമാണെന്നാണ് മൗലവിയുടെ വിശ്വാസം. തന്നെപ്പോലെതന്നെ മററുള്ളവരെയും കരുതി. പക്ഷെ ഇക്കപടലോകത്തിലെ മറിമായങ്ങളും, ഗതിവിഗതികളും, നീക്കുപോക്കുകളും, പുഞ്ചിരിയും, സൗമനസ്യവുമൊക്കെ അവയുടെതായ ആത്മാർത്ഥതയില്ലാത്ത അന്തരീക്ഷത്തിന്റെ പാശ്ചാത്തലത്തിൽ കാണാൻ കഴിയാതിരുന്ന മൗലവീസാഹിബിന്നു, അതുകൊണ്ടു പല അബദ്ധങ്ങളും വന്നുവശായി. അദ്ദേഹത്തെ എന്തുംപറഞ്ഞു വിശ്വസിപ്പിക്കുവാനും, ഏതുംപറഞ്ഞു പററിക്കുവാനും, എവിടെയുംകൊണ്ടു നടത്തുവാനും, ചില സ്വാർത്ഥമതികൾക്കു ചിലപ്പോൾ സാധിച്ചുവെന്നതാണ് ഈ അബദ്ധങ്ങൾ. പറഞ്ഞവരുടെയും, കൊണ്ടുനടന്നവരുടെയും ആത്മാർത്ഥതയിൽ, ഉദ്ദേശശുദ്ധിയിൽ അദ്ദേഹം അവിസിച്ചില്ല, സംശയിച്ചില്ല.

1943ൽ കേരളത്തിലുടനീളം ഉണ്ടായ ഭയങ്കരമായ കോളറ മുസ്ലിംസമുദായത്തിൽഒട്ടനേകം യതീമുകളെസൃഷ്ടിച്ചു. അവരുടെ പരിപാലനത്തിന്റെപ്രശ്നം സമുദായത്തിന്റെ മുമ്പാകെ ഒരുഗ്രരൂപത്തിൽ പ്രത്യക്ഷപ്പെട്ടു. ഈ പ്രശ്നത്തെപ്പററി ചിന്തിക്കുവാൻ കോഴിക്കോട് മുസ്ലിംകളുടെ ഒരു യോഗംചേരുകയുണ്ടായി. കേരളമുസ്ലിംകളുടെ അഭിവന്ദ്യ നേതാക്കന്മാരായിരുന്ന സത്താർസേട്ടുസാഹിബും സീതിസാഹിബും ആ യോഗത്തിലുണ്ടായിരുന്നു. ആ യോഗത്തിൽ ജ: കെ. എം. മൗലവിസാഹിബ് ഗംഭീരമായ ഒരു പ്രസംഗം ചെയ്തു. യതീമിനെ സംരക്ഷിക്കുന്ന വിഷയത്തിൽ ഇസ്ലാം നൽകുന്ന പ്രോത്സാഹനവും, പ്രാധാന്യവും പരിശുദ്ധ ഖുർആനിലെ സൂക്തങ്ങളും തിരുനബിയുടെ ചര്യകളും ഉദ്ധരിച്ചുകൊണ്ട് അദ്ദേഹംവെളിപ്പെടുത്തി. സമുദായത്തിന്റെ അനാസ്ഥയും, ആലസ്യവും നിമിത്തം, യതീമുകൾ ഇതരമതസ്ഥരുടെ അനാഥാലയങ്ങളിൽ ചെന്നുപെട്ടു അനിസ്ലാമികമായ അന്തരീക്ഷത്തിൽ വളന്നുവന്നാൽ ആ പരിതാപകരമായ അവസ്ഥക്കുള്ള മുഴു ഉത്തരവാദിത്വവും അല്ലാഹുവിന്റെമുമ്പിൽ സമുദായം മുഴുവൻ വഹിക്കേണ്ടിവരുമെന്നു അദ്ദേഹം താക്കീത്നൽകി. അരുവപതോടടുത്ത ഒരു ദുർബ്ബലശരീരംഇത്ര ഉജ്ജ്വലമായ, സമുദായത്തെ പിടിച്ചുകുലുക്കുന്ന, ഹൃദയത്തിന്റെ അടിത്തട്ടിൽ ആഞ്ഞിറങ്ങുന്ന, ഗംഭീരമായ ഒരു പ്രസംഗം ചെയ്യാൻ സാധിക്കുമെന്നു അന്നാദ്യമായാണ് ആ യോഗത്തിൽ സംബന്ധിക്കുവാൻ ഇടവന്ന എനിക്ക് ബോദ്ധ്യമായത്. യഥാർത്ഥത്തിൽ ആ ഒരൊററ പ്രസംഗമാണ് തിരൂരങ്ങാടി യതീംഖാനക്കു പിറവി നൽകിയത്. അതിന്റെ ആദ്യം മുതൽ തന്റെ അന്ത്യം വരെയും മൌലവിസാഹി

ബ് യതീംഖാന കമ്മിററിയുടെ അദ്ധ്യക്ഷനായിരുന്നു. യതീംഖാനയുടെ നിലനിൽപിന്നും, പുരോഗമനത്തിന്നും പ്രോത്സാഹനവും പ്രചോദനവും നൽകിക്കുന്ന ഏതു കോണിലും മൌലവി സാഹിബ് തന്റെ ആരോഗ്യത്തെയും, വാർദ്ധക്യത്തെയും വകവെക്കാതെ പാഞ്ഞെത്തിയിട്ടുണ്ട്. വിദൂരസ്ഥമായ അറബിരാജ്യത്തുപോലും, ഈ സ്ഥാപനത്തിന്റെ വികാസ പൂർണ്ണമായ വളർച്ചക്കുവേണ്ട സാമ്പത്തിക ഭദ്രതയ്ക്കുവേണ്ടി, അദ്ദേഹം പരിശ്രമിക്കാനെത്തിയിട്ടുണ്ട ദക്ഷിണേന്ത്യയിലെ ഏററവും വലിയ ഒരു അനാഥാലയത്തെയും, ഒരു ഓറിയൻറൽ ഹൈസ്കൂൾ, സീതിസാഹിബ് മെമ്മോറിയൽ ട്രെയിനിങ്ങ് സ്കൂൾ, മുതലായ സ്ഥാപനങ്ങളെയും ഒരു സുശക്ത ഹസ്തത്തെ ഭരമേൽപിച്ചുകൊണ്ടാണ് താൻ ഈ ലോകവുമായി വേർപെട്ടതെന്നു, മൌലവിയുടെ ആത്മാവിന്നു ആശ്വസിക്കാം. ആ സുശക്ത ഹസ്തമത്രെ, ഏറനാട്ടിലെ ഉദ്ബുദ്ധ മനുഷ്യനായ എം. കെ. ഹാജി സാഹിബ്.

കെ. എം. മൌലവിസാഹിബ് ഉൽപതിഷ്ണു വിഭാഗത്തിന്റെ നേതാവായിരുന്നെങ്കിലും എതിരുശക്തികളെ അനാദരിക്കുകയോ, അസഭ്യം പറയുകയോ ചെയ്യുന്ന പതിവ് അദ്ദേഹത്തിനുണ്ടായിരുന്നില്ല. വാദപ്രതിവാദത്തിന്നായി മൈക്ക്കെട്ടിയ കാറുമായി ഓടിനടക്കുന്ന സമ്പ്രദായത്തെയും അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നില്ല. മാന്യവും സഭ്യവുമായ നിലയിൽ, തക്ക വിഷയങ്ങളെ എല്ലാവരും ആദരിക്കുകയും, അംഗീകരിക്കുകയും ചെയ്യുന്ന തെളിവുകളുടെ അടിസ്ഥാനത്തിൽ ബുദ്ധിപരമായി, യുക്തിപൂർവ്വം വിശകലനം ചെയ്തു കാര്യം ഗ്രഹിപ്പിക്കുകയായിരുന്നു മൌലവി സാഹിബിന്റെ പതിവ്. സമുദായത്തിൽ ചേരിപിരിവു സൃഷ്ടിക്കാനോ, അഭിപ്രായ ഭിന്നത ഊതിവീർപ്പിക്കുവാനോ അദ്ദേഹം ഒരുങ്ങിയതേയില്ല. എന്നു വെച്ചു ഇസ്ലാമിന്റെ മൌലിക സിദ്ധാന്തങ്ങളുടെ നൈസർഗ്ഗികമായ സൌന്ദര്യത്തെ, സ്വാർത്ഥ ലാഭത്തിന്റെ ആവരണമിട്ടു മറച്ചു പിടിക്കുവാനും, അജ്ഞതയുടെ അഴുക്കു തേച്ചു വികൃതമാക്കുവാനും ആരെയും അദ്ദേഹം സമ്മതിച്ചിരുന്നില്ല. അദ്ദേഹവുമായി അഭിപ്രായ വ്യത്യാസമുള്ളവർ പോലും, ആ മഹാ പണ്ഡിതന്റെ പാണ്ഡിത്യത്തെയും, ഹൃദയ ശുദ്ധിയെയും, ദൈവഭയത്തെയും തലകുലുക്കി സമ്മതിച്ചിട്ടുണ്ട്. അദ്ദേഹം നിര്യാതനായപ്പോൾ കേരളത്തിന്റെ അകത്തും പുറത്തുമുള്ള അനവധി ജുമുഅത്ത് പള്ളികളിൽ നിന്നും മററും ജനാസ നമസ്കാരം നിർവ്വഹിച്ച അനേകായിരം ആളുകളും, അദ്ദേഹത്തിന്റെ അന്ത്യ ദർശനത്തിന്നും, മയ്യത്ത് സംസ്കരണത്തിന്നും എത്തിച്ചേർന്ന വമ്പിച്ച ജനാവലിയും, കേരള മുസ്ലിംകളുടെ ഹൃദയത്തിൽ ആ മഹാ പുരുഷന്റെ നേരെയുള്ള ഭക്തി ബഹുമാനാദരങ്ങളെയാണ് വിളിച്ചോതുന്നത്.



# കൂരിരുട്ടിൽ ഒരുജ്ജ്വല പ്രകാശം

വി. വി. മുഹമ്മദ് മൌലവി

മതത്തിന്റെ യാഥാർത്ഥ്യമെന്താണെന്നോ സമുദായ സേവനം, രാജ്യസ്നേഹം എന്നിങ്ങനെ വല്ലതുമുണ്ടെന്നോ കൂടി അറിവില്ലാതെ വിസ്തൃതമായ ഈ മലയാളക്കരയിൽ, മുസ്ലിംകളെന്ന പേരിൽ ഒരു ജനസമൂഹം, ജീവിച്ചിരുന്നകാലം ഇന്നും വിദൂരമല്ല. അവരുടെ വിശ്വാസാചാരങ്ങൾ അവരുടെ പൂർവ്വ പിതാക്കളുടെ മതങ്ങളെയും ജാതിപിരിവുകളെയും വിളിച്ചറിയിക്കുന്നവയായിരുന്നു. ബാഹ്യമായ ചില ചടങ്ങുകൾ മാത്രമായിരുന്നു അവരുടെ ഇസ്ലാം മതം. അവരുടെ മതപണ്ഡിതന്മാരാകട്ടെ പഠിച്ചത് പാടാൻ മാത്രം കൊള്ളാവുന്ന ചിന്താശക്തിയോ ഉള്ളതിനെ ഉള്ളത് പോലെ തുറന്നു പറയാൻ കെല്പോ ധൈര്യമോ ഇല്ലാത്തവരായിരുന്നു. ഇത്തരം ഒരു ദശാ സന്ധിയിലാണ് കെ. എം. മൌലവിസാഹിബ് സമുദായ മദ്ധ്യത്തിൽ രംഗപ്രവേശം ചെയ്തത്. സമുദായത്തിന്റെ ഉപര്യുക്തമായ ആ ദയനീയ നിലകണ്ടു മനം നൊന്തു, തന്റെ ഗുരുഭൂതനായ മർഹൂം മൌലാനാ ചാലിലകത്ത് കുഞ്ഞഹമ്മദ്ഹാജി തന്നിൽ കുത്തിവെച്ച ഉൽപതിഷ്ണുത്വത്താൽ പ്രേരിതനാവുകയും സമുദായോത്തേജകനായ മർഹൂം വക്കം മുഹമ്മദ് അബ്ദുൽകാദിർ മൌലവി ആരംഭിച്ച 'ഇസ്ലാഹീ' പ്രസ്ഥാനത്താൽ പ്രചോദിതനാവുകയുംചെയ്ത ചരിത്രപുരുഷൻ സാമുദായികപ്രവർത്തനത്തിൽ പ്രവേശിക്കുകയുണ്ടായി. ഏതാണ്ടീ സന്ദർഭത്തിലാണ് ഖ'ലാഫത്ത് പ്രസ്ഥാനത്തിന്റെയും കോൺഗ്രസ്സ് പ്രക്ഷോഭണത്തിന്റെയും അലകൾ മലയാളക്കരയിൽ അടിച്ചുകയറിയത്. പരേതാത്മാവ് ഈ പ്രസ്ഥാനങ്ങളുമായി ബന്ധപ്പെടുകയും ഇവയ്ക്കു വേണ്ടിയുള്ള സജീവ പ്രവർത്തനങ്ങളിൽ ഏർപ്പെടുകയും ചെയ്തു. വാസ്തവത്തിൽ ഈ പ്രസ്ഥാനങ്ങളോട് കൂടിയാണ് മൌലവിസാഹിബിനെ കേരളം അറിഞ്ഞത്. അതിന്നു ശേഷം പലതും സംഭവിച്ചു. 1921ൽ മലബാർ ലഹളയുണ്ടായി ലഹളബാധിത പ്രദേശങ്ങളിൽ അക്രമരാഹിത്യം പ്രസംഗിച്ചു നടന്ന ചരിത്ര പുരുഷൻ ബ്രിട്ടീഷുദ്യോഗസ്ഥന്മാരുടെ ദൃഷ്ടിയിൽ ഒരു കുററവാളിയായിത്തീർന്നു. അതിനെത്തുടർന്നു ഒരു വിപ്രവാസിയായി കൊടുങ്ങല്ലൂരിൽ പോയി താമസിക്കേണ്ടിവന്നു. എന്നാൽ 'ഉർവ്വശീശാപം ഉപകാരം' എന്ന കണക്കെ, തന്നിൽ ഒളിഞ്ഞു കിടക്കുന്ന കഴിവിനെയും ചിന്താശക്തിയെയും മതത്തോടും സമുദായത്തോടുമുള്ള സ്നേഹത്തെയും വികസിപ്പിക്കുവാനും തദ്വാരാ അവയുടെ നേരെയുള്ള തന്റെ കടമ നിർവ്വഹിക്കുവാനുമുള്ള ഒരു ചുററുപാടും സാഹചര്യവും സ്ഥൈര്യപുരുഷൻ അവിടെ കണ്ടെത്തി. അങ്ങിനെ അജ്ഞതയിലും അന്ധതയിലും മുഴുകിക്കഴിയുകയായിരുന്ന

> പൗരാണിക പണ്ഡിതന്മാരെ (ഉലമാഉസ്സലഫിനെ) അനുസ്മരിപ്പിക്കുന്ന ഒന്നായിരുന്നു പരേതാത്മാവിന്റെ ജീവിതം

തന്റെ സമുദായത്തെ അന്ധവിശ്വാസത്താലും അനാചാരങ്ങളാലും ദിനംപ്രതി ക്ഷയോന്മുഖമായിക്കൊണ്ടിരുന്ന മുസ്ലിംസമുദായത്തെ നാശഗർത്തത്തിലേക്കുള്ള അതിന്റെ ദ്രുതഗമനത്തെ നട്ടനേരായ മാർഗ്ഗത്തിലേക്ക് നയിക്കാനുള്ള സംരംഭത്തിൽ അവിടെവെച്ചു അദ്ദേഹം കച്ചകെട്ടിപ്പുറപ്പെട്ടു.

ചരിത്രപുരുഷൻ സാരഥ്യം വഹിച്ചിട്ടുള്ള

സേവനരംഗങ്ങൾ നിരവധിയാണ്. കേരളമുസ്ലിംകളെ, അവരുടെ ഗാഢനിദ്രയിൽനിന്നു തട്ടിയുണർത്തിയ കേരള മുസ്ലിം ഐക്യസംഘമായിരുന്നു അദ്ദേഹത്തിന്റെ പിന്നീടുള്ള പ്രവർത്തനരംഗം. ജ: ഇ. കെ. മൗലവിസാഹിബിന്റെ ആധിപത്യത്തിൽ എറിയാട് (അഴീക്കോട്) നിന്നു പുറപ്പെട്ട 'അൽഇർശാദ്' ഇ. കെ. മൗലവിയുടെയും, ഇ. മൊയ്തുമൗലവിയുടെയും പത്രാധിപത്യത്തിൽ അവിടെവെച്ചുതന്നെ പുറപ്പെട്ട 'അൽ ഇസ്ലാഹ്' എന്നീ പത്രമാസികകളുടെ പിന്നിലുള്ള ശക്തി പരേതാത്മാവായിരുന്നു. വിപ്രവാസം കഴിഞ്ഞു തിരിച്ചു മലബാറിൽവന്നശേഷം ചരിത്രപുരുഷൻ തിരൂരങ്ങാടിയിൽ നിന്നു 'അൽ മുർഷിദ്' മാസിക പുറപ്പെടുവിച്ചു. ഈ പത്രമാസികകൾ സമുദായത്തിലുണ്ടാക്കിത്തീർത്ത പരിവർത്തനങ്ങൾ വർണ്ണനാതീതങ്ങളാണ്. കേരള ജംഇയ്യത്തുൽഉലമാ, കേരള നദ്‌വത്തുൽമുജാഹിദീൻ, തിരൂരങ്ങാടി യത്തീംഖാന, അതുമായി ബന്ധപ്പെട്ട വിദ്യാഭ്യാസ സ്ഥാപനങ്ങൾ, മദീനത്തുൽഉലൂം അറബി കോളേജ് ഇവയൊക്കെ അദ്ദേഹത്തിന്റെ സേവനങ്ങളായിരുന്നു.

മതത്തെ മലീമസവും സമുദായത്തെ കളങ്കപങ്കിലവുമാക്കിത്തീർത്ത അന്ധവിശ്വാസങ്ങളേയും അനാചാരങ്ങളേയും എതിർക്കുന്നിലും മതത്തെ വ്യാകാശാക്കകയും സമുദായത്തെ കരണ്ടുതിന്നുകയുംചെയ്യുന്ന പുരോഹിതവർഗ്ഗത്തിന്റെ വിക്രിയകളെ ധ്വംസിക്കുകയും ഇസ്ലാമിന്റെ സുന്ദരരൂപത്തേയും പൂർവ്വമുസ്ലിംകളുടെ ജീവിതരീതിയെയും തുറന്നു കാണിക്കുകയും ചെയ്യുന്നതിൽ പരേതാത്മാവ് വഹിച്ച പങ്കും കൈക്കൊണ്ട നയചാതുരിയും ഒന്നു വേറെ തന്നെയാണ്.

ഏററവും വിശാലമായ മനോഭാവത്തിന്റെയും അഗാധമായ ചിന്താശക്തിയുടെയും അപാരമായ പാണ്ഡിത്യത്തിന്റെയും ഓളംവെട്ടൽ കാണിക്കുന്നവയാണ് പരേതപുരുഷന്റെ ഗ്രന്ഥങ്ങളും ലഘുലേഖകളും ലേഖനങ്ങളും ഫത്ത്‌വകളുമൊക്കെ. അദ്ദേഹത്തിന്റെ ഭക്തിനിർഭരമായ പ്രസംഗങ്ങളും സദുപദേശങ്ങളും സമുദായാന്തരീക്ഷത്തിലും മുസ്ലിം ഹൃദയങ്ങളിലും ഒരു വിപ്ലവക്കൊടുങ്കാററുതന്നെ സൃഷ്ടിച്ചിരുന്നു.

പണ്ഡിതശ്രേസരനായ മൗലവിസാഹിബ്

# മർഹൂം ജമാലുദ്ദീൻ മൗലവി

ആയഞ്ചേരി സ്വദേശിയായ കെ. കെ. മുഹമ്മദ് ജമാലുദ്ദീൻ മൗലവിസാഹിബ് 1965 ഫിബ്രവരി 26-ാംനു- വെള്ളിയാഴ്ച പകൽ നാലു മണിക്ക് കോഴിക്കോട് മെഡിക്കൽ കോളേജ് ആസ്പത്രിയിൽവെച്ചു അന്തരിച്ച വ്യസനവാർത്ത പത്രദ്വാരാ അറിഞ്ഞിട്ടുള്ളതാണല്ലോ. മൃതദേഹം കീഴൽ മഹല്ലിൽ അടക്കംചെയ്തു. അവിടെയായിരുന്നു പരേതൻ പുത്രകളത്രാദികളോടുകൂടി താമസിച്ചിരുന്നത്. പുരാതനകാലംമുതൽ ഇൽമിലും തഖ്‌വയിലും പ്രസിദ്ധിയാർജ്ജിച്ച ഒരു കുടുംബത്തിലാണ് മൗലവി സാഹിബിന്റെ ജനനം. സ്വദേശത്തുവെച്ച് പ്രാഥമികവിദ്യാഭ്യാസം നേടുന്ന കാലത്ത് തന്നെ മതവിദ്യാഭ്യാസവും കരസ്ഥമാക്കാറുണ്ടായിരുന്നു. അനന്തരം അദ്ദേഹം നാദാപുരം, കാസ്രക്കോട് മുതലായ പള്ളി ദർസുകളിൽനിന്നു വിദ്യ അഭ്യസിച്ചു. പിന്നീട് ഉമറാബാദിലും കുറച്ചുകാലം പഠിച്ചു. അതിനുശേഷം അഫ്‌സലുൽ ഉലമാ ബിരുദം നേടി.

ദീർഘമായ 35 കൊല്ലത്തോളം അദ്ദേഹം കേരളത്തിലെ വിവിധ സ്ഥാപനങ്ങളിൽ പല ഭാഗങ്ങളിലായി സ്തുത്യർഹമായ ജോലിചെയ്തിട്ടുണ്ട്. 1933-നു ശേഷമാണ് അദ്ദേഹം യാഥാസ്ഥിതിക കക്ഷിയിൽനിന്നു മനഃപരിവർത്തനം വന്നു് ഉല്പതിഷ്ണുകക്ഷിയിൽ ചേർന്നത്. അന്നുതൊട്ട് മരണംവരെ വിദ്യാഭ്യാസപ്രചാരകനും തൗഹീദ് പ്രബോധകനുമായി അദ്ദേഹം ജീവിതം നയിച്ചുപോന്നു. കോഴിക്കോട് ജെ. ഡി. റ്റി. ഇസ്ലാം അനാഥശാലയുടെയും തിരൂരങ്ങാടി യതീംഖാനയുടെയും റസീവറായി നിഷ്കാമ യത്നം ചെയ്തിട്ടുണ്ട്. വടകര മനാറുൽഉലൂം മദ്രസ, കൊച്ചിയിലെ ജംഇയ്യത്തുൽ മുജാഹിദീൻ മദ്രസ, തിരൂരങ്ങാടി നൂറുൽഇസ്ലാം മദ്രസ, എടവണ്ണയിലെ മദ്രസ, പറവണ്ണയിലെ മദ്രസത്തുൽ ബനാത്ത് തുടങ്ങിയുള്ള പല സ്ഥാപനങ്ങളിലും മൗലവിസാഹിബ് സ്തുത്യർഹമായ ജോലിചെയ്തിട്ടുണ്ട്. കൂടാതെ കുറ്റ്യാടി ഇസ്ലാമിയാ കോളേജിലും, ഫറോക്ക് റൗസത്തുൽഉലൂം അറബികോളേജിലും അദ്ദേഹം ജോലിചെയ്തു. ഈ നിലയിൽ അദ്ദേഹത്തിന്നു് ആയിരക്കണക്കായ ശിഷ്യന്മാരുണ്ട്.

കേരളത്തിലെ ഉല്പതിഷ്ണുക്കളും സമുദായപരിഷ്കർത്താക്കളുമായ ഉലമാക്കളുടെ സംഘടനയായ കേരള ജംഇയ്യത്തുൽ ഉലമായിൽ പരേതൻ മെമ്പറായിരുന്നു. ജംഇയ്യത്തുൽ ഉലമായുടെയും കേരള നദ്‌വത്തുൽ മുജാഹിദീൻ സംഘത്തിന്റെയും ആദർശോദ്ദേശങ്ങൾ പ്രചരിപ്പിക്കുവാൻ അദ്ദേഹം അഹോരാത്രം യത്നിച്ചു. ഖുർആനും സുന്നത്തും പ്രചരിപ്പിക്കുവാനും അനാചാരങ്ങളേയും അന്ധവിശ്വാസങ്ങളേയും നശിപ്പിക്കുവാനുമായി അദ്ദേഹം നടത്തിയ പ്രസംഗങ്ങൾ എണ്ണിയാൽ ഒടുങ്ങുകയില്ല. അദ്ദേഹത്തിന്റെ സരസവും സാരഗർഭവുമായ പ്രസംഗങ്ങൾ കേൾക്കാൻ ദൂരദിക്കുകളിൽനിന്നുപോലും ആബാലവൃദ്ധം ജനങ്ങൾ വന്നുചേരാറുണ്ടായിരുന്നു.

പരേതൻ കേരള നദ്‌വത്തുൽ മുജാഹിദീൻ വിദ്യാഭ്യാസബോർഡിലെ അംഗവും ടെക്സ്റ്റ് ബുക്ക് കമ്മറ്റിയിലെ മെമ്പറുമാണ്. കമ്മറ്റിയുടെ നിർദ്ദേശമനുസരിച്ച് അഖ്‌ലാകിൽ രണ്ടു കൃതികൾ അദ്ദേഹം രചിച്ചിട്ടുണ്ട്. ജുമാ ഖുത്വുബയെപ്പറ്റി "അഹ്കാമുൽ ഖുത്വുബ" എന്ന ഒരു കൃതി അദ്ദേഹം രചിച്ചു. കൂടാതെ "സൈനബ" എന്ന ഒരു സാമുദായികനോവലും എഴുതിയിട്ടുണ്ട്.

അദ്ദേഹം അവസരോചിതമായ വിഷയങ്ങളെ പുരസ്കരിച്ചു നൂറുക്കണക്കായ ലേഖനങ്ങൾ പല വൃത്താന്തപത്രങ്ങളിലേക്കും എഴുതാറുണ്ടായിരുന്നു. പ്രഗത്ഭനായ ഒരു പണ്ഡിതനും സുപ്രസിദ്ധനായ ഒരു പ്രാസംഗികനും ഒരു നല്ല എഴുത്തുകാരനും സർവ്വോപരി ഒരു നല്ല അറബികവിയുമാണ് മൗലവിസാഹിബിന്റെ നിര്യാണംമൂലം കേരളീയർക്കു് നഷ്ടപ്പെട്ടത്. ആരോടും എവിടെവെച്ചും സത്യം തുറന്നുപറയാനുള്ള അദ്ദേഹത്തിന്റെ ചങ്കൂറ്റം പ്രശംസനീയമാണ്.

യഥാർത്ഥമതപണ്ഡിതന്മാർക്ക് അദ്ദേഹത്തിൽനിന്നു് പല മാതൃകകളും പഠിക്കാനുണ്ട്. സത്യസന്ധത, ധീരത, ക്ഷമാശീലം, സ്ഥിരോത്സാഹം, സേവന തല്പരത, സഹിഷ്ണുത, മതഭക്തി, വിദ്യാഭ്യാസതല്പരത ആദിയായി പലതും. അദ്ദേഹത്തിന്റെ വേർപാടുമൂലമുണ്ടായ വിടവു അല്ലാഹു താമസംവിനാ നികത്തിത്തരട്ടെ. പരേതന്നു മഗ്ഫിറത്തും റഹ്മത്തും നൽകട്ടെ.

# ആകർഷണീയമായ ജീവിതം

സി. എൻ. അഹ്മദ് മൌലവി

പരേതനായ ജനാബ് കെ. എം. മൌലവി സാഹിബ് അവർകളുടെ ഉൽകൃഷ്ട ഗുണങ്ങളെക്കുറിച്ച് എഴുതുകയും പുതിയ തലമുറക്ക് അദ്ദേഹത്തെ പരിചയപ്പെടുത്തുകയും ചെയ്യണമെന്ന് എനിക്കതിയായ ആഗ്രഹമുണ്ട്. പക്ഷെ, ചില അസാധാരണ ജോലിത്തിരക്കുകൾമൂലം അതിന്നു കഴിയാതെ വന്നതിൽ ഖേദിക്കുന്നു. മൌലവി സാഹിബ് അവർകളുടെ ജീവിതം വളരെ ആകർഷണശക്തിയുള്ള ഒന്നായിരുന്നു. അദ്ദേഹത്തിൻെറ ജീവിതത്തെ സൂക്ഷിച്ചുനോക്കിയ ഏതൊരു മനുഷ്യനെയും അത് ആകർഷിക്കാതിരിക്കയില്ല. ഇത്തരം മഹാ പുരുഷന്മാരാണ് ലോകത്തിന്നാവശ്യം. ഇന്നത്തെ ലോകത്ത് പ്രത്യേകിച്ചും. അതുകൊണ്ട് മൌലവിസാഹിബ് അവർകളുടെ വിയോഗം കേരളത്തിന്നൊരു വമ്പിച്ച നഷ്ടം തന്നെയാണ്. ജ്ഞാനവൃദ്ധനായിരുന്ന മൌലവി സാഹിബ് അവർകളുടെ ജ്ഞാനസമ്പാദനതൃഷ്ണ ഇന്നത്തെ തലമുറകൾക്കൊരുത്തമ മാതൃകയാണ്. ഒരു ഗ്രന്ഥം എപ്പോഴും ഏതു യാത്രയിലും അദ്ദേഹത്തിൻെറ കയ്യിലുണ്ടായിരിക്കും. ഒരു നിമിഷവും വെറുതെ കളയുകയില്ല. മൌലവി സാഹിബ് അവർകളെ അല്ലാഹു അനുഗ്രഹിക്കുകയും ഉചിതമായ നിലയിൽ ആദരിക്കുകയും ചെയ്യട്ടെ എന്നു് പ്രാർത്ഥിച്ചുകൊള്ളുന്നു.

# വിനയശീലനായ മൗലവി

എൻ. ടി. അലി, ചേന്ദമംഗല്ലൂർ

'വിനയം മനുഷ്യത്വത്തിന്റെ കിരീടമാണെന്നു അറബിയിൽ ഒരു പഴമൊഴിയുണ്ട്. ഈ പഴമൊഴി അക്ഷരത്തിലും അർത്ഥത്തിലും പ്രാവർത്തികമാക്കിയ ഒരു വ്യക്തി ഈ അടുത്ത നാളുകൾവരെ നമ്മുടെ ഇടയിൽ ജീവിച്ചിരുന്നു. ആർക്കും തടുക്കാനാവാത്ത, അല്ലാഹുവിന്റെ മാത്രം കൈവശമുള്ള ആ അധികാര പ്രയോഗം ആ മഹാനെ നമ്മിൽനിന്നും വേർപെടുത്തി. (ഇന്നാലില്ലാഹ്)

'കണ്ണില്ലാതായാലെ കണ്ണിന്റെ വില മനസ്സിലാകൂ' എന്നു പറഞ്ഞപോലെ കെ. എം. മൗലവിയില്ലാതായപ്പോഴേ അദ്ദേഹത്തിന്റെ അഭാവം നമ്മിലുണ്ടാക്കിയ വിടവിന്റെ വിസ്തൃതി

---

കേരളത്തിന്റെ നാനാഭാഗത്തുമായി ഒരു ശിഷ്യവ്യൂഹത്തെ സൃഷ്ടിച്ചിട്ടുണ്ടെന്നുള്ളതാണ് എടുത്തു പറയത്തക്ക മറ്റൊരു സംഗതി.

സത്യസന്ധത, നിഷ്കളങ്കത, ദൈവഭയം, വിനയം, വിശാലവീക്ഷണം, സഹിഷ്ണുത എന്നുവേണ്ട ഖുർആൻ ഉൽഘോഷിക്കുന്ന സൽഗുണങ്ങളെല്ലാം പരേതാത്മാവിൽ തിങ്ങിവിളങ്ങിയിരുന്നു. സർവ്വ സൽഗുണ സമ്പൂർണ്ണനായ ഒരു മഹാത്മാവാണ് അദ്ദേഹമെന്നു അദ്ദേഹവുമായി പരിചയപ്പെടുന്ന ആർക്കും ബോധ്യമാകുന്നതാണ്. അദ്ദേഹത്തിന്റെ എഴുത്തിലും പ്രസംഗങ്ങളിലും ഈ ഗുണങ്ങൾ ഉടനീളം എവർക്കും ദർശിക്കാവുന്നതാണ്.

പൗരാണിക പണ്ഡിതന്മാരെ (ഉലമാഉസ്സലഫിനെ) അനുസ്മരിപ്പിക്കുന്ന ഒന്നായിരുന്നു പരേതാത്മാവിന്റെ ജീവിതം. പണ്ഡിത ലോകത്തിന്നു ഒരു മാതൃകയാണദ്ദേഹം. അദ്ദേഹത്തെപ്പോലെ, ഭയഭക്തിയും തുംഗ മനോഭാവവും ആത്മാർത്ഥതയും കവിഞ്ഞൊഴുകുന്ന ഒരു മതപണ്ഡിതനെ വിരളമായേ കാണുകയുള്ളു.

നമുക്ക് വ്യക്തമാകുന്നുള്ളു. അനുദിനം പുതുമകലർന്ന പ്രശ്നങ്ങൾ മുസ്ലിംലോകത്തിന്നുനേരെ ചീറിയടുക്കുമ്പോൾ കുരുത്തുറ്റ മാർഗ്ഗത്തിലൂടെ അവയ്ക്ക് പ്രതിരോധമേർപ്പെടുത്താൻ കെൽപ്പുള്ള നായകന്മാരുടെ അഭാവമാണ് ഇത്തരം പണ്ഡിത ശിരോമണികളുടെ തിരോധാനത്താൽ നമ്മിൽ വന്നു ഭവിക്കുന്നത്. കേരള മുസൽമാനെ സംബന്ധിച്ചിടത്തോളം കെ. എം. മൗലവിയുടെ നിര്യാണംമൂലം നമുക്കുണ്ടായിട്ടുള്ള നഷ്ടം അപരിഹാര്യമാണ്. ആ നഷ്ടം അടുത്ത കാലത്തൊന്നും നികത്താമെന്ന മോഹം അസ്ഥാനത്തുമാണ്. ഭീമമായ പ്രശ്നങ്ങൾ മുസൽമാനെ തുറിച്ചുനോക്കിക്കൊണ്ടു ചുറ്റിപ്പറ്റിനിൽക്കുമ്പോൾ ഇസ്ലാമികമായി അതിന്നു പോംവഴി നിർദ്ദേശിക്കാൻ പര്യാപ്തമായ—ആധികാരികമായി ഫത്‌വകളിറക്കാൻ കെൽപ്പുള്ളവർ—ഇന്ന് കേരളത്തിലെത്ര പേരുണ്ട്? കേവലം ഒന്നോ രണ്ടോ ആളുകൾ ഉണ്ടായേക്കാം. ഈ വസ്തുതകളെല്ലാം കണക്കിലെടുക്കുമ്പോഴാണ് നമുക്ക് കെ. എം. മൗലവിയുടെ മഹത്വം ശരിക്കും മനസ്സിലാവുന്നത്.

അത്യഗാധമായ പാണ്ഡിത്യത്തിലെന്നപോലെ അത്യുൽകൃഷ്ടമായ സ്വഭാവനൈർമ്മല്യത്താലും മുസ്ലിംബഹുജനങ്ങളുടെ സ്നേഹബഹുമാനാദികൾക്ക് പാത്രമായ ഒരു മഹൽ ജീവിതമാണ് മൗലവിയുടേത്. അദ്ദേഹവുമായി ഒരിക്കൽ കണ്ടുമുട്ടിയ ആർക്കും ആ സ്വഭാവ വിശേഷത വ്യക്തമാവും. നിങ്ങളുമായി കണ്ടുമുട്ടിയാൽ എല്ലാം വിഷയങ്ങളെപ്പറ്റിയും മനംകുളിർക്കെ സംസാരിക്കും. യാത്രപറഞ്ഞു പിരിയുകയാണെങ്കിൽ ഉടനെ അദ്ദേഹം നിങ്ങളുടെ കരങ്ങൾ അദ്ദേഹത്തിന്റെതിനോട് ചേർത്ത് പരമദയാലുവായ അല്ലാഹുവോട് നിങ്ങൾക്ക്‌വേണ്ടി പ്രാർത്ഥിക്കുന്നു. എന്നിട്ടേ അദ്ദേഹം നിങ്ങളെ വിടുകയുള്ളു. നിങ്ങൾ ദിനേന അദ്ദേഹത്തെ സന്ദർശിക്കുകയാണെങ്കിലും പതിവ്പോലെ അദ്ദേഹം അതാവർത്തിക്കും. അങ്ങിനെ ഒരിക്കൽ മൗലവിയെ സന്ദർശിച്ച ആരും അദ്ദേഹത്തിന്റെ

ആശ്രിതനായിത്തീരാനും വീണ്ടും സന്ദർശിക്കാനും ഇഷ്ടപ്പെട്ടുന്നു.

മൗലവിസാഹിബിൻെറ സ്വച്ഛമായ സ്വഭാവം പലപ്പോഴും അദ്ദേഹത്തിന്നുതന്നെ ദോഷമായി ഭവിക്കാറുണ്ട്. ഒരാളുമായി നൈമിഷിക പരിചയംമതി, മൗലവി അയാളെ പൂർണ്ണമായും വിശ്വസിക്കാൻ. ഈയിടെ ഒരു തട്ടിപ്പുകാരൻ മൗലവിയുടെ ഈ 'വിശ്വാസ'ത്തെ ചൂഷണം ചെയ്തു അല്പം ചില വാചകങ്ങൾ എഴുതിച്ചു അതു മററുള്ളവരെ കാണിച്ചു പണം തട്ടിക്കൊണ്ടിരുന്നതും അതറിഞ്ഞ മൗലവിസാഹിബ് പത്രദ്വാരാ ആ തട്ടിപ്പ് വ്യക്തമാക്കിയതും എല്ലാവക്കും അറിവുള്ളതാണല്ലോ. ഒരിക്കൽ മൗലവിയും കൂട്ടുകാരും പ്രാതൽ കഴിച്ചുകൊണ്ടിരിക്കയായിരുന്നു. തത്സമയം ഒരു കാക്ക അവിടെ പറന്നുവീണ് മൗലവിയുടെ പ്ലേററിൽനിന്നു പലഹാരം തട്ടിയെടുത്തു. ഇതു കണ്ട കൂട്ടുകാർ പറഞ്ഞു, "മൗലവി! കാക്കക്ക്പോലും മൗലവിയെ മനസ്സിലായിട്ടുണ്ടെന്നു'". ഇത്രക്കും പാവമായ ആ മനുഷ്യൻ അധർമ്മവും അസത്യവും കണ്ടാൽ തൻെറ സകല കഴിവുകളുമുപയോഗിച്ചു ചെറുക്കും. അപ്പോൾ നേരത്തെ കണ്ട പച്ചപ്പാവത്തിനുപകരം ഇരയെ കിട്ടിയ സിംഹത്തെപ്പോലെയാണ് അദ്ദേഹത്തെ കാണുക. ഏതു നിസ്സാര തെററും ഉടൻ ചൂണ്ടിക്കാണിക്കാൻ അദ്ദേഹം അമാന്തിക്കില്ല. ഈയുള്ളവനു ഒന്നു രണ്ടു നിസ്സാര പാകപ്പിഴവുകൾ വന്നപ്പോൾ അതു തിരുത്താൻ ഉപദേശിച്ചതു ഇന്നും ഓർക്കുന്നു. നിങ്ങൾ

# കർമ്മധീരനായ ഗുരുവര്യൻ

## എം. കുഞ്ഞോയി വൈദ്യർ

എനിക്ക് ഏതാണ്ട് പതിനാറു വയസ്സ് പ്രായം കൃ്ണം. അന്ന് കോട്ടമ്മൽ മദ്രസയിൽ ഞാൻ പഠിക്കുന്ന കാലമാണ്. അവിടെ അന്ന് ജ: കെ. എം. മൗലവിസാഹേബ് കുറഞ്ഞ കാലം പഠിപ്പിച്ചിരുന്നു. അന്നദ്ദേഹത്തിന്ന് പൂർണ്ണയൌവനമായിരുന്നു. ഇന്നത്തെ മദ്രസകളിലും അദ്ധ്യാപനത്തിലും പൊതുവിൽ കാണുന്ന അലസത അന്നത്തെ മദ്രസകളിലും അദ്ധ്യാപനത്തിലും ഇല്ലായിരുന്നുവെന്ന് എനിക്ക് ധൈര്യത്തോടെ പറയുവാൻ കഴിയും. അധികകാലം അദ്ദേഹത്തിന്ന് കോട്ടമ്മൽ താമസിക്കുവാൻ സാധിച്ചിരുന്നില്ലെങ്കിലും അവിടെയുണ്ടായിരുന്ന കാലം ഇന്നും എന്റെ ഓർമ്മയിൽ തെളിഞ്ഞുനില്ക്കുന്നു. അദ്ദേഹം പഠിപ്പിച്ച വിഷയങ്ങൾ ഇന്നും മനസ്സിൽ മങ്ങാതെ കിടക്കുന്നു. കാര്യങ്ങളിൽ അദ്ദേഹത്തിനുണ്ടായിരുന്ന വിശാലമായ അറിവും, ചെയ്യുന്ന ജോലിയിലുള്ള തികഞ്ഞ ആത്മാർത്ഥതയുമായിരുന്നു ഇതിന്റെ കാരണമെന്നാണ് ഞാൻ വിശ്വസിക്കുന്നത്.

അല്ലാഹുവിന്റെ കല്പനകൾ അനുസരിക്കുവാൻ പഠിപ്പിക്കുകയും പ്രേരിപ്പിക്കുകയും ചെയ്യുന്നവർ സ്വയം അതിന്ന് ആദ്യമായി ഒരുങ്ങണം. അഥവാ മറ്റുള്ളവർ ഏതു വിധത്തിലായിരിക്കണം ആ വിഷയത്തിൽ പെരുമാറുകയും പ്രവർത്തിക്കയും ചെയ്യേണ്ടതെന്ന് അവർ ആശിക്കുന്നുവോ ആ വിധത്തിൽ അവർ സ്വയം ജീവിതം ക്രമീകരിക്കണം. അങ്ങിനെ വരുമ്പോൾ അവർ ആശിച്ച ഫലം കൈവരാനുള്ള തൌഫീഖ് അല്ലാഹു അവർക്ക് നൽകുകയും ചെയ്യും. കേരളത്തിൽ ദീനീ സാമൂഹ്യമണ്ഡലങ്ങളിൽ ജീവിതം മുഴുവനുമെന്ന്തന്നെ പറയാം, ആത്മാർത്ഥതയോടെ പ്രവർത്തിച്ച എന്റെ വന്ദ്യഗുരു മർഹൂം കെ. എം. മൌലവിസാഹേബ് അങ്ങിനെ തൌഫീഖ് ലഭിച്ച ഒരു വ്യക്തിയാണ്. തന്റെ നാവ് അത്രയും സത്യസന്ധമായുപയോഗിച്ച ഒരു വ്യക്തി കേരളത്തിലുണ്ടോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. അദ്ദേഹം എന്നെന്നേക്കുമായി നമ്മളിൽ നിന്നു പിരിഞ്ഞുപോയി. അല്ലാഹു അദ്ദേഹത്തിന്റെ പാരത്രികജീവിതം കൂടുതൽ വിജയിപ്പിക്കട്ടെ. ആമീൻ.

കോട്ടമ്മൽ മദ്രസയിൽ അദ്ദേഹം ഒരു വയോജനക്ലാസ്സ് നടത്താറുണ്ടായിരുന്നു. ഒരുപക്ഷെ ഇന്ന് ഈ വയോജനക്ലാസ്സെന്നും മറ്റും പറയുമ്പോൾ ആർക്കും ഒരിമ്പം തോന്നിയില്ലെന്ന് വന്നേക്കാം. എന്നാൽ അക്കാലത്ത് ഏതാണ്ട് നാല്പത്തഞ്ച് വർഷങ്ങൾക്കു മുമ്പ് അതൊരു വിഷമംപിടിച്ച ജോലിയായിരുന്നു. ഒരു ദിവസം പൊതുജനങ്ങളിൽ ചിലർ നമസ്കാരത്തിൽ അശ്രദ്ധരാണെന്ന് മൌലവിസാഹേബിന്നു മനസ്സിലായപ്പോൾ ഒരു പ്രസംഗം ചെയ്കയുണ്ടായി. നമസ്കാരത്തിന്റെ പ്രത്യേകതകളും നമസ്കാരം അനുഷ്ഠിക്കാതിരുന്നാലുള്ള വിഷമങ്ങളും, വിപത്തുകളും വിവരിച്ചുകഴിഞ്ഞശേഷം വികാരഭരിതനായുംകൊണ്ട് സദസ്യരെ അഭിമുഖീകരിച്ചദ്ദേഹം ചോദിച്ചു. "സഹോദരന്മാരെ, അല്ലാഹുവെക്കുറിച്ചു നിങ്ങളെന്തു വിചാരിക്കുന്നു? ലാഹൌല വലാ ഖുവ്വത്ത ഇല്ലാ ബില്ലാഹി" സദസ്സിലുള്ളവരെല്ലാം ഞെട്ടിപ്പോയി.

ഇതേ ചോദ്യം പലരും ചോദിക്കുന്നതായി ഞാൻ കേട്ടിട്ടുണ്ട്, കരയുന്നതു കണ്ടിട്ടുണ്ട്. പക്ഷെ, മനസ്സിന്റെ ആഴത്തിൽനിന്നു പുറപ്പെടുമ്പോഴുണ്ടാകുന്ന, മനസ്സിന്നനുഭവമാകുന്ന കലുക്കത്തിന്റെ പ്രതികരണമായി പുറത്തേക്കു പുറപ്പെടുമ്പോഴുള്ള, അദ്ദേഹത്തിൽ മാത്രം കണ്ട ആ ഗൌരവം മറ്റാരിൽനിന്നും എനിക്കനുഭവപ്പെട്ടിട്ടില്ല. ഞാനൊരുദാഹരണം പറഞ്ഞുവെന്ന് മാത്രമെയുള്ളു. അല്ലാഹുവെക്കുറിച്ചുള്ള യഥാർത്ഥ ഭയം ജീവിതം അവസാനിക്കുന്നവരെയും ഏത് രംഗത്തായാലും ശരി പരേതനിൽ സദാ പ്രകടമായിരുന്നു. അത്രയും അല്ലാഹുവിന്റെ ദിക്റ് ഉച്ചരിച്ച ഒരു മനുഷ്യനെ എനിക്കു കാണുവാൻ കഴിഞ്ഞിട്ടില്ല.

മൌലാനാ കുഞ്ഞഹമ്മദ് ഹാജി മണ്ണാർക്കാട്ടായിരുന്നപ്പോൾ കെ. എം. മൌലവിസാഹിബും അവിടെ മുദർറിസായിട്ടുണ്ടായിരുന്നു. അവിടുത്തെ

---

അദ്ദേഹത്തോട് സലാം പറയുകയോ മടക്കുകയോ ചെയ്യുമ്പോൾ ഉച്ചത്തിലല്ലെങ്കിൽ അദ്ദേഹം ഉണർത്തും.

ഈയുള്ളവൻ അദ്ദേഹത്തിൻെറ ശിഷ്യനായിരുന്നിട്ടുണ്ട്. കുറച്ചു കാലത്തേക്കായിരുന്നുവെങ്കിലും. ഏതു സമയത്തും നല്ലത് ചെയ്യുകയും പറയുകയും നല്ലതു് ചെയ്യാനും പറയുവാനും ഉപദേശിക്കയും ചെയ്തുകൊണ്ടിരുന്ന ആ മഹാൻ ജീവിതം മുഴുവൻ അങ്ങിനെ ചെയ്തുപോന്നുവെന്നതാണദ്ദേഹത്തിൻെറ മഹത്വം. അതൊരു നിസ്സാരകാര്യമല്ലല്ലോ.

ആദ്യംതൊട്ടുള്ള ആ ഗുരുശിഷ്യബന്ധം യാതൊരുലച്ചിലും കൂടാതെ എന്നും തുടർന്നുപോന്നു. കേരളത്തിലെ ഇസ്ലാഹീ പ്രവർത്തനങ്ങളുടെ ആദ്യംതൊട്ടിന്നുവരെ കേന്ദ്രബിന്ദുവായിരുന്ന ആ മഹാവ്യക്തിയുമായി പലപ്പോഴും ബന്ധപ്പെട്ടുകൊണ്ടിരിക്കാനുള്ള ഭാഗ്യം പലർക്കുമെന്നപോലെ എനിക്കും സിദ്ധിച്ചിട്ടുണ്ട്. അങ്ങിനെ അദ്ദേഹത്തെ അടുത്തറിയാനും പഠിക്കുവാനുമുള്ള സൌകര്യമുണ്ടായിട്ടുണ്ട്. പഴയ കാലത്തെ ധീരതയും മനോവീര്യവും പിൽക്കാലത്ത് വാർദ്ധക്യകാലത്തും ഒട്ടും മാററു കുറയാതെ അദ്ദേഹത്തിൽ അവശേഷിച്ചിരുന്നുവെന്നാണ് അനുഭവത്തിൽ നിന്നു് ഞാൻ ഗ്രഹിച്ചിട്ടുള്ളതു്. ഉദാഹരണം പറയാം.

കുറച്ചു് കാലം മുമ്പ് അൽമനാറിൽ ജ: സി. എൻ. അഹ്മദ് മൗലവി അമ്പലങ്ങളിലമായ ഒരു ലേഖനം എഴുതിയിരുന്നു. ഇതിലെ അമ്പലങ്ങളെ പൂർണ്ണക്കാണിക്കുവാനും തദ്വിഷയകമായ യാഥാർത്ഥ്യങ്ങളും ജനങ്ങളെ ഗ്രഹിപ്പിക്കുവാനുംവേണ്ടി പേന ചലിപ്പിക്കുന്നതിനുള്ള റെഞ്ഞൂക്കെന്നുതന്നെ പറയട്ടെ. മററു നമ്മുടെ മൌലവിമാർക്കാർക്കും ഉണ്ടായതായിക്കണ്ടില്ല. അന്നു് രോഗശയ്യയിലായിരുന്ന പരേതൻെറ രോഗശമനം വരെ കാത്തിരിക്കേണ്ടിവന്നു അതിന്നൊരു ഖണ്ഡനം കാണുവാൻ. അദ്ദേഹത്തിൻെറ ലേഖനം അൽമനാറിൽതന്നെ പ്രസിദ്ധീകൃതമാവുകയും ജ: സി. എൻ. മൗലവിസാഹേബിന്നു് പത്രാധിപസമിതിയിൽനിന്നു് പുറത്തു് പോകേണ്ടിവരികയും ചെയ്തു.

ഖുർആനിലും ഹദീസിലും, ഫിഖ്ഹിലും പരേതനുണ്ടായിരുന്ന അപാരമായ പാണ്ഡിത്യത്തെക്കുറിച്ചു എല്ലാവരും സമ്മതിച്ചിട്ടുള്ളതാണ്.

(ശേഷം 108-ാം പേജിൽ)

# ചരിത്രം വിസ്മരിക്കില്ല

കെ. കെ. മുഹമ്മദ് മദനി

സ്വാതന്ത്ര്യ സമരത്തിലെ മുന്നണിപ്പോരാളിയും ജ്ഞാനവൃദ്ധനുമായിരുന്ന കെ. എം. മൗലവിസാഹിബ് നിര്യാതനായി. കരിയൻവീട്ടിൽ ചെല്ലുന്ന സന്ദർശകർക്കു സ്നേഹനിർഭരവും ഉദാരവുമായ ആ പെരുമാററം ഇനി ലഭിക്കുകയില്ല. തന്നെ കാണാൻവരുന്നവർക്കൊക്കെ വിലപ്പെട്ട ഉപദേശങ്ങൾ നൽകിക്കൊണ്ടിരുന്ന ആ നാവ് എന്നെന്നേക്കുമായി നിശ്ചലമായി കഴിഞ്ഞു.

എല്ലാററിനെക്കാളുമുപരി പരേതൻെറ പെരുമാററവും ഹൃദയശുദ്ധിയുമാണ് ജനങ്ങളെ ആകർഷിച്ചിരുന്നത്. ഏതു കുട്ടിയോടും അദ്ദേഹം സ്നേഹിതനെപ്പോലെ പെരുമാറിയിരുന്നു. അഹങ്കാരത്തിനോ അഹംഭാവത്തിനോ ആ ജീവിതത്തിൽ സ്ഥാനമുണ്ടായിരുന്നില്ല. വരുന്നവരോടൊക്കെ പല കാര്യങ്ങളെക്കുറിച്ചും അദ്ദേഹം സംസാരിച്ചുകൊണ്ടിരിക്കും. മുസ്ലിംകളുടെ, വിശിഷ്യാ കേരളമുസ്ലിംകളുടെ അഭിവൃദ്ധി മാർഗ്ഗങ്ങളെക്കുറിച്ചു ചർച്ചചെയ്യാൻ ആ സമുദായസ്നേഹി മറക്കാറില്ല. ഇതിന്നിടയിൽ പല കനപ്പെട്ട ഉപദേശങ്ങളും നൽകുകയും ചെയ്യും. അദ്ദേഹത്തെ സമീപിക്കുന്നവർക്ക് ഒന്നും കിട്ടാതെ നിരാശരായി മടങ്ങേണ്ടി വന്നിട്ടില്ല. തീർച്ച.

കാപട്യവും കുതന്ത്രങ്ങളും എന്തെന്നറിയാത്ത ഒരു ശുദ്ധഹൃദയായിരുന്നു മൗലവി സാഹിബ്. ഒരു കാര്യവും അദ്ദേഹം വളഞ്ഞവഴിക്കു ചിന്തിച്ചിരുന്നില്ല. എല്ലാം നേർക്കുനേരെ മാത്രം. ഒരു കൊച്ചുകുഞ്ഞിനെപ്പോലെ നിർമ്മല ഹൃദയനായിരുന്നു അദ്ദേഹം ഇന്നൊരു കടത്തിപറയലല്ല. ഒരിക്കൽ ഒരാൾ അദ്ദേഹത്തോട്, ചിലർ നമസ്കരിക്കാത്തതിനെക്കുറിച്ചു പറഞ്ഞു. മൗലവി സാഹിബ് മൂക്കത്ത് വിരൽവെച്ചുകൊണ്ടു ചോദിച്ചു. "സുബ്ഹാനല്ലാഹ്! ഇപ്പോഴുമുണ്ടോ ഇത്തരക്കാർ.?" എല്ലാവരും തന്നെപ്പോലെയാണെന്നായിരിക്കണം ആ ശുദ്ധഗതിക്കാരൻ ധരിച്ചത്.

സംഭവബഹുലമായിരുന്ന മൗലവി സാഹിബിൻെറ ജീവിതം. സാമൂഹ്യ — സാംസ്കാരിക — രാഷ്ട്രീയ മണ്ഡലങ്ങളിൽ അദ്ദേഹം മായാത്ത കാല്പാടുകൾ സൃഷ്ടിച്ചു. വെറുമൊരു പണ്ഡിതൻ

> മൗലവിസാഹിബും പരേതനായ കെ. മാധവൻ നായരും 'മാതൃഭൂമി'ക്കു വരിക്കാരെ ചേർക്കാൻ ഇറങ്ങിത്തിരിച്ചതായിരുന്നു. ഫറോക്കിൽ വെച്ചു ഏതാനും പോലീസുകാർ അവരെ കണ്ടുമുട്ടി. ഇരുവരും ധരിച്ചിരുന്ന ഗാന്ധിത്തൊപ്പി പോലീസുകാർ എടുത്ത് വലിച്ചെറിഞ്ഞു.

എന്ന നിലക്കല്ല, വിവിധരംഗങ്ങളിൽ ഊർജ്ജസ്വലമായി പ്രവർത്തിക്കുന്ന ഒരസാമാന്യ വ്യക്തിയായിട്ടാണ് അദ്ദേഹം അറിയപ്പെട്ടിരുന്നത്.

പരേതൻ തിരൂരങ്ങാടിക്കടുത്ത കക്കാട്ട് 1886 ജൂലായ് 4-ാംനു- ജനിച്ചു. അവിടുത്തെ ഒരുയന്ന കുടുംബാംഗമായ തയ്യിൽ കുഞ്ഞിമൊയ്തീൻസാഹിബായിരുന്നു അദ്ദേഹത്തിൻെറ പിതാവ്. ഉമ്മ ആയിശ കൊടുവായൂരിലെ ഒരു പ്രസിദ്ധ പണ്ഡിതനായിരുന്ന പാലമഠത്തിൽ കോമുമുസ്ല്യാരുടെ മകളും.

സ്വരൃപുരുഷൻ ആദ്യം കക്കാട്ടുവെച്ചും പിന്നീട് തിരൂരങ്ങാടി പള്ളിയിൽവെച്ചും പ്രാരംഭ പാഠം പൂർത്തിയാക്കി. കുറച്ചുകാലം പറവണ്ണ ദർസിലും പഠിച്ചു. പിന്നീട് മൗലനാ ചാലിലകത്ത് കുഞ്ഞഹമ്മദാജിയുടെ കീഴിൽ വാഴക്കാട്ടു ദർസിൽചേർന്നു.

ഖിബ്ലത്തർക്കത്തെ തുടർന്നു കുഞ്ഞഹമ്മദാജിക്കു വാഴക്കാട്ടുനിന്നു വിടേണ്ടി വന്നു. അപ്പോൾ കെ. എം. മൗലവിയും അവിടത്തെ ജീവിതം അവസാനിപ്പിച്ചു. കുഞ്ഞഹമ്മദാജി മണ്ണാർക്കാട്ട് ദർസ് തുടങ്ങിയപ്പോൾ മൗലവിസാഹി

ബ് അവിടെയുമെത്തി. കുറെ കാലം അവിടെയും കിതാബോതി. ആയിടക്കാണ് കുഞ്ഞഹമ്മദാജി നിര്യാതനായത്. തുടർന്നു ആ ദർസ് നടത്തിയിരുന്നത് കഥാപുരുഷനാണ്; അനന്തരം ചെമ്മങ്കടവിലും അദ്ദേഹം ദർസ് നടത്തുകയുണ്ടായി.

പരേതൻ ഹിജറവർഷം 1337 ശവ്വാൽ 19-നു ചാലിലകത്ത് കുഞ്ഞഹമ്മദാജിയുടെ പുത്രി ഫാത്തിമക്കുട്ടിസാഹിബയെ കല്യാണം കഴിച്ചു അവരും ഒരു പുത്രിയടക്കം ആറു സന്താനങ്ങളും ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്.

ഇന്ത്യയിലെ വെള്ളക്കാരുടെ ആധിപത്യത്തിനെതിരായി നടത്തിയ ചരിത്രപ്രസിദ്ധമായ ഖിലാഫത്ത് പ്രസ്ഥാനത്തിന്റെ മുന്നണിപ്പോരാളിയായിരുന്നു മൗലവിസാഹിബ്. മലപ്പുറം, കൊണ്ടോട്ടി, കോഴിക്കോട് എന്നിവിടങ്ങളിൽ ചേർന്ന ഖിലാഫത്ത് സമ്മേളനങ്ങളിൽ അദ്ദേഹം ചെയ്ത ധീരോദാത്തമായ പ്രസംഗങ്ങൾ ജനങ്ങളെ ആവേശം കൊള്ളിച്ചു. അവരിൽ സ്വാതന്ത്ര്യാഭിനിവേശം കത്തിവെക്കാൻ സഹായിച്ചു ആ പ്രസംഗങ്ങൾ.

മലബാറിൽ സ്വാതന്ത്ര്യസമരത്തിന്റെ നേതൃത്വനായി പ്രവർത്തിച്ചത് പരേതനായിരുന്നു. 1921 ഏപ്രിൽ 2ഉം 3ഉം തിയ്യതികളിൽ ഈരോട്ടുവെച്ചുചേർന്ന മജ്‌ലിസുൽ ഉലമാ യോഗത്തിൽ മലബാറിനെ പ്രതിനിധീകരിച്ചു അദ്ദേഹമാണ് പങ്കെടുത്തത്. മൗലാനാ മുഹമ്മദലി, ഷൗക്കത്തലി, അബുൽകലാം ആസാദ്, മൗലാനാ കുതുബുദ്ദീൻ അബ്ദുൽവാലി മുതലായ സമുന്നത

(106-ാം പേജിലെ ബാക്കി)

ഫിഖ്ഹിന്റെ അടിസ്ഥാനത്തിൽ പുലർത്തിപ്പോരുന്ന ഏതെങ്കിലും അഭിപ്രായത്തിനെതിരിൽ ആ വിഷയകമായി വന്നിട്ടുള്ള സഹീഹായ ഹദീസുകൾ ശ്രദ്ധയിൽപെട്ടാൽ ആ ഹദീസുകളെ അപ്പടി സ്വീകരിക്കയും ഫിഖ്ഹീ നിഗമനങ്ങളെ അപ്പടി തള്ളിക്കളയുകയും ചെയ്യുവാനുള്ള സന്മനസ്സായിരുന്നു അദ്ദേഹത്തിന്നുണ്ടായിരുന്നത്. ഇത്തരുണത്തിൽ ഞാനിത് പറയുന്നത് സ്വന്തം നിഗമനങ്ങളുടെ ന്യായീകരണത്തിന്ന് ഹദീസുകളെ വളച്ചൊടിക്കുകയോ തീരെ നിരാകരിക്കുകയോ ചെയ്യുന്ന അപലപനീയമായ ഒരു പ്രവണത മററു ചില പണ്ഡിതന്മാരിൽ കണ്ടുവരുന്ന വേദനാജനകമായ പരമാർത്ഥം മനസ്സിൽ വെച്ചു കൊണ്ടാണ്.

പരേതന്റെ ത്യാഗസേവനങ്ങളുടെ പ്രത്യക്ഷഫലങ്ങളും വമ്പിച്ച നേട്ടങ്ങളുമായി അവശേഷിക്കുന്ന സംഘടനകളും സ്ഥാപനങ്ങളും സമുദായത്തിന്റെ അഭിമാനസ്തംഭങ്ങളായി നിലകൊള്ളുന്നു. കേരള ജംഇയ്യത്തുൽ ഉലമാ, കേരള നദ്‌വത്തുൽ മുജാഹിദീൻ എന്നീ സംഘടനകളും, തിരൂരങ്ങാടി യതീംഖാന, ഓറിയന്റൽ ഹൈസ്കൂൾ എന്നീ സ്ഥാപനങ്ങളും ഇവയിൽ മുൻപന്തിയിൽ നില്ക്കുന്നു. കേരള മുസ്ലിംകളുടെ ദീനീളയിത്തെഴുന്നേല്പിന്നുവേണ്ടി ജീവിതം മുഴുവനുമർപ്പിച്ച ആ മഹാൻ ഇന്നു നമുക്ക് നഷ്ടപ്പെട്ടിരിക്കയാണ്. ആ നഷ്ടം നികത്താൻ കഴിയാത്തതുമാണ്.

ഭൗതികത്വത്തിന്റെ പിടിയിലേക്ക് മുസ്ലിംകളെ അനുദിനം വലിച്ചിഴക്കുന്നവരുടെ കുതന്ത്രങ്ങളെക്കുറിച്ചു നാം അബോധവാന്മാരാവാതെ ഉണർന്നു പ്രവർത്തിക്കേണ്ടിയിരിക്കുന്നു.

ദേശീയ നേതാക്കളുമായി അദ്ദേഹം അവിടെവെച്ചു പരിചയപ്പെട്ടു. തുടർന്നു മലബാറിലും ഒരു മജ്‌ലിസുൽ ഉലമാ രൂപംകൊണ്ടു. പരേതനായിരുന്നു അതിന്റെ പ്രസിഡണ്ട്.

പൂക്കോട്ടൂർ, മലപ്പുറം, പാണ്ടിക്കാട്, പൊന്നാനി, മഞ്ചേരി, കൊണ്ടോട്ടി, പരപ്പനങ്ങാടി, കോട്ടക്കൽ, തിരൂരങ്ങാടി, എന്നിവിടങ്ങളിൽ ഖിലാഫത്ത് കോൺഗ്രസ്സ് സംഘടനകൾ രൂപീകരിക്കാൻ മുൻകയ്യെടുത്ത് പ്രവർത്തിച്ചതും അദ്ദേഹമായിരുന്നു. 1921 ഏപ്രിൽ 23മുതൽ 26വരെ ഒററപ്പാലത്തുചേർന്ന മജ്‌ലിസുൽ ഉലമ, കോൺഗ്രസ്സ്, ഖിലാഫത്ത് എന്നീ പ്രസ്ഥാനങ്ങളുടെ സംയുക്തസമ്മേളനം സംഘടിപ്പിച്ചതും അദ്ദേഹമല്ലാതെ മററാരുമല്ല.

മൗലാനാ മുഹമ്മദലിയുടെയും ഗാന്ധിജിയുടെയും ആഹ്വാനമനുസരിച്ച് പരേതൻ നിസ്സഹകരണ പ്രസ്ഥാനത്തിൽ പങ്കെടുക്കുകയുണ്ടായി. മർഹൂം മുഹമ്മദ് അബ്ദുറഹിമാൻസാഹിബിന്റെയും മററും കൂടെ വിദേശവസ്ത്ര ബഹിഷ്കരണ യോഗങ്ങളിൽ പ്രസംഗിക്കാനായി അദ്ദേഹം പര്യടനം നടത്തി. മുസ്ലിംകൾക്കിടയിൽ ചർക്കാ പ്രസ്ഥാനം പ്രചരിപ്പിക്കാൻ തളിപ്പറമ്പിലും പാനൂരിലുംപോയി അദ്ദേഹം പ്രവർത്തനംനടത്തി.

വെള്ളക്കാർ തിരൂരങ്ങാടി വലിയജുമുഅത്തു പള്ളി പൊളിച്ചിട്ടുണ്ടെന്നുള്ള ഒരു വാർത്ത കാട്ടുതീപോലെ നാടെങ്ങും പടർന്നുപിടിച്ചു. 1921 ആഗസ്റ്റ് 20-ാം- ജനാവലി തിരൂരങ്ങാടിയിലേക്കുനീങ്ങി. അവിടെ കിഴക്കെപള്ളിയിൽ എല്ലാവരും തിങ്ങിക്കൂടി. പ്രക്ഷുബ്ധമായ അന്തരീക്ഷം. ജനങ്ങളുടെ രോഷാഗ്നി പടർന്നുപിടിച്ചു. എന്തും സംഭവിക്കുമെന്ന ഘട്ടമായി. ഈ യവസരത്തിൽ കെ. എം. മൌലവിസാഹിബ് അവിടെ ഒരു മതിലിന്മേൽ കയറിനിന്നു ആൾക്കൂട്ടത്തോട് അത്യുച്ചത്തിൽ പ്രസംഗിച്ചു. ഖിലാഫത്ത് കമ്മിററിയുടെ മലബാറിലെ സിക്രട്ടറിയായിരുന്നു അന്നദ്ദേഹം.

"നമ്മുടെ ശക്തി എത്രയുണ്ടെന്നു എനിക്കു നന്നായറിയാം. ഈ സന്ദർഭത്തിൽ സായുധരായ ബ്രിട്ടീഷ് പട്ടാളത്തെ നേരിടുന്നത് നമ്മെ സംബന്ധിച്ചിടത്തോളം ആപൽക്കരമാണ്." അദ്ദേഹം ഓർമ്മപ്പെടുത്തി. കോപാവേശഭരിതരായ ജനക്കൂട്ടത്തിന്റെ കാതുകളിൽ അതു കടന്നില്ല. തുടർന്നു പലതും സംഭവിച്ചു.

വാരിയൻ കുന്നത്ത് കുഞ്ഞഹമ്മദാജി, ആലി മുസ്ല്യാർ, ചെമ്പ്രശ്ശേരി തങ്ങൾ സീതികോയതങ്ങൾ, അലവിക്കുട്ടി സാഹിബ്, ലവക്കുട്ടിസാഹിബ് തുടങ്ങിയവരായിരുന്നു ലഹളക്കാരുടെ മുൻപന്തിയിൽ. അക്രമമാർഗ്ഗങ്ങളിൽനിന്നും വീരസാഹസിക കൃത്യങ്ങളിൽനിന്നും അവരെ പിന്തിരിപ്പിക്കാൻ പരേതൻ തീവ്രപ്രയത്നം ചെയ്തു. ജ: അബ്ദുറഹിമാൻ സാഹിബ്, കെ. പി. കേശവമേനോൻ, കെ. മാധവമേനോൻ, ഇ. മൊയ്തുമൗലവി തുടങ്ങിയവരോടൊത്ത് സ്വരുപുരുഷൻ ഗ്രാമാന്തരങ്ങളിൽ ചുററിനടന്നു ജനങ്ങളെ അക്രമമാർഗ്ഗങ്ങളിൽനിന്നു പിന്തിരിപ്പിച്ചു കൊണ്ടിരുന്നു.

"മാതൃഭൂമി"പത്രത്തിന്റെ സ്ഥാപനകാലത്ത് മൗലവിസാഹിബ് വരിക്കാരെയും ഷെയറുകാരെയും ശേഖരിക്കാൻ വളരെയേറെ പാടുപെടുകയുണ്ടായി. അക്കാലത്ത് രസകരമായ ഒരു സംഭവം നടന്നു. പരേതനായ കെ. മാധവൻ നായരും മൗലവിസാഹിബും "മാതൃഭൂമി"ക്കു വരിക്കാരെ ചേർക്കാൻ ഇറങ്ങിത്തിരിച്ചതായിരുന്നു. ഫറോക്കിൽവെച്ചു ഏതാനും പോലീസുകാർ അവരെ കണ്ടുമുട്ടി. ഇരുവരും ധരിച്ചിരുന്ന ഗാന്ധിത്തൊപ്പി പോലീസുകാർ എടുത്ത് വലിച്ചെറിഞ്ഞു.

തങ്ങൾക്ക് തലവേദനയുണ്ടാക്കിക്കൊണ്ടിരുന്ന മൗലവിസാഹിബിനെ ബ്രിട്ടീഷുകാർ തൂക്കിക്കൊല്ലാൻ വിധിച്ചു. വിധി നടത്തുന്നതിന്നു മൂന്നുമാസത്തെ അവധിയുണ്ടായിരുന്നു. ബ്രിട്ടീഷുകാരുടെ കയ്യിൽനിന്നു മൗലവിസാഹിബിനെ രക്ഷപ്പെടുത്താൻ ഇ. കെ. മൗലവിയും മർഹൂം എം. സി. സി. അബ്ദുറഹിമാൻ മൗലവിയും മററും ഈ സമയം ഉപയോഗപ്പെടുത്തി. അവരുടെ നിർദ്ദേശമനുസരിച്ച് അദ്ദേഹം 1340 ജമാദുൽഅവ്വൽ 10-ന്നു കൊടുങ്ങല്ലൂക്ക് ഒളിച്ചോടി.

സാഹസപൂർണ്ണമായ ആ യാത്രക്കിടയിൽ സംഭ്രമജനകമായ ഒരു സംഭവമുണ്ടായി. മലബാറിൽനിന്നു ലഹളക്കാർ ഓടിപ്പോകുന്നതു നോക്കാൻ സുശക്തമായ പോലീസുകാവലുണ്ടായിരുന്നു. കടലിലൂടെ യാത്രചെയ്യുകയായിരുന്ന മൗലവിസാഹിബ് ചാവക്കാട് വിട്ടപ്പോൾ പോലീസുകാരെകണ്ടു. "എന്തുവേണം? യഥാർത്ഥ വിവരം വെളിപ്പെടുത്തണോ?" കൂടെയുള്ളവർ അദ്ദേഹത്തോട് ആരാഞ്ഞു.

"നേരുപറഞ്ഞാൽ മതി. അങ്ങിനെ യാണെങ്കിൽ പോലീസിന്റെ പിടിയിൽ അകപ്പെ

ടേണ്ടിവന്നാൽ ഒരൊററ ഖേദമേയുള്ളു. കളവു പറഞ്ഞാൽ ആ മനസ്സാക്ഷിക്കുത്തിനു പുറമെ പിടിയിൽ അകപ്പെടേണ്ടിയും വരും." അ താ യി രുന്നു മൌലവിസാഹിബിൻെറ പ്രതികരണം.

പോലീസുകാർ തോണി തടഞ്ഞുവെച്ച് എവിടെ പോകുന്നുവെന്നു തിരക്കി. പാട്ടൂർക്കാണെന്നു കടത്തുകാരൻ പറഞ്ഞപ്പോൾ അവർ പോകാൻ അനുവദിച്ചു. ഇതിനെ പററി മൌലവിസാഹിബ് കടത്തുകാരനോട് ചോ ദി ച്ച പ്പോൾ തൻെറ നാട് പാട്ടൂരാണെന്നും ആ ഓർമ്മ വെച്ചു പറഞ്ഞുപോയതാണെന്നും അ യാ ൾ സമാധാനം പറഞ്ഞു. അയാളെ ആക്ഷേപിച്ചുകൊണ്ട് മൌലവിസാഹിബ് നിർദ്ദേശിച്ചു. "എന്നാൽ നമുക്ക് പാട്ടൂർക്കുപോകാം." അങ്ങിനെ പാട്ടൂരിലേക്കു തുഴഞ്ഞു. അവിടെ ഇറങ്ങി ഇശാനമസ്കാരവും മററും കഴിച്ചശേഷമേ പിന്നെ യാത്ര തുടർന്നുള്ളു.

ഇതുപോലെ ഒരു സംഭവം ഷൊർണ്ണൂർവെച്ചുമുണ്ടായി. വണ്ടിക്കുചെന്നിറങ്ങിയ അ ദ്ദേ ഹ ത്തെ ഒരു കോൺസ്റ്റബിൾ തടഞ്ഞുനിർത്തി വിവരങ്ങളന്വേഷിച്ചു. അദ്ദേഹം ഒളിവിൽ കഴിയുന്ന കാലമായിരുന്നു അത്. പക്ഷെ താൻ ആ രാ ണെ ന്നു അ ദ്ദേ ഹം നേ രു പ റ ഞ്ഞു. എന്തോ, ആ കോൺസ്റ്റബിൾ ഒന്നും ചെയ്തില്ല. ഇതിനെപററി സ്നേഹിതന്മാർ അന്വേഷിച്ചപ്പോൾ അദ്ദേഹം മറുപടി പറഞ്ഞത്, വിധിയുണ്ടെങ്കിൽ എന്തുപറഞ്ഞാലും പിടിക്കുമെന്നാണ്.

സീതിസാഹിബിൻെറ വീട്ടിലാണ് പരേതൻ താമസിച്ചിരുന്നത്. പക്ഷെ പോലീസുകാർ ശല്യപ്പെടുത്തിക്കൊണ്ടിരുന്നതിനാൽ ഒ മ്പ ത് വീടുകളിൽ മാറിത്താമസിക്കേണ്ടിവന്നു. ഇക്കാലത്ത് ഒരു രഹസ്യപ്പോലീസുദ്യോഗസ്ഥൻ മൌലവിയുടെ ശിഷ്യനായി കുറച്ചുകാലം കഴിച്ചുകൂട്ടി. അധികനാൾ ക ഴി ഞ്ഞി ല്ല, 35 പോലീസുകാർ

അദ്ദേഹത്തെ പിടിക്കാൻ വീടുവളഞ്ഞു. അത്ഭുതകരമാംവണ്ണം അദ്ദേഹം രക്ഷപ്പെട്ടു. കൊച്ചിയിൽ ഒരു വഴക്കു തീർക്കാൻ സീതിസാഹിബിനും മണപ്പാട് കുഞ്ഞഹമ്മദാജിക്കും പോകേണ്ടതുണ്ടായിരുന്നു. ഹാജിസാഹിബിനു സുഖമില്ലാത്തതിനാൽ അപ്രതീക്ഷിതമായി മൗലവിക്ക് അങ്ങോട്ടു പോകേണ്ടിവന്നു. പോലീസുകാർ രാത്രി വീടുവളയുന്നതിനു ഏതാനും മണിക്കൂറുമുമ്പാണ് അദ്ദേഹം സ്ഥലംവിട്ടത്. അവർ വിഷണ്ണരായി മടങ്ങി. പിന്നീട് അദ്ദേഹത്തെ പിടിക്കാനുള്ള ശ്രമം അവർ തുടരുകയുണ്ടായില്ല.

വളരെ കൊല്ലങ്ങൾക്കുശേഷം ബ്രിട്ടീഷുകാർ തന്റെ മേൽ ചുമത്തിയ കുററം പിൻവലിച്ചപ്പോൾ മൗലവിസാഹിബ് തിരൂരങ്ങാടിക്കു മടങ്ങി. പിന്നീടാണ് അദ്ദേഹത്തിന്റെ പത്രാധിപത്യത്തിൽ 'അൽമുർഷിദ്' അറബി മലയാളമാസിക ആരംഭിച്ചത്. പത്രപ്രവർത്തനത്തിൽ അദ്ദേഹം പ്രത്യേകം താല്പര്യം കാണിച്ചു. അൽഇർശാദ്, അൽഇസ്ലാഹ്, മുസ്ലിം ഐക്യം, ഐക്യം എന്നീ വാരികകളുടെ ജീവനാഡിയായിരുന്നു അദ്ദേഹം. ഇതിനു പുറമെ അറബി മാസികാപത്രങ്ങളിലും നിരവധി ലേഖനങ്ങൾ അദ്ദേഹം എഴുതിയിട്ടുണ്ട്. ചന്ദ്രികയുടെ ഉററ ബന്ധുവായിരുന്ന അദ്ദേഹം അതിലും വിജ്ഞാനപ്രദങ്ങളായ ഒട്ടേറെ ലേഖനങ്ങൾ എഴുതുകയുണ്ടായി.

പാരതൻ എഴുതിയ ഫത്‌വകൾക്കു കയ്യും കണക്കുമില്ല. ധാരാളം പുസ്തകങ്ങളും ലഘുലേഖകളും ആ തൂലികയിൽനിന്നു നിർഗ്ഗളിക്കുകയുണ്ടായി. 'അത്ത്വആഉവൽഇബാദ:' 'അൽവിലായത്തുവൽകറാമ:' 'ഖുത്തുബത്തുൽ ജുമുഅ:' 'ഫത്താവൽഖവി' 'അന്നഫഉൽഅമീം' 'അസ്സലാത്ത്' 'കൈഫിയ്യത്തുൽഹജ്ജ്' 'ഇസ്ലാമും സ്ത്രീകളും' മുതലായവ പ്രത്യേകം എടുത്തുപറയത്തക്കതാണ്.

ലോക മുസ്ലിംകളുടെ അടിയന്തരശ്രദ്ധക്ക് വിഷയീഭവിക്കേണ്ട ചില കാര്യങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ട് അദ്ദേഹം "മുസ്ലിംലോകത്തോട് ഒരാഹ്വാനം" എന്ന പേരിൽ ഒരു അറബിഗ്രന്ഥം പ്രസിദ്ധീകരിക്കുകയുണ്ടായി. ശൈഖ് റശീദ് റിസയുടെ 'വഹ്‌യുൽമുഹമ്മദി' എന്ന വിശ്രുതഗ്രന്ഥം ഒട്ടുമുക്കാലും അദ്ദേഹം പരിഭാഷപ്പെടുത്തിയിട്ടുണ്ട്. അതു പൂർത്തിയാക്കുന്നതിനുമുമ്പ് മരണം പാഞ്ഞെത്തി. മുമ്പ് കോഴിക്കോട്ടെ ലിററ്റേച്ചർ സൊസൈററി പ്രസിദ്ധീകരിച്ച ഖുർആൻ പരിഭാഷ ഒന്നും രണ്ടും ഭാഗം തയ്യാറാക്കിയത് കെ. എം മൌലവി, പി. കെ. മൂസമൌലവി, എം. സി. സി. അബ്ദുറഹിമാൻമൗലവി എന്നിവരാണ്.

ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിനുവേണ്ടി എണ്ണമററ ത്യാഗങ്ങൾ വരിച്ച പല മുസ്ലിംകളും പിൽക്കാലത്ത് മുസ്ലിംലീഗിലേക്ക് വരികയുണ്ടായി. അക്കൂട്ടത്തിൽ മൗലവിസാഹിബും കോൺഗ്രസ്സ് വിട്ട് ലീഗിൽ ചേർന്നു. കേരള സ്റ്റേററ് മുസ്ലിംലീഗിന്റെ വൈസ് പ്രസിഡണ്ടായി സേവനമനുഷ്ഠിച്ചിട്ടുണ്ട് അദ്ദേഹം.

മുസ്ലിംലീഗ് 1906ലാണ് സ്ഥാപിച്ചതെങ്കിലും കേരളത്തിൽ മൂന്നു ദശവത്സരക്കാലം കഴിഞ്ഞാണ് അതിന്റെ പ്രവർത്തനം ആരംഭിച്ചത്. സീതിസാഹിബ് ആദ്യമായി തലശ്ശേരിയിൽ ഒരു കമ്മിററിയുണ്ടാക്കി. പത്തുപേരുള്ള ഒരു കമ്മിററി തിരൂരങ്ങാടിയിൽ കെ. എം. മൗലവിയും സ്ഥാപിച്ചു. കോഴിക്കോട്ട് ഇദംപ്രഥമമായി ഒരു ലീഗ് കമ്മിററിയുണ്ടാക്കിയത് ഉ: ഹൈദ്രോസ് വക്കീൽ, കാതിരിക്കോയ ഹാജി എന്നിവരുടെ സഹായസഹകരണങ്ങളോടെ മൗലവിസാഹിബായിരുന്നു. മർഹൂം പി. വി. മുഹമ്മദ്മൗലവി ഇക്കാര്യത്തിൽ അദ്ദേഹത്തെ സഹായിച്ചു.



# ശമിക്കാത്ത വിജ്ഞാനദാഹം

മൌലവിസാഹിബ് മരിച്ചു. ഇതിൽ നിന്നുളവായ വേദന നമ്മുടെമനോ മുകുരത്തിൽ വ്രണങ്ങൾ സൃഷ്ടിച്ചിരിക്കുന്നു. ആ മുറിവുകളുണങ്ങാൻ ഇനിയും വർഷങ്ങൾ കുറെ കഴിയും.

ധന്യനായ മൌലവിസാഹിബിന്റെ ഗുണങ്ങൾ എണ്ണിയെണ്ണി പറയുകവയ്യ. ചുരുക്കത്തിൽ എല്ലാം നല്ല ഗുണങ്ങളുടെയും സമഞ്ജസമായ ഒരവതാരമായിരുന്നു അദ്ദേഹം. അങ്ങനെയുള്ള ഒരു മഹാനാണ് നമുക്കു നഷ്ടപ്പെട്ടത്.

ചെന്നു കയറുന്ന മുറിയുടെ തെക്കെ അററത്ത് മുഖത്തോടടുപ്പിച്ചു വായിക്കുന്ന കിത്താബുമായി ആ മലന്നു വളഞ്ഞുള്ള കിടത്തം ഓർമ്മയിൽ വരികയാണ്. വാൎദ്ധക്യസഹജമായ ക്ഷീണത്താലും രോഗത്താലും മരണശയ്യയിൽ കിടക്കുമ്പോഴും ഒരു ഗവേഷണ വിദ്യാർത്ഥിയുടെ ഗൌരവത്തോടെ കിതാബുകൾ വായിച്ചുതീർക്കുന്നതിൽ അദ്ദേഹം കാണിച്ച അതീവ ശ്രദ്ധ അത്ഭുതാവഹമെന്നേ പറയേണ്ടു.

ഇസ്ലാമികമായ പ്രശ്നങ്ങളായിരുന്നു സദാ മൌലവിസാഹിബിന്റെ മനം നിറയെ. സംസാരിച്ചാലുടനെ അദ്ദേഹത്തിന്റെ നിറഞ്ഞുപൊറിഞ്ഞുന്ന മതവിചാരങ്ങൾ അനുസ്യൂതം ബഹിർഗമിക്കുകയായി. ഇപ്പോൾ ചെയ്യേണ്ട മര്യാദ മുതൽ ഭരണരംഗത്ത് കാണിക്കേണ്ട ചുമതലകൾ വരെയുള്ള പ്രശ്നങ്ങൾ അദ്ദേഹം ചർച്ചാവിഷയമാക്കും. എന്തൊരുത്തനെ കിട്ടിയാലും ശരി, ഉടനെ അദ്ദേഹം ഒരു തികഞ്ഞ മതാജ്ഞാപകനായി മാറുന്നത് കാണാം. അതനാൽ മതവിഷയങ്ങളിൽ താല്പര്യമില്ലാത്ത ഒരു നാമമാത്ര മുസ്ലിമിന്നു അദ്ദേഹത്തിന്റെ സംസാരം ആരംഭത്തിൽ അത്ര രസിച്ചെന്നുവരില്ല.

മുസ്ലിംലോക വാർത്തകളറിയുന്നതിൽ അദ്ദേഹത്തിന്ന് അതിയായ താല്പര്യമായിരുന്നു. അന്നൊരു ദിവസം ഞങ്ങൾ പ്രാതൽ കഴിച്ചുകൊണ്ടിരിക്കയായിരുന്നു. കൂട്ടത്തിൽ മകൻ അബ്ദുസ്സമദ് മൗലവി (സഊദി അറേബ്യ)യുമുണ്ട്. മുസ്ലിം രാജ്യങ്ങളിൽ ഇന്നു കാണുന്ന സ്ഥിതിവിശേഷതകളെക്കുറിച്ചു പൊതുവിൽ ചർച്ച ചെയ്യുകയായിരുന്നു അപ്പോൾ. ഇസ്ലാമിക സോഷ്യലിസ്റ്റ് വ്യവസ്ഥിതി നടപ്പാക്കുന്നതിൽ സഊദ് ഗവർമ്മെണ്ട് കാണിക്കുന്ന താൽപര്യത്തെക്കുറിച്ചും മററും പറഞ്ഞപ്പോൾ പരേതൻ അതിൽ കാണിച്ച ജിജ്ഞാസയും, നിസ്സീമമായ താല്പര്യവും പ്രത്യേകം ശ്രദ്ധിക്കേണ്ടവ തന്നെയായിരുന്നു. അതുപോലെ



ലേഖകൻ

ചില മുസ്ലിം രാജ്യങ്ങളിൽ കണ്ടുവരുന്ന അനിസ്ലാമിക പ്രവർത്തനങ്ങളെക്കുറിച്ചറിയുമ്പോൾ പരേതന്റെ മുഖം കോപംകൊണ്ട് രക്തവർണ്ണമാകുന്നതും, സംസാരം ഗദ്ഗദപൂർണ്ണമാകുന്നതും കാണാം.

ജ്ഞാനവൃദ്ധനായിരുന്ന മൌലവിസാഹിബ് നിഷ്കളങ്കനായ ഒരു സമുദായ പരിഷ്കർത്താവ് കൂടിയായിരുന്നു. 'മനുഷ്യർക്കുവേണ്ടി നിയോഗിക്കപ്പെട്ട ഉത്തമ സമുദായമാകുന്നു നിങ്ങൾ' എന്ന അല്ലാഹുവിന്റെ പ്രഖ്യാപനം അന്വർത്ഥ

**വി. ഒ. ഹംസ.**

മാക്കുവനായിരുന്നു പരേതന്റെ പരിശ്രമം. അതിനാൽ കേവലം ബാഹ്യവും, ഉപരിപ്ലവവുമായ പ്രവർത്തനങ്ങൾ കൊണ്ടദ്ദേഹം തൃപ്തിപ്പെട്ടില്ല. ഒരു വിപ്ലവത്തിന്റെ സന്ദേശവാഹകനായി

ന്നു പരേതൻ. മർഹൂം ഹാലിലകത്ത് കുഞ്ഞഹമ്മദ്ഹാജി ഉൽഘാടനംചെയ്ത സമുദായ പരിഷ്കരണ വിപ്ലവത്തെ അതിന്റെ ഉച്ചകോടിയിലെത്തിച്ചവരിൽ പ്രധാനി മൌലവിസാഹിബായിരുന്നു. യഥാർത്ഥത്തിൽ ഗുരുവിന്റെ കൈത്തിരിയിൽനിന്നു കത്തിച്ച ഒരു ദീപശിഖയായി അദ്ദേഹം വിളങ്ങുകയുണ്ടായി.

ഒരു സമുദായോപാസകനെന്ന നിലക്ക് മൌലവി സാഹിബ് സൃഷ്ടിച്ച നിരവധി നേട്ടങ്ങളിൽ പ്രാധാന്യമർഹിക്കുന്ന ഒന്നാണ് തിരൂരങ്ങാടി യതീംഖാന. അദ്ദേഹത്തിന്റെ അടുത്തൽ ചെല്ലുമ്പോഴൊക്കെ, യതീംഖാനയുടെ ഉത്ഭവത്തെക്കുറിച്ചുള്ള അത്ഭുതകഥകൾ അദ്ദേഹം പറയാറുണ്ട്. യതീംഖാന സ്ഥാപിക്കാനുള്ള ഈ സാഹസികശ്രമത്തിന്റെ വിവരണം അറബികഥയിലെ അത്ഭുതകഥകൾപോലെ അതിശയകരമായി എനിക്കു തോന്നി

1943-ലെ ഭീകരമായ കോളറയുടെ സംഹാരതാണ്ഡവം ഒന്നടങ്ങിയപ്പോൾ ഗുരുതരമായ മറെറാരു പ്രശ്നം ഉദിച്ചുയർന്നു. എണ്ണമററ മുസ്ലിം അനാഥകളുടെ കാര്യമായിരുന്നു അതു്. നാഥനില്ലാതെ പുറംതള്ളപ്പെട്ട ആ ബാലികാബാലന്മാരെ രക്ഷിക്കാൻ കാര്യമായ ഒരു സംഘടിതശ്രമവും അന്നു കേരളത്തിലുണ്ടായിരുന്നില്ല. അതിനാൽ കർമ്മകുശലനായ മൌലവിസാഹിബ് അമാന്തിക്കാതെ രംഗത്തിറങ്ങി. മർഹൂം കെ. എം. സീതിസാഹിബിന്നും, സത്താർസേട്ടുസാഹിബിന്നും അദ്ദേഹം എഴുത്തുകളയച്ചു. തലശ്ശേരിയിലും, കോഴിക്കോട്ടു വെച്ചവർ സന്ധിച്ചു അവസാനം തിരൂരങ്ങാടിയിൽ ഒരനാഥമന്ദിരം സ്ഥാപിക്കണമെന്നവർ തീർച്ചപ്പെടുത്തിയതു്.

സ്ഥാപനം തുടങ്ങുന്നതിന്നു മുമ്പുതന്നെ അദ്ദേഹത്തിന്റെ ഭവനം ഒരു ചെറിയ അനാഥമന്ദിരമായിരുന്നു. യതീംഖാന സ്ഥാപിക്കാൻ പോകുന്നു എന്ന വിവരമറിഞ്ഞപ്പോഴേക്കും സമീപപ്രദേശങ്ങളിലെ ചിലർ അദ്ദേഹത്തിന്റെ അടുക്കലേക്ക് യതീമുകളെ പറഞ്ഞയക്കുകയുണ്ടായത്രെ. സ്ഥാപനം തുടങ്ങിയിട്ടില്ലെന്നു പറഞ്ഞു അവരെ തിരികെ അയക്കാൻ ആ സ്നേഹനിധിക്കു കഴിഞ്ഞില്ല. തന്റെ സ്വന്തം വീട്ടിൽ

(ശേഷം 116—ാം പേജിൽ)

# മഹദ്ഗുണങ്ങളുടെ വിളനിലം

"ചന്ദ്രിക"

[ മൗലവി സാഹിബിൻെറ നിര്യാണത്തെക്കുറിച്ച് "ചന്ദ്രിക" എഴുതിയ മുഖപ്രസംഗമാണ് താഴെ കൊടുക്കുന്നത് ]

ജ: കെ. എം. മൌലവിയുടെ ദേഹവിയോഗം മൂലം കേരളത്തിനും കേരള മുസ്ലിംകൾക്കും മാത്രമല്ല, മുസ്ലിം പണ്ഡിത ലോകത്തിനുതന്നെയും ഒരു തീരാനഷ്ടമാണുണ്ടായിട്ടുള്ളത്. ദേശസ്നേഹം സത്യവിശ്വാസത്തിൻെറ ഒരു ഭാഗമാണെന്നുള്ള നബി (സ. അ) യുടെ തിരുവചനത്തിൽ ഉറച്ചു വിശ്വസിച്ചിരുന്ന അദ്ദേഹം ഇന്ത്യൻ സ്വാതന്ത്ര്യ സമരത്തിൽ ഒരു ധീരയോദ്ധാവായിരുന്നു. രണ്ടാം ലോക മഹായുദ്ധത്തോടുകൂടി മുസ്ലിംലോക നേതൃത്വം തുർക്കിയിലെ സുൽത്താനായിരുന്ന ഖലീഫക്ക് നഷ്ടപ്പെട്ടതോടെ ഖലീഫാ സ്ഥാനം പുനഃസ്ഥാപിക്കുവാനും ബ്രിട്ടീഷ് സാമ്രാജ്യത്വത്തിൽ നിന്നും അടിമ രാഷ്ട്രങ്ങളെ വിമോചിപ്പിക്കാനും വേണ്ടി ഇന്ത്യയിൽ സമാരംഭിക്കപ്പെട്ട ഖിലാഫത്ത് പ്രസ്ഥാനവും ഇന്ത്യൻ സ്വാതന്ത്ര്യത്തിനുവേണ്ടി സമരം നടത്തിക്കൊണ്ടിരുന്ന ഇന്ത്യൻ നാഷനൽ കോൺഗ്രസ്സും ഒന്നിച്ചുനിന്നു നടത്തിയ സ്വാതന്ത്ര്യ സമരത്തിൽ ഒരു മുന്നണിയോദ്ധാവായിരുന്നു ജ: കെ. എം. മൌലവി സാഹിബ്. പരേതനായ മെ: കെ. മാധവൻ നായർ, പി, രാമുണ്ണി മേനോൻ മുതലായവരോടൊന്നിച്ച് ജ: മൌലവിസാഹിബ് നടത്തിയ വീര സമരം ഇന്ത്യയുടെ സ്വാതന്ത്ര്യ സമരത്തിൽ തങ്കലിപികളാൽ രേഖപ്പെടുത്തത്തക്കതായിരുന്നുവെന്ന കാര്യത്തിൽ പക്ഷാന്തരത്തിന്നവകാശമില്ല.

ജ: കെ. എം. മൌലവിയെപ്പോലെ ഇസ്ലാമിക വിജ്ഞാനത്തിൽ പാണ്ഡിത്യം നേടിയിരുന്ന പണ്ഡിതവര്യന്മാർ കേരളത്തിൽ വളരെ കുറവാണെന്നത് ഒരു യാഥാർത്ഥ്യം മാത്രമാണ്. തൻെറ വിജ്ഞാനത്തെ ചില്ലറ ഇട്ടുകൾക്കോ മററു പരിഗണനകൾക്കോ അടിയറവെക്കാതെ അതിനെ ആരുടെ മുമ്പാകെയും നിസ്സങ്കോചമായും നിർഭയമായും പ്രകാശിപ്പിക്കുന്നതിൽ, സർവ്വശക്തൻെറ ശിക്ഷയെ മാത്രം ഭയപ്പെട്ടുകൊണ്ട് പ്രവർത്തിച്ചിരുന്ന അദ്ദേഹം മററു പണ്ഡിതന്മാർക്ക് ഒരു മാതൃകയായിരുന്നു.

സദാചാരം, സത്യസന്ധത, ഉദ്ദേശശുദ്ധി, ആത്മാർത്ഥത, സ്വഭാവമാഹാത്മ്യം, നീതിബോധം, വിനയം, ഭൂതദയ എന്നീ മഹദ്ഗുണങ്ങൾ അദ്ദേഹത്തിൻെറ രക്തത്തിലും മജ്ജയിലും കൂടികലർന്നിരുന്നു. അഹങ്കാരം അദ്ദേഹത്തിൻെറ സമീപത്തുകൂടി പോയിരുന്നില്ല. അദ്ദേഹത്തിൻെറ സാരോപദേശം തേടുന്നവർക്കൊക്കെ അതുകിട്ടാതെ തിരിച്ചുപോകേണ്ടതായിവന്നിരുന്നില്ല. നിദ്രയിൽ കഴിഞ്ഞുകൂടുകയായിരുന്ന കേരളമുസ്ലിംകളെ അവരുടെ ദീർഘനിദ്രയിൽനിന്നു തട്ടിയുണർത്തുകയും കർമ്മരംഗത്തേക്കു വീരയോദ്ധാക്കളായി ഇറക്കുകയുംചെയ്ത അഗ്രഗണ്യരിൽ ഒരാളായിരുന്നു മൗലവി സാഹിബ്.

"ചന്ദ്രിക"ക്കു പരേതൻ ചെയ്ത സേവനങ്ങൾ നിസ്തുലവും അവിസ്മരണീയവുമാകുന്നു. ആരംഭത്തിൽതന്നെ ചന്ദ്രികയുടെ ഒരടുത്ത ബന്ധുവായിരുന്നു മൌലവിസാഹിബ്. പത്രത്തിന്നു വായനക്കാരെയും വരിക്കാരെയും ഉണ്ടാക്കുന്നതിനും മുസ്ലിം ബഹുജനങ്ങളിൽ അതിൻെറ പ്രചാരവും പ്രസിദ്ധിയും വർദ്ധിപ്പിക്കുന്നതിനും അദ്ദേഹം നടത്തിയ ശ്രമങ്ങൾ ഒട്ടും ലഘുവായിരുന്നില്ല. ബ്രിട്ടീഷ്ഭരണത്തെ എതിർത്തുവെന്ന കുററം ചുമത്തി അന്നത്തെ മദിരാശി ഗവമ്മെൻറ് മൌലവിസാഹിബിനെ അറസ്റ്റു ചെയ്യാൻ വാറണ്ട് പുറപ്പെടുവിച്ചിരുന്നുവെങ്കിലും, കൊച്ചിയിലെ കൊടുങ്ങല്ലൂരിൽ അഭയം പ്രാപിച്ച അദ്ദേഹത്തെ അവർക്കു പിടികിട്ടിയില്ല. കൊടുങ്ങല്ലൂരിൽ ഇരുന്നുകൊണ്ട് പരേതൻ തൻെറ വിജ്ഞാനം മററുള്ളവർക്കു പകർന്നു കൊടുക്കുന്നതിൽ കൂടുതൽ തൃഷ്ണ കാണിച്ചിരുന്നു.

മലബാർ കലാപം സംബന്ധിച്ച പലർക്കുമെതിരായി പുറപ്പെടുവിച്ചിരുന്ന വാറണ്ടുകൾ മുഴുവനും കുറെ കൊല്ലങ്ങൾക്കുശേഷം അന്നത്തെ മദിരാശി ഗവൺമെണ്ട് പിൻവലിച്ചതിനെത്തുടർന്നാണ് അദ്ദേഹം പിന്നെ സ്വതന്ത്രമായ തിരൂരങ്ങാടിയിൽ താമസമാക്കിയത്. ആദ്യകാലത്ത് ഒരു തികഞ്ഞ കോൺഗ്രസ്സാദർശക്കാരനായിരുന്ന പരേതൻ, മുസ്ലിംലീഗ് അതിൻെറ സംഘടനാ പ്രവർത്തനം ആരംഭിച്ചതോടെ ഒരു തികഞ്ഞ മുസ്ലിംലീഗുകാരനായി മാറുക മാത്രമല്ല, രോഗബാധിതനായി അവശനിലയിൽ കിടക്കുന്നതുവരെയും അതിൻെറ ഒരു സജീവ നേതാവായി പ്രവർത്തിക്കുകയും ചെയ്തിരുന്നു. മൌലവിസാഹിബ് നമ്മെ വിട്ടുപിരിഞ്ഞുപോയിക്കഴിഞ്ഞുവെങ്കിലും അദ്ദേഹത്തിൻെറ ഉത്തമ ഗുണങ്ങൾ അവശേഷിക്കുന്നുണ്ട്. അവയെ അനുകരിച്ചുകൊണ്ട് അദ്ദേഹത്തോടുള്ള ബഹുമാനം നമുക്ക് പ്രകടിപ്പിക്കാം. പരേതൻെറ സന്തപ്ത കുടുംബത്തോട് ഞങ്ങൾക്കുള്ള അഗാധമായ സഹതാപം ഇവിടെ രേഖപ്പെടുത്തുകയും അദ്ദേഹത്തിൻെറ മഗ്ഫിറത്തിന്നു വേണ്ടി അല്ലാഹുവിനോട് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

(114—ാംപേജിലെ ബാക്കി)

പോയി താമസിക്കാൻ അവരെ പറഞ്ഞയക്കുകയാണ് അദ്ദേഹം ചെയ്തത്.

പരിശ്രമിച്ചാൽ സാധിക്കാത്തത് ഒന്നുമില്ല എന്നതിൻ മതിയായ നിദർശനങ്ങളാണ് മൌലവിസാഹിബ് ബീജാവാപം നടത്തിയ തിരൂരങ്ങാടി യതീംഖാനയും, സഹോദര സ്ഥാപനങ്ങളും. യതീംഖാനയിലെ അന്തേവാസികൾക്ക് ഭക്ഷണമൊരുക്കുന്നതിനുവേണ്ടി ആ ദയാനിധി തൂക്കരി കെട്ടിച്ചുമക്കുകപോലും ചെയ്തു. സർവ്വശക്തനായ അല്ലാഹുവിലുള്ള അടിയുറച്ച വിശ്വാസത്തെ മാത്രം മൂലധനമാക്കി താൻ നട്ടുവളർത്തിയ സ്ഥാപനത്തിൻെറ അസൂയാവഹമായ വളർച്ചയിൽ മൌലവിസാഹിബ് ആത്മസംതൃപ്തിയടഞ്ഞിരിക്കണം. യതീംഖാനയുടെ കീഴിൽ നടത്തുന്ന സെക്കണ്ടറി സ്കൂൾ അറബിക് സ്കൂളാക്കിയതിലും പുറത്തുപോകുന്ന അനാഥകൾക്ക് ഒരു ജീവിതമാർഗ്ഗം വെട്ടിത്തുറക്കുന്നതിൽ സഹായകമായ ടെയിനിംഗ് സ്കൂൾ ആരംഭിച്ചതിലും പരേതന് അതിയായ അഭിമാനമാണുണ്ടായിരുന്നത്. ഉന്നതമായ മതപഠനത്തിന്ന് ഒരു അറബിക്കോളേജ് കൂടി സ്ഥാപിക്കണമെന്ന് അദ്ദേ

# മൗലാനായും വിദ്യാർത്ഥികളും

വി. മൊയ്തീൻ, പരപ്പനങ്ങാടി

കേരളത്തിലെ ഒരു പ്രധാന മതപണ്ഡിതനായിരുന്ന ഉബൈദുല്ലാമൌലവി (ന. മ) മരിച്ചദിവസമാണന്നു്. കേരളത്തിലെ പേരുകേട്ട പല പണ്ഡിതന്മാരും മൗലവിസാഹിബിൻെറ ജനാസയിൽ പങ്കെടുക്കുവാൻ പുളിക്കലെത്തി.

മർഹൂം എം. സി. സി. അബ്ദുറഹിമാൻ മൗലവി, പി.പി. ഉണ്ണിമുഹ്യിദ്ദീൻകുട്ടിമൗലവി, പി. എൻ. മുഹമ്മദ്മൗലവി, എൻ. വി. അബ്ദുസ്സലാംമൗലവി, അബ്ദുല്ലത്തീഫ്മൗലവി മുതലായ പണ്ഡിതന്മാരും പണ്ഡിതഗുരുവായ മൗലാനാ കെ. എം. മൗലവിയവർകളും അവിടെ എത്തിച്ചേർന്നിട്ടുണ്ടു്. ഒന്നിച്ച് പണ്ഡിതന്മാർക്ക് അന്യോന്യം കാണുവാനും കെ. എം. മൗലവിയവർകളുടെ വിലപ്പെട്ട ഉപദേശങ്ങൾ ശ്രവിക്കുവാനും അവസരമുണ്ടായി.

പള്ളിയിൽ മദീനത്തുൽഉലൂമിലെ വിദ്യാർത്ഥികൾ ഒരുമിച്ചു വട്ടമിട്ടു നിൽക്കുന്നതു് കണ്ടപ്പോൾ ഞാനും അങ്ങോട്ടുപോയി. കെ. എം. മൗലവിയവർകളുടെ ചുററും വിദ്യാർത്ഥികൾ പൊതിഞ്ഞിരിക്കുകയാണു്. കൂട്ടത്തിൽ അബ്ദുസ്സലാം മൗലവിയും കെ. സി. അലവിമൗലവിയുമുണ്ടു്.

മൗലവിയവർകൾ പലതും ചോദിച്ചറിഞ്ഞശേഷം ക്ഷമാപണപൂർവ്വം വിദ്യാർത്ഥികളോടു പറഞ്ഞു.

"ഞാൻ ആ കാര്യം മറന്നുപോയി. നിങ്ങൾ എല്ലാവരും ഇരിക്കുക. നിങ്ങൾ എൻെറ ചുററും നിന്നു് ഞാൻ സ്വന്തം ഇരിക്കുന്നതു് ഒരിക്കലും യോജിച്ചതല്ല. അതു് തെററാണു്. നിങ്ങൾ ഇരിക്കണം"

ഞാൻ അത്ഭുതപ്പെട്ടുപോയി. മൗലവിയവർകളെ കേട്ടറിഞ്ഞ അറിവല്ലാതെ കണ്ടു പരിചയിക്കാനുള്ള അവസരം കിട്ടിയിരുന്നില്ല.

അദ്ദേഹം ആ ചുരുങ്ങിയ സമയത്തിൽ ഇസ്ലാമികമായ പല ഗഹന വിഷയങ്ങൾ ഞങ്ങളെ ധരിപ്പിക്കുകയും മൗലവിയുടെ സംഭവബഹുലമായ ജീവിതത്തിലെ ചില കടുത്ത പരമാർത്ഥങ്ങൾ ഞങ്ങളെ കേൾപ്പിക്കുകയുമുണ്ടായി.

അല്ലാഹുവിലുള്ള അചഞ്ചലമായ വിശ്വാസ ദാർഢ്യത്തെപ്പററിയായിരുന്നു ഒട്ടുമുക്കാലും ഉപദേശിച്ചിരുന്നതു്.

"പരിണാമം എത്ര കയ്പായിരുന്നാലും നീ സത്യമേ പറയാവൂ." എന്ന ഹദീസ് ശരീഫിൻെറ പര്യായമാണ് മൗലവി എന്നു എനിക്കപ്പോൾ ബോദ്ധ്യമായി.

അന്നു് ഞങ്ങളോടദ്ദേഹം പറഞ്ഞക്കൂട്ടത്തിൽ സ്വാതന്ത്ര്യസമരത്തിനുവേണ്ടി ഖിലാഫത്ത് കാലത്തു് അനുഭവിക്കേണ്ടിവന്ന യാതനകളും, വെള്ളക്കാരൻെറ തൂക്കുമരത്തിൽനിന്നും രക്ഷപെട്ട കഥയും മർഹൂം എം. സി. സി. അബ്ദുറഹിമാൻ മൗലവി സാഹിബിൻെറയും, ഇ. കെ. മൗലവിയവർകളുടെയും കത്തനുസരിച്ചു അഴീക്കോട്ടേക്കു് രക്ഷപ്പെട്ട കഥയും പാട്ടൂരിൽവെച്ചുണ്ടായ സംഭവവും വിവരിച്ചു തരികയുണ്ടായി.

സത്യവും സ്വാതന്ത്ര്യവും ഒരു മുസ്ലിമിൻെറ മുദ്രാവാക്യമാണെന്നായിരുന്നു ഇതു്കൊണ്ടു് അദ്ദേഹം ഞങ്ങളെ പാഠിപ്പിച്ചതു്.

തൌഹീദിനെ സംബന്ധിച്ചും അദ്ദേഹം

---

ഹം ആഗ്രഹിച്ചിരുന്നു. ദിവംഗതനാകുന്നതിനു മുമ്പ് ആ അഭിലാഷം രൂപം പ്രാപിച്ചുകാണാൻ അദ്ദേഹത്തിന്നു കഴിയാതെ പോയി.

യതീംഖാനായുടെ സ്ഥാപനം മുതൽ അതിൻെറ ജീവനാഡിയായി പ്രവർത്തിക്കുന്ന എം. കെ. ഹാജിസാഹിബിൽ മൌലവിസാഹിബിന്നുള്ള അഭിമാനം നിസ്സീമമായിരുന്നു. ഹാജിസാഹിബിനെക്കുറിച്ചു് സ്മരിക്കുമ്പോൾ ആത്മസംതൃപ്തി പൂണ്ടു് മൌലവിസാഹിബ് കണ്ണുനീർ വാർക്കുക പതിവാണു്. തൻെറ സർവ്വസ്വവും അടിയറവെച്ചു യതീംഖാനയെ രക്ഷിക്കാൻ തയ്യാറുള്ള ഈ കർമ്മധീരൻെറ കരങ്ങളിൽ തൻെറ സ്ഥാപനങ്ങൾ സുരക്ഷിതമാണെന്ന പൂർണ്ണവിശ്വാസം മൌലവി സാഹിബിന്നുണ്ടായിരുന്നു. ആ ബോധത്തോടുകൂടിത്തന്നെയായിരിക്കണം അവസാനമായദ്ദേഹം കണ്ണടച്ചതു്.

ഞങ്ങളെ ഉണർത്തുകയുണ്ടായി.

പണ്ഡിതഗുരുവായ അദ്ദേഹത്തിൻെറ ഓർമ്മ ശക്തിയും സ്വഭാവവൈശിഷ്ട്യവും വിനയാദർശവും എന്നെ അത്ഭുതാധീനനാക്കി.

ഒരു കൊച്ചു വിദ്യാർത്ഥിക്കും ഒരു വലിയ പണ്ഡിതനും അദ്ദേഹത്തിൻെറയടുക്കൽ വെച്ച് ഒരുപോലെ ചോദിച്ച കാര്യം മനസ്സിലാക്കാമെന്ന അനുഭവത്തിലൂടെ മനസ്സിലായി.

അഹംഭാവത്തിൻെറ കണികപോലും അദ്ദേഹത്തിൻെറ അടുത്തുകൂടെ പോയിട്ടില്ലെന്നും എനിക്ക് ഗ്രഹിക്കാൻ സാധിച്ചു.

വിദ്യാർത്ഥികൾക്ക് മാത്രമല്ല ഏതൊരു നാടനും കാര്യം വേണ്ടപോലെ പറഞ്ഞു മനസ്സിലാക്കി കൊടുക്കും. എന്നാലെ അദ്ദേഹത്തിന്ന് തൃപ്തിയായിരുന്നുള്ളൂ. ആരെന്തു ചോദിച്ചാലും പുഞ്ചിരിച്ചു കാര്യഗൗരവത്തോടെ മറുപടി പറയുന്ന അദ്ദേഹത്തിൻെറ മതഭക്തി അവർണ്ണനീയമായിരുന്നു.

ഇസ്ലാമികചരിത്രം നല്ലവണ്ണം പഠിക്കണമെന്നും എന്നാലെ പാഠങ്ങൾ ഗ്രഹിച്ചറിയുവാൻ സാധിക്കുകയുള്ളുവെന്നും അദ്ദേഹം ഓർമ്മിപ്പിക്കുകയുണ്ടായി.

ഞങ്ങൾക്കെടുക്കുന്ന കിതാബുകളെ സംബന്ധിച്ചു ചോദിച്ചു. ഞങ്ങൾ അതെല്ലാം പറഞ്ഞുകൊടുത്തപ്പോൾ വീണ്ടും അദ്ദേഹം ഞങ്ങളോടു ചോദിച്ചു.

ഖിബ്‌ലാപ്രശ്നത്തെ സംബന്ധിച്ചുള്ള ഏത് കിത്താബാണ് എടുക്കുന്നതെന്ന്. ഒന്നും എടുക്കുന്നില്ലെന്ന് പറഞ്ഞപ്പോൾ അദ്ദേഹത്തിൻ്റെ മുഖത്ത് നിരാശത വ്യാപിക്കുന്നത്പോലെ തോന്നി അദ്ദേഹം കാര്യബോധത്തോടും വികാരത്തോടും സ്നേഹലാവണ്യത്തോടുംകൂടി ഒരു പിതാവ് പിഞ്ചോമനകളോട് എന്നോണം ഞങ്ങളോട് മുന്നറിയിപ്പ് നൽകുകയുണ്ടായി.

"ഖിബ്‌ലാപ്രശ്നം പഠിക്കേണ്ടത് മതവി

# മാതൃകാഭക്തൻ

—കെ. എസ്. കെ. തങ്ങൾ—

കേരളീയരെ, മുസ്ലിംജന സാമാന്യത്തെ വിശേഷിച്ചും കരകാണാത്ത കദന കടലിലാഴ്ത്തിക്കൊണ്ട് ആ പണ്ഡിത ശിരോമണി കാലയവനികക്കുള്ളിൽ മറഞ്ഞു. അദ്ദേഹത്തിന്റെ വിയോഗം നാട്ടിനെന്നല്ല ലോകത്തിനാകമാനം അപരിഹാര്യമായ ഒരു കനത്ത നഷ്ടമാണ്. മതസംരക്ഷണത്തിനും സ്വാതന്ത്ര്യലബ്ധിക്കുംവേണ്ടി ഉഴിഞ്ഞുവെച്ചിരുന്ന ആ മഹത്തായ ജീവിതത്തിന്റെ അന്ത്യം കേരളജനത ദർശിച്ചു. കുടിലമനസ്കരായ കുബുദ്ധികൾക്ക് മൗലവിസാഹിബിന്റെ നിര്യാണംമൂലം ഉളവായിട്ടുള്ള ഗുരുതരമായ പ്രതികരണങ്ങൾ മനസ്സിലാക്കാൻ കഴിഞ്ഞില്ലെന്നുവരാം; പക്ഷെ ബുദ്ധിജീവികൾ അതു മനസ്സിലാക്കുകതന്നെ ചെയ്യും.

കേരളത്തിലെന്നല്ല ലോകത്താകമാനം, ഇന്ന് ഇസ്ലാമിന്റെ അനുയായികൾ വിവിധ കക്ഷികളും സംഘടനകളുമായി രൂപംകൊണ്ട് പരസ്പരം ആക്ഷേപിക്കുകയും തെറിപറയുകയും ചെയ്യുന്നുണ്ട്. ഇസ്ലാമിന്റെ അടിസ്ഥാനമായ തൗഹീദുപോലും ചോദ്യംചെയ്യപ്പെട്ടുകൊണ്ടിരിക്കുന്ന ദുരവസ്ഥയാണ്, ഇവിടത്തെ യാഥാസ്ഥിതികവർഗ്ഗത്തിന്റെ ഉദരപൂരണം മാത്രം ലക്ഷ്യമാക്കിക്കൊണ്ടുള്ള പ്രയാണത്തിലൂടെ നാമിന്നു കണ്ടുകൊണ്ടിരിക്കുന്നത്. കക്ഷിവഴക്കുകളിലൂടെ കക്ഷിപൂരണം നടത്തിപ്പോരുന്ന യാഥാസ്ഥിതിക മേധാവിത്വത്തോട് സന്ധിയില്ലാസമരം നടത്തി അദ്ദേഹത്തിന്റെ നാഡിഞരമ്പുകൾ തളർന്നുപോയി. ഇസ്ലാമിന്റെ മോഹനവും അനിഷേധ്യവുമായ പാരമ്പര്യത്തെ, സ്വാർത്ഥലാഭങ്ങൾക്കായി വളച്ചൊടിച്ച് ചിത്രീകരിക്കുന്ന 'പണ്ഡിതന്മാരുടെ' കുപ്രസിദ്ധമായ നട

---

ദ്യാർത്ഥികളുടെ അനിവാര്യമായ കടമയാണ്. കേരളത്തിൽ ആ വിഷയത്തിൽ പാണ്ഡിത്യമുള്ള പല ഉലമാക്കളും ചരമഗതിയടഞ്ഞുപോയി. അതുകൊണ്ട് നിങ്ങൾ ഇത് പഠിക്കണം".

"ഖിബ്‌ലാപ്രശ്നം അടുത്ത കാലമാകുമ്പോഴേക്കും തിരശ്ശീലക്ക്പിന്നിൽ മറയും. മൗലാനാ കുഞ്ഞഹമ്മദ്ഹാജിയവർകളുടെ ശിഷ്യന്മാർക്കും അത്പോലുള്ള ചുരുക്കം ചില വ്യക്തികൾക്കും മാത്രമേ ഇന്നത് അറിയൂ. അവരിൽ പലരും നരച്ചുകഴിഞ്ഞു. പലരുംമരിച്ചു. ഭാവിതലമുറ മറന്ന് പോകാൻ ഇടയുള്ള ഒരു വിഷയമാണിത്. അത് കൊണ്ട്ഈ കാര്യത്തിൽ നല്ല ശ്രദ്ധപതിയണം."

ഈ സംഗതി ഞാൻ അബ്ദുറഹിമാൻ മൗലവിയോട് ഒന്നുകൂടി പറയാം. (ഇൻശാഅല്ലാ) എന്നദ്ദേഹം അറിയിച്ചു.

ഇന്ന് നമ്മളിൽപലരും വിസ്മരിച്ച ഒരു സംഗതിയാണത്:

ഖിബ്‌ലാപ്രശ്നം കേരളത്തിൽ ചുരുക്കം ചില പണ്ഡിതന്മാരായ പി. പി. ഉണ്ണിമുഹ്‌യിദ്ദീൻകുട്ടി മൗലവി, ഇ. കെ. മൗലവി, കെ. സി. അലവിമൗലവി, കുഞ്ഞഹമ്മദ് മൗലവി, അബ്ബുബസ്സാഹ്മൗലവി, അബുസ്സലാഹ്മൗലവി, ശൈഖ്മുഹമ്മദ്മൗലവി മുതലായ ചുരുക്കം ചില പണ്ഡിതന്മാർക്കും അവരുടെ തുച്ഛം ചില ശിഷ്യന്മാർക്കും മാത്രമേ അത് അറിയുകയുള്ളൂ. ഇവരിൽ പലരും വൃദ്ധന്മാരായി.

അന്ന് കെ. എം. മൗലവിയവർകൾ എം. സി. സി. യുമായി അതിനെസംബന്ധിച്ച ഗൗരപൂർവം ആ സംഗതിയുണർത്തുകയും അടുത്ത ദിവസംതന്നെ മദീനത്തുൽ ഉലൂമിൽ ആ ഫന്നിൽ ഗണിത തന്ത്രവിഷയം പാഠ വിഷയമാക്കുകയുമുണ്ടായി. മർഹൂം എം. സി. സി. അഹ്മദ് മൗലവിയുടെ ഗ്രന്ഥമായ കാലദേശ നിർണ്ണയവും കൂട്ടത്തിൽ എടുക്കുകയുണ്ടായി.

ഈ ശാസ്ത്രം കെ. എം. മൗലവിയവർകളുടെ മരിക്കാത്ത ഒരാഗ്രഹമാണ്. മുസ്ലിം കേരളത്തിന്റെ അടുത്ത ചരിത്രത്തിൽ ആ അധ്യായം മറപ്പെടുകയാണെങ്കിൽ ഭാവിതലമുറയുടെ സ്ഥിതി ശോചനീയമാണ്. വിദ്യാർത്ഥികളുടെ നവോത്ഥാനത്തിൽ മൗലവിയവർകൾക്ക് അത്ര മാത്രം ശ്രദ്ധയും ആശങ്കയുമായിരുന്നു.

—★★★—

പടിക്രമങ്ങളെ ശാന്തഗൗരവമായി എതിർത്തുനിന്നുകൊണ്ട് അദ്ദേഹത്തിന്റെ കൈകാലുകൾ ക്ഷീണിച്ചുപോയി. ആ നാഡിഞരമ്പുകളും കരചരണങ്ങളും ഇസ്ലാമിനുവേണ്ടിയോ, രാഷ്ട്രത്തിനുവേണ്ടിയോ ഇനി ചലിക്കുകയില്ല; സ്നേഹസമ്പന്നമായ അദ്ദേഹത്തിന്റെ പെരുമാററം എനി നമ്മെ ആനന്ദിപ്പിക്കുകയില്ല; ആകാംക്ഷയുടെ പ്രതീകമായ ആ നയനദ്വയങ്ങൾ ഇനി നമ്മെ നോക്കുകയില്ല.

അദ്ദേഹത്തിന്റെ വീട്ടിൽ ഒരിക്കലെങ്കിലും പോയിട്ടുള്ളവർക്ക് അദ്ദേഹത്തെ മറക്കുക സാദ്ധ്യമല്ല. 'സലാ'മിനു ശേഷമുള്ള കുശലപ്രശ്നം നമ്മെ ആനന്ദത്തിലാറാടിക്കുവാൻ പോരുന്നതായിരുന്നു. പിരിഞ്ഞുപോരുമ്പോഴുള്ള മൗലവിസാഹിബിന്റെ 'ദുആ' ഒരു സ്വർഗ്ഗീയാനുഭൂതി നമ്മിലങ്കുരിപ്പിക്കുമായിരുന്നു. എന്തിനേറെപ്പറയുന്നു, വിശാലമനസ്ഥതയും ഒരു പണ്ഡിതന്റെ സകല ലക്ഷണങ്ങളും അദ്ദേഹത്തിൽ പ്രതിഫലിച്ചിരുന്നു. "അല്ലാഹുവിന്റെ ദാസന്മാരിൽ അവനെ ഭയപ്പെടുന്നത് പണ്ഡിതന്മാരത്രെ" എന്ന വിശുദ്ധ ഖുർആൻവാക്യം മൗലവി സ്വജീവിതത്തിലൂടെ തെളിയിച്ചിരുന്നു. ഇസ്ലാമിന്റെ സ്വഭാവമഹിമകളെ അന്വർത്ഥമാക്കുന്ന ഒരു ധന്യമായ ജീവിതമായിരുന്നു അദ്ദേഹത്തിന്റേത്. സമുദായത്തിന്റെ ദീനമായ നിലപാടിൽ അദ്ദേഹം ഹൃദയംനൊന്ത് വിലപിച്ചിരുന്നു.

സാമുദായികപ്രവർത്തനത്തിൽ പ്രവർത്തകന്മാർക്കുണ്ടായിരിക്കേണ്ടുന്ന ഗുണങ്ങൾ അദ്ദേഹം നിർദ്ദേശിച്ചുകൊടുത്തിരുന്നു. പ്രവർത്തകന്മാരിൽ പൊതുവായും യുവാക്കളിൽ പ്രത്യേകമായും ഉള്ള ദോഷങ്ങളെ വിമർശിക്കുകയും അവശ്യം ആവശ്യമായത് ചൂണ്ടിക്കാണിച്ചു കൊടുക്കുകയും ചെയ്തിരുന്നു. യുവാക്കളിലുള്ള മതബോധമില്ലായ്മ അദ്ദേഹത്തെ വ്യാകുലചിത്തനാക്കിയിരുന്നു. ഒരു ചെറിയ സംഭവം ഉദാഹരണമായെടുക്കാം.

ഒരു യുവമുസ്ലിം ലേഖകൻ മൗലവിയുടെ വസതിയിൽ ചെല്ലുകയുണ്ടായി. ഈയുള്ളവനും അവിടെയുണ്ടായിരുന്നു. പല പ്രശ്നങ്ങളെസ്സംബന്ധിച്ചും സംസാരിച്ചതിനുശേഷം എന്തോ ആവശ്യാർത്ഥം ആ ചെറുപ്പക്കാരനോട് ഒരു കത്തെഴ

ത്തുവാൻ മൗലവി ആവശ്യപ്പെടുകയും തന്റെ ലററർപേഡ് കയ്യിലെടുത്തുകൊടുക്കുകയും ചെയ്തു. ആദ്യമായി ബിസ്മിയും, 'സലാമും' എഴുതുവാൻ മൗലവി നിർദ്ദേശിച്ചുവെങ്കിലും അയാൾക്ക് അതെഴുതാൻ കഴിയാത്തത് കൊണ്ടോ മററോ എന്നോടെഴുതുവാൻ അയാൾ ആംഗ്യം കാണിച്ചത് മൗലവി അറിഞ്ഞു.

"എന്തേ, നിങ്ങൾക്കതന്നെ എഴുതിക്കൂടെ? മൗലവി അന്വേഷിച്ചു.

യുവാവ്:—ഞാൻ എഴുതിയാൽ നന്നാവില്ല.

മൗലവി:— സുബ്ഹാനല്ലാഃ, ബിസ്മി എഴുതാനറിഞ്ഞുകൂടാത്ത മനുഷ്യൻ!

പ്രസ്തുത സംഭാഷണത്തിനുശേഷം മൗലവി സാഹിബ് ആ ചെറുപ്പക്കാരനെ ശാന്തഗൗരവ ഭാവത്തിൽ ഗുണദോഷിക്കുകയുണ്ടായി: അല്ല മനുഷ്യരെ, ഇതെന്തൊരു പുതുമയാണ്? അറബി അക്ഷരം എഴുതാനറിഞ്ഞുകൂടാത്ത മുസ്ലിം കാലം ഇപ്പോഴുമുണ്ടോ? നഊദുബില്ലാഃ! നമ്മുടെ സമുദായം ഇങ്ങിനെ ആയിപ്പോയാൽ ഭാവി എന്തായിരിക്കും........?"

ഈ ഒരു ചെറിയ സംഭവത്തെക്കുറിച്ചു തന്നെ മൗലവിസാഹിബ് എത്ര വേദനിച്ചുവെന്നു ചിന്തിച്ചുനോക്കുക. ഇസ്ലാമിനെപ്പററി ഗിരി പ്രഭാഷണങ്ങൾ നടത്തുന്ന എത്രയോ മുസ്ലിംയുവാക്കന്മാരെ നമുക്കിന്നു കാണാം. അവരിൽ മിക്കപേരും ഇങ്ങിനെയുള്ള പല കുറവുകളുമുള്ളവരാണെന്നത് മൗലവി സാഹിബിനെപ്പോലെതന്നെ നമ്മളെയെല്ലാവരേയും ചിന്താകുലരാക്കേണ്ടതാണ്. ചെയ്യുന്ന കാര്യങ്ങൾ ഭംഗിയായും കണിശമായും ചെയ്യണമെന്ന് നിർബ്ബന്ധമുള്ള വസ്തുനിഷ്ഠമായി കാര്യങ്ങൾ മനസ്സിലാക്കുന്ന ഒരു തലമുറയുടെ അഭാവം പരിഹരിക്കുവാൻ മൗലവി നമുക്കൊരു മാർഗ്ഗദർശിയാണെന്ന കാര്യം നാം വിസ്മരിച്ചുകൂടാ. മഹത്തും ബൃഹത്തുമായ ആ ജീവിതം അതിന്റെ അന്ത്യം കുറിച്ചുവെങ്കിലും നാം നിരാശകൈവെടിയണം. സ്മര്യപുരുഷന്റെ ആശയാദർശങ്ങൾ നമ്മുടെ പ്രവർത്തനങ്ങൾക്ക് വെളിച്ചം നൽകുന്നു.

വിജ്ഞാനത്തിന്റെ പാരാവാരമായിരുന്ന അദ്ദേഹത്തിന്റെ വൈജ്ഞാനിക പ്രവർത്തനങ്ങൾ ശ്രദ്ധേയങ്ങളാണ്. ഗതികാണാതെ നട്ടം തിരിയുന്നവരും എന്നാൽ വിജ്ഞാന കുതുകികളുമായ ആളുകൾക്ക് അദ്ദേഹത്തിന്റെ പ്രസിദ്ധീകരണങ്ങൾവഴി പല നേട്ടവും സിദ്ധിച്ചിട്ടുണ്ട്. 'അൽമുർശിദ്' പോലുള്ള പഴയ മാസികകളിലും മററും അദ്ദേഹം എഴുതിയിട്ടുള്ള പാഠാർഹങ്ങളായ ലേഖനങ്ങളും ഫത്വാകളുമെല്ലാം സാഹിത്യരംഗത്തുള്ള മുതൽക്കൂട്ടാണെന്നുള്ളതിനേക്കാൾ വിജ്ഞാനദാഹികൾക്കുള്ള അമൃതപാനീയമാണെന്ന കാര്യം അവിതർക്കിതമാണ്.

"വമാമിൻ 'കാതിബി'ൻ ഇല്ലാ സയഫ്നാവ യുബ്ഖി ദ്ദഹ്റു മാകതബത് യദാഹു" (മരിക്കാത്ത എഴുത്തുകാരനില്ല. എന്നാൽ അയാൾ എഴുതിയത് എന്നും നിലനിൽക്കും) എന്ന കവിവാക്യം മൗലവിസാഹിബിനെ സംബന്ധിച്ചേടത്തോളം സ്മരണീയമാണ്. അദ്ദേഹം എഴുതിവെച്ച കാര്യങ്ങൾ നടപ്പിൽ വരുത്തുക എന്നത് സമുദായത്തിന്റെ ബാദ്ധ്യതയാണ്.

സമുദായ ശരീരത്തിൽ അള്ളിപ്പിടിച്ചിട്ടുള്ള അജ്ഞതയുടെയും ഭൗതികമാത്ര ലക്ഷ്യങ്ങളുടെയും മൂർന്നീരുകളകററാൽ, ആത്മീയാദ്ധ്യാപനങ്ങളാകുന്ന രാസപരിണാമങ്ങൾ നടത്തി ചികിത്സിച്ചില്ലെങ്കിൽ ഭാവി ഭയാനകമായിരിക്കുമെന്നു മാത്രം നാമോർത്തിരിക്കുക. കെ. എം. മൗലവിയാകുന്ന ആ പ്രസ്ഥാനത്തിന്റെ—അദ്ദേഹം ഒരു വ്യക്തിമാത്രമായിരുന്നില്ല—ആദർശങ്ങൾ നമുക്ക് വെളിച്ചം നല്ലമെങ്കിൽ നമുക്കു ചാരിതാർത്ഥ്യമടയാം.



# പരേതന്റെ സ്ഥാപനങ്ങൾ

"പിന്നെയ്, ഐക്യക്കാരനാണോ! മിണ്ടിപ്പോകരുത്, പിഴച്ചുപോകും!" കെ. യം. മൌലവിസാഹിബ് നിരത്തിലൂടെ നടന്നു പോകുമ്പോൾ, ആളുകൾ അങ്ങുമിങ്ങുമിരുന്ന് അദ്ദേഹത്തെ ചൂണ്ടിപ്പറഞ്ഞിരുന്നതാണിത്. സ്വന്തം പുരയിൽ നിന്ന് പുറപ്പെട്ടാൽ ചാലിലകത്തുകാരുടെ വീട്ടിലെത്തുമ്പോൾ മാത്രമേ തലയുയർത്തുവാനും, ഒന്നിരിക്കുവാനും അദ്ദേഹത്തിന് കഴിഞ്ഞിരുന്നുള്ളു. കൊടുങ്ങല്ലൂരിലെ അഭയാർത്ഥി ജീവിതം കഴിഞ്ഞ് നാട്ടിൽ തിരിച്ചെത്തിയപ്പോൾ സ്വന്തം നാട്ടുകാരിൽ നിന്ന് അദ്ദേഹത്തിന് നേരിട്ട അനുഭവമിതാണ്. മൌലവി സാഹിബിന്റെ പറമ്പിലെ കിണററിൽ നിന്ന് വെള്ളമെടുക്കുന്നത് പോലും നാട്ടുകാർ തങ്ങളുടെ സ്ത്രീകളെ വിലക്കിയിരുന്നു. 1933 ലാണ് അദ്ദേഹം നാട്ടിൽ തിരിച്ചെത്തിയത്. ഏതാണ്ട് 1936 അവസാനിക്കുന്നത് വരെ മേൽപറഞ്ഞ സ്ഥിതിക്ക് വലിയ മാററമൊന്നു മുണ്ടായില്ല.

ആയിടെ തറമ്മൽ പള്ളിയിൽവെച്ച് നടന്ന അദ്ദേഹത്തിന്റെ ഒരു മതപ്രസംഗപരമ്പര ജനങ്ങളുടെ മന:സ്ഥിതിക്ക് അല്പമൊരു പരിവർത്തനമുണ്ടാക്കിയെങ്കിലും പരസ്യമായി അദ്ദേഹവുമായി സമ്പർക്കം പുലർത്താൻ ആരും ധൈര്യപ്പെട്ടില്ല.

മൂന്നുകണ്ടത്തിൽ കുഞ്ഞഹമ്മദ്സാഹിബ് അന്ന് മദിരാശിയിൽ, "അഹമ്മദ് റസ്റ്റാറന്റ്" നടത്തിക്കൊണ്ടിരുന്ന കാലമാണ്. പരപ്പനങ്ങാടി സ്വദേശിയും ചാലിയം മദ്രസത്തുൽ മനാറിലെ ഒരു അദ്ധ്യാപകനുമായിരുന്ന സി. എ. അബ്ദുറഹിമാൻ ഹാജി യാദൃച്ഛികമായി മദിരാശിയിൽ വന്ന് അഹ്മ്മദ് റസ്റ്റാറണ്ടിൽ താമസിക്കുവാനിടയായി. മതസംബന്ധമായ വിഷയങ്ങളിൽ അറിവും, താല്പര്യവും തീരെ കുറവായിരുന്ന കുഞ്ഞഹമ്മദ് സാഹിബ് അബ്ദുർറഹ്മാൻ ഹാജിയുമായി സമ്പർക്കംപുലർത്തുകയും തന്മൂലം സാരമായ പല പരിവർത്തനങ്ങളും അദ്ദേഹത്തിലുണ്ടായിത്തീരുകയും ചെയ്തു. ചാലിലകത്ത് കുഞ്ഞഹമ്മദ്ഹാജി മദ്രസാ വിദ്യാർത്ഥികൾക്കായി രചിച്ചിരുന്ന പാഠപുസ്തകങ്ങളുമായി അദ്ദേഹം പരിചയപ്പെടുകയും, അബ്ദുർറഹ്മാൻ ഹാജിയുടെ സഹായത്തോടെ അവ പഠിക്കുകയും അവയുടെ മാഹാത്മ്യം മനസ്സിലാക്കുകയും ചെയ്തു.

അങ്ങിനെ അടുത്ത തവണ അദ്ദേഹം നാട്ടിൽ വന്നത് തന്റേയും സ്നേഹിതന്മാരുടേയും കുട്ടികൾക്കായി ഒരു മദ്രസ: സ്ഥാപിക്കണമെന്ന ആശയവുമായിട്ടാണ്. നാട്ടിലെത്തിയ ഉടനെത്തന്നെ തന്റെ ഏററവും അടുത്ത സുഹൃത്തുക്കളായ എം. എൻ. അലവി സാഹിബ്, കാരാടൻ മുഹമ്മദ്കുട്ടി സാഹിബ്, പുതുക്കിടി കുഞ്ഞഹമ്മദ് സാഹിബ് മുതലായവരുമായി കൂടിയാലോചിക്കുകയും, തിരൂരങ്ങാടി ചിനക്കൽ പള്ളിയിൽ അന്നുണ്ടായിരുന്ന ദർസ്നോടനുബന്ധിച്ച് ഒരു മദ്രസ:യും കൂടി വേണമെന്ന് അവർക്കെല്ലാം അഭിപ്രായമുണ്ടാകുകയും ചെയ്തു.

മദ്രസ: കെട്ടിടത്തിന് ഒരു സ്ഥലം വേണം. പള്ളിയുടെ പിൻവശത്ത് അതിന്റെതായ ഒഴിഞ്ഞ സ്ഥലമാണവർ കണ്ടത്. പള്ളിയുടെ സ്ഥലത്ത് മദ്രസ: പണിയാമോ എന്നന്വേഷിക്കുവാനായി, തിരൂരങ്ങാടി നടുവിലെപ്പള്ളിയിൽ മുദർറിസായിരുന്ന മർഹൂം കെ. പി. എ. മുഹ്യിദ്ദീൻകുട്ടി മൌലവിയുമായി അവർ അഭിപ്രായമാരായുകയും അതിന് നിവൃത്തിയില്ലെന്ന് അദ്ദേഹം മറുപടി പറയുകയും ചെയ്തു. അല്പമൊരു നിരാശയോടെയാണവർ അദ്ദേഹത്തിന്റെ അടുത്തുനിന്ന് മടങ്ങിയത്.

എന്തായാലും കെ. എം. മൌലവി സാഹിബും ഒരു പണ്ഡിതനാണല്ലോ. അദ്ദേഹത്തിന്റെ അടുക്കൽ പോയി അഭിപ്രായമൊന്നാരായാം, എന്നായി പിന്നീടവർ. അങ്ങിനെ എല്ലാ

— ഉമരി —



പാചകവൃത്തിയിൽ



പെൺകുട്ടികൾ തുന്നൽ പരിശീലിക്കുന്നു



അണിമുറിയാതെ മുമ്പോട്ട്



യതീംഖാനയിലെ അന്തേവാസികൾ

വരും കൂടി കെ. എം. മൌലവിസാഹിബിൻെറ വാസ സ്ഥലമായ കരുവാൻ കഴിയിലെത്തി, അദ്ദേഹത്തിനു് സലാം ചൊല്ലി. വളരെ സന്തോഷത്തോടുകൂടി അദ്ദേഹം അവരെ സ്വീകരിച്ചിരുത്തി. എം. കെ. ഹാജിയും കെ. എം. മൌലവിസാഹിബും തമ്മിലുള്ള ബന്ധത്തിൻെറ തുടക്കമായിരുന്നു അതു്. വന്ന വിഷയം അവർ അദ്ദേഹത്തെ ധരിപ്പിക്കുകയും ഉള്ളുതുറന്നു് പരസ്പരം ആശയ വിനിമയം നടത്തുകയും ചെയ്തു. പള്ളി സ്ഥലത്തു് മദ്രസ: നിർമ്മിക്കുന്നതിനോടു് അദ്ദേഹവും യോജിച്ചില്ലെങ്കിലും ഒരു സ്ഥലം വാങ്ങി മദ്രസ: സ്ഥാപിക്കുക തന്നെ വേണമെന്നു് പറഞ്ഞ് അവൎക്കു് പ്രോത്സാഹനം നൽകുകയാണദ്ദേഹം ചെയ്തതു്.

അടുത്തൊരു ഈദുൽഫിത്തർ ദിവസം 5–12–37നു് സ്ഥലത്തെ പ്രധാനികളെയെല്ലാം വിളിച്ചുവരുത്തി ചിനക്കൽ പള്ളിയിൽ വെച്ചു് ഒരു പൊതുയോഗം ചേരുകയും മദ്രസ: പ്രശ്നം അവർ ആലോചിക്കുകയുമുണ്ടായി. ഒരു സംഘം രൂപീകരിച്ചു് പ്രവൎത്തനമാരംഭിക്കുവാൻ തീരുമാനിക്കുകയും, യോഗത്തിൽ അദ്ധ്യക്ഷം വഹിച്ചുകൊണ്ടിരുന്ന കെ. എം. മൌലവിസാഹിബ് അതിൻെറ പ്രസിഡണ്ടാകണമെന്നു് എം. കെ. ഹാജി അഭിപ്രായപ്പെടുകയും അദ്ദേഹം അതു് സ്വീകരിക്കുകയും ചെയ്തു. അദ്ദേഹത്തിൻെറ നിർദ്ദേശപ്രകാരം സംഘത്തിൻെറ പേർ, "ഇസ്സത്തുൽ ഇസ്ലാം സംഘം" എന്നു് നിശ്ചയിച്ചു. അധികം താമസിയാതെ സ്വന്തം പുര പണയം വെച്ചിട്ടാണു് ഇന്നു് നൂറുൽ ഇസ്ലാം മദ്രസ നിൽക്കുന്ന സ്ഥലം എം. കെ. ഹാജി അന്നു് വിലക്കെടുത്തതു്. കെ. എം. മൌലവിസാഹിബും, എം. കെ. ഹാജി സാഹിബും ഇതിനകം വളരെ അധികം അടുത്തു കഴിഞ്ഞിരുന്നു. അങ്ങിനെ അവരിരുവരുടേയും അശ്രാന്ത പരിശ്രമ ഫലമായി നാട്ടുകാരുടെ പരിപൂർണ്ണമായ സഹകരണത്തോടുകൂടി നൂറുൽ ഇസ്ലാം മദ്രസയുടെ കെട്ടിടം നിർമ്മിക്കുകയും 1939 ഫിബ്രവരി 2–ാംനു- ഖാൻ ബഹദൂർ ആററക്കോയ തങ്ങളുടെ മഹനീയാദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ വെച്ചു് അന്നു് മദിരാശി ജമാലിയ്യ: അറബിക്കോളേജിൻെറ പ്രിൻസിപ്പാളായിരുന്ന സയ്യിദ് അബ്ദുൽ വഹ്ഹാബ് ബുഖാരിസാഹിബ് മദ്രസയുടെ ഉൽഘാടനം നിർവ്വഹിക്കുകയുമുണ്ടായി. അങ്ങിനെ മൌലവിസാഹിബ്ൻെറ ആദ്യത്തെ സ്ഥാപനമായ "നൂറുൽ ഇസ്ലാം മദ്രസ:" ജന്മമെടുത്തു.

ചാലിലകത്തു് കുഞ്ഞഹമ്മദ് ഹാജിയുടെ പാഠ്യപദ്ധതിയനുസരിച്ചു് മലബാർ പ്രദേശത്തു് പ്രവൎത്തനമാരംഭിച്ച നാലാമത്തെ മദ്രസ:യായിരുന്നു അതു്. പുളിക്കൽ, ചാലിയം, മഞ്ചേരി, എന്നിവിടങ്ങളിലാണു് മററു മൂന്നു മദ്രസകൾ പ്രവൎത്തിച്ചിരുന്നതു്. തികച്ചും ദരിദ്രമായ ഹസ്തങ്ങളിലായിരുന്നു മദ്രസയുടെ നടത്തിപ്പു്. എന്നിരുന്നാലും അവരുടെ അശ്രാന്തവും, സ്ഥിരവുമായ പരിശ്രമത്താലും ഷുക്കരിയും, ഹുണ്ടികപ്പിരിവുകളും, തെങ്ങുകളും നൽകിക്കൊണ്ടുള്ള നാട്ടുകാരുടെ പരിപൂർണ്ണമായ സഹായ സഹകരണത്താലും മദ്രസ വളരെ കാര്യക്ഷമതയോടുകൂടി പുരോഗമിച്ചുകൊണ്ടിരുന്നു.

യത്തീംഖാന:യുടെ ആരംഭംവരെ നാട്ടുകാരുടെ കുട്ടികൾ മാത്രമായിരുന്നു മദ്രസയിലെ അദ്ധ്യേതാക്കൾ. തുടക്കത്തിൽ വെറും മൂന്നു് അദ്ധ്യാപകരും മൂന്നു് ക്ലാസും മാത്രമാണു് മദ്രസയിലുണ്ടായിരുന്നതു്. ഇന്നു് യത്തീംഖാനയിലെ അന്തേവാസികളടക്കം എണ്ണൂറിലധികം കുട്ടികൾ നൂറുൽ ഇസ്ലാം മദ്രസയിൽ പഠിച്ചുകൊണ്ടിരിക്കുന്നുണ്ടു്. ശിശുക്ലാസ്സടക്കം ഒമ്പതു് ക്ലാസുകൾ ഇരുപത്തൊന്നു് ഡിവിഷനുകളായിട്ടാണു് ഇന്നു് നടത്തപ്പെടുന്നതു്. പതിനെട്ടു് അദ്ധ്യാപകന്മാർ രാത്രിയും പകലുമായി രണ്ടു് സെക്ഷനുകളായി ഇപ്പോൾ അദ്ധ്യാപനം നടത്തിവരുന്നു.

പ്രാഥമിക വിഭാഗത്തിൽ (അഞ്ചാംതരം വരെ) കേരളാ നദ്‌വത്തുൽ മുജാഹിദീൻ നിശ്ചയിച്ച പാഠ്യപദ്ധതിയനുസരിച്ചാണു് പഠനം നടക്കുന്നതു്, ഉയൎന്ന ക്ലാസുകളിൽ ഖുർആൻ, ഹദീസ്, ഫിഖ്ഹ്, അറബി ഭാഷയും വ്യാകരണവും ഇസ്ലാമിക ചരിത്രം എന്നീ വിഷയങ്ങൾ സ്വയം നിർമ്മിതമായ ഒരു പദ്ധതിയനുസരിച്ചും പഠിപ്പിക്കുന്നു. എട്ടാം ക്ലാസിൽ നിന്നു് പിരിയുന്ന ഒരു കുട്ടി അഫ്സലുൽ ഉലമാ എൻട്രൻസിനു് ഇരിക്കാൻ യോഗ്യനായിരിക്കും. കേരളത്തിലെ പ്രാഥമിക മദ്രസകളിൽ വെച്ചു് അദ്ധ്യാപനത്തിലും, ശിക്ഷണത്തിലും, അറബി ഭാഷയിലും ഏററവും ഉന്നതമായ ഒരു നിലവാരം നിലനിൎത്തിപ്പോരുന്ന മദ്രസ:യാണു് നൂറുൽ ഇസ്ലാം എന്നു് അഭിമാനത്തോടെ പറയാൻ കഴിയും.

## യത്തീംഖാന:

1943–ൽ കേരളത്തെ ആകമാനം പിടിച്ചു കുലുക്കി, അനേകായിരം മനുഷ്യാത്മാക്കളെ

അപഹരിച്ചെടുക്കുകയും, ബഹു സഹസ്രം പിഞ്ചു ബാലികാ ബാലന്മാരെ നിരാലംബരും, നിസ്സഹായരുമാക്കിത്തീർക്കുകയും അവരെ തെരുവാധാരരാക്കുകയും ചെയ്ത കരാളമായ കോളറ തിരുരങ്ങാടിയിലും അതിന്റെ പങ്ക് നിർവ്വഹിച്ചിരുന്നു. ആ പിഞ്ചു പൈതങ്ങളെ ഏറ്റെടുത്ത് രക്ഷിക്കേണ്ടതു് സമുദായത്തിന്റെ ചുമതലയാണെന്നു് മനസ്സിലാക്കിയ കെ. എം. മൌലവി സാഹിബ് തന്റെ സുഹൃത്തുക്കളെ വിളിച്ച് ഒരനാഥ മന്ദിരം സ്ഥാപിക്കേണ്ട ആവശ്യകത അവരെ ബോദ്ധ്യപ്പെടുത്തി.

ശ്രീ: നായരുടെയും മററും പരിശ്രമ ഫലമായി തിരുരങ്ങാടിയുടെ ഒരു നാഴിക കിഴക്കായി കക്കാട് എന്ന ദേശത്ത് ഒരനാഥാലയം പ്രവർത്തനമാരംഭിച്ചിരുന്നു. അതിന്റെ പ്രവർത്തകന്മാർ കെ. എം. മൌലവിയെ സമീപിച്ച് സഹകരണം ആവശ്യപ്പെട്ടപ്പോൾ, അവരുടെ ഉദ്ദേശം എന്താണെന്നു ശരിക്കും മനസ്സിലാക്കിയ മൌലവി സാഹിബ് "ഞങ്ങളുടെ കുട്ടികളെ ഞങ്ങൾ നോക്കിക്കൊള്ളാം" എന്നു് പറഞ്ഞ് അവരെ മടക്കി അയക്കുകയാണുണ്ടായതു്. മുസ്ലിംകുട്ടികളെ അനിസ്ലാമിക സംസ്കാരത്തിലൂടെ വളർത്തിയെടുക്കുവാനുള്ള ചില തല്പര കക്ഷികളുടെ ഗൂഢാലോചനയുടെ ഫലമായിരുന്നു "ഡി. എം. ആർ. ടി." വകയായുള്ള പ്രസ്തുത അനാഥാലയം (ഈ സ്ഥാപനം പിന്നീടു് തിരുരങ്ങാടി യത്തീംഖാന ഏറ്റെടുക്കുകയുണ്ടായി.)

തുടർന്നു കെ. എം. മൌലവി സാഹിബ് സത്താർ സേട്ടു, സീതിസാഹിബ് തുടങ്ങിയവരുമായി സമ്പർക്കം സ്ഥാപിക്കുകയും പ്രസ്തുത വിഷയത്തിൽ പല വെണ്ണ കൂടിയാലോചന നടത്തുകയും ചെയ്തു. നിരന്തരമായ കൂടിയാലോചനകളുടെ ഫലമായി കോഴിക്കോട് പ്രവർത്തിച്ചുകൊണ്ടിരുന്ന ജെ. ഡി. ററി. ഇസ്ലാം അനാഥശാലയുടെ ഒരു ശാഖ തിരുരങ്ങാടിയിൽ സ്ഥാപിക്കാൻ തീരുമാനിക്കുകയും 1943 ഡിസമ്പറിൽ 114 കുട്ടികളെ ചേർത്തുകൊണ്ട് അതിന്റെ പ്രവർത്തനം ആരംഭിക്കുകയും ചെയ്തു. അന്നത്തെ ജെ. ഡി. ററി ഇസ്ലാം സംഘത്തിന്റെ സെക്രട്ടരിയായിരുന്ന മൌലാനാ മഖ്ബൂൽ അഹ്മദ് സാഹിബാണ് യത്തീംഖാനയുടെ ഉൽഘാടന കർമ്മം നിർവ്വഹിച്ചതു്.

50ക. മാസംതോറും പിരിച്ചുണ്ടാക്കിക്കൊടുക്കണമെന്നായിരുന്നു ജെ. ഡി. ററി. ഇസ്ലാം സംഘവുമായിട്ടുണ്ടായിരുന്ന നിശ്ചയം. ആ സംഖ്യ തിരുരങ്ങാടിയിൽ നിന്നു് പിരിച്ചെടുക്കുക എന്നതു് അന്നത്തെ സ്ഥിതിക്ക് വളരെ യധികം വിഷമമുള്ള കാര്യമായിരുന്നു എങ്കിലും അല്ലാഹുവിന്റെ സഹായത്തിൽ വിശ്വാസ സമർപ്പിച്ചുകൊണ്ട് കെ. എം. മൌലവിയും, എം. കെ. ഹാജിയും അതു് സമ്മതിക്കുകയും അവരെ അല്ലാഹു സഹായിക്കുകയും ചെയ്തു.

സംഗതിവശാൽ ഇടക്ക്‌വെച്ച് ജെ. ഡി. ററി. ഇസ്ലാം കമ്മററിയുമായുള്ള ബന്ധം വിച്ഛേദിക്കേണ്ടി വരികയും തിരുരങ്ങാടി യത്തീംഖാന എന്ന പേർ സ്വീകരിച്ചുകൊണ്ട് സ്വയം പ്രവർത്തനമാരംഭിക്കുകയും ചെയ്തു.

മൂലധനമൊന്നുമില്ലാതെ യാരംഭിച്ച ഈ സ്ഥാപനത്തിനു് ചുരുങ്ങിയ കാലയളവിനുള്ളിൽ പ്രശസ്തമായ പുരോഗതിയുണ്ടായി. ഇന്നു് കേരളത്തിൽവെച്ച് ഏററവും പ്രധാനവും പ്രഥമ ഗണനീയവുമായ ഒരു സ്ഥാപനമാണ് തിരുരങ്ങാടി യത്തീംഖാന: 128 ബാലികമാരടക്കം 564 യത്തീമുകളാണ് ഇന്നിവിടെ പരിപാലിക്കപ്പെടുന്നതു്. അവർക്ക് ഭക്ഷണം, വസ്ത്രം, പാർപ്പിടം, വൈദ്യസഹായം, മതപരവും ലൗകീകവുമായ വിദ്യാഭ്യാസം തുടങ്ങിയ എല്ലാം ജീവിതാവശ്യങ്ങളും സൗജന്യമായി നല്കപ്പെടുന്നു. ഒരു കൊല്ലത്തെ ഇന്നത്തെ അതിന്റെ ചെലവ് ഒന്നരലക്ഷത്തോളം ഉറപ്പികയാണ്.

യത്തീമുകളുടെ താമസത്തിന്നായി 14 ഏക്കർ വിസ്താരം വരുന്ന "സഊദാബാദിൽ" ആധുനികമായ എല്ലാ സുഖ സൗകര്യങ്ങളോടും കൂടിയ "ദാറുസ്സലാം" ഹോസ്റ്റൽ കെട്ടിടത്തിന്റെ നിർമ്മാണം ഏതാണ്ട് പൂർത്തിയായിക്കഴിഞ്ഞിരിക്കുന്നു. ഏകദേശം $2\frac{3}{4}$ ലക്ഷം ഉറപ്പികയാണ് പ്രസ്തുത കെട്ടിടത്തിന്റെ മതിപ്പ് ചെലവ്. ആൺകുട്ടികൾക്കും, പെൺകുട്ടികൾക്കും പ്രത്യേകമായി കെട്ടിടങ്ങൾ നിർമ്മിച്ചിട്ടുണ്ട്. ഇപ്പോൾ പണികഴിഞ്ഞ കെട്ടിടങ്ങളിൽ മൊത്തം 700 ഓളം കുട്ടികൾക്ക് സുഖമായി താമസിക്കാവുന്നതാണ്.

## ഓറിയൻറൽ ഹൈസ്കൂൾ

യതീംഖാനയിലെ അന്തേവാസികൾ നൂറുൽഇസ്ലാം മദ്രസയിൽവെച്ച് മതവിദ്യാഭ്യാസം നേടിയിരുന്നുവെങ്കിലും ലൗകീക വിദ്യാഭ്യാസത്തിനു് സ്ഥലത്തെ ബോർഡ് മാപ്പിള ഹയർ എ



അന്തേവാസികൾ കർമ്മരംഗത്ത്



നിർമ്മാണ പ്രവർത്തനങ്ങളിൽ



മർഹൂം സീതിസാഹിബ് (ഓർഫനേജിൻെറ തുടക്കംമുതൽ മരിക്കുന്നതുവരെ അതിൻെറ വൈ: പ്രസിഡണ്ടും ട്രെയിനിംഗ് സ്കൂളിൻെറ ഉപജ്ഞാതാവുമായിരുന്നു അദ്ദേഹം)



സി. എച്ച്. മുഹമ്മദ് കോയ സാഹിബ് (ഓർഫനേജ്കമ്മിററിപ്രസിഡണ്ടു്)



മുഹസിൻബിൻ അഹ്മദ് സഹിബ് (മാനേജർ)



എം. കെ. ഹാജി സാഹിബ് (ഓർഫനേജ് കമ്മിററി സിക്രട്ടരി)



മർഹൂം സീതിസാഹിബ് (ഓർഫനേജിന്റെ തുടക്കംമുതൽ മരിക്കുന്നതുവരെ അതിന്റെ വൈ: പ്രസിഡണ്ടും ട്രെയിനിംഗ് സ്കൂളിന്റെ ഉപജ്ഞാതാവുമായിരുന്നു അദ്ദേഹം)



സി. എച്ച്. മുഹമ്മദ് കോയ സാഹിബ് (ഓർഫനേജ്കമ്മിററിപ്രസിഡണ്ട്)



മുഹസിൻബിൻ അഹ്മദ് സാഹിബ് (മാനേജർ)



എം. കെ. ഹാജി സാഹിബ് (ഓർഫനേജ് കമ്മിററി സിക്രട്ടരി)

ലിമെണ്ടറി സ്ക്കൂളിനെയാണ് ആശ്രയിച്ചിരുന്നത്. സ്വന്തമായി യതീംഖാനക്ക് ഒരു സ്കൂൾ വേണമെന്ന ആഗ്രഹം നേരത്തെതന്നെ സ്ഥാപനഭാരവാഹികൾക്കുണ്ടായിരുന്നുവെങ്കിലും സാമ്പത്തികമായ വിഷമങ്ങളാൽ ആ ആഗ്രഹം സാക്ഷാല്ക്കരിക്കാൻ 1955–വരെ കാത്തിരിക്കേണ്ടിവന്നു. മതവിദ്യാഭ്യാസവും, ലൗകിക വിദ്യാഭ്യാസവും ഒരേയവസരത്തിൽ നൽകുവാനുതകുന്ന ഒരു സ്കൂൾ സ്ഥാപിക്കുവാനാണ് ഭാരവാഹികൾ ശ്രമിച്ചത്. അതിന്നായി അന്ന് മദ്രാസ് ഗവർമ്മെണ്ടിന്റെ കീഴിൽ ഉണ്ടായിരുന്ന ഓറിയന്റൽ സ്കൂൾസ്കീം അനുസരിച്ച് പ്രധാനഭാഷ അറബിയായിക്കൊണ്ട് അദ്ധ്യയനം നടത്തുന്ന വിധത്തിൽ ഒരു സ്കൂളിന്നംഗീകാരം വാങ്ങുകയും 1955–ൽ അതിന്റെ പ്രവർത്തനമാരംഭിക്കുകയും ചെയ്തു. കേരളസംസ്ഥാനം ഉടലെടുത്തതോടെ പാഠ്യപദ്ധതിയിൽ മാററം വരികയും, സാങ്കേതികവിഷയങ്ങളെല്ലാം ഉൾകൊള്ളിച്ചുകൊണ്ടും പ്രധാനഭാഷ അറബിയായിക്കൊണ്ടുമുള്ള പുതിയ സ്കീം അനുസരിച്ച് സ്കൂൾ പ്രവർത്തനം തുടരുകയും ചെയ്തു. 1960–ൽ ഓറിയന്റൽ സ്കീമനുസരിച്ചുള്ള ആദ്യത്തെ എസ്. എസ്. എൽ. സി. ബാച്ച് പുറത്തിറങ്ങുകയും പ്രശസ്തമായ റിസൽട്ട് കരസ്ഥമാക്കുകയും ചെയ്തു.

ഇംഗ്ലീഷ്, ഹിന്ദി, എന്നി ഭാഷകളും കണക്ക്, സയൻസ്, സോഷ്യൽസ്റ്റഡീസ്, മുതലായ വിഷയങ്ങളും മററു സാധാരണ സ്കൂളുകളിലെതുപോലെയും മലയാള ഭാഷക്കുപകരം അറബി ഭാഷയുമാണ് ഓറിയന്റൽ സ്കൂളിൽ പഠിപ്പിക്കപ്പെടുന്നത്. ഖുർആനിലെ തിരഞ്ഞെടുക്കപ്പെട്ട സൂറ:കളും, ബുലൂഗുൽമറാം എന്ന ഹദീസ് ഗ്രന്ഥം മുഴുവനും ഓറിയന്റൽ പാഠപദ്ധതിയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. അതുകൊണ്ട് S. S. L. C. പാസ്സാകുന്ന ഒരു വിദ്യാർത്ഥിക്ക് മതപരമായ വിഷയങ്ങളിൽ സാമാന്യപരിജ്ഞാനം ലഭിക്കുന്നതിന്ന് പുറമെ അറബിഭാഷ നിഷ്പ്രയാസം കൈകാര്യം ചെയ്യാനുള്ള കഴിവും ഓറിയന്റൽ സ്കൂളിൽ നിന്നു ലഭിക്കുന്നു. മുസ്ലിം മാനേജ്മെന്റലുള്ള സ്കൂളുകൾ എല്ലാംതന്നെ ഈ പദ്ധതി സ്വീകരിക്കുന്നത തങ്ങളുടെ കുട്ടികളുടെ മതപരമായ ഭാവിക്ക വളരെ നല്ലതാണ്. കേരളത്തിൽ മററ് ഏഴ് സ്കൂളുകൾകൂടി ഈ സ്കീമനുസരിച്ച് നടത്തപ്പെട്ടുവരുന്നു.

തിരൂരങ്ങാടി ഓറിയന്റൽ ഹൈസ്കൂളിലെ ഏററവും ഒടുവിൽ പരീക്ഷക്കിരുന്ന വിദ്യാർത്ഥികളുടെ വിജയ ശതമാനം 70ആയിരുന്നു. ഇവരിൽ 100ശതമാനവും യതീംഖാനയിലെ അന്തേവാസികളാണ്.

മതപരമായി ഉയർന്ന നിലവാരത്തിലുള്ള ശിക്ഷണമാണ് ഇവിടത്തെ കുട്ടികൾക്ക് കിട്ടികൊണ്ടിരിക്കുന്നത്. ഇതു മനസ്സിലാക്കിയ പല രക്ഷിതാക്കളും തങ്ങളുടെ കുട്ടികളെ ഇവിടെകൊണ്ടുവന്നു പഠിപ്പിക്കാൻ ആഗ്രഹിക്കുന്നു. ഒരു "പെയ്ഡ ഹോസ്റ്റൽ" സ്ഥാപിച്ചുകൊണ്ട് അത്തരം രക്ഷിതാക്കളുടെ ആഗ്രഹം നിവൃത്തിക്കുവാൻ യതീംഖാനാ:ഭാരവാഹികൾ ശ്രമിക്കുന്നുണ്ട്. അല്ലാഹു അനുഗ്രഹിച്ചെങ്കിൽ അടുത്ത ഒന്നുരണ്ടു കൊല്ലത്തിനുള്ളിൽതന്നെ അത്തരം ഒരു ഹോസ്റ്റൽ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രത്യേകമായിത്തന്നെ ഇവിടെ പ്രവർത്തനമാരംഭിക്കുന്നതാണ്.

## ഓർഫനേജ് എൽ. പി. സ്കൂൾ

1955 ൽ ഹൈസ്കൂൾ മാത്രമാണ് സ്ഥാപിക്കാൻ സാധിച്ചത്. പ്രാഥമിക വിദ്യാഭ്യാസം പഴയ സ്കൂളിൽനിന്നുതന്നെ തുടർന്നുകൊണ്ടിരുന്നു. എങ്കിലും ആ പോരായ്മ നികത്തുവാൻ സ്ഥാപന ഭാരവാഹികൾ ശ്രമിക്കാതിരുന്നില്ല കേരള സംസ്ഥാനം ഉടലെടുക്കുകയും പുതിയ സ്കൂളുകൾ സ്ഥാപിക്കുന്ന വിഷയത്തിൽ ഗവർമ്മെണ്ടിന്റെ ശ്രദ്ധ പതിയുകയും വിപുലമായ തോതിൽ അതിനുള്ള ശ്രമം നാടൊട്ടുക്കും നടക്കുകയും ചെയ്തപ്പോൾ യതീംഖാനാ:ഭാരവാഹികൾ ഒരു എൽ. പി. സ്കൂൾ സ്ഥാപിക്കുവാനുള്ള ശ്രമവും ആരംഭിച്ചു. അങ്ങിനെ 1960ൽ അതിന്ന് കേരളാ ഗവർമേണ്ട് അനുമതി നൽകുകയും ഉടനെ സ്കൂൾ പ്രവർത്തനം തുടങ്ങുകയും ചെയ്തു. ഈ പ്രദേശത്തെ സ്വകാര്യ സ്കൂളുകളിലും ഏററവുമധികം കാര്യക്ഷമതയും അദ്ധ്യാപനത്തിൽ ഉയർന്ന നിലവാരം നിലനിർത്തുന്നതുമായ ഒരുസ്കൂളത്രെ അത്. നാനൂറോളം യതീമുകളും നാട്ടുകാരുമായ വിദ്യാർത്ഥികളിന്ന് അവിടെവെച്ച് പ്രാഥമിക വിദ്യാഭ്യാസം കരസ്ഥമാക്കുന്നുണ്ട്.

## ട്രെയിനിംഗ് സ്കൂൾ

എസ്. എസ്. എൽ. സി. വരെ പഠിച്ചതുകൊണ്ടുമാത്രം ഒരു കുട്ടിയുടെ ഭാവി സുരക്ഷിതമാവുന്നില്ല. എന്നുതന്നെയല്ല ഡിഗ്രികൾ കരസ്ഥമാക്കിയാൽപോലും തൊഴിലില്ലാതെ അലഞ്ഞുനടക്കേണ്ടുന്ന ഒരു ഗതികേടാണ് കേരളത്തെ സംബന്ധിച്ചേടത്തോളം ഇന്നു വന്നുചേർ

ന്നിട്ടുള്ളത്. സ്കൂൾഫൈനൽ കഴിഞ്ഞുവരുന്നവരുടെ സ്ഥിതിപിന്നെ പറയേണ്ടതുണ്ടോ?

യതീംഖാന:യിൽനിന്ന് സ്കൂൾ ഫൈനൽ പൂർത്തിയാക്കിപ്പോകുന്ന വിദ്യാർത്ഥികൾ ഭൂരിഭാഗവും ഉപരിപഠനത്തിന് കഴിവില്ലാത്തവരായിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. വല്ലവരുടേയും പ്രത്യേക സഹായത്തോടെ ഉപരിപഠനം നടത്തുവാൻ അവരിൽ ഒന്നോ രണ്ടോ പേർക്കു മാത്രമേ കഴിഞ്ഞെന്നു വരികയുള്ളൂ. ബാക്കിയുള്ളവർ നിസ്സഹായരായി അലഞ്ഞുതിരിയേണ്ടിവരുമോ എന്ന ഉൽകണ്ഠയിലൂടെ ഒരു ട്രെയിനിംഗ് സ്കൂളിനെക്കുറിച്ച ആശയം യതീംഖാന: ഭാരവാഹികളിൽ ഉടലെടുത്തു. അങ്ങിനെ മർഹൂം കെ.എം. സീതിസാഹിബ് അവർകളുടേയും മററും പരിശ്രമഫലമായി ഒരു ട്രെയിനിംഗ് സ്കൂൾ സ്ഥാപിക്കുവാൻ യതീംഖാന: ഭാരവാഹികൾക്ക് സാധിച്ചു. മർഹൂമിന്റെ മരണശേഷം മാത്രമാണ് അതിന്റെ പ്രവർത്തനമാരംഭിക്കാൻ കഴിഞ്ഞത്. അതിനാൽ അദ്ദേഹത്തിന്റെ സ്മാരകമായി "സീതിസാഹിബ് മെമ്മോറിയൽ ഓർഫനേജ് ട്രെയിനിംഗ് സ്കൂൾ" എന്ന് അതിന് നാമകരണം ചെയ്തു. 1962-ൽ ജ: സി. എച്ച്. മുഹമ്മദു കോയസാഹിബ് കേരളനിയമസഭാ സ്പീക്കറായിരിക്കുമ്പോൾ അദ്ദേഹമാണതിന്റെ ഉൽഘാടനകർമ്മം നിർവ്വഹിച്ചത്.

യതീംഖാനയുടെ ഹോസ്റ്റൽ ബിൽഡിങ്ങിൽ വെച്ചാണ് ഇന്ന് ട്രെയിനിങ്ങ് സ്കൂൾ നടത്തിവരുന്നത്, താൽക്കാലികമായി മാത്രമെ അതിന്ന് ഗവർമ്മെണ്ട് അനുമതി നൽകുന്നുള്ളു അതിനാൽ ട്രെയിനിങ്ങ് സ്കൂളിനും ഹോസ്റ്റലിനും വേണ്ടി പ്രത്യേകം കെട്ടിടങ്ങൾതന്നെ എടുക്കേണ്ടതുണ്ട്. 2,3,1,000/ രൂപാ മതിപ്പ് ചിലവ് കണക്കാക്കികൊണ്ടുള്ള ഒരു പ്ലാൻ അതിന്ന് തയ്യാറാക്കി കഴിഞ്ഞിട്ടുണ്ട്. യതീംഖാനയുടെ ഹോസ്റ്റലുകൾ പണി പൂർത്തിയായിക്കഴിഞ്ഞാൽ ഉടനെ അതിന്റെപണിയും ആരംഭിക്കണമെന്നാണ് തൽ ഭാരവാഹികളുടെ ആശ. പൊതുജനങ്ങളുടെ ഉദാരമായ സഹായസഹകരണങ്ങൾ പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയാണവർ.

## ദാറുസ്സലാം മസ്ജിദ്

യതീംഖാന:യിലെ അന്തേവാസികളുടെ

സൗകര്യാത്ഥം സഉൗഫാബാദിൽ 1000പേർക്ക് ഒരേയവസരത്തിൽ നമസ്കരിക്കുവാനുള്ള സൗക ര്യത്തോടുകൂടി ഒരു പള്ളിയുടെ നിർമ്മാണം ആ രംഭിച്ചു കഴിഞ്ഞിട്ടുണ്ട് മൊത്തം 60000ക. യാ ണ് അതിൻെറ മതിപ്പു ചിലവ് ക ണ ക്കാ ക്കി ട്ടുള്ളത്.

## വ്യവസായ പരിശീലനകേന്ദ്രം

വ്യവസായ യുഗത്തിലൂടെയാണല്ലോ നാം ഇന്നു നീങ്ങിക്കൊണ്ടിരിക്കുന്നത്. യത്തീംഖാന യിലെ വിദ്യാത്ഥിനികൾക്ക് തുന്നൽ പരിശീല നം ഇപ്പോൾത്തന്നെ നൽകിവരുന്നുണ്ട്. അതി ന്നപുറമെ ആൺകുട്ടികൾക്കായി ഒരു നെയ്ത്തു പരിശീലനകേന്ദ്രം ആരംഭിക്കണമെന്നു യതീം ഖാന ഭാരവാഹികൾക്കുദ്ദേശമുണ്ട്. അതിന്നായി കുറെ ഉപകരണങ്ങൾ ശേഖരിക്കുകയും ചെയ്തി ട്ടുണ്ട്. മററു പരിപാടികളോടൊപ്പം അതും അ ടുത്ത ഭാവിയിൽ പ്രവത്തനരംഗത്ത് പ്രവേശി ക്കുന്നതായിരിക്കും. ആൺകുട്ടികൾക്കായുള്ള തുന്ന ൽപരിശീലന ക്ലാസ്സിനുള്ള പ്രാരംഭ പ്രവർത്തന ങ്ങളും തുടങ്ങിക്കഴിഞ്ഞു.

## അറബിക്കോളേജ്

മതപരമായി ഉയന്ന വിദ്യാഭ്യാസം നൽ കുന്ന ഒരു സ്ഥാപനം തിരൂരങ്ങാടിയിൽ ഉണ്ടാ യിരിക്കുക എന്നത് കെ. എം. മൗലവിസാഹി ബിൻെറ ഏററവും വലിയ ഒരാഗ്രഹമായിരുന്നു. 1946-ൽ നൂറുൽഇസ്ലാം മദ്രസയിൽവെച്ച് അ ത്തരം ഒരു സ്ഥാപനം പ്രവത്തിച്ചു തുടങ്ങിയെ ങ്കിലും സാമ്പത്തിക പരാധീനതകൾമൂലം അതു തുടന്നു നിലനിർത്തുവാൻ സാധ്യമാകാതെയാ ണ് വന്നത്. അദ്ദേഹത്തിൻെറ മ ര ണം വ രെ സാക്ഷാല്ക്കരിക്കപ്പെടാത്ത ആ ആഗ്രഹം അല്ലാ ഹുവിൻെറ സഹായത്തോടുകൂടി യത്തീംഖാന ഭാരവാഹികൾ നടപ്പിൽവരുത്താൻ ശ്രമിച്ചു കൊണ്ടിരിക്കുകയാണ്. അല്ലാഹു അതിന്നവരെ അനുഗ്രഹിക്കട്ടെ!.

ഇങ്ങിനെ നിർമ്മാണപരമായ മററു പല പരിപാടികളും യത്തീംഖാന: ഭാരവാഹികളുടെ മുമ്പിലുണ്ടെങ്കിലും, അവയെല്ലാം പ്രാവർത്തിക മാക്കേണമെങ്കിൽ സമുദായത്തിൻെറ പ്രത്യേകി ച്ചും അതിലെ ഗനാഢ്യരുടെ അനുഭാവപൂർണ്ണ വും അനുകൂലവുമായ പരിഗണനയും, ദയാപുര സ്സരമുള്ള സഹായസഹകരണങ്ങളും കിട്ടാതെ നി ർവ്വാഹമില്ല. സർവ്വശക്തനായ അല്ലാഹുവിലുള്ള അചഞ്ചലവും സുദൃഢവുമായ വിശ്വാസവും, സ മുദായത്തിലെ ധർമ്മശീലരുംസേവനോത്സുകരുമാ യ മനുഷ്യസ്നേഹികളിൽ നിനുള്ള സഹായ സ ഹകരണങ്ങളും മാത്രമാണ് ഇത്തരം ഭാരിച്ച ചുമ തലകൾ ഏറെറടുത്തു നടത്തുവാൻ അ വ രു ടെ കൈകൾക്ക് ബലം നൽകുന്നത്.

തിരൂരങ്ങാടി യത്തീംഖാനയും അതിനോട നുബന്ധിച്ച മററു സ്ഥാപനങ്ങളും മർഹൂം കെ. എം. മൗലവിസാഹിബിൻെറതോ, എം. കെ. ഹാജിസാഹിബിന്റെതോ തിരൂരങ്ങാടിക്കാരുടേ തോ മാത്രം അല്ല. അവ മുസ്ലിംസമുദായത്തിന്റെ പൊതു സ്വത്താണ് അവയെ പരിരക്ഷിക്കേണ്ട തും നിലനിർത്തേണ്ടതും, സമുദായ സ്നേഹവും, മു സ്ലിംകളുടെ അഭിവൃദ്ധിയിൽ താൽപര്യവുമുള്ള ഓ രോ മുസൽമാൻെറയും ചുമതലയാണ്. സ്വന്തം കുടുംബംപോലെ ആ സ്ഥാപനത്തെയും, അതി ലെ അന്തേവാസികളെ സ്വന്തം മക്കളെപ്പോലെ യും കണക്കാക്കി അവരവരുടെ പരമാവധി ക ഴിവുപയോഗപ്പെടുത്തി പ്രസ്തുത സ്ഥാപനങ്ങളെ സംരക്ഷിക്കുവാൻ സമുദായത്തിലെ ഓരോ അം ഗവും ബാദ്ധ്യസ്ഥനാണ്. തങ്ങളുടെ ബാ ദ്ധ്യ ത മനസ്സിലാക്കി പ്രവർത്തിക്കുവാൻ അ ല്ലാ ഹു മു സ്ലിംകൾക്ക് തൗഫീഖ് നൽകട്ടെ, ആമീൻ,

# കെ. എം. മൗലവി മെമ്മോറിയൽ ട്രസ്റ്റ്

മുഹ്സിൻബിൻ അഹ്മദ്

കേരളത്തിലെ ഇസ്ലാമിക നവോത്ഥാന പ്രസ്ഥാനത്തിന്റെ നാഴികക്കല്ലായിരുന്ന മർഹൂം കെ. എം. മൗലവിസാഹിബ്. അദ്ദേഹത്തിന്റെ നിഷ്കളങ്കവും നിസ്വാർത്ഥവുമായ പ്രവർത്തനം സാമൂഹ്യ–സാംസ്കാരിക–വിദ്യാഭ്യാസ മണ്ഡലങ്ങളിൽ വിപ്ലവം സൃഷ്ടിച്ചു.

ദൈവപ്രീതി; മുസ്ലിംകളുടെ ഐഹികവും പാരത്രികവുമായ ഉൽക്കർഷം. ഇതുരണ്ടുമായിരുന്ന ആ സംഭവ ബഹുലമായ ജീവിതത്തെ നിയന്ത്രിച്ചിരുന്നത്. മേൽ കാണിച്ച ലക്ഷ്യങ്ങൾ സാധിക്കാൻ ആ ധന്യൻ നിരന്തരം പ്രയത്നിച്ചു. കണ്ടകാകീർണ്ണമായ, ദുർഘട പൂർണ്ണമായ പാതകളിലൂടെ നിർഭയം പ്രയാണം ചെയ്തു. തലയുയർത്തിനിൽക്കുന്ന പ്രതിബന്ധങ്ങളെയും പ്രതിലോമ ശക്തികളെയും ആത്മധൈര്യത്തോടെ, തികഞ്ഞ ശുഭാപ്തി വിശ്വാസത്തോടെ നേരിട്ടു.



ലേഖകൻ

സമുദായ പുരോഗതിയെ ലക്ഷ്യം വെച്ചുകൊണ്ട്, മൗലവിസാഹിബ് നൂതനമായ പല പ്രസ്ഥാനങ്ങൾക്കും സംരംഭങ്ങൾക്കും ജന്മം നൽകുകയുണ്ടായി. കേരള മുസ്ലിംകളെ ഉൽബുദ്ധരാക്കാൻ ആ പ്രവർത്തനങ്ങൾക്കു കഴിഞ്ഞു.

ദീർഘകാലം സമുദായത്തെ നിഷ്കളങ്കമായി സേവിച്ച ആ പരിഷ്കർത്താവ് മാസങ്ങൾക്കുമുമ്പ് നമ്മോട് വിടവാങ്ങി. അല്ലാഹുവിന്റെ അലംഘ്യമായ പ്രകൃതി നിയമമാണത്. അതിൽ പരിഭവിച്ചിട്ടും വ്യസനിച്ചിട്ടും കാര്യമില്ല.

മൗലവിസാഹിബിനോട് നമുക്ക് സ്നേഹമുണ്ട്; ബഹുമാനമുണ്ട്; സർവ്വോപരി ചില കടപ്പാടുകളും. അത് പ്രകടിപ്പിക്കാൻ ഒരേ ഒരു വഴിയേയുള്ളൂ. അദ്ദേഹത്തിന്റെ മഹത്തായ ആദർശങ്ങൾ പിൻതുടരുക. അദ്ദേഹം തുടങ്ങിവെച്ച പ്രവർത്തനം ഏറ്റെടുത്ത് നടത്തുക, അദ്ദേഹത്തിന്റെ ഹൃദയത്തിൽ കുടികൊണ്ടിരുന്ന മഹത്തായ അഭിലാഷങ്ങൾക്ക് പ്രാവർത്തിക രൂപം നൽകുക, ഇതുമാത്രം. അദ്ദേഹത്തിന്റെ ഏറ്റവും വലിയ സ്മാരകം ഇതു വഴിക്കുള്ള നമ്മുടെ പ്രവർത്തനമായിരിക്കും. തീർച്ച.

ഈ വീക്ഷണ ഗതിയാണ് "കെ. എം. മൗലവി മെമ്മോറിയൽ ട്രസ്റ്റ്"

രൂപീകരിക്കാൻ ഞങ്ങൾക്ക് പ്രചോദനം നൽകിയത്. 20 — 9 — 64നു തിരൂരങ്ങാടിയിൽ ജ: ഇ. കെ. മൌലവിസാഹിബിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന ഒരു കാര്യാലോചനാ യോഗം പരേതൻെറ സ്മരണ നിലനിർത്താൻ കൈക്കൊള്ളേണ്ട മാർഗ്ഗങ്ങളാരായുകയും തുടർന്നു ട്രസ്റ്റ് രൂപീകരണം എന്ന ആശയത്തിലെത്തിച്ചേരുകയും ചെയ്തു.

യോഗത്തിൽവെച്ച്, ഈ ലേഖകൻ കൺവീനറായിക്കൊണ്ട്, കേരളത്തിലെ ഉലമാക്കളും ഉമറാക്കളുമടങ്ങുന്ന വിപുലമായ ഒരു ട്രസ്റ്റ് കമ്മിററി രൂപീകൃതമായി. പരേതൻെറ അപദാനങ്ങളെ വിശദീകരിക്കുകയും അദ്ദേഹത്തിൻെറ സംഭവബഹുലമായ ജീവിതത്തിലേക്കു വെളിച്ചം വീശുകയും ചെയ്യുന്ന ഒരു സ്മാരക ഗ്രന്ഥം പ്രസിദ്ധീകരിക്കാൻ തീരുമാനിക്കുകയും അതിന്നായി ഒരു കമ്മിററിയെ തെരഞ്ഞെടുക്കുകയുമുണ്ടായി.

പിന്നീട് ട്രസ്റ്റ് അംഗങ്ങൾ യോഗം ചേർന്നു 25 മെമ്പർമാരടങ്ങുന്ന ഒരു പ്രവർത്തക സമിതിയെ തെരഞ്ഞെടുത്തു. താഴെ പറയുന്നവരെ ട്രസ്റ്റിൻെറ ഔദ്യോഗിക ഭാരവാഹികളായി നിശ്ചയിച്ചു. ജ: എം. കെ. ഹാജി സാഹിബ് (പ്രസിഡണ്ട്) ജ: ഇ. കെ. മൌലവി സാഹിബ്, മുഹ്സിൻബിൻ അഹ്മദ്, അഡ്വ: എം. മൊയ്തീൻകുട്ടിഹാജി (വൈസ് പ്രസിഡണ്ടുമാർ) ജ: സി. എച്ച്. കുഞ്ഞഹമ്മദ് സാഹിബ് ബി. കോം (ജനറൽ സിക്രട്ടരി) ജ: കാരാടൻ മുഹമ്മദ്ഹാജി, ടി. കുഞ്ഞിമൊയ്തീൻ മൌലവി (ജോ: സിക്രട്ടരിമാർ) ജ: സി. എ. മുഹമ്മദ് മൌലവി (ഖജാഞ്ചി).

ട്രസ്റ്റു കമ്മിററി നിലക്കൊള്ളുന്നത് പ്രധാനമായും താഴെ വിവരിക്കുന്ന ഉദ്ദേശ്യങ്ങൾക്കു വേണ്ടിയാണ്.

1. പരേതനായ ജ: കെ. എം. മൌലവിസാഹിബിൻെറ സ്മരണ നിലനിർത്തേണ്ടതിന്നു ആവശ്യമായതെല്ലാം പ്രവർത്തിക്കുക.

2. ഈ പേരിൽ ഒരു ട്രസ്റ്റു ഫണ്ടുണ്ടാക്കുക.

3. സാധുക്കളും അർഹരുമായ മുസ്ലിം വിദ്യാർത്ഥിനി വിദ്യാർത്ഥികൾക്ക് ഐഹികവും പാരത്രികവുമായ വിദ്യാഭ്യാസം നൽകേണ്ടതിന്നു ട്രസ്റ്റിൻെറ കഴിവനുസരിച്ച് സ്കോളർഷിപ്പു നൽകുക.

4. മതസംബന്ധമായ ഉന്നത വിദ്യാഭ്യാസം നൽകേണ്ടതിന്നു അറബി കോളേജ് സ്ഥാപിക്കുക.

5. മതവിജ്ഞാനപ്രദങ്ങളായ മാസിക, പത്ര ഗ്രന്ഥങ്ങൾ, പ്രസിദ്ധീകരണാലയം മുതലായവ നടത്തുക.

6. ഹോസ്റ്റൽ നിർമ്മിക്കുക

7. സമുദായത്തിൻെറ ഉന്നമനത്തിന്നുപകരിക്കുമെന്നു തോന്നുന്ന മററു സംഗതികൾ നടപ്പാക്കുക.

മഹത്തായ ഈ ഉദ്ദേശ്യങ്ങൾ പ്രാവർത്തികമാക്കാൻ സമുദായ സ്നേഹികളുടെ നിർല്ലോഭമായ പിന്തുണ ലഭിക്കുമെന്നു ഞങ്ങൾ ഉറപ്പായും വിശ്വസിക്കുന്നു. നമ്മുടെ സദുദ്ദേശ്യങ്ങൾ സർവ്വശക്തൻ നിറവേററിത്തരട്ടെ. ആമീൻ,



# അർത്ഥശൂന്യമായ ആരോപണങ്ങൾ

എന്റെ ബുദ്ധിയെ നാനാവഴിക്ക് നാനാം പ്രകാരത്തിൽ പ്രവൃത്തിപ്പിച്ചു നോക്കിയിട്ടും എന്റെ കണ്ണുകൊണ്ട് കണ്ട കൂട്ടത്തിൽ കെ. എം. മൗലവിയേക്കാൾ നല്ല ഒരു മനുഷ്യനെ എനിക്ക് കാണാൻ കഴിഞ്ഞിട്ടില്ല എന്ന് എന്റെ മന:സാക്ഷിയെ മുൻനിറുത്തി ഞാൻ ഉറപ്പിച്ചു പറയുന്നു. എന്തെങ്കിലും ചില ന്യൂനതകളില്ലാത്തവരായി ആരുമുണ്ടാവില്ല. അതിനാൽ നന്മതിന്മകളിൽ കൂടുതൽ കുറവിനെ സംബന്ധിച്ചേ നമുക്ക് നോക്കാൻ സാദ്ധ്യമാവൂ, 1940മുതൽക്ക് മരിക്കുന്ന ദിവസംവരെ ഞാൻ അദ്ദേഹത്തിന്റെ കൂടെയാണ്. കുറെ ദിവസങ്ങളൊ ആഴ്ച്ചകളൊ മാസങ്ങളൊ പലപ്പോഴും ഇടമുറിഞ്ഞിട്ടുണ്ടായിരിക്കാം. അത് വലിയ കാര്യമാക്കേണ്ടതില്ല. 'കൂടെകിടന്നവനു' രാപ്പനിയറിയാം' എന്നു പറഞ്ഞതുപോലെ എല്ലാ പ്രകാരത്തിലും അദ്ദേഹത്തെ മററു പലരേക്കാളും കൂടുതൽ അറിഞ്ഞിട്ടുള്ളവനാണു ഞാൻ. അതുകൊണ്ട് ഞാൻ അങ്ങേഅററം ഉറപ്പിച്ചു പറയുന്നു അദ്ദേഹത്തെപ്പോലെ ഒരു നല്ല മനുഷ്യനെ ഞാൻ കണ്ടിട്ടില്ല.

കെ. ഉമർമൗലവി

അദ്ദേഹത്തെസ്സംബന്ധിച്ചു വല്ല ആക്ഷേപവും ആരെങ്കിലും പറയുന്നത് കേൾക്കൽ എനിക്ക് എനിക്ക് അസഹ്യമാണ്. എന്നെ പററിയുള്ള ആക്ഷേപം ഞാൻ സഹിക്കുന്നതുപ്പോലും അതെനിക്ക് സഹിക്കാൻ കഴിയില്ല. എന്നാൽ ആരെങ്കിലും എപ്പോഴെങ്കിലും എവിടെയെങ്കിലുംവെച്ചു എന്തെങ്കിലും പറയുന്നതിനെ ഞാൻ കാര്യമാക്കുന്നില്ല. കാര്യമാക്കിയാലൊക്കുകയുമില്ല. അച്ചടിയിൽവന്നു നാടൊക്കെ പ്രചരിച്ചിട്ടുള്ള ആക്ഷേപങ്ങൾക്ക് കുറച്ചൊരു മറുപടിപറയുവാൻ ഞാൻ ആഗ്രഹിക്കുന്നു. മാലിന്യങ്ങളെ തുടച്ചുനീക്കിയതിന്റെ ശേഷമാണല്ലൊ മിനുക്കുപണികളും, മോടിപിടിപ്പിക്കലും അലങ്കരിക്കലും.

'ചന്ദ്രിക' ആഴ്ച്ചപ്പതിപ്പ് 15–ാംപുസ്തകം 7–ാംലക്കത്തിൽ ജ: സി. എച്ച്. മുഹമ്മദ്കോയസാഹിബിന്റെ ലേഖനത്തിൽ പറയുന്നു. "സമുദായത്തിന്റെ പൊതുതാല്പര്യത്തെ ഏതെങ്കിലും ചേരിയുടെ താല്പര്യത്തിന്നു കീഴെയായി കാണാൻ കെ. എം. മൗലവിക്ക് സാധിച്ചിരുന്നു" (ഈ വസ്തുത ജ: സി. എച്ച്. മുഹമ്മദ്കോയ സാഹിബിന്റെ ശ്രദ്ധയിൽ പെടുത്തിയപ്പോൾ അത് അച്ചടിപ്പിശകാണെന്നും "സാധിച്ചിരുന്നില്ല" എന്നാണ് താൻ എഴുതിയിരുന്നതെന്നും അദ്ദേഹം എന്നോടു പറയുകയുണ്ടായി—എഡിററർ)

ജ: സി. എച്ച്. മുഹമ്മദ്കോയ സാഹിബ് മനഃപ്പൂർവ്വം മൗലവിസാഹിബിനെ ആക്ഷേപിച്ചതാണെന്നു ഞാൻ വിചാരിക്കുന്നില്ല. മൗലവിയെ വളരെയധികം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന ആളാണദ്ദേഹം. ഞങ്ങളെല്ലാവരുംകൂടി കുറെ ആഴ്ച്ചകൾ പരിശുദ്ധ മക്കയിൽ ഒരുമിച്ചു താമസിച്ച കാലത്തെ സ്മരണകൾ എനിക്ക് മറക്കാൻ കഴിയുകയില്ല. മൗലവിസാഹിബിന്റെ നന്മകൾ വിവരിച്ചുകൊണ്ടെഴുതിയ ഒരു ലേഖനവുമാണിത്. അതിൽ ഇങ്ങിനെ ഒരാക്ഷേപം ഉൾക്കൊണ്ടതിൽ എനിക്കത്ഭുതം തോന്നുന്നു. അഥവാ അതൊരാക്ഷേപമല്ലെന്നു കോയാസാഹിബിന്നു അഭിപ്രായമുണ്ടായെന്നു വന്നേക്കാം. ഏതായാലും ഞാൻ ഉറപ്പിച്ചു പറയുന്നു, സത്യം അതല്ലെന്നു. കെ. എം. മൗലവിസാഹിബ് ഉപരിസൂചിതമായ ചേരിപിരിവിൽ അങ്ങേഅററം ദു:ഖിക്കുന്ന ആളാണ്. ആ വിടവ് നികത്തുവാൻ അനന്യ സാധാരണമായ വിട്ടുവീഴ്ച്ച കാണിക്കുന്ന ആളാണ്. ഔലിയാക്കന്മാരുടെ 'കറാമത്തി'നെ സംബന്ധിച്ച നിലവിലുള്ള അഭിപ്രായവ്യത്യാസങ്ങളും തന്മൂലം ഉളവായിട്ടുള്ള ഒച്ചപ്പാടുകളും ആരോപണ പ്രത്യാരോപണങ്ങളും കഴിയുന്നിടത്തോളം ഒഴിവാക്കുവാനും അങ്ങിനെ സമുദായത്തിന്റെ പൊതു താല്പര്യത്തെ സംരക്ഷിക്കുവാനും ആഗ്രഹിച്ചുകൊണ്ട് 'അൽവിലായത്തു––വൽകറാമത്ത'' എന്നൊരു

ഗ്രന്ഥം അറബിമലയാളത്തിൽ അദ്ദേഹം പ്രസിദ്ധപ്പെടുത്തി. എനിക്കുംകൂടി അതിലെ ചില വിഷയങ്ങളിൽ യോജിക്കാൻ കഴിഞ്ഞിട്ടില്ല. ഞങ്ങൾ തമ്മിൽ പരസ്പരം തർക്കിച്ചുകൊണ്ടിരുന്നപ്പോൾ സന്ദർഭവശാൽ "ആരാന്റെ ഖൽബ് കൊണ്ട് ചിന്തിക്കുവാൻ സാദ്ധ്യമല്ല" എന്നു ഞാൻ പറഞ്ഞുപോയി. മഹാദേഷ്യക്കാരനാണെന്ന് ആളുകൾ വെറുതെ പറയുന്ന അദ്ദേഹം എന്നോടു പുഞ്ചിരിക്കുകയാണ് ചെയ്തത്. സ്വതന്ത്രമായി ചിന്തിക്കുവാനും സ്വതന്ത്രമായി അഭിപ്രായം പറയുവാനുമുള്ള പൂർണ്ണസ്വാതന്ത്ര്യം മക്കൾക്കുപോലും അദ്ദേഹം അനുവദിച്ചുകൊടുത്തിട്ടുണ്ട്. അദ്ദേഹം ഏററവും പഴഞ്ചനും, അതേ അവസരത്തിൽ ഏററവും പരിഷ്കൃതനുമാകുന്നു. പഴമയുടെ അഗാധതയിൽ കാലൂന്നിനിന്നുകൊണ്ടു പരിഷ്കാരത്തിന്റെ കൊടുമുടിയിൽ അദ്ദേഹം തലപൊന്തിക്കുന്നു. എന്നാൽ മേൽപറഞ്ഞ പുസ്തകം അദ്ദേഹം എഴുതിയത്മൂലം അദ്ദേഹത്തിന്റെ ശിഷ്യന്മാരും, സ്നേഹിതന്മാരും, സഹപ്രവർത്തകന്മാരുമായ പലരും അദ്ദേഹത്തെ കഠിനമായി ആക്ഷേപിക്കുന്നത് കേട്ടിട്ട് ഞാൻ വളരെ ദുഃഖിച്ചിട്ടുണ്ട്. 'സ്വന്തം ചേരി' എന്നുള്ള ഒരു വിചാരംതന്നെ അദ്ദേഹത്തെ തീണ്ടുകപോലും ഉണ്ടായിട്ടില്ലെന്നുള്ളതിന് ഈ സംഗതി മതിയായ തെളിവാണ്.

ജുമുഅ: നമസ്കാരം പെണ്ണുങ്ങൾക്കു നിർബ്ബന്ധമുണ്ടോ എന്നതിനെസ്സംബന്ധിച്ചു ഒരു ചോദ്യം അദ്ദേഹത്തിന്ന് കിട്ടി. അദ്ദേഹത്തിന്റെ സഹപ്രവർത്തകനും അടുത്ത ബന്ധുവുമായ ഒരു മഹാപണ്ഡിതനും മററുപല പണ്ഡിതന്മാരും 'വഹാബിയത്തിന്റെ മുദ്രയടിക്കപ്പെട്ട ചില മഹല്ലു'കാരും പെണ്ണുങ്ങൾക്ക് ജുമുഅ: നിർബ്ബന്ധമാക്കാൻ ആഗ്രഹിക്കുന്നുവെന്ന് അദ്ദേഹത്തിന്നറിയാമായിരുന്നു എന്നാൽ താൻ അറിയുന്ന സത്യം (നിർബ്ബന്ധമല്ലഎന്ന്) തെളിയിച്ചുകൊണ്ടു അൽമുർശിദ് അഞ്ചാം വാല്യത്തിൽ ദീർഘമായ 'ഫത്‌വ' എഴുതി. അതു നിമിത്തം അദ്ദേഹത്തെ ആക്ഷേപിച്ചുകൊണ്ടുള്ള ഒരു പുസ്തകം പ്രസിദ്ധീകരിക്കപ്പെട്ടു 'തന്റെ ചേരി'യെന്നുള്ള ഒരു വിചാരംതന്നെ മൗലവിസാഹിബിന്നില്ല; സത്യം തെളയിക്കണം. അതു സ്വീകരിക്കുവാനുള്ള തൗഫീഖ് എല്ലാവർക്കും ലഭിക്കട്ടെ, ഇതാണദ്ദേഹത്തിന്റെ നില.

മുസ്ലിംകളുടെ സാമ്പത്തിക ഭദ്രത ബേങ്കിടപാടുകൾമുഖേന തകർന്നുകൊണ്ടിരിക്കുന്നത് കണ്ട് മനമുരുകിയ അദ്ദേഹം വേണ്ടപ്പെട്ടവരുമായാലോചിച്ചു ഒരു മുസ്ലിംബാങ്ക് സ്ഥാപിക്കാൻ പ്ലാനിട്ടു. ഫിഖ്ഹിന്റെ കിതാബുകളുടെ അടിസ്ഥാനത്തിൽ പലിശകൂടാതെ ബാങ്ക്നടത്താം. എന്നായിരുന്നു ഉദ്ദേശം. നമ്മുടെ നാട്ടിൽ ശാഫിഈ മദ്ഹബുകാർക്ക് സമ്മതമായിട്ടുള്ള പ്രധാനപ്പെട്ട കിതാബുകളിലെ ഉദ്ധരണികളോടുകൂടെ "റിസാലത്തുൻ ഫിൽബൻക്" എന്നൊരു ലഘുഗ്രന്ഥം അദ്ദേഹം പ്രസിദ്ധീകരിച്ചു. എന്നാൽ മൗലവി സാഹിബിന്റെ ചേരിയിൽപെട്ടവരെന്നു ഗണിക്കപ്പെടുന്ന മിക്ക പണ്ഡിതന്മാരും, പണ്ഡിതന്മാരല്ലാത്തവരും മൗലവി സാഹിബിനെ എതിർത്തു. മൗലവിസാഹിബിന്റെ ശിഷ്യനും സഹപ്രവർത്തകനും അടുത്ത ബന്ധുവുമായ ഒരു മഹാപണ്ഡിതൻ പഴയ അൽഅമീൻ പത്രത്തിൽ മൗലവിസാഹിബിനെ എതിർത്തുകൊണ്ട് ലേഖനപരമ്പര എഴുതി. സമുദായത്തിന്റെ പൊതു താല്പര്യമാണ് ഈ കുഴപ്പംപിടിച്ച സംരഭത്തിന്ന് മൗലവിസാഹിബിനെ പ്രേരിപ്പിച്ചത്. മൗലവിമാരുടെ ചേരിപിരിവിൽ ദുഃഖിക്കുകയും ഈ പിരിവിനെ ഇല്ലായ്മ ചെയ്യുവാൻ വേണ്ടി മഹത്തായ വിട്ടുവീഴ്ചക്ക് മാതൃകകാണിക്കുകയും ചെയ്യുന്ന വിഷയത്തിൽ ഏററവും മുൻപന്തിയിൽ നിന്നിട്ടുള്ള ആളാരാണെന്ന് ചോദിച്ചാൽ യഥാർത്ഥമറിയുന്നവരെല്ലാം പറയും "കെ. എം. മൗലവി."

മുസ്ലിംലീഗിനെ നിലനിറുത്തൽ സമുദായത്തിന്റെ പൊതു താല്പര്യത്തിന്ന് അത്യാവശ്യമായിട്ടുള്ളതാണെന്ന് മൗലവിസാഹിബ് വിശ്വസിച്ചിരുന്നു. ക്ഷീണവു , അനാരോഗ്യവുംമൂലം തളർന്നു കിടന്നിരുന്ന സമയത്ത് മുസ്ലിംലീഗിനെ സംബന്ധിച്ചു സംസാരിച്ചാൽ യുവസഹജമായ ചൈതന്യം അദ്ദേഹത്തിൽ കാണപ്പെട്ടിരുന്നു. അദ്ദേഹത്തിന്റെ കഴിവു നിശ്ശേഷം നശിക്കുന്നത്‌വരേയും ലീഗിന്നുവേണ്ടി അദ്ദേഹം പ്രവർത്തിച്ചു. മുസ്ലിം സമുദായത്തിന്റെ പൊതു താല്പര്യത്തെ എല്ലാററിന്റേയും മേലെയായി അദ്ദേഹ കണ്ടിരുന്നത്‌കൊണ്ടാണിത്. മൗലവി സാഹിബിന്റെ ചേരിയിൽപെട്ടവരെന്നു കരുതപ്പെടുന്ന അനേകം പണ്ഡിതന്മാരും, പണ്ഡിതന്മാരല്ലാത്തവരുടെയും അതൃപ്തി ഇതുമൂലം അദ്ദേഹം സമ്പാദിക്കുകയും ആക്ഷേപങ്ങൾ കേൾക്കാൻ ഇടവരികയും ചെയ്തിട്ടുണ്ട്. 'സ്വന്തംചേരി' എന്നൊന്ന് മൗലവിസാഹിബിന്നുണ്ട് എന്ന് വെക്കുന്നപക്ഷം മൗലവിസാഹിബ് ആ ചേരിയുടെ താൽപര്യത്തേക്കാൾ പൊതു താല്പര്യത്തെ മുന്തി

ക്കുന്നു എന്നതിന്ന് ഇതു തെളിവല്ലേ?

പ്രബോധനം 25-ാംപുസ്തകം 12-ാംലക്കത്തിൽ പത്രാധിപക്കുറിപ്പിൽ പറയുന്നു "ജമാഅത്തെ ഇസ്ലാമിയെപ്പറ്റി ഇടക്കാലത്ത് ചില ആശയക്കുഴപ്പങ്ങളെല്ലാം ഉണ്ടായെങ്കിലും അതൊക്കെതന്നെ കേവലം ചില തെററിദ്ധാരണകളാണെന്നും അതിലേറെ ആരെല്ലാമോ തെററിദ്ധരിപ്പിച്ചതാണെന്നും മാത്രമേ ജമാഅത്ത് പ്രവർത്തകർ മനസ്സിലാക്കിയിട്ടുള്ളു."

കെ. എം. മൗലവിസാഹിബ് വല്ല ദുരുദ്ദേശക്കാരുടെയും ദുർബോധങ്ങൾക്ക് വശംവദനായി സൂക്ഷിക്കാതെ അഭിപ്രായംപറയുന്ന ആളാണെന്നാണ് ഈ പത്രാധിപ കുറിപ്പിന്റെ സാരം. മൗലവിസാഹിബിനെ എനിക്ക് നല്ലവണ്ണം അറിയാം. വളരെ സൂക്ഷിച്ചു തിരിച്ചും മറിച്ചും പരിശോധിച്ചു പൂർണ്ണമായും ബോദ്ധ്യപ്പെട്ടതിന്ന് ശേഷമല്ലാതെ മതസംബന്ധമായി യാതൊന്നും അദ്ദേഹം പറയാറില്ല. അക്കാര്യത്തിൽ ഇതുയധികം സൂക്ഷ്മതയുള്ള ഒരാളെ ഞാൻ കണ്ടിട്ടില്ല. ജമാഅത്തെ ഇസ്ലാമിയെസ്സംബന്ധിച്ചു അദ്ദേഹം പറഞ്ഞതും എഴുതിയതുമെല്ലാം മേൽ പറഞ്ഞപ്രകാരം സൂക്ഷിച്ചു പരിശോധിച്ചു ബോദ്ധ്യപ്പെട്ടതിന്റെ ശേഷം മാത്രമാണ്. പത്രാധിപക്കുറിപ്പിൽ പറഞ്ഞതുപോലെ ഇടക്കാലത്തുണ്ടായ ചിന്താകുഴപ്പമൊ, തെററിദ്ധാരണയോ അല്ല അത്. ആ പ്രഖ്യാപിക്കപ്പെട്ട അഭിപ്രായങ്ങളിൽ നിന്നൊന്നും അദ്ദേഹം അശേഷവും വ്യതിചലിച്ചിട്ടുമില്ല. മൗലാനാ മൗദൂദിയുടെ ചില ലേഖനങ്ങൾ കെ. എം. മൗലവി പരിഭാഷപ്പെടുത്തിയതിന്ന് മൗദൂദിയുടെ വാദങ്ങളെല്ലാം ശരിവെക്കുന്നു എന്നർത്ഥമില്ല. ആ ലേഖനത്തിലെ ഉള്ളടക്കം ശരിവെക്കുന്നു എന്നു മാത്രമെ അതിന്നർത്ഥമുള്ളു. പരിഭാഷകൻ വിയോജിച്ച് കാണിച്ച വിഷയങ്ങളിലൊഴികെ മൗലവിസാഹിബിനെ ആരെല്ലാമൊ തെററിദ്ധരിപ്പിച്ചു എന്ന് പത്രാധിപക്കുറിപ്പിൽ പറയുന്നവല്ലോ? മൗലവിസാഹിബിനെ തെററിദ്ധരിപ്പിച്ചതായി ജമാഅത്തെ ഇസ്ലാമിക്കാർ ആരോപിക്കുന്നേ അവർക്ക് പച്ചപരമാർത്ഥിയായ ഈ സാധുമൗലവിസാഹിബിനെ തെററിദ്ധരിപ്പിച്ചു അദ്ദേഹത്തിന്റെ അംഗീകാരം കിട്ടിയെങ്കിലെ അവർ വിശ്വസിക്കുന്നതു പറയാവൂ എന്നില്ലല്ലൊ. ജമാഅത്തെ ഇസ്ലാമിക്കാർ കെ. എം. മൗലവിയുടെ അംഗീകാരവും ആനുകൂല്യവും തങ്ങൾക്കുണ്ട്. എന്ന് ജനങ്ങളെ തെററിദ്ധരിപ്പിക്കുവാൻ ശ്രമിക്കുന്നത് കാണുമ്പോൾ ദ്രാക്ഷാഫലം കിട്ടാതെ "പുളിച്ചതാണ്" എന്ന് പറയുന്ന ..... കഥയിലെ ... അവസ്ഥയാണ് ഓർമ്മവരുന്നത്. തെളിവുകളുടെ അടിസ്ഥാനത്തിൽ നിലനിൽക്കുവാൻ കഴിയാത്ത സിദ്ധാന്തക്കാർ ഇത്തരത്തിലുള്ള പല ഉപായങ്ങളും പ്രയോഗിക്കാൻ പുതിയതല്ല. അബദ്ധവാദികളുടെ പഴയ അടവുകളിൽപെട്ടതാണത്.

ജനാബ് സി. എൻ. അഹ്മ്മദ് മൗലവി സാഹിബ് 'മരണഗോഷ്ടി'കൾ എന്നപേരിൽ ഒരു പുസ്തകം പ്രസിദ്ധീകരിച്ചു. അതിലെ വരികളിൽ95ശതമാനവും അക്രമമായി കെ. എം. മൗലവിസാഹിബിനെ ആക്ഷേപിക്കുന്നതിന്ന് വിനിയോഗിച്ചിരിക്കുന്നു. സത്യനിഷ്ഠയും, നീതിബോധവും അശേഷവും ഇല്ലാത്ത ഒരു സ്വഭാവമാണ് അതിലുടനീളം കാണുന്നത്. അതു കൊണ്ടു ഒരു മറുപടി ആ പുസ്തകം അർഹിക്കുന്നില്ല. എങ്കിലും ചില വലിയആളുകൾ അതൊക്കെ നിർദ്ദോഷമായി കണക്കാക്കിയപോലെ തോന്നുന്നതിനാൽ മാതൃകക്ക് ഒരൊ ററ ആക്ഷേപത്തിന്ന് മറുപടിപറയാം.

സി. എൻ. അഹമ്മദ്മൗലവിക്ക് ഗവർമ്മെണ്ടിൽനിന്ന് വലിയൊരു സംഖ്യ ധനസഹായം ലഭിക്കുകയും അദ്ദേഹത്തിന്റെ പ്രസിദ്ധീകരണങ്ങൾ അതിവേഗം വലിയവിലക്ക് വിററഴിഞ്ഞു കൊണ്ടിരിക്കുകയും ചെയ്യുന്നതിലുള്ള അസൂയ നിമിത്തമാണ്. തന്റെ ചില വാദങ്ങളെ കെ. എം. മൗലവി എതൃക്കുന്നത് എന്ന് സി. എൻ വാദിക്കുന്നു (കുറെ പേരുകൾ കഴിഞ്ഞാൽ 25കൊല്ലംമുമ്പു തുടങ്ങിയിട്ടുണ്ട് ഈ എതിർപ്പ് എന്ന് സി. എൻ. മൗലവി എഴുതിയതും കാണാം.

കെ. എം. മൗലവിയെ എനിക്ക് നല്ലവണ്ണം അറിയാം. എല്ലാ ചീത്തസ്വഭാവങ്ങളിൽ നിന്നും പരിശുദ്ധനാണദ്ദേഹമെന്ന് ഞാൻ പറയുന്നില്ല. എങ്കിലും ഒരുകാര്യം എനിക്കുറപ്പിച്ചു പറയാൻ സാധിക്കും അസൂയ എന്ന ഈയൊരു സ്വഭാവത്തിന്റെ നേരിയ ഒരംശംപോലും മൗലവിസാഹിബിന്റെ നീണ്ട ആയുസ്സിലെ ഒരു നിമിഷനേരത്തേക്കെങ്കിലും അദ്ദേഹത്തിന്റെ മനസ്സിനെ തീണ്ടുകപോലുമുണ്ടായിട്ടില്ല. രാവിലെയും, വൈകുന്നേരവും പതിവായി ചൊല്ലുന്നതിന്ന റസൂൽ (സ.അ) ഉപദേശിച്ചിട്ടുള്ളതായ ഒരു 'ദിക്ർ' മൗലവിസാഹിബ് എന്നെ പഠിപ്പിച്ചു, അതിന്റെ ചുരുക്കഅർത്ഥം ഇപ്രകാരമാണ് "അല്ലാഹുവെ' ഈ പ്രഭാതവേളയിൽ (ഈ സായാഹ്നവേളയിൽ) എനിക്ക് അല്ലെങ്കിൽ നിന്റെ സൃഷ്ടികളിൽനിന്നു ആർക്കെങ്കിലും എന്തെല്ലാം

(ശേഷം 141—ാം പേജിൽ)

# എന്റെ മാർഗ്ഗദർശി

എം. കെ. ഹാജി

1920-ൽ തിരൂരങ്ങാടി കുഴിയൻതടം മൈതാനിയിൽവെച്ച് നടന്ന ഒരു ഖിലാഫത്ത് സമ്മേളനത്തിൽ കെ. എം. മൗലവിസാഹിബ് ഒരു പ്രസംഗികനായിരുന്നു. ആ യോഗം കഴിഞ്ഞ ശേഷം ചെരിച്ചിയിൽ കുഞ്ഞിപ്പോക്കർ എന്ന ഒരു സ്നേഹിതനും ഞാനും തമ്മിൽ ഒരു അടികലശൽ നടന്നു. അതിൽ മാദ്ധ്യസ്ഥംവഹിച്ച് തീരുമാനമെടുത്തത് ഖിലാഫത്ത്പ്രസ്ഥാനത്തിന്റെ അന്നത്തെ ഏറനാട്താലൂക്ക് സിക്രട്ടറിയായിരുന്ന കെ. എം. മൗലവിസാഹിബും, തിരൂരങ്ങാടിയിലെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയിരുന്ന ആലിമുസ്ല്യാരുമായിരുന്നു. എന്റെ മേൽ 2ക. പിഴവിധിച്ചുകൊണ്ടാണ് മാദ്ധ്യസ്ഥതീരുമാനമുണ്ടായത്.

കെ. എം മൗലവിസാഹിബുമായി അന്നാണ് എനിക്കാദ്യമായി പരിചയപ്പെടുവാൻ കഴിഞ്ഞത്. തയ്യിൽ മുഹമ്മത്കുട്ടിമൗലവി എന്നായിരുന്നു അദ്ദേഹത്തിന്റെ അന്നത്തെ അറിയപ്പെട്ടിരുന്ന പേര്. നല്ല ഒരു പൊതുപ്രവർത്തകനായിരുന്നു അദ്ദേഹം. ഒരുജ്ജ്വല പ്രാസംഗികനും.

1922_ൽ അദ്ദേഹം നാടുവിട്ടശേഷം അദ്ദേഹത്തെസംബന്ധിച്ച ഒരു വിവരവും ഞാനറിയുകയോ അന്വേഷിക്കുകയോ ചെയ്തിട്ടില്ലെന്നു പറയാം. 1933_ലാണദ്ദേഹം വീണ്ടും നാട്ടിൽ തിരിച്ചെത്തിയതും ഇന്നദ്ദേഹത്തിന്റെ കുടുംബം താമസിക്കുന്ന പറമ്പും പുരയും വിലക്കെടുത്തതും. അന്നു ഞങ്ങളെല്ലാം അദ്ദേഹത്തിന്റെ കഠിന വിരോധികളായിരുന്നു. വഴിയിലൂടെ നടന്നുപോകുമ്പോൾ ഞങ്ങളിൽ ചിലർ അദ്ദേഹത്തെ പരിഹസിക്കുകയും ആക്ഷേപിക്കുകയും ചെയ്തിരുന്നു. അദ്ദേഹം ഐക്യക്കാരനാണെന്നും "പിഴച്ചു" പോയവനാണെന്നും മററുമായിരുന്നു ഞങ്ങളന്ന് ധരിപ്പിക്കപ്പെട്ടിരുന്നത്.

ആയിടെ തിരൂരങ്ങാടിയിൽ നാട്ടുകാർക്ക് മാത്രമുള്ള ഒരു ദർസ് ആരംഭിക്കണമെന്നും 'ചിനക്കൽ പള്ളി'യിൽവെച്ച് അത് നടത്തണമെന്നും ഞങ്ങളിൽ ചിലർക്ക് ആഗ്രഹം ഉണ്ടായി.

> അദ്ദേഹത്തിന്റെ ഏററവും പ്രധാനമായ ഒരഭിലാഷമായിരുന്നു തിരൂരങ്ങാടിയിൽ ഒരു ഉന്നത മതവിദ്യാലയം സ്ഥാപിക്കുകയെന്നത്. യതീംഖാനയുടെ എടുപ്പുകളുടെ പണി പൂർത്തിയായി കഴിഞ്ഞാൽ പിന്നെ എനിക്കു ചെയ്യാനുള്ളതും അതു തന്നെയാണ്. എന്റെ മരണത്തിനു മുമ്പുതന്നെ അദ്ദേഹത്തിന്റെ അഭിലാഷം സാധിക്കാൻ ഞാൻ പരിശ്രമിക്കും................

അന്നു നടുവ്ലെപ്പള്ളിയിൽ മുദയ്യിസായിരുന്ന പറവണ്ണ കെ. പി. എ. മുഹ്യിദ്ദീൻകുട്ടിമൗലവിയുടെ അദ്ധ്യക്ഷതയിൽ ചിനക്കൽ പള്ളിയിൽവെച്ച് ആ കാര്യം ആലോചിക്കുവാനായി ഒരു യോഗം നടന്നുകൊണ്ടിരിക്കുകയായിരുന്നു.

കെ. എം. മൗലവിസാഹിബ് അസർ നമസ്കാരത്തിന്നായി പള്ളിയിലെത്തി. നമസ്കാരം കഴിഞ്ഞു അദ്ദേഹം ഞങ്ങൾ യോഗംകൂടിക്കൊണ്ടിരുന്ന സ്ഥലത്തു കടന്നുവന്നു. അദ്ധ്യക്ഷൻ തന്റെ ഗുരുവായിരുന്ന മൗലവിയെ വളരെയധികം ബഹുമാനിച്ചിരുത്തി. മൗലവിക്ക് ഒട്ടുംതന്നെ വിലകല്പിച്ചിരുന്നില്ലാത്ത ഞങ്ങളും അപ്പോൾ അദ്ദേഹത്തെ ബഹുമാനിക്കുവാൻ നിർബ്ബന്ധിതരായി. ആ യോഗത്തിൽവെച്ച് ഒരു കമ്മിററി രൂപം കൊണ്ടപ്പോൾ അദ്ദേഹത്തെയുംകൂടി അതിലൊരു അംഗമാക്കണമെന്ന് ആ നിർബ്ബന്ധിതാവസ്ഥക്ക് വഴങ്ങിക്കൊണ്ട് ഞാൻ അഭിപ്രായപ്പെട്ടു.

ഖാൻബഹദൂർ ആററക്കോയത്തങ്ങൾ

(മർഹൂം) അവർകൾ തിരൂരങ്ങാടിയിലെ ഞങ്ങളുടെ മതപരമായ പ്രവർത്തനങ്ങൾക്ക് വളരെയധികം സഹായം ചെയ്യുകയും ഉപദേശ നിർദ്ദേശങ്ങൾ നല്കി ഞങ്ങൾക്ക് നേതൃത്വം നൽകുകയും ചെയ്ത മാന്യനായിരുന്നു. അദ്ദേഹം ഒരിക്കൽ മദിരാശിയിൽ വന്നപ്പോൾ ഒരു മദ്രസ സ്ഥാപിക്കുന്ന വിഷയത്തിൽ ഞാൻ അഭിപ്രായമാരാഞ്ഞു. അദ്ദേഹത്തിന്ന് അതിന്റെ ആവശ്യം മനസ്സിലാകാത്തപോലെ തോന്നി. ഞാൻ പറഞ്ഞു: എനിക്കു പെൺകുട്ടികളാണുള്ളത്. പള്ളികളിലേക്ക് അവരെ അയച്ചു പഠിപ്പിക്കാൻ കഴിയില്ലല്ലോ. അതുകൊണ്ട് അവരെക്കൂടി പഠിപ്പിക്കുവാൻ പററിയ ഒരു സ്ഥാപനം ഞങ്ങൾക്കുവേണം.

ഇത് കേട്ടപ്പോൾ അദ്ദേഹത്തിന്ന് സന്തോഷമായി. തന്നാൽ കഴിയുന്ന എല്ലാ സഹായങ്ങളും ചെയ്യുമെന്നദ്ദേഹം ഉറപ്പ് നൽകുകയും ചെയ്തു.

ആദ്യത്തെ ഞങ്ങളുടെ വാർഷികയോഗത്തിൽത്തന്നെ ആററക്കോയതങ്ങളെ അദ്ധ്യക്ഷനായി ക്ഷണിക്കുകയും അദ്ദേഹം അത് സ്വീകരിക്കുകയുമുണ്ടായി. ആ യോഗത്തിൽ മദ്രസയുടെ ആവശ്യകതയെസംബന്ധിച്ചും അതുകൊണ്ടുള്ള നേട്ടങ്ങളെസംബന്ധിച്ചും കെ. എം. മൗലവിചെയ്ത പ്രസംഗം എന്നെ വളരെയധികം ആകർഷിച്ചു.

അദ്ധ്യക്ഷനവർകളുടെ ഉപസംഹാരപ്രസംഗത്തിൽ സ്ത്രീവിദ്യാഭ്യാസത്തിന്റെ ആവശ്യകത ഊന്നിപ്പറയുകയുണ്ടായി. അതിനെ വിമർശിച്ചുകൊണ്ടു പ്രസംഗിക്കുവാൻ പെരുമണ്ണ മമ്മത്മുസ്ല്യാർ ആവശ്യപ്പെട്ടു ഞാൻ അതിന്ന് സമ്മതിച്ചില്ല.

യോഗാനന്തരം കെ. എം. മൗലവിയും മററും ഈ വിഷയത്തെക്കുറിച്ച് എന്റെ പുരയുടെ അടുത്തായി നിരത്തിൽനിന്ന് സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഞാൻ അവരെ എന്റെ പുരയിലേക്ക് ക്ഷണിച്ചു. അവർ കയറിവന്നു. മൗലവിസാഹിബ് അന്നു ആദ്യമായിട്ടാണ് എന്റെ പുരയിൽ കടക്കുന്നത്.

സംഘത്തിന്റെ പണപ്പിരിവിന്ന് വേണ്ടിയും സുക്കരിപ്പാത്രങ്ങൾ വീടുകൾതോറും വെപ്പിക്കുന്നതിന്ന് വേണ്ടിയും മൌലവി സാഹിബ് മററു പ്രവത്തകന്മാരോടൊപ്പം നടന്ന് പ്രവത്തിച്ചിരുന്നതായി ഞാനറിഞ്ഞിരുന്നുവെങ്കിലും അദ്ദേഹത്തെ പരിപൂർണ്ണമായി വിശ്വസിക്കുവാൻ എനിക്ക് കഴിഞ്ഞിരുന്നില്ല. അന്നു് എന്റെ വീട്ടിൽ കയറിയതു് മുതൽ പിരിഞ്ഞു പോകുന്നതു് വരെയുള്ള അദ്ദേഹത്തിന്റെ സംസാരവും പെരുമാററവുമാണ് അദ്ദേഹവുമായിഎന്നെക്കൂടുതൽ അടുപ്പിച്ചതു്. അദ്ദേഹത്തിന്റെ ഓരോ വാചകത്തിലും വിനയവും ദൈവ ഭയവും നല്ലപോലെ തെളിഞ്ഞു് കാണാമായിരുന്നു. ആലിമീങ്ങളുമായി അവിടെയുണ്ടായിരുന്ന മറെറല്ലാവരും അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ ശരിവെക്കുകയും അവയോടു യോജിക്കുകയും ചെയ്തിരുന്നു.



ലേഖകൻ

പള്ളിയുടെ സ്ഥലം മഖ്ബറ: ക്ക് വേണ്ടി വഖ്ഫ് ചെയ്യപ്പെട്ടതാണെങ്കിൽ അവിടെ മദ്രസ: എടുക്കുവാൻ പററുകയില്ലെന്നും, മറെറാരു സ്ഥലം അന്വേഷിക്കണമെന്നും അദ്ദേഹം അവിടെ വെച്ച് അഭിപ്രായപ്പെട്ടതനുസരിച്ചാണ് ആ ശ്രമത്തിൽ പിന്നീടു ഞങ്ങളേർപ്പെട്ടതു്.

മദ്രസ: യുടെ നിർമ്മാണ പ്രവത്തനം ആരംഭിക്കുകയും പണം തികയാതെ വരികയും, മദിരാശിയിൽ നിന്ന് ആവശ്യമായ പണം പിരിപ്പിച്ചു അയക്കാൻ എനിക്കു സാദ്ധ്യമാകാതെ വരികയും ചെയ്തപ്പോൾ ഞാൻ മൌലവി സാഹിബിനു കത്തെഴുതി "എന്റെ പുരപ്പണിക്ക് വേണ്ടി ഒരുക്കിവെച്ചിട്ടുള്ള മരങ്ങൾ എടുത്തു വിൽക്കണമെന്നും, ആ പണം മദ്രസ: യുടെ ആവശ്യത്തിന്നെടുക്കണമെന്നും" കാണിച്ച്.

മൌലവി സാഹിബിന്ന് അതു് സമ്മതമായിരുന്നില്ല. അദ്ദേഹം മർഹൂം ആററക്കോയതങ്ങളുടെ അടുത്തു്പോയി ആലോചിച്ചു. അദ്ദേഹവും മൌലവിയുടെ അഭിപ്രായക്കാരനായിരുന്നു. അദ്ദേഹം മൂന്നു് കത്തുകൾ എഴുതി മൌലവിയെ ഏൽപിച്ചു. ഒന്നു മഞ്ചേരിയിലെ മൊയ്തീൻകുട്ടി കരിക്കാംകളം, മറെറാന്നു, കിളിയൻമണ്ണിൽ ഉണ്ണീൻ സാഹിബിനും, മൂന്നാമത്തെതു കല്ലടി ഉണ്ണിക്കമ്മു സാഹിബിനും. മൌലവീ

സാഹിബ്, കാരാടൻ മുഹമ്മദ്കുട്ടി, എം. പി. രായിൻ എന്നിവരോടൊപ്പം ഒരു കാറിൽ പോകുകയും അവരിൽ രണ്ട് പേരിൽ നിന്ന് നൂറു വീതം ഉറുപ്പിക ലഭിക്കുകയുമുണ്ടായി.

യത്തീംഖാന:യുടെ പ്രവർത്തനം ആരംഭിച്ചതിനുശേഷം മൌലവിസാഹിബും, ഞാനും, ഉബൈദുല്ലമൌലവിയും കൂടി ആദ്യമായി പിരിവിന്നിറങ്ങി. കോഴിക്കോട്ട് ഇ. വി. അബൂബക്കർ കുഞ്ഞിഹാജി (മർഹൂം) യുടെ പുകയിലപ്പീടികയിലാണ് ഞങ്ങൾ ചെന്നെത്തിയത്. മൌലവിസാഹിബിന്ന് അവരുമായി നല്ല പരിചയമുണ്ടായിരുന്നെങ്കിലും എനിക്കവരുമായി ബന്ധമൊന്നുമില്ലായിരുന്നു.

ഞങ്ങൾ ചെന്ന ആവശ്യം മൌലവി സാഹിബ് അദ്ദേഹത്തെ ഉണർത്തി.

“യാതൊരു മൂലധനവുമില്ലാതെ 114 യത്തീമുകളെ എന്തു കണ്ടിട്ടാണ് നിങ്ങൾ ചേർത്തതെന്ന്” പറഞ്ഞ് അദ്ദേഹം കയർത്തു സംസാരിച്ചു. മൌലവിമാരിരുവരും അതിനുത്തരം പറഞ്ഞില്ല. ഞാൻ പറഞ്ഞു: “അല്ലാഹു എല്ലാം കഴിവുകളുമുള്ളവനാണെന്നാണ് ഇവരെല്ലാം ഞങ്ങളെ പഠിപ്പിച്ചിട്ടുള്ളത്. ഞങ്ങളുടെ മൂലധനം അല്ലാഹുവിന്റെ സഹായത്തിലുള്ള വിശ്വാസം മാത്രമാണ്. ഞാനും ഒരു യത്തീമായി വളർന്നവനാണ്. രണ്ടരക്കൊല്ലം ഈ യത്തീമുകളെ സംരക്ഷിക്കാനുള്ള വക അല്ലാഹു എനിക്കു തന്നിട്ടുണ്ട്. അതു കഴിയുന്നതുവരെ ഞാനവരെ പരിപാലിക്കും. പിന്നീട് അല്ലാഹുവിന്റെ വിധിപോലെ വരും.”

ഇത്രയും കേട്ടപ്പോൾ അദ്ദേഹത്തിന്ന് വളരെ സന്തോഷമായി. അല്ലാഹു നിങ്ങളെ സഹായിക്കും എന്നു പറഞ്ഞു നല്ലൊരു സംഖ്യ സംഭാവനയായി നൽകി.

പിന്നീട് മരണം വരെ അദ്ദേഹവും, അതിനുശേഷം അദ്ദേഹത്തിന്റെ മക്കളും ഈ സ്ഥാപനത്തിന്റെ ഉററ ബന്ധുക്കളും രക്ഷാധികാരികളുമായിട്ടാണ് കഴിഞ്ഞുവരുന്നത്. അല്ലാഹു അവർക്കു അവന്റെ മഹത്തായ അനു

ഗ്രഹം മേൽക്കുമേൽ വർഷിച്ചുകൊണ്ടിരിക്കട്ടെ! ആമീൻ.

പിന്നീട് ഇതുപോലൊരു സംഭവം തലശ്ശേരിയിൽ ഉപ്പിസാഹിബിൻെറ അടുത്തു വെച്ചും ഉണ്ടായി. യത്തീംഖാനായെ സംബന്ധിച്ച പല ആക്ഷേപങ്ങളും കേൾക്കുന്നല്ലോ എന്നാണദ്ദേഹം പറഞ്ഞതു്.

"നിങ്ങളവിടെ വന്നെങ്കിലല്ലേ അതു് ശരിയോ തെററോ എന്നു അറിയാനൊക്കുകയുള്ളൂ? ആ വഴിക്കാണല്ലോ നിങ്ങൾ മദിരാശിക്കു് പോകുന്നതും വരുന്നതും" എന്നു് ഞാൻ പറഞ്ഞു.

"മൌലവിസാഹിബിനെപ്പററി വ്യക്തിപരമായ പല ആക്ഷേപങ്ങളും ആളുകൾ ഉന്നയിക്കാറുണ്ടു്. അതെനിക്കറിയാം. അതിൻെറ യാഥാർത്ഥ്യവും എനിക്കറിയാം. അതു തന്നെയായിരിക്കും സ്ഥാപനത്തെക്കുറിച്ചുള്ള ആക്ഷേപവും" എന്നദ്ദേഹം പറഞ്ഞപ്പോളാണു് ആദ്യമദ്ദേഹം തമാശ പറഞ്ഞതാണെന്നു് എനിക്കു മനസ്സിലായതു്.

രണ്ടു് ഹജ്ജ്യാത്രയിൽ അദ്ദേഹവുമൊന്നിച്ചു് എനിക്കു പങ്കെടുക്കുവാൻ അവസരം ലഭിച്ചിട്ടുണ്ടു്. യാത്രയിൽ അദ്ദേഹത്തെക്കാൾ നല്ലൊരു കൂട്ടുകാരനെ എനിക്കു് കാണാൻ കഴിഞ്ഞിട്ടില്ല. എപ്പോഴും അദ്ദേഹം ഞങ്ങൾക്കു് നല്ല ഉപദേശങ്ങൾ നൽകിക്കൊണ്ടിരുന്നു. പല യാത്രകളിൽനിന്നും അദ്ദേഹത്തിൻെറ വിനയസ്വഭാവത്തെപ്പററിയും, സേവന തല്പരതയെക്കുറിച്ചും എനിക്കു പഠിക്കുവാൻ കഴിഞ്ഞിട്ടുണ്ടു്.

എൻെറ മതപരമായ കാര്യദർശി അദ്ദേഹം തന്നെയായിരുന്നു. അന്ധതയിൽനിന്നും, അനാചാരതല്പരതയിൽനിന്നും വിമുക്തനാക്കിയഥാർത്ഥമായ തൌഹീദിലൂടെ എന്നെ നയിച്ചു് അല്ലാഹുവിൻെറ ശരിയായ ഒരു അടിമയായി രൂപാന്തരപ്പെടുത്തിയതു് അദ്ദേഹം മാത്രമാണു്.

അദ്ദേഹത്തിൻെറ ഏററവും പ്രധാനമായ ഒരഭിലാഷമായിരുന്നു തിരൂരങ്ങാടിയിൽ ഒരു "ഉന്നത മതവിദ്യാലയം" സ്ഥാപിക്കുകയെന്നതു്. യത്തീംഖാനായുടെ എടപ്പുകളുടെ പണി പൂർത്തിയായിക്കഴിഞ്ഞാൽ പിന്നെ എനിക്കു ചെയ്യാനുള്ളതും അതു് തന്നെയാണു്. എൻെറ മരണത്തിനു് മുമ്പ് തന്നെ അദ്ദേഹത്തിൻെറ അഭിലാഷം സാധിക്കാൻ ഞാൻ പരിശ്രമിക്കും. സർവ്വശക്തനായ അല്ലാഹു എനിക്കും എൻെറ സഹപ്രവർത്തകന്മാർക്കും അതിനു തൌഫീഖ് നൽകട്ടെ. ആമീൻ.

മൌലവി സാഹിബ് നാമുമായി വേർപിരിഞ്ഞു. ഖുർആനും സുന്നത്തും അനുസരിച്ചുകൊണ്ടുള്ള അടിയുറച്ച വിശ്വാസവും അതനുസരിച്ചു് അദ്ദേഹം നമുക്കു നൽകിയ പരിശീലനങ്ങളും കൈവിടാതെ, അദ്ദേഹം നമ്മെ ഏൽപിച്ചുപോയ സ്ഥാപനങ്ങളെ അദ്ദേഹത്തിൻെറ വിശ്വാസാദർശങ്ങൾക്കും അഭിലാഷങ്ങൾക്കും ഒത്തവിധം വളർത്തിക്കൊണ്ടുപോകുക എന്നതാണു് നമുക്കദ്ദേഹത്തോടു കാണിക്കുവാനുള്ള ഏററവും വലിയ നന്ദി. പൊതു ജനങ്ങളുടെ സഹായത്തോടും സഹകരണത്തോടുംകൂടി അതു നിർവ്വഹിക്കുവാനുള്ള കഴിവു് അല്ലാഹു നമുക്കെല്ലാവർക്കും പ്രദാനം ചെയ്യട്ടെ. ആമീൻ.

---

(137.ാം പേജിലെ ബാക്കി)

സുഖസന്തോഷങ്ങൾ അനുഭവപ്പെട്ടിരിക്കുന്നുണ്ടോ അതൊക്കെ നിൻെറ സ്വന്തം വകയാകുന്നു. അതിന്നു് ഞാൻ നിന്നെ സ്തുതിക്കുകയും, നിനക്കു് നന്ദിപറയുകയും ചെയ്യുന്നു". ഈ 'ദിക്ർ' നിത്യേന മൌലവിസാഹിബ് ആചരിക്കാറുണ്ടു്. തികച്ചും ആത്മാർത്ഥമായും, അർത്ഥവത്തായും തന്നെയാണു് അദ്ദേഹം ഇതാചരിക്കുന്നതു്. അദ്ദേഹം മിത്രങ്ങളുടെയും ശത്രുക്കളുടെയും ഗുണകാംക്ഷിയാണു്. അതിലൊക്കെയും അല്ലാഹുവിൻെറ പൊരുത്തത്തെ മാത്രമാണു് അദ്ദേഹം കാംക്ഷിച്ചിരുന്നതു്. വല്ല വ്യത്യാസവും വന്നുപോയാൽ അല്ലാഹു ശിക്ഷിക്കുമെന്നദ്ദേഹം ഭയപ്പെട്ടിരുന്നു. അദ്ദേഹവുമായി അടുത്തു് പരിചയിച്ചിട്ടുള്ളവർക്കെല്ലാം ഇതറിയാം. സി. എൻ. മൌലവിക്കു് അദ്ദേഹത്തെ അത്രത്തോളം പരിചയമില്ലായിരിക്കാം. സി. എൻ. മൌലവിക്കു് ഈ സഹായം കിട്ടുന്നതിന്നു് ഡൽഹിവരെ ഒന്നു് പോകണമെന്നു് കെ. എം. മൌലവിയോടു ആവശ്യപ്പെട്ടിരുന്നുവെങ്കിൽ രോഗിയും ക്ഷീണിതനുമായ ആ വൃദ്ധൻ യാതൊരു മടിയുംകാണിക്കാതെ സ്വന്തം കയ്യിൽനിന്നു പണം ചെലവാക്കി ആ കാര്യം പൂർത്തിയാക്കുമായിരുന്നു. അങ്ങനെയുള്ള നിസ്വാർത്ഥിയും, പരോപകാരിയുമായിരുന്ന ഈ പുണ്യാത്മാവിനെ സംബന്ധിച്ചു യാതൊരു വീണ്ടുവിചാരവുമില്ലാതെ ഈ വിധം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയതു് ഒട്ടും ശരിയായില്ല. പ്രിയപ്പെട്ട കെ. എം. മൌലവിസാഹിബിനെയും നമ്മളെയും അല്ലാഹു സ്വർഗ്ഗത്തിൽ ഒരുമിച്ചു കൂട്ടിത്തരട്ടെ, ആമീൻ.

നിങ്ങളുടെ ആവശ്യത്തിനു പററിയ ഉയർന്ന തരം

'എവറസ്റ്റ്' മേച്ചിലോടുകൾ, ഇഷ്ടിക, വാട്ടർ ക്ലൂളറുകൾ

മുതലായവ നവീന രീതിയിൽ നിർമ്മിക്കുന്നവർ

# ഉസ്മാനിയാ ടൈൽ വർക്കസ്

## ആലുവാ.



ഫോൺ: ഫാക്ടറി 147
ഡിപ്പോ 347

Tel: OSTIKS

---

مدينة العلوم
عربي كالج پليكل مليبار

## മദീനത്തുൽ ഉലൂം അറബികോളേജ് & അനാഥമന്ദിരം

P. O. പുളിക്കൽ, (വഴി) ഫറോക്ക് കേരള

പണ്ഡിതന്മാരെ വാർത്തുവിടുന്ന കേരളത്തിലെ ഉന്നത മതവിജ്ഞാന കേന്ദ്രമായ ഈ കോളേജിൽ ഇപ്പോൾ 149 വിദ്യാർത്ഥിനീ വിദ്യാർത്ഥികളെ സൗജന്യഭക്ഷണവും താമസസൌകര്യവും നൽകി പഠിപ്പിച്ചുവരുന്നു. അനാഥമന്ദിരത്തിൽ എല്ലാ ചെലവും നൽകി 47 യതീമുകളെ പരിരക്ഷിച്ചുവരുന്നുണ്ട്. പ്രതിമാസം അയ്യായിരം രൂപാ ചെലവുവരുന്ന ഈ സ്ഥാപനങ്ങൾക്ക് പറയത്തക്ക ഒരു മൂലധനവുമില്ല. സമുദായത്തിലെ ഉദാരമതികളുടെ ഉള്ളഴിഞ്ഞ സഹായമാണ് കോളേജിൻെറയും അനാഥമന്ദിരത്തിൻെറയും നടത്തിപ്പിന്നു നിദാനം.

താമസ സൗകര്യത്തിൻെറ അഭാവം പരിഹരിക്കാൻ സുമാറ് അൻപതിനായിരം രൂപാ ചെലവു വരുന്ന ഒരു കെട്ടിടത്തിൻെറ പണി ആരംഭിച്ചു കഴിഞ്ഞിട്ടുണ്ട്. സമുദായ സ്നേഹികളുടെ അകമഴിഞ്ഞ സഹായസഹകരണങ്ങൾ ഞങ്ങൾ പ്രതീക്ഷിക്കുന്നു. എന്നു്

**ഹാജി പി. പി. ഉണ്ണിമൊയ്തീൻകുട്ടി മൌലവി**
പ്രസിഡണ്ട്, കേരള ജംഇയ്യത്തുൽ ഉലമ

# കോളിളക്കം സൃഷ്ടിച്ച ഒരു സംഭവം

## അൽഹാജ് പി. പി. ഉണ്ണിമൊയ്തീൻകുട്ടി മൌലവി

ജ: കെ. എം. മൌലവിസാഹിബിനെക്കുറിച്ചോർക്കുമ്പോൾ, കോളിളക്കം സൃഷ്ടിച്ച ഒരു സംഭവമാണ് എന്റെ ഓർമ്മയിൽ തെളിഞ്ഞുവരുന്നത്. ഞാനും ജ: പി. എൻ. മുഹമ്മദ് മൌലവിയും കുട്ടായിയിൽ കിതാബോതി താമസിക്കുന്നകാലം. യാഥാസ്ഥിതികത്വത്തിന്റെ ശക്തികേന്ദ്രമായിരുന്നു അന്നു ആ പ്രദേശം. ഇസ്ലാമികാദർശങ്ങളുടെ മന്ദമാരുതൻ ആ ഭാഗത്തേക്കു വീശിയിരുന്നില്ല. അങ്ങിനെയിരിക്കെയാണ് സ്മര്യപുരുഷൻ ഒരു ദിവസം കുട്ടായിയിൽവന്നത്. ഞാൻ ആദ്യമായി അദ്ദേഹത്തെ കണ്ടത് അന്നാണ്.

എല്ലാവരുടെയും ആവശ്യപ്രകാരം മൌലവിസാഹിബ് നമസ്കാരത്തിന്നു ഇമാമത്ത് നിന്നു. സലാം വീട്ടിയ ഉടനെ അദ്ദേഹം സ്ഥലം വിട്ടു. കണ്ട് ആളുകൾ അമ്പരന്നു. അസാധാരണമായ ഈ സംഭവം ഒരു സംസാരവിഷയമായിമാറി. കുട്ടായിയിൽ ഇത് ഒരു കോളിളക്കംതന്നെ സൃഷ്ടിക്കുകയുണ്ടായി.

ഈ സംഭവത്തോടെ കെ. എം. മൌലവിസാഹിബ് എന്റെ സവിശേഷമായ ശ്രദ്ധയാകർഷിച്ചു. പക്ഷെ ഞങ്ങൾക്ക് കൂടുതൽ ബന്ധപ്പെടാനും അടുത്തിടപഴകാനും സാധിച്ചത് വാഴക്കാട്ടുവെച്ചാണ്. മൌലാനാ ചാലിലകത്ത് കുഞ്ഞഹമ്മദാജി അവർകളുടെ കീഴിൽ ഞങ്ങൾ അവിടെ കുറെകാലം കിതാബോതി താമസിച്ചിരുന്നു.

ഈ കാലത്തിന്നിടക്ക് മൌലവിസാഹിബ് പുളിക്കലുമായി കൂടുതൽ ബന്ധപ്പെടുകയുണ്ടായി. ഞാൻ നാട്ടിൽ വരുമ്പോൾ അദ്ദേഹവും ചിലപ്പോഴൊക്കെ കൂടെ വരാറുണ്ട്. കുഞ്ഞഹമ്മദാജി അവർകൾക്ക് വാഴക്കാട്ടുനിന്നു പോരേണ്ടി വന്നപ്പോൾ അദ്ദേഹവും തന്റെ 'മാതിബാ'യ ചരിത്ര പുരുഷനും പുളിക്കലാണ് കുറച്ചുകാലം താമസിച്ചത്. ഞാനും പി. എൻ. മുഹമ്മദ് മൌലവി സാഹിബും അന്നു അവിടെ കുവാക്കിബുന്നയ്യിറ മദ്രസ്സയിലെ അദ്ധ്യാപകരായിരുന്നു. കെ. എം. മൌലവിസാഹിബ് ഗ്രന്ഥരചന



ലേഖകൻ

യിലും ഫത്ത്വഎഴുത്തിലും തന്റെ ഗുരുവിനെസഹായിച്ചുകൊണ്ടിരുന്നു. അദ്ദേഹം മദ്രസയിൽ പഠിപ്പിച്ചിരുന്നില്ല. എങ്കിലും അദ്ധ്യാപകന്മാരായ ഞങ്ങൾക്ക് വേണ്ട നിർദ്ദേശങ്ങൾ നൽകുന്നതിൽ ശ്രദ്ധാലുവായിരുന്നു.

ഖിലാഫത്ത് പ്രസ്ഥാനത്തിന്റെ മുന്നണിപ്പോരാളിയായിരുന്ന സ്മര്യപുരുഷൻ ബ്രിട്ടീഷ് ഗവർമ്മെണ്ടിന്റെ നോട്ടപ്പുള്ളിയായിത്തീർന്നു. മർഹൂം, എം. സി. സി. അബ്ദുറഹിമാൻ മൌലവി, ഇ. കെ. മൌലവി എന്നിവർ അദ്ദേഹത്തെ വെള്ളക്കാരുടെ പിടുത്തത്തിൽനിന്നു രക്ഷപ്പെടുത്താനുറച്ചു. അവർ അക്കാലത്ത് കൊടുങ്ങല്ലൂരിലായിരുന്നു. മൌലവിസാഹിബ് എന്റെ വീട്ടിലും.

ഒരു ദിവസം മർഹൂം എം. സി. സി. അബ്ദുറഹിമാൻ മൌലവിയുടെ ഒരു കത്തുവന്നു. കൊടുങ്ങല്ലൂരിലെത്തേണ്ടമാർഗ്ഗം അതിൽ വിശദമായും തന്ത്രപൂർവ്വവും നിർദ്ദേശിച്ചിരുന്നു. അതനുസരിച്ചാണ് കെ. എം. മൌലവിസാഹിബ് പുളിക്കൽനിന്നു പരപ്പനങ്ങാടിക്കുപോയി, അവിടെനിന്നു അയേർത്ഥിയായി കൊടുങ്ങല്ലൂരിലേക്കു പുറപ്പെട്ടത്.

മൌലവിസാഹിബിനെപ്പററി ഇനിയും കുറെയൊക്കെ എഴുതാനുണ്ടെങ്കിലും ആരോഗ്യസ്ഥിതി അതിന്നു അനുവദിക്കുന്നില്ല. അദ്ദേഹത്തെയും നമ്മളെയും അല്ലാഹു സ്വർഗ്ഗത്തിൽ ഒരുമിച്ചു കൂട്ടിത്തരട്ടെ. ആമീൻ.

# മുസ്ലിംലോകത്തോട് ഒരാഹ്വാനം

സമുദായത്തിൻെറ ദുസ്ഥിതികണ്ട് മനമുരുകിയ കെ. എം. മൗലവി സാഹിബ് ആറുകൊല്ലം മുമ്പ് ലോക മുസ്ലിംകളോട് ശ്രദ്ധേയമായ ഒരാഹ്വാനം ചെയ്തു. സമുദായോൽക്കർഷത്തിന്ന അനുപേക്ഷണീയമായ ഏതാനും നിർദ്ദേശങ്ങളാണ് ഇതിലുൾക്കൊള്ളുന്നത്. സമുദായത്തിൻെറ അടിയന്തര ശ്രദ്ധയർഹിക്കേണ്ട അറബിയിലുള്ള ഈ ആഹ്വാനം പരേതൻ സ്വന്തം ചെലവിൽ അച്ചടിപ്പിച്ച് ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ അധിവസിക്കുന്ന പണ്ഡിതന്മാർക്കും നേതാക്കൾക്കും ഭരണകർത്താക്കൾക്കും സംഘടനകൾക്കും അയച്ചുകൊടുക്കുകയുണ്ടായി. മൗലവിസാഹിബിലെ സമുദായോദ്ധാരകനെ വരച്ചുകാട്ടാൻ ഉപയുക്തമാണ് ഈ ലഘുലേഖ.

---

മുസ്ലിംസുഹൃത്തുക്കളെ! സമുദായനേതാക്കളെ! പണ്ഡിതന്മാരെ!

മുഹമ്മത്നബി (സ)യുടെ അനുയായികളായ നിങ്ങളെ അല്ലാഹു വിശേഷിപ്പിച്ചിട്ടുള്ളതിങ്ങിനെയാണ്: "ജനതതിക്കുവേണ്ടി എഴുന്നേൽപിക്കപ്പെട്ട ഉത്തമസമുദായമത്രെ നിങ്ങൾ. നിങ്ങൾ നല്ലതിനെ ഉപദേശിക്കുകയും തിയ്യതിനെ വിരോധിക്കുകയും അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്നു"

മനുഷ്യസമൂഹത്തെ അഭ്യുന്നതിയിലേക്കു നയിക്കാനും ആപൽഗർത്തത്തിൽനിന്നു അവരെ രക്ഷിക്കാനും അവർക്കു നന്മചെയ്യാനും ദയാദാക്ഷിണ്യം കാണിക്കുവാനുമായി അല്ലാഹു ഭൂമുഖത്ത് ഉല്പാദിപ്പിച്ച ഏററവും നല്ല സമുദായം നിങ്ങളാണെന്നാണ് ഈ വാക്യത്തിലൂടെ അല്ലാഹു വ്യക്തമാക്കുന്നത്. മേൽവിവരിച്ചപ്രകാരം നിങ്ങൾ ഉത്തമസമുദായമായിത്തീരാനുള്ള കാരണം ഇതാണ്: നിങ്ങൾ നന്മയെ ഉപദേശിക്കുന്നു; തിന്മയെ വിരോധിക്കുന്നു. നിഷ്കളങ്കമായി അല്ലാഹുവിൽ വിശ്വസിക്കുന്നു; ആ നിഷ്കളങ്ക വിശ്വാസത്തിൻെറ പ്രേരണക്കനുസൃതമായി പ്രവർത്തിക്കുന്നു—അല്ലാഹുവിൻെറ പാശത്തെ മുറുകെ പിടിക്കുകയും സ്വത്തും ശരീരവും കൊണ്ട് അവൻെറ മാർഗ്ഗത്തിൽ സമരം ചെയ്യുകയും ചെയ്യുന്നു. നന്മയെ ഉപദേശിക്കുക; തിന്മയെ വിരോധിക്കുക എന്നീ രണ്ടു ബാദ്ധ്യതകൾ നിറവേററാനുള്ള കഴിവ് നിങ്ങളുടെ ആ നിഷ്കളങ്കമായ വിശ്വാസത്തിൽ പെട്ടതാണെന്നു ചുരുക്കം.

"നമ്മുടെ മാർഗ്ഗത്തിൽ പ്രവർത്തിക്കുന്നവർക്ക് നാം നമ്മുടെ വഴികൾ സുഗമമാക്കിക്കൊടുക്കുന്നു. അല്ലാഹു സൽക്കർമ്മകാരികളുടെ കൂടെയുണ്ട്. "നിശ്ചയമായും തന്നെ സഹായിക്കുന്നവരെ അല്ലാഹു സഹായിക്കും. അല്ലാഹു ശക്തനും പ്രതാപവാനുമാണ്. ഭൂമിയിൽ നാം സൗകര്യംനൽകിയാൽ നമസ്കാരം നിർവ്വഹിക്കുകയും സക്കാത്ത് കൊടുക്കുകയും നല്ലതിനെ കല്പിക്കുകയും തിയ്യതിനെ വിരോധിക്കുകയും ചെയ്യുന്നവരെയത്രെ (അവൻ സഹായിക്കുക.)" എന്ന വാക്യത്തിലും അടങ്ങിയിട്ടുള്ള രഹസ്യങ്ങൾ അല്ലാഹു നിങ്ങളിൽ വെളിപ്പെടുത്തും. അതിന്നു ഏതാനും നിബന്ധയുണ്ട്. നിങ്ങൾ അല്ലാഹുവിൻെറ മാർഗ്ഗത്തിൽ പ്രവർത്തിക്കുകയും അവനെ സഹായിക്കുകയും അവൻെറ നിയമവ്യവസ്ഥകളെ മുറുകെപിടിക്കുകയും വേണം. ഏകമതത്തിൽ വിശ്വസിക്കുന്നവരാണ് നിങ്ങൾ. വിശ്വാസൈക്യമുള്ള നിങ്ങൾ സ്നേഹത്തോടും സൗഭ്രാത്രതയോടുംകൂടി വർത്തിക്കണം. അങ്ങിനെ ഭിന്നിക്കാതെ, ഒററക്കെട്ടായി ഏകീഭാവത്തോടെ അല്ലാഹുവിൻെറ മാർഗ്ഗത്തിൽ പ്രവർത്തിക്കണം. സൽകൃത്യങ്ങൾക്കും തഖ്വക്കും വേണ്ടി പരസ്പരം സഹായിച്ചുകൊണ്ടായിരിക്കണം. കുററകരമായ കാര്യങ്ങൾക്കോ ശത്രുതക്കോ കൂട്ടുനിൽക്കരുത്. സത്യവിശ്വാസികളും സദ്വൃത്തരും സത്യസന്ധരും ദൈവഭക്തരുമായിരിക്കണം. യഥാർത്ഥ വിശ്വാസികളുടെ സവിശേഷതകൾ, സൽക്കർമ്മങ്ങളിലൂടെയും സൽസ്വഭാവങ്ങ

ളിലൂടെയും നിങ്ങളിൽ പുലരണം. "സൽസ്വഭാവങ്ങൾ പൂർത്തീകരിക്കാനാണ് ഞാൻ നിയുക്തനായത്" എന്ന തിരുവചനം നിങ്ങൾക്ക് പാഠംനൽകട്ടെ.

നിങ്ങൾ അല്ലാഹുവിൻെറ മാർഗ്ഗത്തിലാണ് പ്രവർത്തിക്കുന്നതെങ്കിൽ അവൻെറ മാർഗ്ഗം അവൻ സുഗമമാക്കാതിരിക്കില്ല. നിഷ്കളങ്കരായ സൽക്കർമ്മകാരികളുടെ പ്രവർത്തനത്തിൽ അല്ലാഹുവും ഭാഗഭാക്കായിരിക്കും. അല്ലാഹു ഭൂമിയിൽ സൗകര്യം ഏർപ്പെടുത്തിക്കൊടുത്താൽ അവർ നമസ്കാരം ക ണി ശ മാ യി നിർവ്വഹിക്കുകയും തൻെറ സംരക്ഷണത്തിലുള്ളവരെ അതിന്നു പ്രേരിപ്പിക്കുകയും സക്കാത്ത് ഫലപ്രദമായി വിതരണം ചെയ്യുകയും ജനങ്ങളോട് നല്ലതുചെയ്യാൻ കല്പിക്കുകയും നിഷിദ്ധകാര്യങ്ങളിൽനിന്നു വിട്ടുനില്ക്കാൻ ഉപദേശിക്കുകയുംചെയ്യും. ഇങ്ങിനെ വരുമ്പോൾ ദൈവീകസഹായം നിങ്ങൾക്കുണ്ടാവും. അപ്പോൾ ആസന്നഭാവിയിൽ നിങ്ങൾ ദയാവത്സലരും നീതിനിഷ്ഠരുമായ ജേതാക്കളായിത്തീരും. "താങ്കളെ നാം ലോകജനതക്ക് ഒരു കാരുണ്യമായിട്ടാണ് നിയോഗിച്ചത്" എന്നു അല്ലാഹു നബിതിരുമേനിയോടായിപ്പറഞ്ഞ വാക്യത്തിലുൾക്കൊള്ളുന്ന വാഗ്ദാനം അവൻ നിങ്ങളോട് നിറവേററും. നിങ്ങളുടെ സജ്ജനങ്ങളായ പൂർവീകന്മാരുടെ കാര്യത്തിൽ അവൻ ഈ വാഗ്ദാനം നിറവേററിയിട്ടുണ്ട്. യൂറോപ്യൻ സാമൂഹ്യശാസ്ത്രജ്ഞനായ ഗോസ്ത്'ഫ് ലോബൺപോലും ഈ വസ്തുത സമ്മതിച്ചിട്ടുള്ളതാണ്. അദ്ദേഹം പറയുന്നു. "അറബികളെക്കാൾ കരുണയും നീതിനിഷ്ഠയുമുള്ള ജേതാക്കളെ ചരിത്രം കണ്ടിട്ടില്ല."

സഹോദരന്മാരെ! ലോകത്താകമാനം നാശോന്മുഖമായ പ്രവണതകൾ പ്ര ച്ച ര പ്ര ചാരം നേടുകയും മാനുഷികമൂല്യങ്ങളെ അത് ഉ ന്മൂ ല നാശം വരുത്തുകയും ചെയ്യുന്നത് നിങ്ങൾ കാണുന്നില്ലെ? ഒരു ഭാഗത്ത് കമ്യൂണിസം അതിൻെറ പൈശാചിക മാർഗ്ഗങ്ങളിലൂടെ പ്രവർത്തിച്ചു കൊണ്ടിരിക്കുന്നു. മറുഭാഗത്ത് കുത്തകമുതലാളിത്തം തലയുയർത്തി നിൽക്കുന്നു. ഈ രണ്ട് ശക്തികളും തിന്മയുടെയും കുഴപ്പത്തിൻെറയും നാശത്തിൻെറയും ഉറവിടങ്ങളാണെന്നു നിങ്ങൾക്കറിയാമല്ലോ. മനുഷ്യത്വത്തെ അഭിവൃദ്ധിയിലേക്കു നയിക്കണമെന്നോ "സൽസ്വഭാവങ്ങൾ പൂർത്തീകരിക്കാനാണ് ഞാൻ നിയുക്തനായത്" എന്ന തിരുവചനത്തിൽ പറഞ്ഞ വിശിഷ്ട സ്വ

ഭാവങ്ങളെ പരിപൂർണ്ണമാക്കണമെന്നോ ഈ ശക്തികൾക്കുദ്ദേശ്യമില്ല. ഓരോ ചേരിയും അവരുടെ സ്വേച്ഛയെയാണ് പിന്തുടരുന്നത്. അനുഭവത്തിലൂടെ തെളിഞ്ഞ പരമാർത്ഥമാണിത്.

അല്ലാഹു പറയുന്നു:—"സത്യം അവരുടെ സ്വേച്ഛയെ പിന്തുടരുമ്പോൾ ആകാശഭൂമികളും അതിലെ നിവാസികളും താറുമാറാവും. എന്നാൽ നാം അവക്ക് ബോധനം നൽകി. ബോധനത്തെ അഗണ്യകോടിയിൽ തള്ളിക്കളയുകയേ അവർ ചെയ്യുള്ളൂ." (മുഅ്മിനൂൻ) ചിന്തിക്കുക: ഈ വാക്യത്തിലൂടെ അല്ലാഹു വ്യക്തമാക്കുന്നതിതാണ്: നാം അവർക്ക് ഖുർആൻ നൽകി അത് പിന്തുടരുന്നപക്ഷം അവരുടെ നില മെച്ചപ്പെടുകയും യഥാർത്ഥക്ഷേമം കൈവരികയും ചെയ്യും. അവരുടെ പ്രശസ്തിക്കും അന്തസ്സിന്നും നിദാനവും ഇതുതന്നെയാണ്. പക്ഷെ, അവർ തങ്ങളുടെ അന്തസ്സിന്റെയും ഔന്നിത്യത്തിന്റെയും കാര്യത്തിൽ വിമുഖരാകുന്നു.

മുസ്ലിംകളെ, അനുഗ്രഹീതമായ ഒരു ദേവാലയവും നിങ്ങളുടെ ആദ്യത്തെ ഖിബ്‌ലയുമായിരുന്ന മസ്ജിദുൽഅഖ്സാ സ്ഥിതിചെയ്യുന്ന ഫലസ്തീനിന്നു നേരിട്ട അത്യാഹിതം നിങ്ങൾ കണ്ടില്ലേ?

ദൈവകോപത്തിന്നു പാത്രീഭൂതരായ ജൂതന്മാർ അവിടെ തങ്ങളുടേതായ ഒരു രാഷ്ട്രം സ്ഥാപിച്ചിരിക്കുന്നു. ലോകത്തിലെ പ്രബല ശക്തികളുടെ പിന്തുണ ഇക്കാര്യത്തിൽ അവർക്കു ലഭിക്കുകയുണ്ടായി. ഈ ശക്തിയുപയോഗിച്ച് ജൂതന്മാർ ഫലസ്തീനിലെ യഥാർത്ഥ അവകാശികളായ നിങ്ങളുടെ സഹോദരങ്ങളെ പുറംതള്ളി. സുഹൃത്തുക്കളെ! അല്ലാഹുവിന്റെ നിർദ്ദേശത്തെക്കുറിച്ച് ചിന്തിക്കുക. അവൻ പറയുന്നു. "നിങ്ങൾ അവരുമായി (ശത്രുക്കൾ) യുദ്ധം ചെയ്യുക. കുഴപ്പം ഇല്ലാതാവുകയും കീഴ്‌വണക്കം മുഴുവൻ അല്ലാഹുവിന്നായിത്തീരുകയും ചെയ്യുന്നതുവരെ. അവൻ വിരമിക്കുന്ന പക്ഷം നിശ്ചയമായും അല്ലാഹു അവരുടെ പ്രവർത്തനങ്ങളെക്കുറിച്ച് ബോധവാനാണ്." (അൻഫാൽ)

നിങ്ങളുടെ നാടുകളിൽ ആധിപത്യം വാണിരുന്ന പാശ്ചാത്യ സാമ്രാജ്യ ശക്തികളിൽ നിന്നു നിങ്ങൾ മോചിതരായി. അവരുടെ സ്വേച്ഛാധിപത്യത്തിൽ നിന്നു നിങ്ങൾ സ്വതന്ത്രരായി. ദയാനിധിയായ അല്ലാഹുവിന്റെ അനുഗ്രഹംകൊണ്ടാണ് അത് സാധിച്ചത്. അവന്റെ അപാരമായ അനുഗ്രഹത്താൽ നിങ്ങളുടെ നാടുകളുടെ ആധിപത്യം നിങ്ങളുടെ കൈകളിൽ തന്നെയാണ്. ഐക്യ അറബ് റിപ്പബ്ലിക്ക്, പാകിസ്ഥാൻ, ഇന്തോനീഷ്യ തുടങ്ങിയ, ആവിദ്രോഹശക്തികളിൽ നിന്നു മോചിതമായ രാഷ്ട്രങ്ങളിൽ നിങ്ങൾക്കാണ് ഭൂരിപക്ഷം. അല്ലാഹു ചെയ്തുതന്ന മഹത്തായ ഈ അനുഗ്രഹത്തിന്നു നിങ്ങൾ നന്ദികാണിക്കണം. ഈ അനുഗ്രഹം തങ്ങളുടെ കഴിവിലോ പരിധിയിലോ പെട്ടതല്ലെന്നും അല്ലാഹുവിന്റെ കഴിവുകൊണ്ടും ശക്തികൊണ്ടും കൈവന്നതാണെന്നും ഗ്രഹിക്കുകയാണ് ആദ്യമായി ചെയ്യേണ്ടത്. അപ്പോൾ, അല്ലാഹു നൽകിയ സ്വാതന്ത്ര്യത്തെയും ആധിപത്യത്തെയും, നാട്ടിൽ നിന്നും നാട്ടാരിൽ നിന്നും നശീകരണാത്മകമായ ദുർവ്വാസനകളെയും ദുഷ്കൃത്യങ്ങളെയും ഉന്മൂലനം ചെയ്യാൻ ഉപയോഗപ്പെടുത്തേണ്ടത് നിങ്ങളുടെ കടമയായിത്തീരുന്നു. ഭൗതികമായ അടിമത്തത്തിന്റെ അഴുക്കിൽ നിന്നും, ജനങ്ങളെ ചേരിതിരിച്ചുനിർത്തി ബലഹീനരാക്കുക — ജനഹൃദയങ്ങളിൽ അടിമത്തബോധം നിലനിർത്തുന്നതിന്നാണ് ഇത് ചെയ്യുന്നത്—പോലെയുള്ള പാശ്ചാത്യാക്രമണത്തിന്റെ മാലിന്യത്തിൽ നിന്നും നാട്ടിനെയും ജനസമൂഹത്തെയും ശുദ്ധീകരിക്കേണ്ടതുണ്ട്.

പണ്ഡിതന്മാരെ! നേതാക്കളെ! മുസ്ലിം സഹോദരങ്ങളെ! മുഹമ്മദ്നബി (സ) യുടെ അനുയായികളാണ് നാമെല്ലാം. ഞാനും നിങ്ങളും ഒരുപോലെ അല്ലാഹുവിൽ വിശ്വസിക്കുന്നു. "ജനങ്ങൾക്കുവേണ്ടി എഴുന്നേല്പിക്കപ്പെട്ട ഉത്തമ സമുദായമാണ് നിങ്ങൾ. നിങ്ങൾ നന്മയെ കല്പിക്കുകയും തിന്മയെ വിരോധിക്കുകയും അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്നു"വെന്നു അല്ലാഹു പ്രസ്താവിക്കുന്നതു് നമ്മളോടാണ്. അതുകൊണ്ട് സുസംഘടിതവും ഏകീകൃതവുമായ ഒരു സ്വതന്ത്രസമുദായമായി വർത്തിക്കാൻ ഞാൻ നിങ്ങളെ അനുസ്മരിപ്പിക്കുന്നു. ഇതരസമുദായങ്ങളുടെ ഐക്യരാഷ്ട്രസഭപോലെയുള്ള സംഘടനകളിൽ ലയിച്ചുചേരാതെ തികച്ചും സ്വതന്ത്രരായി സംഘടിക്കണം. അല്ലാഹുവിന്നു വേണ്ടി പരസ്പരം സ്നേഹിച്ചുകഴിയുന്ന നിങ്ങൾ സ്വാതന്ത്ര്യവും പരമാധികാരവുമുള്ള ഒരു പ്രത്യേക ജനതയാണ്. നല്ല കാര്യങ്ങൾക്കും തഖ്‌വക്കും അന്യോന്യം സഹായിക്കാനും അധർമ്മത്തിന്നും ശത്രുതക്കും കൂട്ടുനില്ക്കാതിരിക്കാനും നിങ്ങൾ ബാദ്ധ്യസ്ഥരാണ്. "അവരുടെ കാര്യങ്ങൾ അവർ തമ്മിൽ കൂടിയാലോചിച്ച് തീരുമാനിക്കുന്നു" എന്നത്രെ അല്ലാഹു സത്യവിശ്വാസികളെപ്പറ്റി പറയുന്നത്. ഇതരസമുദായക്കാരോടു കൂടിയാ

ലോചിച്ച് സ്വന്തം കാര്യം തീരുമാനിക്കണമെന്നല്ല, മുസ്ലിംകൾ അവരുടെ കാര്യങ്ങൾ പരസ്പരം കൂടിയാലോചിച്ചു കയ്യാളണമെന്നാണ് ഇതിന്റെ അർത്ഥം.

ഈ ക്രമത്തിൽ യോജിച്ച് പ്രവർത്തിക്കുമ്പോൾ ദൈവാനുഗ്രഹംകൊണ്ട് നിങ്ങൾ ഒരു മദ്ധ്യമ സമുദായമായി പരിണമിക്കും. നിങ്ങളുടെ കേന്ദ്രത്തിൽനിന്നു നിങ്ങൾ ഒരു ചേരിയിലേക്കും ചായരുത്. അതായത്, പൗരസ്ത്യ കമ്യൂണിസ്റ്റ് ചേരിയിലേക്കും പാശ്ചാത്യ കുത്തകമുതലാളിത്തത്തിന്റെ ചേരിയിലേക്കും. ഇങ്ങനെ ഒരു സ്വതന്ത്ര മദ്ധ്യമസമുദായമായി വർത്തിക്കുമ്പോൾ അല്ലാഹു നിങ്ങളെ ഭൂമിയിലെ ഭരണാധികാരികളും, നീതി നിഷ്ഠയും ജീവകാരുണ്യവുമുള്ള ജേതാക്കളും ജനമദ്ധ്യത്തിൽ നാശത്തിന്റെ വിത്ത് വിതറുന്ന കലാപകാരികളായ കാഫിറുകളെ നേരിടാൻ കരുത്തുററവരുമാക്കിത്തീർക്കും. സർവ്വശക്തനായ അല്ലാഹു നിങ്ങൾക്ക് കാരുണ്യവും ജനങ്ങൾക്കിടയിൽ മാദ്ധ്യസ്ഥംവഹിക്കാനുള്ള പ്രാപ്തിയും പ്രദാനംചെയ്യും. അപ്പോൾ നീതിവിധിക്കാൻ നിങ്ങൾക്കുകഴിയും. കുത്തകമുതലാളിത്ത കക്ഷിയുടെയും കമ്യൂണിസ്റ്റ് ചേരിയുടെയും ഇടയിൽ പോലും മാദ്ധ്യസ്ഥംവഹിച്ച് വിധികല്പിക്കാനുള്ള കഴിവുണ്ടാകും. അതുവഴി പൗരസ്ത്യമോ പാശ്ചാത്യമോ അല്ലാത്ത അനുഗ്രഹീതമായ ഒരു മദ്ധ്യമ സമുദായമായി പ്രശോഭിക്കും നിങ്ങൾ.

ഏകദൈവ വിശ്വാസം, അല്ലാഹുവിനെയും റസൂലിനെയും അനുസരിക്കൽ ഇതു രണ്ടുമാണ് നിങ്ങളുടെ ആദർശം. അല്ലാഹുവിന്റെ പ്രീതി നേടുകയെന്നത് ലക്ഷ്യവും. ആദർശത്തിലും ലക്ഷ്യത്തിലും അന്യോന്യം പൂർണ്ണ യോജിപ്പുണ്ട്. ആ നിലക്ക് നിങ്ങൾ ഐക്യത്തോടും ഏകീകരണത്തോടുംകൂടി കഴിയണം. ഇതിനു ഒന്നാമതായി വേണ്ടത് ജാതീയവും വർഗ്ഗീയവും ദേശീയവും മതപരവുമായ ചേരിതിരിവും സങ്കുചിതത്വവും നിശ്ശേഷം വിപാടനംചെയ്യുകയാണ്. മതപരമായ ഭിന്നിപ്പുണ്ടാക്കുകയും കക്ഷിത്വം സൃഷ്ടിക്കുകയും ചെയ്യുന്ന എല്ലാ മാർഗ്ഗങ്ങളിൽനിന്നും അകന്നുനിൽക്കണം. അല്ലാഹുവിന്റെ ബലിഷ്ഠമായ പാശത്തെ മുറുകെപിടിക്കുകയും മതത്തിന്റെ അടിസ്ഥാന പ്രമാണമായ ഖുർആനും നബിചര്യയും ആത്മാർത്ഥമായി അവലംബിക്കുകയും ചെയ്താൽ ഇത് ക്ഷിപ്രസാദ്ധ്യമാണ്. കലർപ്പില്ലാത്ത വിശ്വാസവും നിഷ്കപടമായ പ്രവർത്തനവും പുഴുക്കുത്തില്ലാത്ത സ്വഭാവവും നിങ്ങൾക്കുണ്ടായിരിക്കണം. ഖുർആനും സുന്നത്തും അവ

---

ലംബമാക്കിയാൽ മാത്രംമതി ഐക്യവും കെട്ടുറപ്പുമുള്ള, സുശക്തവും സർവാദരണീയവുമായ ഒരു സ്വാതന്ത്ര്യസമുദായമായി ഉയരാൻ എളുപ്പം സാധിക്കും. അതിന്റെ അഭാവത്തിൽ, ഒരു സമുദായമെന്നനിലക്ക് ഒററക്കെട്ടായി നിൽക്കാൻ നിങ്ങൾക്ക് കഴിയില്ല. നബി (സ) പറയുന്നതു നോക്കുക. "രണ്ടുവസ്തുക്കൾ നിങ്ങളിൽ ഞാൻ വിട്ടേച്ചുപോകുന്നു. അവയെ അവലംബിക്കുന്നപക്ഷം ഒരിക്കലും നിങ്ങൾ പിഴക്കില്ല. അല്ലാഹുവിന്റെ വേദഗ്രന്ഥവും അവന്റെ പ്രവാചകന്റെ ചര്യയുമാണ് ആ രണ്ടുവസ്തുക്കൾ"

അല്ലാഹുവിന്റെ പാശത്തെ ഒററക്കെട്ടായി മുറുകെപിടിക്കുക എന്ന അടിസ്ഥാനതത്വത്തിൽ യോജിക്കുന്നപക്ഷം "ജനങ്ങൾക്കായി എഴുന്നേല്പിക്കപ്പെട്ട, നല്ലതിനെ ഉപദേശിക്കുകയും തിയ്യതിനെ വിരോധിക്കുകയും അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്ന ഒരുത്തമസമുദായമായി" തീരും നിങ്ങൾ. ഈ യോജിപ്പില്ലെങ്കിലാവട്ടെ, നിങ്ങളുടെ സംഘടനക്കോ കോൺഫറൻസിപാർട്ടിക്കോ ഒരു സ്ഥാനവുമില്ല. അത് ഏത് സ്വഭാവത്തിലുള്ളതായാലും ശരി അതായത് സംഘടനയെ മുസ്ലിമെന്നോ അറബിയെന്നോ വിശേഷിപ്പിച്ചതുകൊണ്ടോ കോൺഫറൻസിന്നു ഇസ്ലാമികമോ മറേറാ ആയ ഛായ നൽകിയതുകൊണ്ടോ പ്രയോജനമില്ല. പേരിലല്ല കാര്യം. സാക്ഷാൽ ഇസ്ലാമികസാഹോദര്യമാണ്. അല്ലാഹു അതിന്നു തുണക്കട്ടെ.

ദൈവികസഹായം ലഭിക്കാത്തപക്ഷം നിങ്ങൾക്ക് ഭൂമിയിൽ ആധിപത്യം വാഴാൻസാധിക്കില്ല. "അല്ലാഹു നിങ്ങളെ ആരുംപരാജയപ്പെടുത്തുകയില്ല. അവൻ നിങ്ങളെ കൈവെടിയുന്നപക്ഷംവേറെ ആരുണ്ട് നിങ്ങളെ സഹായിക്കാൻ? സത്യവിശ്വാസികൾ അല്ലാഹുവിൽ മാത്രം ഭരമേല്പിക്കട്ടെ" (ആലിഇംറാൻ 160)

"നിങ്ങൾ അല്ലാഹുവിനെ സഹായിക്കുന്നപക്ഷം അവൻ നിങ്ങളേയും സഹായിക്കും" എന്ന നിബന്ധന നിറവേററിയെങ്കിലേ അവന്റെ സഹായം നിങ്ങൾക്ക് സംലബ്ധമാവൂ. അതുകൊണ്ട് നിങ്ങൾ ദൈവീകസഹായം കാംക്ഷിക്കുന്നുണ്ടെങ്കിൽ, നബി കാണിച്ചുതന്ന പ്രകാരം ഇസ്ലാമികശാസനകളനുസരിച്ച് പ്രവർത്തിക്കുകയും ജനങ്ങൾക്കിടയിൽ അതുപയോഗിച്ച് വിധികല്പിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. അല്ലാഹു പറയുന്നു: "തന്നെ സഹായിക്കുന്നവരെ അല്ലാഹു സഹായിക്കും. നിശ്ചയം അല്ലാഹു ശക്തനും പ്രതാപവാനുമാണ്. ഭൂമിയിൽ നാം സൌകര്യം നൽകിയാൽ നമസ്കാരം നിഷ്കൃഷ്ടമായി നിർവ്വഹിക്കുകയും സക്കാത്ത് കൊടുക്കുകയും നല്ലതിനെ കല്പിക്കുകയും തിയ്യതിനെ വിരോധിക്കുകയും ചെയ്യുന്നവരെയത്രെ (അവൻ സഹായിക്കുക.) കാര്യങ്ങളുടെ പരിണാമം അല്ലാഹുവിന്നാണ്. (ഹജ്ജ്—41)

ജനമദ്ധ്യത്തിൽ നീതിയുടെ സന്തുലിതാവസ്ഥ നിലനിറുത്താൻ മുഹമ്മദ് നബി (സ) യുടെ സമുദായമായ നിങ്ങൾക്കു മാത്രമേ കഴിയൂ എന്ന പരമാർത്ഥം വിസ്മരിക്കരുത്. ആദ്യന്തം സത്യസമ്പൂർണ്ണമായ ഒരു ദൈവീക ഗ്രന്ഥം നമ്മുടെ പക്കൽ മാത്രമാണുള്ളത്. മുഹമ്മദ് നബിയുടെ സമുദായം ഒന്നടങ്കം ഖുർആനിൽ വിശ്വസിക്കുകയും അതിനെ സ്വീകരിക്കുകയും ചെയ്യുന്നു. ഈ അവസ്ഥ മറെറാരു സമുദായത്തിലും കാണില്ല. തന്മൂലം ജനകോടികളെ തൃപ്തിപ്പെടുത്താനും അവക്കിടയിൽ നീതിപൂർവ്വമായി പ്രവർത്തിക്കാനും മുസ്ലിംസമുദായത്തിന്നേ തരപ്പെടൂ. എല്ലാവരുമോ, ഭൂരിഭാഗമോ സ്വീകരിക്കുന്നതും സമ്മതിക്കുന്നതുമായ ഗ്രന്ഥം മറെറാരു ജനവിഭാഗത്തിന്റെ കയ്യിലുമില്ലെന്നതാണ് ഇതിനു കാരണം. സത്യസമ്പൂർണ്ണവും ദൈവീകവുമാണെന്നു അവനവനു തന്നെ ബോദ്ധ്യമില്ലാത്ത ഒരു നിയമ വ്യവസ്ഥ മററുള്ളവരെ തൃപ്തിപ്പെടുത്താൻ എങ്ങനെ കഴിയും?

ചുരുക്കത്തിൽ, കുത്തകമുതലാളിത്തത്തിന്റെയും കമ്യൂണിസത്തിന്റെയും വിപത്തുകളിൽ നിന്നു മനുഷ്യരാശിക്കു മോചനം നൽകാൻ അല്ലാഹുവിന്നും മുഹമ്മദ് നബി (സ) യുടെ സമുദായത്തിന്നും മാത്രമേ സാദ്ധ്യമാവൂ. സമുദായം സംഘടിതമായി ഖുർആനും സുന്നത്തും മുറുകെപ്പിടിക്കുകയും അതിന്നനുസൃതമായി പ്രവത്തിക്കുകയും ചെയ്യുമ്പോൾ നരകതുല്യമായ അപകട മേഖലകളിൽ നിന്നു രക്ഷിക്കാൻ കഴിയും. അല്ലാഹു അതിന്നാവശ്യമായ സൌകര്യം ചെയ്യും. പ്രയാസങ്ങളെ ലഘൂകരിക്കുന്നവനാണ് അവൻ. അവൻ തന്റെ പ്രവാചകനോട് "താങ്കളെ നാം ലോകർക്കു അനുഗ്രഹമായിട്ടാണ് നിയോഗിച്ചത്" എന്നും മുസ്ലിം സമുദായത്തോട് "ജനങ്ങൾക്കു വേണ്ടി എഴുന്നേൽപിച്ച ഉത്തമ സമുദായമാണ് നിങ്ങൾ, നിങ്ങൾ നല്ലതിനെ കൽപിക്കുകയും ചീത്തയെ വിരോധിക്കുകയും അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്നു" വെന്നും പറഞ്ഞിട്ടുള്ളത് സ്മരണീയമാണ്.

മുസ്ലിം സഹോദരങ്ങളെ! ഭൂമുഖത്തുനിന്നു മാനുഷികമൂല്യങ്ങളെ കാർന്നുതിന്നുന്ന ആ പൽ

സന്ധിയിൽനിന്നു മാനവർഗ്ഗത്തെ മോചിപ്പിക്കുന്നതിന്നു അല്ലാഹുവിൻെറ പാശത്തെ അവലംബിച്ചുകൊണ്ട് നിങ്ങൾ തെയ്യാറെടുക്കാഞ്ഞാൽ ആപത്താണ്. അതുകൊണ്ട് ഉണരുക; കർമ്മരംഗത്തേക്കു കുതിക്കുക.

സമുദായനേതാക്കളെ! "നന്മയിലേക്കു ക്ഷണിക്കുകയും നല്ലതിനെ കല്പിക്കുകയും ചീത്തയെ വിരോധിക്കുകയുംചെയ്യുന്ന ഒരു സമുദായമായിരിക്കണം നിങ്ങൾ; അവരത്രെ വിജയികൾ" എന്നവാക്യത്തിലും നല്ലതിനെ കൽപിക്കുകയും തിയ്യതിനെ വിരോധിക്കുകയും അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്ന, ജനങ്ങൾക്കായി എഴുന്നേൽപിക്കപ്പെട്ട ഉത്തമ സമുദായമാണ് നിങ്ങൾ" എന്നവാക്യത്തിലുംഅടങ്ങിയിട്ടുള്ളസാരാംശങ്ങളെ ഉൾകൊണ്ടുകൊണ്ട്, മനുഷ്യസമൂഹത്തിന്നു നേരെയുള്ള ബാദ്ധ്യത നിറവേററാൻ നിങ്ങൾ സംഘടിതമായി തയ്യാറെടുക്കുന്നപക്ഷം അല്ലാഹു അവൻെറ മാർഗ്ഗം നിങ്ങൾക്ക് വെട്ടിത്തുറന്നുതരും. അൽക്കർമ്മകാരികളുടെ കൂടെയാണ് അല്ലാഹു.

അല്ലാഹുവിൻെറ പാന്ഥാവിൽ ഉറച്ചുനിന്നുകൊണ്ട് ഇസ്ലാമിൻെറ അഭ്യുന്നതിക്കുവേണ്ടി നിർഭയം സമാധാന സമരം നടത്തിക്കൊണ്ടിരിക്കുന്ന മുസ്ലിംവിഭാഗങ്ങളും എല്ലാം മുസ്ലിം രാഷ്ട്രങ്ങളിലുമുണ്ട്. ഈ വിഭാഗങ്ങളെ സംഘടിപ്പിച്ച് ഒരേ നേതൃത്വത്തിൻ കീഴിൽ അണിനിരത്താൻ നേതാക്കന്മാർ മുമ്പോട്ടുവരണം. എല്ലാരാഷ്ട്രങ്ങളിൽ നിന്നുമുള്ള പ്രതിനിധികൾ ആണ്ടിലൊരിക്കൽ ഹജ്ജ് തീർത്ഥാടനത്തിന്നായി പരിശുദ്ധ മക്കയിലെത്തും. ഇസ്ലാമിൻേറയും മുസ്ലിം സമുദായത്തിൻെറയും ശ്രേയസ്സിന്നുപകരിക്കുന്ന മാർഗ്ഗങ്ങൾഒന്നിച്ചിരുന്നു ആരായാൻ പററിയ ഏററവും നല്ല അവസരമാണിത്. "അവർ കാര്യങ്ങൾ അന്യോന്യം ആലോചിച്ചു തീരുമാനിക്കുന്നു" വെന്നു ഖുർആൻ പറഞ്ഞിട്ടുള്ളതും ഇതുതന്നെയാണ്. അതുകൊണ്ടു നിങ്ങളുടെയും ഇതരഭൂവിഭാഗങ്ങളിൽ നിവസിക്കുന്ന മുസ്ലിംകളുടെയും നില മെച്ചപ്പെടുത്താനും നശീകരണപ്രവണതകളെ ഉന്മൂലനംചെയ്യാനും സഹായകമായ പരിപാടികൾ പരസ്പരം കൂടി

## ഒരദ്ധ്യായം അവസാനിക്കുന്നു:

റഫീഖ്

# കെ. എം. മൗലവിയും 'എംസിസി'കളും

'എം. സി. സി. അബ്ദുറഹിമാൻ മൗലവി സ്മാരകഗ്രന്ഥ"ത്തിലേക്ക് ഒരു ലേഖനം ആവശ്യപ്പെട്ടുകൊണ്ട് കഴിഞ്ഞ കൊല്ലം ഏപ്രിൽ 5 ാംനു- ഞാൻ കെ. എം. മൗലവിസാഹിബിനെ സമീപിച്ചു. ശാരീരികാസ്വാസ്ഥ്യത്തിന്റെ ഭീഷണികൾ നിമിത്തം ഒരു തടവുകാരനെപ്പോലെ സ്വഗൃഹത്തിൽ കഴിയുകയായിരുന്നു അദ്ദേഹം.

'അബ്ദുറഹിമാൻ മൗലവിയും ഇവിടുന്നും തമ്മിലുള്ളബന്ധം വിവരിക്കുന്ന ഒരു ലേഖനം വേണം' ഞാനറിയിച്ചു. പെട്ടെന്ന് ആ ചുക്കിച്ചുളിഞ്ഞമുഖത്ത് ആകുലത്തിന്റെ മേഘക്കീറുകൾ അടിഞ്ഞുകൂടി. നിരവധി ദുരന്തസംഭവങ്ങൾക്ക് ദൃക്സാക്ഷിയായ ആ തേജസ്സുററ നയനങ്ങൾ ക്രമേണ അശ്രുപൂർണ്ണമായി. കുറേനേരം അദ്ദേഹം നമ്രശിരസ്കനായി ഇരുന്നു. അദ്ദേഹത്തിന്റെ സ്മൃതിപഥത്തിൽ ഓർമ്മകളുടെ ചുരുളുകൾ നിവരുകയാണെന്നും മനസ്സ് ദശാബ്ദങ്ങൾക്കപ്പുറം സഞ്ചരിക്കുകയാണെന്നും എനിക്കു മനസ്സിലായി. ആ വ്രണിത ഹൃദയത്തിൽ ഉപ്പു തേക്കേണ്ടിയിരുന്നില്ലെന്നു ഞാൻ ഒരു നിമിഷം ചിന്തിച്ചു.

ശോകനിർഭരമായ ആ നിശ്ശബ്ദതയെ ഭഞ്ജിച്ചുകൊണ്ട് രുദ്ധകണ്ഠനായി മൗലവിസാഹിബ് ഇങ്ങിനെ പ്രാർത്ഥിച്ചു. "അർഹമർറാഹിമീനായ തമ്പുരാനെ! ഞങ്ങളെ സ്വർഗ്ഗത്തിൽ ഒരുമിച്ചു കൂട്ടേണമേ!"

എന്നിട്ട് അദ്ദേഹം ഒരു നെടുവീർപ്പിട്ടു അന്നേരം ആ ഹൃദയത്തിൽ ഉരുണ്ടുകൂടിയ വിചാരങ്ങളും വികാരങ്ങളും എന്തായിരുന്നുവെന്നു, ഹൃദയരഹസ്യങ്ങളറിയുന്ന അല്ലാഹുവിന്നേ നിർവ്വചിക്കാനാവൂ. തന്റെ ആത്മസുഹൃത്തായിരുന്ന സീതിസാഹിബ് മൂന്നുകൊല്ലംമുമ്പ് വേർപ്പെട്ടു. ഉദ്ദേശം അരനൂററാണ്ടുകാലത്തെ പഴക്കമുള്ള ഒരു സുശക്തബന്ധത്തിന്റെ തകർച്ചയായിരുന്നു അത്. തന്മൂലമുണ്ടായ ഹൃദയവേദന താങ്ങാനാവാതെ നീറിനീറിക്കഴിയുമ്പോഴാണ് അ



മർഹൂം എം. സി. സി. അബ്ദുറഹ്മാൻ മൗലവി

---

യാലോചിച്ചു ആവിഷ്കരിക്കണം. മുസ്ലിംകൾക്ക് ഭൂരിപക്ഷമുള്ള നാടുകളിൽ ഇസ്ലാമികഭരണ വ്യവസ്ഥ നടപ്പിൽവരുത്താൻ ആലോചിച്ചുറക്കുക.

ത് തന്നെ പഴക്കവും ദാർഢ്യവുമുള്ള മറ്റൊരു ബന്ധം ഞെട്ടറ്റുവീഴുന്നത്. സീതിസാഹിബ്പോയവഴിക്ക് അബ്ദുറഹിമാൻ മൗലവിയും പോയി. മണ്ണടിഞ്ഞ മനുഷ്യബന്ധത്തിൻെറ ഇരുമ്പു പിടിച്ച മൂണ്ടുപലകയെന്നോണം താൻ ഈ രോഗശയ്യയിൽ കിടന്നും ഇരുന്നും ദിനരാത്രങ്ങൾ കഴിക്കുന്നു. ജീവിതത്തിൽ ഒരിക്കലും കൂട്ടുപിരിഞ്ഞിട്ടില്ലാത്ത ആ ആത്മ സുഹൃത്തുക്കളെ അനുഗമിച്ച് ഒരു പുതിയ ബന്ധത്തിന്നു രൂപം നൽകണമെന്നായിരിക്കാം, ഒരു പക്ഷെ അദ്ദേഹം ചിന്തിച്ചത്.

കെ. എം. മൗലവിസാഹിബ് ഇടറിയ സ്വരത്തിൽ വ്യക്തമാക്കി "ഞാനും അബ്ദു് റഹ്മാൻ മൌലവിയും തമ്മിലുള്ള ബന്ധത്തിന്നു വളരെ പഴക്കമുണ്ട്". എൻെറ ഉസ്താദ് (മൌലാനാ ചാലിലകത്ത് കുഞ്ഞഹമ്മദാജി) മണ്ണാർക്കാട് ദർസു നടത്തിയിരുന്നപ്പോൾ ഞങ്ങൾ അവിടെ ഒപ്പം താമസിച്ചിരുന്നു. അനന്തരം ഞാൻ ചെമ്മങ്കടവിൽ ദർസ് ആരംഭിച്ചപ്പോൾ അബ്ദുറഹ്മാൻ മൌലവിയും ജ്യേഷ്ഠൻ അഹ്മദ് മൌലവിയും അവിടെ വന്നു എൻെറ കീഴിൽ ഓതിത്താമസിക്കുകയുണ്ടായി. ഒരു കൊല്ലം അവിടെ കഴിച്ചുകൂട്ടിയ ശേഷമാണ് രണ്ടുപേരും വേലൂർ ബാഖിയാത്തുസ്സാലിഹാത്ത് കോളേജിൽ പഠിക്കാൻ പോയത്. അവരെ അങ്ങോട്ടയക്കാൻ വേണ്ട സഹായം ചെയ്തത് മർഹൂം സീതിസാഹിബായിരുന്നു.

"ഖിലാഫത്ത് പ്രസ്ഥാനവും തുടർന്നുണ്ടായ ലഹളയും എന്നെസ്സംബന്ധിച്ചിടത്തോളം ഒരു പുതിയ വഴിത്തിരിവായിരുന്നു. അക്കാലത്ത് അക്രമികളുടെ പിടിയിൽ പെടാതെ എന്നെ രക്ഷിച്ചത് അബ്ദുറഹ്മാൻ മൌലവിയുടെ അസൂയാർഹമായ ബുദ്ധിയും തൻേറടവുമായിരുന്നു വെന്നു ഞാനോർക്കുന്നു. ഖിലാഫത്ത് പ്രസ്ഥാനത്തിൽ സജീവ പങ്കുവഹിച്ചിരുന്ന അബ്ദുറഹ്മാൻ മൌലവിയും ഇ. കെ. മൌലവിയും കട്ടിലശ്ശേരിയും അഴീക്കോടിന്നു സമീപം പനങ്ങാട്ട് ഒരു ഖിലാഫത്ത് യോഗത്തിന്നു ക്ഷണിക്കപ്പെട്ടു. അന്നു ഒരു വെള്ളിയാഴ്ചയായിരുന്നു. പിറേറന്നാണ് മലബാറിൽ വ്യാപകമായ ലഹള പൊട്ടിപ്പുറപ്പെട്ടത്. ഞാൻ അന്നു പുളിക്കലായിരുന്നു താമസം. ലഹളയാരംഭിച്ച ഉടനെ തന്നെ അബ്ദുറഹ്മാൻ മൌലവി എന്നെ അഴീക്കോട്ടേക്കയക്കണമെന്നു കാണിച്ചു

കത്തയച്ചു. കത്തിൽ ഞാൻ എങ്ങനെ അവിടെ എത്തണമെന്നു വിശദമായി നിർദ്ദേശിച്ചിരുന്നു. അതു തികച്ചും അനുസരിച്ചുകൊണ്ട് ഞാൻ അഭയാർത്ഥിയായി അഴീക്കോട്ടെത്തി. മർഹൂം സീതി സാഹിബിന്റെ വീട്ടിലാണ് ഞാൻ താമസിച്ചിരുന്നത്. അബ്ദുറഹ്മാൻ മൌലവി മണപ്പാട്ട് കുഞ്ഞഹമ്മദാജിയുടെ മൂത്ത മകനുക്ക് ടൃഷനെടുത്തുകൊണ്ട് അദ്ദേഹത്തിന്റെ വസതിയിലും താമസമാക്കി."

ഈ കൂടിക്കാഴ്ചയും സംഭാഷണവും കഴിഞ്ഞിട്ട് അഞ്ചുമാസമേ ആയുള്ളൂ, സപ്തംബറിൽ മൌലവിസാഹിബ് തന്റെ മുൻഗാമികളെ അനുഗമിച്ചു. അതോടെ ആ ബന്ധത്തിന്റെ ഒടുവിലത്തെ കണ്ണിയും തകർന്നു.

കെ. എം. മൌലവിയും എം. സി. സി. മാരും തമ്മിൽ വിവിധ ബന്ധങ്ങളുണ്ട്. എം. സി. സി. സഹോദരന്മാരുടെ പിതാവും കേരള മുസ്ലിംകളുടെ നവോത്ഥാനത്തിന്റെ ശിൽപിയുമായിരുന്ന മൌലാനാ ചാലിലകത്ത് കുഞ്ഞഹമ്മദ് ഹാജിയാണ് കഥാപുരുഷനെ "കെ. എം. മൌലവി"യാക്കിയത്. അവരുടെ ഗുരുശിഷ്യബന്ധം പിന്നീട് വൈവാഹിക തുറയിലേക്കു വ്യാപിച്ചു. കുഞ്ഞഹമ്മദാജിയുടെ മകൾ പാത്തുമ്മക്കുട്ടി സാഹിബയെ — ഇവർ എം. സി. സി. സഹോദരന്മാരുടെ പെങ്ങളാണെന്നു പറയേണ്ടതില്ലല്ലോ — യാണ് കെ. എം. മൌലവി കല്യാണം കഴിച്ചത്. ഇങ്ങനെ ആദ്യം പിതാവിന്റെ പ്രിയപ്പെട്ട ശിഷ്യനും തുടർന്നു പെങ്ങളുടെ ഭർത്താവുമായ കെ. എം. മൌലവിയോട് എം. സി. സി. സഹോദരങ്ങൾ വളരെ മുമ്പു മുതൽക്കേ ബന്ധപ്പെട്ടിരുന്നു. ഉസ്താദിന്റെ വാത്സല്യ ധാമങ്ങളെന്ന നിലക്ക് മൌലവിസാഹിബും അവരോട് സവിശേഷമായ ബന്ധം പുലർത്തി. അഹ്മദ് മൌലവി, അബ്ദുറഹ്മാൻ മൌലവി, ഹസൻ മൌലവി എന്നിവർ അദ്ദേഹത്തിന്റെ ശിഷ്യന്മാർ കൂടിയായിരുന്നു.

എം. സി. സി സഹോദരന്മാരിൽ അബ്ദുറഹ്മാൻ മൌലവിയുമായാണ് സ്മര്യപുരുഷൻ താരതമ്യേന കൂടുതൽ ബന്ധപ്പെട്ടത്. അവരുടെ ഏകോപിച്ച പ്രവർത്തനം ഇസ്ലാഹി പ്രസ്ഥാനത്തിനു ഗണ്യമായ സംഭാവന നൽകി. കേരളത്തിൽ മതപരമായ ചലനം സൃഷ്ടിക്കാനും ബിദ്അത്തുകളെ പിഴുതെറിയാനും സുധീരമായ നേതൃത്വം നൽകിയത് ആ രണ്ടു പണ്ഡിതന്മാരാണ്.

മുസ്ലിം ഐക്യ സംഘമാണല്ലോ ഇസ്ലാഹി പ്രവർത്തനത്തിന്റെ ആദ്യത്തെ നാഴികക്കല്ല്. കെ. എം. മൌലവി സാഹിബും മററും രൂപം നൽകിയ പ്രസ്തുത സംഘത്തിൽ, വേലൂരിലെ പഠിത്തം കഴിഞ്ഞ് വന്നശേഷം അബ്ദുറഹ്മാൻ മൌലവി ആവേശ പൂർവ്വം പ്രവർത്തിക്കയുണ്ടായി. ആദ്യകാലത്ത് ഐക്യ സംഘത്തിന്റെ പ്രവർത്തനം തിരുകൊച്ചി ഭാഗത്ത് മാത്രം പരിമിതമായിരുന്നു. മലബാറിൽ അതിന്റെ സന്ദേശമെത്തിച്ചത് പ്രധാനമായും അബ്ദുറഹ്മാൻ മൌലവിയാണ്. കൊടുങ്ങല്ലൂരിൽ താമസിച്ചുകൊണ്ടു ആ ഭാഗത്തെ പ്രവർത്തനത്തിനു നേതൃത്വം നൽകി വരികയായിരുന്ന കെ. എം. മൌലവിയെ ഐക്യ സംഘത്തിന്റെ പ്രവർത്തനാർത്ഥം മലബാറിലേക്കു വിട്ടുതരണമെന്നു അദ്ദേഹം ആവശ്യപ്പെട്ടു. പൊതുനന്മയോർത്ത് സഹപ്രവർത്തകന്മാർ അതിനോട് യോജിക്കുകയും അതനുസരിച്ച് കെ. എം. മൌലവി മലബാറിലേക്കു നീങ്ങുകയും ചെയ്തു. തുടന്നു അദ്ദേഹവും അബ്ദുറഹ്മാൻ മൌലവിയും ആസൂത്രിതമായ നിലക്ക് ഐക്യസംഘത്തിന്റെ ആദർശങ്ങൾ പ്രചരിപ്പിച്ചുവന്നു.

മുമ്പ് കോഴിക്കോട്ട് പ്രവർത്തിച്ചിരുന്ന മുസ്ലിം ലിററേച്ചർ സൊസൈററിക്ക് ജന്മം നൽകിയത് ഈ രണ്ട് മഹൽ വ്യക്തികളാണ്. സൊസൈററിയുടെ കീഴിൽ ഖുർആൻ പരിഭാഷ ആരംഭിച്ചു. ഇവർ തന്നെയാണ് ആ കൃത്യം നിർവ്വഹിച്ചത്. പരിഭാഷയുടെ ആദ്യഭാഗം മുദ്രിതമായി.

കേരള ജംഇയ്യത്തുൽ ഉലമായുടെ സുപ്രധാനമായ തീരുമാനങ്ങൾ കെ. എം. മൌലവിയും അബ്ദുറഹ്മാൻ മൌലവിയും പരസ്പരം കൂടിയാലോചിച്ചാണ് കൈക്കൊണ്ടിരുന്നത്. മതപരമായ പ്രശ്നങ്ങളാണെങ്കിൽ പ്രത്യേകിച്ചും. പുതിയ വാദഗതികളോ പ്രശ്നങ്ങളോ പൊന്തിവരുമ്പോൾ അതിനെ നേരിടാൻ രണ്ടുപേരും ഒന്നിച്ചിരുന്നു മാർഗ്ഗങ്ങളാരായുന്നാണ് പതിവ്.

ഉള്ളതിനുള്ളതിന്റെ മറവിൽ എന്തും പറയാനും എങ്ങനെയും വ്യാഖ്യാനിക്കാനും ചിലർ വ്യഗ്രത കാട്ടാറുണ്ട്. വേറെ ചിലരാവട്ടെ, അത് ഒരു ഫേഷനും യോഗ്യതയുമായി ഗണിക്കുന്നു. എന്നാൽ ഈ ഭ്രമം കെ. എം. മൌലവി

യെയോ അബ്ദുറഹ്മാൻ മൌലവിയെയോ ഒട്ടും സ്വാധീനിച്ചിരുന്നില്ല. സലഫുസ്സാലിഹുകൾ അവലംബിച്ച, നബിയും സഹാബത്തും കാണിച്ചുതന്ന മാർഗ്ഗങ്ങളിൽ നിന്നു അണു അളവും വ്യതിചലിക്കരുതെന്നും മതവിധികളെ യഥേഷ്ടം ദുർവ്യാഖ്യാനം ചെയ്യരുതെന്നുമായിരുന്നു ആ പണ്ഡിതനേതാക്കളുടെ സുചിന്തിതമായ പക്ഷം. അതുകൊണ്ടു തന്നെയാണ് പുതിയ വാദഗതികളോ പ്രശ്നങ്ങളോ പൊന്തിവരുമ്പോൾ അതിന്നെതിരായി അവർ ഏകോപിച്ചു പ്രവത്തിച്ചിരുന്നതും. ഇടക്കാലത്ത് ചില പണ്ഡിതന്മാർ ഉല്പതിഷ്ണുത്വത്തിൻെറ മറപററി ഗുരുതരവും എന്നാൽ സലഫുസ്സാലിഹുകളുടെ വിശ്വാസാചാരങ്ങൾക്കു കടകവിരുദ്ധവുമായ വാദഗതികൾ എഴുന്നള്ളിക്കുകയുണ്ടായി. കെ. എം. മൌലവിയും അബ്ദുറഹ്മാൻ മൌലവിയും കൂടിയാലോചിച്ചാണ് ആ വാദഗതികളെ നേരിട്ടത്. പത്ര പംക്തികളിലും മാസികകളിലും ലഘുലേഖാ രൂപത്തിലും അവർ അടുത്ത കാലത്തായി പുറപ്പെടുവിച്ച ആശയങ്ങളും സമർത്ഥനങ്ങളും ആ രണ്ട് മഹൽ വ്യക്തികളുടെ കൂട്ടായ ആലോചനയുടെയും വിശകലനത്തിൻെറയും ഫലമായിരുന്നു. പലപ്പോഴും അബ്ദുറഹ്മാൻ മൌലവി വിദഗ്ദ്ധാഭിപ്രായം തേടാനും പ്രശ്നങ്ങൾ ലഘൂകരിക്കാനും തിരൂരങ്ങാടിയിൽ ചെന്നു "അല്ലിയങ്ക"യെ കാണാറുണ്ട്. വ്യക്തിപരമായ വിഷയങ്ങളാവില്ല, വിജ്ഞാനപരവും സമുദായോത്തേജനപ്രദവുമായിരിക്കും അവരുടെ ചർച്ച മുഴുവൻ.

കെ. എം. മൗലവിയെപ്പററി വലിയ മതിപ്പായിരുന്നു അബ്ദുറഹിമാൻ മൗലവിക്ക്. അബ്ദുറഹിമാൻ മൗലവിയുടെ കഴിവിനെയും മതതല്പരതയെയും കെ. എം. മൗലവിയും ആദരിച്ചു. കെ. എം. മൗലവിയുടെ നിർദ്ദേശമനുസരിച്ച് മദീനത്തുൽ ഉലൂം അറബികോളേജിൽ പല പരിഷ്കാരങ്ങളും വരുത്തുകയുണ്ടായി. "അബ്ദുറഹിമാൻ മൗലവിയുടെ നേതൃത്വത്തിൽ മദീനത്തുൽഉലൂം ഒരു മാതൃകാസ്ഥാപനമായ് ഉയരും" കെ. എം. മൗലവി സദാ പറയാറുള്ളതാണത്.

ആ രണ്ട് അതുല്യപണ്ഡിതന്മാരുടെ നേതൃത്വം നഷ്ടപ്പെട്ട ഇസ്ലാഹിപ്രസ്ഥാനം ഇന്നൊരു വഴിത്തിരിവിലാണ്. നിർഭയം കാര്യങ്ങൾ തുറന്നു പറയുകയും നൂതന പ്രവണതകളെ മുളയിൽ തന്നെ നുള്ളിക്കളയുകയും ചെയ്തുപോന്ന, അതിർ

# കെ. എം. മൗലവിയും കേരളത്തിലെ ഇസ്ലാഹീ പ്രസ്ഥാനവും

(എം. എൻ. കെ.)

കൊല്ലങ്ങൾക്കു മുമ്പ് കൊടുങ്ങല്ലൂരിൽ വെച്ച് കേരളത്തിലെ പുരോഗമനേച്ഛുക്കളുടെ സഹായ സഹകരണങ്ങളോടെ "കേരള മുസ്ലിം ഐക്യ സംഘം" രൂപീകൃതമായി. ഈ 'ഐക്യ സംഘ'ത്തിന്റെ ആവിർഭാവത്തോടെ നാട്ടിലുടനീളമുണ്ടായ കോലാഹലങ്ങളും നാടകീയമായ പരിണത ഫലവും ഈ അവസരത്തിൽ ഓർമ്മിച്ചുപോകുന്നു. ഐക്യ സംഘത്തിന്റെ പ്രവർത്തനത്തോടെയാണ് കേരളത്തിൽ സംഘടിതമായ ഇസ്ലാഹീ പ്രവർത്തനം ഉൽഘാടനം ചെയ്യപ്പെട്ടത്. അതിന്റെ അമരത്തിരുന്നുകൊണ്ട് പ്രവർത്തകർക്കും പ്രവർത്തനത്തിനും നേതൃത്വം നൽകുവാൻ പ്രാപ്തനായ ഒരു നേതാവുണ്ടായിരുന്നു. ജ: കെ. എം. മൌലവി സാഹിബ്.

അനുകൂലമായി വിരൽകൊണ്ടെണ്ണാവുന്നത്ര ആളുകൾ; മലബാർ കലാപത്തിന്റെ കെടുതികൾ ഒരു വശത്ത്, അന്ധവിശ്വാസങ്ങളും അനാചാരങ്ങളും ഇസ്ലാമിക വിശ്വാസാനുഷ്ഠാനങ്ങളെ മിക്കവാറും തുത്തെറിയും വിധം അജ്ഞത നീതി നടത്തിയിരുന്ന കാലഘട്ടം. കേരളത്തിൽ ഇസ്ലാഹീ പ്രസ്ഥാനം കൂമ്പെടുക്കുകയാണ്. ഇസ്ലാമിക നവോത്ഥാനത്തിന്റെ അലയടികൾ ഇന്ത്യായിലേക്കും അവിടെ നിന്നു കേരളത്തിലേക്കും വ്യാപിച്ചപ്പോൾ അതുൾക്കൊള്ളുവാനും ശക്തിപ്പെടുത്താനും കേവലം എസ്സമല്ലാത്ത ഒരു ജീവിതം അതിനായുഴിഞ്ഞു വെക്കുവാനും ഇവിടെയുണ്ടായ ചുരുക്കം വ്യക്തികളിൽ മുമ്പനായിരുന്നു ജ: കെ. എം. മൌലവി സാഹിബ്. ഇദ്ദേഹം അഭൗതികമായ ഒരന്തരീക്ഷത്തിലേക്കു നീക്കപ്പെട്ടിരിക്കുകയാണ്. അതിൽ നാമേവരും ദുഃഖിതരും മനോവേദനയനുഭവിക്കുന്നവരുമാണ്. നമ്മുടെ ദുഃഖം തീർക്കുവാനും വേദനകളവസാനിപ്പിക്കാനും സർവ്വശക്തനായ അല്ലാഹുവോട് പ്രാർത്ഥിക്കയല്ലാതെ മറ്റെന്ത് കരണീയം?.

മർഹൂം കെ. എം. മൌലവിയുടെ ചരിത്രമാണ് ചുരുക്കത്തിൽ കേരളത്തിലെ ഇസ്ലാഹീ പ്രസ്ഥാനത്തിന്റെ ചരിത്രം. അതിനൊരു സംഘടിത രൂപം നൽകി പ്രവർത്തനരംഗം വിശാലമാക്കിയ അദ്ദേഹം ഈ നാട്ടിലെ അതിന്റെ ബന്ധുക്കളുടെയും നേതാക്കളുടെയും നേതാവായിരുന്നു. വർഷങ്ങൾക്കു മുമ്പ് ഇന്ത്യൻ മുസ്ലിംകൾക്കൊരു ഇസ്മാഈൽ ശഹീദ് (റ) നെ ലഭിച്ചിരുന്നുവെങ്കിൽ വർഷങ്ങൾക്കു ശേഷം കേരളീയർക്കൊരു കെ. എം. മൌലവി സാഹിബിനെയും ലഭിച്ചു എന്നു പറഞ്ഞാൽ, ഇസ്ലാഹീ പ്രസ്ഥാനത്തിന്റെ ആരംഭകാലത്ത്, അതിവിടത്തെ മണ്ണിൽ അലിഞ്ഞു ചേരുന്നതിനു മുമ്പ്, നേരിടേണ്ടിവന്നിരുന്ന വിഷമങ്ങളെക്കുറിച്ചും അതിന്റെ പ്രവർത്തകർ ചെയ്യേണ്ടിവന്നിരുന്ന ത്യാഗങ്ങളെക്കുറിച്ചും ഓർമ്മയുള്ളവർ അത് നിസ്സംശയം നീതീകരിക്കും. നിരാശരാവുകയോ തളരുകയോ ചെയ്യാതെ ആത്മവിശ്വാസത്തോടും കെട്ടടങ്ങാത്ത മനോവീര്യത്തോടും കൂടി മുന്നേറിയ അൽപം കർമ്മകുശലരുടെ സുധീര പ്രവർത്തനത്തിന്റെ മധുരഫലമാണ് മതസാംസ്കാരിക മണ്ഡലങ്ങളിൽ ഇന്നത്തെ തലമുറയ്ക്കു കൈവന്നിരിക്കുന്ന പുരോഗതിയെന്നു സമ്മതിക്കുന്നതിൽ വിഷമമുള്ളവർ ഒരു പക്ഷേ വിയോജിക്കുന്നുവെങ്കിൽ അതിലത്ഭുതപ്പെടേണ്ടതില്ല. ശാഖാ

---

കവിയാതെ സലഫീമാർഗ്ഗത്തിൽ അടിയുറച്ചുനിന്ന ആ ധിഷണാശാലികളുടെ അഭാവം ഇസ്ലാഹീ അണികളിൽ എന്നും നിഴലിച്ചുകാണും.

പരമായ കാര്യങ്ങളെക്കുറിച്ച് തലനാരു ചീന്തി കണക്കുപറഞ്ഞു തമ്മിൽ തല്ലുന്ന ശുഷ്കവാദികളായ ഒരു പററം ആളുകളുടെ വിനോദമോ ആരുടെയെങ്കിലും കപോലകൽപിതങ്ങളായ നൂതനാശയങ്ങളെ ജനഹൃദയങ്ങളിലടിച്ചേല്പിക്കലോ ഇസ്ലാഹീ പ്രസ്ഥാനം എന്ന ചോദ്യത്തിനു കണ്ടെത്താവുന്ന സത്യസന്ധവും നീതിയുക്തവുമായ ശരിയായ ഉത്തരം ഈ നീതികരണത്തിന്നുപോൽ ബലകമായി നിലകൊള്ളുമെന്നു നിസ്സംശയം കരുതാം.

ഇസ്ലാമിലെ ഇസ്ലാഹീ പ്രസ്ഥാനത്തിൽ ശുഷ്കവാദങ്ങളില്ല, മസ്തിഷ്ക പ്രക്ഷാളനവുമില്ല. അത് സ്വച്ഛവും ലളിതവുമത്രെ. ഇസ്ലാമിന്റെ ശുദ്ധവും കലർപ്പില്ലാത്തതുമായ വിശ്വാസാനുഷ്ഠാനങ്ങൾ മാത്രം കൈക്കൊള്ളുകയും അല്ലാത്തവ തള്ളുകയും ചെയ്യുവാനുള്ള ആഹ്വാനം മാത്രമാണ് ഇസ്ലാഹീ പ്രസ്ഥാനത്തിനുള്ളത്. യഥാർത്ഥ ഇസ്ലാമിലേക്കു മടങ്ങുവാനും ആ ഇസ്ലാമിന്റെ മാർഗ്ഗം ജീവിതത്തിൽ പ്രകടമാക്കിക്കൊണ്ട് ഖുർആനിലേക്കും സുന്നത്തിലേക്കും തിരിച്ചുവരികയെന്നുള്ള ആഹ്വാനമല്ലാതെ ലോകത്തെവിടെയുമുള്ള ഇസ്ലാഹീ പ്രസ്ഥാനത്തിന്നും മറെറാരാഹ്വാനമുണ്ടായിട്ടില്ല. ഖുർആനിലേക്കും സുന്നത്തിലേക്കും മടങ്ങുകയെന്നു പറയുമ്പോൾ അതൊരു പുത്തൻ വാദമാണെന്ന് ആരും ആക്ഷേപിക്കുന്നില്ല; ബിദ്അത്തുകളെല്ലാം നാശഹേതുകങ്ങളാണെന്നു പറയുമ്പോഴും അങ്ങിനെ തന്നെ ആരും അരിശം കൊള്ളാറില്ല. എന്നാൽ അല്ലാഹുവിന്റെ അവകാശാധികാരങ്ങൾ മററുള്ളവർക്കു പങ്കിട്ടുകൊടുക്കുന്ന നിലയിൽ അവന്റെ സാമീപ്യത്തിന്നുതകുമെന്നുള്ള ധാരണയോടെ കുറുക്കുവഴിയന്വേഷിക്കൽ, മതം നിഷിദ്ധങ്ങളായിത്തള്ളിയ ആചാരങ്ങളെ മതകർമ്മങ്ങളേക്കാൾ കൂടുതൽ ആവേശത്തോടെ സ്വീകരിച്ചനുഷ്ഠിക്കൽ എന്നിത്യാദി കാര്യങ്ങൾ ഭയങ്കര പാതകങ്ങളാകയാൽ ത്യാജ്യങ്ങളാണെന്നു പറയുമ്പോൾ പലർക്കും നിലതെററിപ്പോയിട്ടുണ്ട് നില തെററുന്നുണ്ട്.

മതത്തിന്റെ മൌലിക തത്വങ്ങളെക്കുറിച്ചുള്ള അജ്ഞതയും പൂർവ്വികർ നിരാക്ഷേപം ആചരിച്ചിരുന്നവയായതിനാൽ ഏത് പരിതസ്ഥി

തിയിലും ഏത് കാര്യവും നടത്തപ്പെടണമെന്നുള്ള മർക്കട മുഷ്ടിയും അനുകരണ ബുദ്ധിയും അനാചാര പാലകന്മാരുടെ കൈമുതലായിരിക്കുന്ന കാലത്തോളം ഈ നില തെററലിന്നറുതി വരികയില്ല. ഇതിന്റെ വകഭേദങ്ങൾ അതിനാലാണ് ഇന്നു നാം കാണുകയും ചെറിയതോതിലെങ്കിലും അനുഭവിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നത്. ഏതാണ്ടമ്പത് സംവത്സരങ്ങൾക്കു മുമ്പ് കേരളത്തെ സംബന്ധിച്ചിടത്തോളം ഈ നില തെററലിന്നു ഉഗ്രത കൂടുതലായിരുന്നു. കെ. എം. മൌലവിയെപ്പോലുള്ള മഹൽ വ്യക്തികളുടെ പ്രവത്തന ഫലമായി മുഴുവനമില്ലെങ്കിലും ഒരളവുവരെ ഇതിന്നു ലാഘവം ഉണ്ടായിക്കഴിഞ്ഞിട്ടുണ്ടെന്നുള്ള വസ്തുത പക്ഷെ വിസ്മരിക്കാവതല്ല.

സമുദായത്തിന്റെ സാന്മാർഗ്ഗികവും സാമ്പത്തികവുമായ പുരോഗതിയെയും അതിലുപരി തൌഹീദിനെ തന്നെയും തകർത്ത് തരിപ്പണമാക്കുന്ന ചന്ദനക്കുടം, കൊടികുത്ത് നേർച്ച ആദിയായ അനാചാരങ്ങളെ ഐക്യസംഘം എതിർത്ത് തുടങ്ങിയപ്പോൾ അനാചാര പ്രിയന്മാരുടെ ശക്തിമത്തായ പ്രക്ഷോഭം ഉയർന്നു വന്നു. ഇസ്ലാഹീ പ്രവത്തകരുടെ ജീവൻ പോലും സുരക്ഷിതമായിരുന്നില്ല. സഹകരണ ത്യാഗവും പന്തിവിരോധവും എവിടെയും നടപ്പാക്കപ്പെട്ടു. സുദൃഢമായ വൈവാഹിക ബന്ധങ്ങൾ പലതും ശിഥിലമാക്കപ്പെട്ടു ഏതൊരു കെടുതിക്കും കാരണക്കാർ 'ഐക്യക്കാർ' എന്ന മുറവിളിയുമുയർന്നു. എന്തെന്ത് കോലാഹലങ്ങൾ! പൊതുജന മന:ശ്ശാസ്ത്രത്തെ ചൂഷണം ചെയ്യാൻ കഴിഞ്ഞിരുന്ന പ്രതിയോഗി പ്രമാണികളുടെയും അവരുടെ വാടകക്കാരായ ഒരു കൂട്ടം "ആലിമ്"കളുടെയും ആക്ഷേപവും അവഹേളനവും തൃണവൽഗണിച്ചുകൊണ്ട് ധീരനായ കെ. എം. മൌലവി സാഹിബ് തന്റെ ബലവത്തായ പേന ചലിപ്പിച്ചു തുടങ്ങിയതിവിടം മുതൽക്കാണ്. ബഹുജനങ്ങളെ യാഥാർത്ഥ നില ഗ്രഹിപ്പിക്കാൻ വേണ്ടി അദ്ദേഹം അറബിമലയാളത്തിൽ "അൽഹിദായ: ഇലാ മഹ്ഖിൽ ബിദഇ വസ്സലാല" എന്ന ഗ്രന്ഥം പ്രസിദ്ധീകരിച്ചു. ഇത് പ്രതിയോഗികൾക്കുഗ്രമായ ഒരടിയായിരുന്നുവെങ്കിലും സത്യം ഗ്രഹിക്കാൻ സന്മനസ്സുണ്ടാകാതെ അവർ വക്ര മാർഗ്ഗങ്ങൾ പലതും ആരാഞ്ഞു. പലരുടെയും മനോധർമ്മം പോലെ ആ ഗ്രന്ഥം ഖണ്ഡിക്കപ്പെട്ടു. പക്ഷെ ചിന്താശീലരും ജിജ്ഞാസുക്കളുമായ കുറെ വായനക്കാർക്കു സത്യം ഗ്രഹിക്കാൻ ആ ഗ്രന്ഥമുപകരിച്ചു. പ്രസ്ഥാനത്തിന്നനുകൂലികൾ കൂടിക്കൂടി വരാൻ പ്രേരകമാവുന്ന പലതും, പിന്നീടു നടന്നു.

ഇസ്ലാഹീ പ്രസ്ഥാന വിരുദ്ധന്മാരുടെ മൂലപ്രമാണമായ "റദ്ദുൽ വഹാബിയ്യ" എന്ന ക്ഷുദ്രകൃതി ഏതാണ്ടിക്കാലത്ത് തന്നെയാണ് പ്രസിദ്ധീകൃതമായത്. ഖുർആൻ വാക്യങ്ങൾക്കു മുഫസ്സിറുകളാരും നൽകിയിട്ടില്ലാത്ത വ്യാഖ്യാനങ്ങൾ നൽകി അനാചാരത്തെയും അതിന്റെ കുത്തകക്കാരെയും പ്രീണിപ്പിക്കുന്ന ഈ കൃതി ഉൽപതിഷ്ണുക്കളെ തറ പററിക്കുമെന്നു അതിന്റെ കർത്താക്കൾ വ്യാമോഹിച്ചു കാണും. കെ. എം. മൌലവി സാഹിബ് ഈ കൃതിയെ വിമർശിച്ചുകൊണ്ടെഴുതിയ ഗ്രന്ഥങ്ങൾ കുറെക്കൂടി ചിന്തകന്മാരെ കണ്ണുതുറപ്പിച്ചു. തന്മൂലം പ്രസ്ഥാന ബന്ധുക്കൾ സ്വാഭാവികമായും അധികരിക്കയാണുണ്ടായത്. ഈ പ്രസ്ഥാനത്തിന്റെ നാരായവേർ തന്നെ അറുത്ത് കളയണമെന്ന ഉദ്ദേശത്തോടുകൂടി ഒരു താർക്കികനും പണ്ഡിതനുമായ ഏനുക്കുട്ടി മുസ്ല്യാർ അവർകളെ മൌലവി സാഹിബിന്റെ വിരോധികൾ കൊണ്ടുവന്ന ഒരു സംഭവവും ആയിടെയുണ്ടായി. ഒരു ദിവസം മുഴുവൻ കെ. എം. മൌലവി സാഹിബും മുസ്ലിയാരവർകളും തമ്മിൽ സംവാദം നടന്നു. അടുത്ത ദിവസം സംഘടിപ്പിച്ച പൊതുയോഗത്തിൽ മുസ്ലിയാരവർകൾ ചെയ്ത പ്രസംഗം കെ. എം. മൌലവി സാഹിബിനെയും, പ്രസ്ഥാനത്തെയും അനുകൂലിച്ചുകൊണ്ടായിരുന്നു. വിരോധികളുടെ ആകാശക്കോട്ടകൾ നിലം പരിശാകാൻ മറെറന്തു വേണം? കോഴിക്കോട്, തലശ്ശേരി, കണ്ണൂർ മുതലായ സ്ഥലങ്ങളിൽ വെച്ച് ആവേശത്തോടെ നടത്തപ്പെട്ട ഐക്യ സംഘത്തിന്റെ വാർഷികയോഗങ്ങൾ പ്രസ്ഥാനവിരോധികളലങ്കോലപ്പെടുത്താൻ പല വിധത്തിലും ശ്രമിച്ചിരുന്നുവെങ്കിലും അവരതിലെല്ലാം പരാജയമടയുകയാണ് ചെയ്തത്. അവരുന്നയിച്ച ചോദ്യങ്ങളുടെ മറുപടികൾ 'അൽ ഇർഷാദ്' 'അൽ ഇസ്ലാം' എന്നീ പത്ര മാസികകളുടെ താളുകളിൽ ഇന്നും കാണാവുന്നതാണ്.

മർഹൂമിന്റെ സ്വന്തം പത്രാധിപത്യത്തിൽ "അൽമുർശിദി"ലൂടെ അദ്ദേഹം പ്രസിദ്ധീകരിച്ച ലേഖനങ്ങളും, വിവിധ വിഷയങ്ങളെക്കുറിച്ചുള്ള വിവരണങ്ങളുമാണ് പിന്നീട് ഇസ്ലാഹീ പ്രസ്ഥാനത്തെ വളർത്തിയെടുത്തിട്ടു

ശേഷം 159-ാം പേജിൽ

# ഒരു 'മുഅ്മിനാ'യ മനുഷ്യൻ

## വി. മുഹമ്മദ് എം. എ.

മതത്തിൽ മായം ചേർക്കുന്നത് പണ്ടു മുതൽക്കേ മനുഷ്യന്റെ പതിവാണ്. ഇത് എതിരാളികളുടെ പ്രവർത്തനങ്ങളെക്കാൾ മതത്തിന്ന് കൂടുതൽ ഉപദ്രവകരമായിരുന്നിട്ടുമുണ്ട്. മനുഷ്യന്റെ ഐഹികവും പാരത്രികവുമായ നേട്ടങ്ങൾക്കുവേണ്ട നിർദ്ദേശങ്ങളാണ് മതത്തിലൂടെ സ്രഷ്ടാവ് അറിയിച്ചു തരുന്നത് എന്ന വസ്തുത നിഷ്പക്ഷമതിയായ ഏതു ബുദ്ധിജീവിക്കും മനസ്സിലാവുന്നതാണ്. തങ്ങളുടെ മൗലികമായ പ്രശ്നങ്ങൾപോലും ഗ്രഹിക്കാൻ കഴിവില്ലാത്തവർക്ക് മതത്തെസ്സംബന്ധിച്ച ഈ യാഥാർത്ഥ്യം മനസ്സിലാക്കാൻ പ്രയാസമായിരിക്കും. അതുപോലെത്തന്നെ, പാരമ്പര്യപ്രേമമോ, ഐഹികനേട്ടങ്ങളോ, തന്നിഷ്ടമോ മറ്റോ കാരണമായി പക്ഷപാതബുദ്ധിയായിത്തീർന്നവർക്കും ഇതു ഗ്രഹിക്കാൻ പ്രയാസമാണ്. എന്നാൽ ഇത്തരം മൂഢന്മാരോ, പക്ഷപാതബുദ്ധികളോ അല്ലാത്ത മറ്റൊരുതരം ആളുകളുണ്ട്. അവർ ബുദ്ധിശാലികളും നിഷ്പക്ഷമതികളുമാണ്. സത്യം ഗ്രഹിക്കാനും സ്വീകരിക്കാനും അത്യാഗ്രഹം ഉള്ളവരുമാണ്. എന്നിട്ടും അവർ മതത്തെ എതിർക്കുന്നു; അല്ലെങ്കിൽ വെറുക്കുന്നു. അതുമില്ലെങ്കിൽ അവഗണിക്കുന്നു. ഇതിന്നെന്തു കാരണം? അവർ കാണുന്നതും പഠിച്ചതും ശുദ്ധമായ മതമല്ല; മായം ചേർത്തതാണ്. മതത്തിലടങ്ങിയ പരമസത്യങ്ങളും, അതിന്റെ സുന്ദരമായ വശങ്ങളും അവർക്ക് കാണാൻ കഴിഞ്ഞിട്ടില്ല. മറിച്ച്, അന്ധവിശ്വാസങ്ങൾ, അനാചാരങ്ങൾ തുടങ്ങി മതത്തിൽ ചേർക്കപ്പെട്ട കലർപ്പുകൾ ഉപരിതലത്തിൽ തഴച്ചുമുഴച്ചു കാണപ്പെട്ടപ്പോൾ അതാണ് മതമെന്നു ഈ സന്മനസ്സുള്ള ബുദ്ധിമാന്മാർ ധരിച്ചുപോയി. ആ മതത്തെ അവർ എതിർത്തു, അല്ലെങ്കിൽ വെറുത്തു. അതുമല്ലെങ്കിൽ അവഗണിച്ചു.

കുറച്ചു നൂറ്റാണ്ടുകൾക്ക്മുമ്പ് യൂറോപ്യൻ നാടുകളിലെ ഭരണാധികാരികളെ ക്രൈസ്തവപുരോഹിതന്മാരാണ് ഭരിച്ചിരുന്നത്. ഈ പുരോഹിതന്മാർ ശാസ്ത്രംമുതൽ ആരാധനമുറകൾ വരെയുള്ള സകല കാര്യങ്ങളിലും സ്വന്തം അഭിപ്രായങ്ങൾ പ്രകടിപ്പിക്കുകയും, ദൈവത്തിനുവേണ്ടി സംസാരിക്കുന്നവരെന്ന നിലക്കു തങ്ങളുടെ ഏതഭിപ്രായവും സ്വീകരിക്കേണ്ടത് മനുഷ്യരുടെ ചുമതലയാണെന്നു പറയുകയും ചെയ്തിരുന്നു. തങ്ങളുടെ ഏതഭിപ്രായവും കണ്ണടച്ചു സ്വീകരിക്കാത്തവരെ, അവർ "കാഫിറോ" "മുർതദ്ദോ" ആക്കി പ്രഖ്യാപിക്കുകയും അവർക്കു 'ജീവനോടെ കരിക്കപ്പെടുക' തുടങ്ങിയ ശിക്ഷകൾ വിധിക്കുകയും ചെയ്തു. ശാസ്ത്രജ്ഞന്മാർ ഭൂമി ഉരുണ്ടതാണെന്നു പറഞ്ഞതും, മനുഷ്യസ്നേഹികൾ അടിമത്തം നിർത്തലാക്കണമെന്നു പറഞ്ഞതും, യഥാർത്ഥ മതഭക്തർ പുരോഹിതന്മാരുടെയും രാജാക്കന്മാരുടെയും ദുശ്ചെയ്തികളെ എതിർത്തതും എല്ലാം വലിയ പാപങ്ങളായി, അവർ ഗണിക്കുകയും പുരോഹിതന്മാർ അതിന്നു "ജീവനോടെ കരിക്കുക" തുടങ്ങിയ ശിക്ഷകൾ വിധിക്കുകയും ചെയ്തു. ഇങ്ങിനെ ജീവനോടെ കരിക്കപ്പെട്ടവരുടെ എണ്ണം ഒരു കണക്കുപ്രകാരം 23,000 ആണ്. ഇതിൽപെട്ട 'ബർത്തലോമ്യൂ ലെഗററ്' എന്ന മനുഷ്യന്റെ ആശയങ്ങൾ താഴെ പറയുന്നവയായിരുന്നു. 1. യേശുക്രിസ്തു ദൈവമല്ല; മനുഷ്യനാണ്. 2. പ്രപഞ്ചം സൃഷ്ടിച്ചത് യേശുക്രിസ്തുവല്ല. 3. യേശുക്രിസ്തു മനുഷ്യൻ മാത്രമാണ് എന്നാണ് അപ്പോസ്തോലന്മാർ പഠിപ്പിച്ചിട്ടുള്ളത്. 4. ദൈ

> 'നില്ക്കുമ്പോഴും ഇരിക്കുമ്പോഴും കിടക്കുമ്പോഴും' തിന്നുമ്പോഴും കുടിക്കുമ്പോഴും—ചുരുക്കിപ്പറഞ്ഞാൽ എപ്പോഴും അല്ലാഹുവെ ഓർക്കുന്നവനാണല്ലൊ യഥാർത്ഥ സത്യവിശ്വാസി (മുഅ്മിൻ).

വം മനുഷ്യനായവതരിക്കുക എന്നത് സത്യവിശ്വാസത്തിന്നെതിരാണ്. 5. ദൈവമെന്ന നിലയിൽ യേശു ഒരത്ഭുതവും പ്രവർത്തിച്ചിട്ടില്ല. 6. യേശുക്രിസ്തുവിനോട് പ്രാർത്ഥിക്കാൻ പാടുള്ളതല്ല. ഈ "കുററകരമായ" ആശയങ്ങൾക്കുള്ള ശിക്ഷയായിട്ടാണ് 1611 ൽ അദ്ദേഹം ജീവനോടെ കരിക്കപ്പെട്ടത്. പുരോഹിതന്മാരുടെ ഈ നിലപാടും നടപടികളും മതത്തിന്നു വിരുദ്ധമായിരുന്നു; തികച്ചും ആക്ഷേപാർഹവുമായിരുന്നു. ഇതിനെ എതിർക്കുന്നത് പാപമല്ല; ധർമ്മമാണ്. യൂറോപ്പിലെ ബുദ്ധിജീവികളും സഹൃദയരും മതസ്ഥരിലൊരു വിഭാഗവും ഇതിനെ എതിർത്തു. കാലക്രമത്തിൽ വിവേകം വികാരത്തിന്നു കൂടുതൽ കൂടുതൽ അധീനപ്പെട്ടു തുടങ്ങിയതോടെ പുരോഹിതന്മാരോടുള്ള എതിർപ്പ് മതത്തോടുള്ള എതിർപ്പായും, പിന്നീടത് ദൈവത്തോടുള്ള എതിർപ്പായും രൂപാന്തരപ്പെട്ടു. അങ്ങിനെയാണ് സഹൃദയരായ അനവധി മഹാന്മാർ നിരീശ്വര — നിർമ്മതച്ചേരികളിൽ കാണപ്പെടാനിടയായത്. അപ്പോൾ കൃസ്ത്യാനികൾ മതത്തിൽ മായം ചേർത്തതാണ് യൂറോപ്പിൽ നിർമ്മതത്വവും നിരീശ്വരത്വവും വളരാനുള്ള പ്രധാന കാരണം.

ഈ മായംചേർക്കൽ ഇസ്ലാംമതത്തിലും നടന്നിട്ടുണ്ട്. മുസ്ലിംകൾക്കതിൽ സാരമായ പങ്കുമുണ്ട്. ഇസ്ലാമിന്റെ സുന്ദരരൂപം അങ്ങിനെ അലങ്കോലപ്പെട്ടിട്ടുമുണ്ട്. പക്ഷെ ഇതും മററു മതങ്ങൾക്കു സംഭവിച്ചതും തമ്മിൽ പ്രധാനമായ ഒരു വ്യത്യാസമുണ്ട്. മററു മതസ്ഥർ മതത്തിന്റെ അടിസ്ഥാനമായ ദിവ്യഗ്രന്ഥങ്ങളിൽതന്നെ മായം ചേർത്തുകൊണ്ട്, അവരുടെ മതത്തിന്റെ യഥാർത്ഥരൂപം മനസ്സിലാക്കാൻ പിന്നീട് പ്രയാസമായിത്തീർന്നു. എന്നാൽ ഇസ്ലാമിന്റെ അടിസ്ഥാന ഗ്രന്ഥമായ ഖുർആൻ യാതൊരുവിധ കൈകടത്തലിന്നും മാററിമറിക്കലിന്നും വിധേയമാവാതെ പരിശുദ്ധമായിത്തന്നെ അവശേഷിക്കുന്നുണ്ട്. ഖുർആനിന്റെ വ്യാഖ്യാനമായ നബിചര്യകൾ പരിശുദ്ധമായി സൂക്ഷിക്കാൻ പല മഹാന്മാരും നടത്തിയ ഭഗീരഥ പ്രയത്നങ്ങളും ഇന്നും അതേപടി നമ്മുടെ മുമ്പിലുണ്ട്. അതുകൊണ്ട് ഇസ്ലാംമതത്തിലുണ്ടായ കൈകടത്തലുകൾ മനസ്സിലാക്കാൻ എളുപ്പമുണ്ട്. ഖുർആനും നബിചര്യകളും (ഹദീസും) അടിസ്ഥാനമാക്കി ഇസ്ലാമിന്റെ രൂപം ഗ്രഹിച്ചാൽ മാത്രംമതി.

ഇതിന്നായി പല മുസ്ലിംകളും ശ്രമിച്ചിട്ടും ശ്രമിക്കുന്നുമുണ്ട്. കേരളത്തിൽ ഈ ശ്രമങ്ങൾക്ക് നേതൃത്വം നൽകിയ മഹാനാണ് ജനാബ് കെ. എം. മൗലവിസാഹിബ്. യാഥാർത്ഥ്യങ്ങൾ മനസ്സിലാക്കാനും അത് മററുള്ളവരെ ഗ്രഹിപ്പിക്കാനുമുള്ളതാണ് ഈ ശ്രമം. ഖുർആനും സുന്നത്തും മുറുകെപ്പിടിക്കാനുള്ളതാണീ സംരംഭം. എന്നിട്ടും ഇതിന്നു പല എതിർപ്പുകളും നേരിടേണ്ടിവന്നു. ഈ ശ്രമങ്ങളിലേർപ്പെട്ടവർ "കാഫിറും" 'മുർതദ്ദു'മായി പ്രഖ്യാപിക്കപ്പെട്ടു; അവർ ബഹിഷ്കരിക്കപ്പെട്ടു. മററുപല മർദ്ദനങ്ങൾക്കും അവർ വിധേയരാക്കപ്പെട്ടു. യൂറോപ്പിലെപ്പോലെ കൊല്ലപ്പെടുകയോ, ജീവനോടെ കരിക്കപ്പെടുകയോ, ചെയ്തിട്ടില്ല എന്നുമാത്രം. അതിന്നുള്ള കഴിവ് മുസ്ലിംസമുദായത്തിന്നു മുമ്പുതന്നെ നഷ്ടപ്പെട്ടു കഴിഞ്ഞിരുന്നത് ഭാഗ്യമായി. മൌലവിസാഹിബിന്റെ ഇത്തരം മഹത്തായ പ്രവർത്തനങ്ങളെപ്പററി ഇവിടെ കൂടുതൽ പ്രതിപാദിക്കുന്നില്ല. അതു മററു കഴിവുള്ള തൂലികകൾ ചെയ്തുകൊള്ളും.

എന്നിക്ക് മൌലവിസാഹിബിനോടുള്ള ബഹുമാനം അദ്ദേഹത്തിന്റെ 'ഇസ്ലാഹി' പ്രവർത്തനങ്ങളുടെ പേരിൽ മാത്രമായുള്ളതല്ല. രണ്ടാംലോക മഹായുദ്ധകാലത്ത് മൌലവിസാഹിബിനെപ്പററി ഒരു വാർത്ത കേൾക്കാനിടവന്നു. ഭക്ഷണക്ഷാമം പരിഹരിക്കാനായി അന്നു ഭക്ഷ്യധാന്യങ്ങൾക്ക് വിലനിയന്ത്രണവും റേഷനും ഏർപ്പെടുത്തിയിരുന്നു. റേഷനായികിട്ടിയിരുന്ന

---

(157—ാംപേജിലെ ബാക്കി)

ള്ളതു്. കേരള ജംഇയ്യത്തുൽ ഉലമാ സംഘടനയും—അതിന്റെ പ്രവർത്തനം ഈ രംഗത്ത് ഇന്നും നടത്തിക്കൊണ്ടിരിക്കയാണ്—ഇതേ രംഗത്ത് പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന മറെറാരു സംഘടനയാണ് "കേരള നദ്‌വത്തുൽ മുജാഹിദീൻ" ഇവയുടെ സ്ഥാപനത്തിലും നേതൃത്വത്തിലും കെ. എം. മൌലവി സാഹിബ് വഹിച്ച പങ്കും സഹിച്ച ത്യാഗങ്ങളും ആരേയും പറഞ്ഞറിയിക്കേണ്ടതില്ല. സമുദായത്തിന്റെ നല്ല ഭാവിക്കു വേണ്ടി ആത്മാർത്ഥമായ സേവനങ്ങളർപ്പിച്ചു പോരുന്ന നിരവധി സ്ഥാപനങ്ങൾ അദ്ദേഹം പടുത്തുയർത്തി. ഇവയെല്ലാം ഇസ്ലാഹീ പ്രസ്ഥാനത്തിന്റെ നിത്യസ്മാരകങ്ങളായി നിലകൊള്ളും. മർഹൂം കെ. എം. മൌലവി സാഹിബിന്റെ പേർ എന്നെന്നും അവയുമായി ബന്ധപ്പെട്ടിരിക്കും. അങ്ങിനെ മുസ്ലിംലോകത്തിലെ ഇസ്ലാഹീ പ്രസ്ഥാന ചരിത്രത്തിന്റെ ഏടുകളിൽ കെ. എം. മൌലവി സാഹിബിന്റെ പ്രവർത്തന ചരിത്രവും കൂട്ടിച്ചേർക്കപ്പെടും.

അരി ആവശ്യത്തിന്നു തീരെ മതിയായതായിരുന്നില്ല. ഒരിദ്ദർ അർധപട്ടിണിയായി. ചിലർ പൂളക്കിഴങ്ങും മററുംതിന്നു വിശപ്പടക്കി. ധനവാന്മാർ കൂടുതൽ വിലക്കു കരിഞ്ചന്തയിൽ അ രി വാ ങ്ങി സുഭിക്ഷമായിതിന്നു പണ്ടെപോലെതന്നെ ജീവിച്ചുപോന്നു. മൌലവിസാഹിബ് വലിയ ധനവാനൊന്നുമായിരുന്നില്ലെങ്കിലും ഗോതമ്പും അരിയും കൂടുതൽ വിലക്കുവാങ്ങി ഉപയോഗിക്കാൻ അദ്ദേഹത്തിന്നു കഴിയുമായിരുന്നു. എന്നാൽ അദ്ദേഹം അത് ചെയ്തില്ല. റേഷനായി കിട്ടിയ അരിമാത്രം ഉപയോഗിച്ചുവന്നു. അദ്ദേഹത്തിൻെറ വി ഷ മ സ്ഥിതിമനസ്സിലാക്കിയ സുഹൃത്തുക്കളും അനുയായികളും അദ്ദേഹത്തിന്നുവേണ്ടത്ര അ രി കൊ ടുക്കാൻ തയ്യാറായിച്ചെന്നപ്പോൾ അദ്ദേഹം അത് സ്വീകരിച്ചില്ല. നാട്ടിൽ ഭക്ഷ്യധാന്യങ്ങൾ കറവായതുകൊണ്ട് ഗവർമ്മെണ്ട് റേഷൻ ഏർപ്പെടുത്തിയിരിക്കുമ്പോൾ ആ വിഹിതത്തിലും കൂടുതൽ ഉപയോഗിക്കുന്നത് ശരിയല്ല എന്നുപറഞ്ഞു് അദ്ദേഹം അവരെ മടക്കിഅയച്ചു. "നിൽക്കുമ്പോഴും, ഇരിക്കുമ്പോഴും, കിടക്കുമ്പോഴും, തിന്നു മ്പോ ഴും കുടിക്കുമ്പോഴും—ചു രു ക്കി പ്പ റ ഞ്ഞാൽ എപ്പോഴും അല്ലാഹുവെ ഓർമ്മിക്കുന്നവനാണല്ലൊ യഥാർത്ഥ സത്യവിശ്വാസി (മുഅ്മിൻ). ആരാധനാക്രമങ്ങളിലെന്നതുപോലെത്തന്നെ, ലൌകിക വ്യ പാരങ്ങളിലും, വ്യക്തിപരവും, സാമൂഹ്യവും, രാഷ്ട്രീയവും, സാമ്പത്തികവും മററുമായ എല്ലാ പ്രവർത്തനങ്ങളിലും അല്ലാഹുവിൻെറ ഇച്ഛയ്ക്കനുസൃതമായ നിലപാട് കൈക്കൊള്ളുന്നവനാണല്ലോ മുഅ്മിനായ മുസ്ലിം. മൌലവിസാഹിബിനെപ്പററി മേലുദ്ധരിച്ച വാർത്തകേട്ടപ്പോൾ അദ്ദേഹം ഒരു യഥാർത്ഥ മുഅ്മിനാണെന്നു തോന്നിയതുകൊണ്ട് അദ്ദേഹത്തെ കാണാൻ എനിക്ക് ആഗ്രഹംതോന്നി. അങ്ങിനെ ഒരിക്കൽ അദ്ദേഹത്തെ ചെന്നുകണ്ടു. പിന്നീട് കുറേ പ്രാവശ്യം കണ്ടിട്ടുമുണ്ട്. എന്നാൽ ആ വാർത്തയെപ്പററി അദ്ദേഹത്തോടുതന്നെ നേരിട്ടു ചോദിച്ചറിയണമെന്നുണ്ടായിരുന്നുവെങ്കിലും അടുത്തു പരിചയപ്പെട്ടപ്പോൾ അതിൻെറ ആവശ്യം ഇല്ലാതായി. ഒരു മനുഷ്യൻെറ നന്മയും തിന്മയും അയാളുമായി അടുത്ത സമ്പർക്കം പുലർത്തുമ്പോഴാണ് ശരിക്കും മനസ്സിലാവുക. നബി (സ) യുമായി അടുത്തു ജീവിച്ചവരെല്ലാം അദ്ദേഹത്തെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നതിന്നു കാരണം നബി (സ)യുടെ നന്മയാണ്. മരണപ്പെട്ട ഒരാളുടെ ഭാവിയെപ്പററി അഭിപ്രായം പറയാൻ അയൽവാസികൾക്കുള്ള കഴിവ് നബി(സ) സൂചിപ്പിച്ചിട്ടുള്ളതിൻെറ കാരണവും ഇത് തന്നെയാണ്. മൌലവിസാഹിബുമായി ഓരോ പ്രാവശ്യം കണ്ടുമുട്ടുമ്പോഴും എനിക്കദ്ദേഹത്തോടു ഈ സ്നേഹവും ബഹുമാനവും മുമ്പത്തേക്കാൾ വർധിച്ചിരുന്നു. ഞാനറിഞ്ഞിടത്തോളം മററുള്ളവരുടെ അനുഭവവും ഇതുതന്നെയാണ്.

രണ്ടുകൊല്ലംമുമ്പ് ഒ രി ക്ക ൽ മൌലവിസാഹിബ് എൻെറ സഹപ്രവർത്തകരായ ജ: എ. പി. ഇബ്രാഹിംകുഞ്ഞുസാഹിബ്, എം. എ; എം. ലിററ്; എൽ. എൽ. ബി. ജ: ടി. അബ്ദുള്ള സാഹിബ് എം. എ; എം. കോം; എൽ. എൽ. ബി. എന്നിവരെയും എന്നെയും തനിക്ക് കാണേണ്ടതുണ്ടെന്നു പറഞ്ഞയക്കുകയും അതനുസരിച്ച് ഞങ്ങൾ തിരൂരങ്ങാടിയിൽപോയി അദ്ദേഹത്തെ കാണുകയും ചെയ്തു: കണ്ണനീരൊഴുക്കിക്കൊണ്ട് ഇടറുന്ന സ്വരത്തിലാണ് അദ്ദേഹം സംസാരിക്കാൻ തുടങ്ങിയത്. മുസ്ലിംകൾ ഇസ്ലാംമതവുമായി അകന്നുകൊണ്ടിരിക്കുന്നതും തന്മൂലം സമുദായത്തിന്നും ലോകത്തിന്നുതന്നെയും ഉ ണ്ടാ യി ക്കൊണ്ടിരിക്കുന്ന നഷ്ടങ്ങളും ചുരുക്കി വിവരിച്ചുകൊണ്ട്, ഈ ദുസ്ഥിതിയ്ക്ക് പരിഹാരം കാണാനുള്ള ശ്രമങ്ങൾക്ക് കേരളത്തിൽ ഫറൂക്കാണ് കേന്ദ്രമായിരിക്കേണ്ടതെന്നു അദ്ദേഹം പറഞ്ഞു.

# അതുല്യ പ്രഭാവൻ

അര ശതാബ്ദത്തിന്നു മുമ്പാണ് ഞാൻ കെ. എം. മൗലവിസാഹിബിനെ ആദ്യമായി കണ്ടത്. അതൊരു റമസാനിലായിരുന്നു. പരപ്പനങ്ങാടിയിലെ ഞങ്ങളുടെ കാരണവനായിരുന്ന മർഹൂം കുന്നത്ത് മുയ്തീൻ എന്നവരുടെ ആതിഥ്യം സ്വീകരിച്ച് നോമ്പു തുറക്കുവാൻ വന്ന മുസ്ല്യാന്മാരുടെ കൂട്ടത്തിൽ തയ്യിൽ മമ്മതു കുട്ടിമുസ്ല്യാരുമുണ്ടായിരുന്നു. മുസ്ല്യാർ വർഗ്ഗത്തിലെ ആ മെലിഞ്ഞ മുസ്ല്യാരെ ഒരു ബാലനായിരുന്ന എനിക്കൊരിക്കലും മറക്കാൻ കഴിഞ്ഞില്ല.

ഖിലാഫത്തു, കോൺഗ്രസ്സ് പ്രസ്ഥാനം അതിന്റെ മൂർദ്ധന്യത്തിലെത്തിയ കാലത്തു 1920ൽ ആണെന്നു തോന്നുന്നു, തിരൂരങ്ങാടി കിഴക്കെ അങ്ങാടിക്കു തെക്കെപറമ്പിൽവെച്ചു ചേർന്ന മഹാസഭസ്സിൽ ഏററവും എരിപൊരികൊണ്ട പ്രാസംഗികനായി ഞാൻ അദ്ദേഹത്തെ കണ്ടു. ഉയർന്ന പോലീസുദ്യോഗസ്ഥന്മാരുടെ സാന്നിദ്ധ്യത്തിൽ ഏററവും രൂക്ഷമായ ഭാഷയിൽ ബ്രിട്ടീഷു ഗവർമ്മെണ്ടിനെ വിമർശിച്ചുകൊണ്ടുള്ള ആ പ്രസംഗം ശ്രോതാക്കളെ വെള്ളക്കാരുടെ ആജീവനാന്ത ശത്രുക്കളാക്കുകതന്നെചെയ്തു. ഉച്ചഭാഷിണിയുടെ സഹായമില്ലാതിരുന്ന ആ കാലത്ത് ആ മനുഷ്യ മഹാസമുദ്രത്തെ ഒന്നടങ്കം ആവേശംകൊള്ളിക്കത്തക്ക ശബ്ദം അദ്ദേഹത്തിന്നുണ്ടായിരുന്നു. "ഖിലാഫത്ത്" കാരനാവൽ (ഫർസ്അയിൻ) നിർബ്ബന്ധ മതവിധിയാണെന്നും, ഖിലാഫത്തിന്നെതിരുള്ളവൻ യഥാർത്ഥ മുസ്ലിമല്ലെന്നും കിതാബുകളുദ്ധരിച്ചു സമർത്ഥിക്കുകയും ആ വാദത്തിന്ന് ആർക്കെങ്കിലും എതിരുണ്ടെങ്കിൽ അവരെ വെല്ലുവിളിക്കുകയുംചെയ്തു. ആ പ്രാസംഗികനായിരുന്നു അന്നത്തെ ഏററവും വലിയ ഖിലാഫത്തു കോൺഗ്രസ്സുപ്രചാരകൻ.

മലബാറിലെ രാഷ്ട്രീയ നേതാക്കളായിരുന്ന സർവ്വശ്രീ. കെ. പി. കേശവമേനോൻ, കെ. മാധവൻനായർ, യു. ഗോപാലമേനോൻ, എം. പി. നാരായണമേനോൻ, കട്ടിലശ്ശേരി മുഹമ്മദ് മൗലവി, കോഴിപ്പുറത്തു മാധവമേനോൻ, ഹസ്സൻകോയമൊല്ല, കോങ്ങാട്ടിൽ രാമൻമേനോൻ മുതലായവരുടെ കൂട്ടത്തിൽ തയ്യിൽ മുഹമ്മദുകുട്ടി മുസ്ല്യാരും മുൻപന്തി നേതാവായിരുന്നു. കോൺഗ്രസ്സ് പ്രസ്ഥാനം ആദ്യകാലങ്ങളിൽ മലബാർ മുസ്ലിംകളുടെയിടയിൽ പൊതുവിലും തിരൂരങ്ങാടിക്കാർക്കിടയിൽ പ്രത്യേകിച്ചും പ്രചരിച്ചതിൽ മുഹമ്മദുകുട്ടി മുസ്ല്യാർവഹിച്ച പങ്ക് വലുതായിരുന്നു. തിരൂരങ്ങാടി ഖിലാഫത്തു സിക്രട്ടരിയായിരുന്ന എന്റെ അമ്മാവൻ മർഹൂം കെ. പി. കുഞ്ഞിപോക്കർഹാജിയും, സ്മര്യപുരുഷനും തമ്മിൽ കണ്ടുമുണ്ടാത്ത ദിവസങ്ങൾതന്നെ കുറവായിരുന്നു.

ചരിത്ര പ്രസിദ്ധമായ 1921-ലെ മല

വലിയാട്ട് മുഹമ്മദ്

---

ഇതേപ്പററി ഫാറൂക്ക്കോളേജിലെയും റൌസത്തുൽഉലൂം അറബിക്കോളേജിലെയും അദ്ധ്യാപകരുമായി ചർച്ച ചെയ്യണമെന്നും അതിന്നു മുമ്പായി റൗസത്തുൽഉലൂംഅറബിക്കോളേജ് പ്രിൻസിപ്പാൾ ജ: അബുസ്സബാഹ് അഹ്മദലിസാഹിബ്, ഫാറൂക്ക്കോളേജ്പ്രിൻസിപ്പാൾ ജ: കെ. അബ്ദുൽജലീൽ സാഹെബ് എന്നിവരുമായി സംസാരിക്കണമെന്നും അതിന്നായി അവരെ കാണാൻഅദ്ദേഹം അടുത്തുതന്നെ ഫറൂക്കിൽവരുന്നതാണെന്നു അവർ രണ്ടുപേരെയും അറിയിക്കണമെന്നും അദ്ദേഹം പറയുകയുണ്ടായി. അതനുസരിച്ചു ഒരു ദിവസം അദ്ദേഹം ഫറൂക്കിൽവന്നു. അവർ രണ്ടുപേരുമായി സംസാരിക്കുകയും ചെയ്തിരുന്നു. പിന്നീട് എന്തുണ്ടായി എന്ന് പറയാൻവയ്യ.

മററുള്ളവർക്ക് മാർഗ്ഗ ദർശനം നൽകാൻ പ്രസംഗത്തേക്കാൾ നല്ലത് പ്രവൃത്തിയാണ്. എന്നാൽ പ്രവർത്തിയേക്കാൾ ഫലപ്രദമായതാണ് ഒരു നല്ലമനസ്ഥിതി. നല്ല മനസ്ഥിതിയുള്ള ഒരാളുമായി സഹവസിച്ചാൽ അദ്ദേഹത്തിന്റെ നിഷ്കളങ്കതയും, സ്നേഹവും ഔദാര്യവും മററു ഗുണങ്ങളും ഒരു പകർച്ചവ്യാധിയെന്നോണം നമ്മിലേക്ക്പകരുന്നതാണ്. പ്രിയംകരനായ മൗലവി സാഹിബുമായി സഹവസിച്ചിട്ടുള്ളവർക്ക് ഇതറിയാം. അനുഭവവുമുണ്ടായിരിക്കും.

ബാർ ലഹള തിരൂരങ്ങാടിയിൽനിന്നും പൊട്ടിപ്പുറപ്പെട്ടപ്പോൾ ലഹളക്കാരെ അതിൽനിന്നു പിന്തിരിപ്പിക്കാൻ അദ്ദേഹം ചെയ്ത പരിശ്രമം പരാജയപ്പെട്ടതും, ബ്രിട്ടീഷ് വിരോധിയായിരുന്ന അദ്ദേഹം സ്വന്തം നാട്ടിൽനിന്നു ഹിജറ പോകാൻ നിർബ്ബന്ധിതനായതും എല്ലാവർക്കും അറിവുള്ളതാണല്ലോ. ഇതെഴുതുന്നാളുടെ ജ്യേഷ്ഠസഹോദരൻ മർഹൂം കുഞ്ഞിമൊയ്തീൻ എന്നിവരുടേയും അളിയൻ മർഹൂം സി. എ. അബ്ദുറഹിമാൻ ഹാജി എന്നവരുടേയും കൂടെ സ്മൃപുരുഷൻ കൊടുങ്ങല്ലൂരിലെത്തിച്ചേരുകയും അഴീക്കോട്ടെ പ്രമുഖ കുടുംബങ്ങൾ മദീനായിലെ അൻസാരികളെപ്പോലെ അദ്ദേഹത്തെ സഹർഷം സ്വാഗതം ചെയ്യുകയും ചെയ്തു.

1932ൽ സീതിസാഹിബ് സലശ്ശേരിയിൽ പ്രാക്ടീസ് ആരംഭിച്ച കാലത്താണ് മൗലവിസാഹിബിന്റെ മേൽ ചുമത്തപ്പെട്ടിരുന്ന ചാർജ്ജുകൾ പിൻവലിച്ചത്. അതിനാൽ അദ്ദേഹം മലബാറിൽ തിരിച്ചെത്തി. സ്ഥിരതാമസം തിരൂരങ്ങാടിയിലായിരുന്നെങ്കിലും മലബാറിന്റെ എല്ലാഭാഗങ്ങളിലും പ്രത്യേകിച്ച് തലശ്ശേരിയും അദ്ദേഹത്തിന്റെ നിവാസസ്ഥലങ്ങളായിരുന്നു. സീതിസാഹിബും ഈ ലേഖകനും 1932മുതൽ തലശ്ശേരിയിൽ താമസമായിരുന്നതിനാൽ ഞങ്ങൾക്കെപ്പോഴും അദ്ദേഹത്തിന്റെ സാന്നിദ്ധ്യം അനുഭവിക്കാൻ കഴിഞ്ഞിരുന്നു.

ഏത മഹാ സദസ്സിലേക്കും മൗലവിസാഹിബു പ്രവേശിക്കുമ്പോൾ ആദരപൂർവ്വം സ്വീകരിച്ചിരുന്ന മർഹൂം സീതിസാഹിബിനു അദ്ദേഹത്തോടുള്ള ഭക്തിബഹുമാനങ്ങളുടെ മാനദണ്ഡമായി പറയാവുന്നതു സീതിസാഹിബു അദ്ദേഹത്തിന്റെ കിടക്കയിലും വിരിപ്പിലും മൗലവിസാഹിബിനെയല്ലാതെ മററാരെയും ഉറങ്ങുവാൻ നിർബ്ബന്ധിച്ചിട്ടില്ലെന്നതാണ്. കാരണം, മൗലവിസാഹിബിന്റെ യഥാർത്ഥ ഗുണവിശേഷങ്ങൾ അകവും പുറവും ഒരുപോലെ കാണാവുന്ന സ്ഫടികഹൃദയം അറിഞ്ഞവർ സീതിസാഹിബിനെപ്പോലെ അധികം പേരുണ്ടായിട്ടില്ലെന്നതുതന്നെയായിരുന്നു. നിഷ്കളങ്കമായി ചിന്തിക്കുകയും നിഷ്കളങ്കമായി പ്രവർത്തിക്കുകയുംചെയ്ത ആ രണ്ടു നേതാക്കന്മാരുടെയും വിയോഗം ഈ സമുദായത്തിനും നാട്ടിനും അപരിഹാര്യമാണെന്നു തീർത്തുപറയാം. ആദർശത്തിലും ആശയത്തിലും ഉദ്ദേശശുദ്ധിയിലും 'ഇത്രയും ഐക്യമുള്ള മഹാപുരുഷന്മാരെ കാണുക പ്രയാസമാണ്. രണ്ടാളുകളും മരണംവരെയും ഏകാഭിപ്രായക്കാരും ഏ

കാമർശക്കാരമായിരുന്നു.

മുസ്ലിംലീഗ് മലബാറിൽ ആരംഭിച്ച കാലം മുതൽ അദ്ദേഹം അതിന്റെ ഉത്തരവാദപ്പെട്ട സ്ഥാനത്തിരുന്നും മിക്കവാറും എല്ലാ യോഗങ്ങളിലും സംബന്ധിച്ചും മററു പ്രവർത്തനങ്ങൾ നടത്തിയും വന്നിരുന്നു. 1955ൽ സീതിസാഹിബു രോഗബാധിതനാവുകയും 1956ൽ തലശ്ശേരി വിടുകയും ചെയ്തതിനു ശേഷം 1957ൽ നടന്ന തിരഞ്ഞെടുപ്പുകാലത്തു ലീഗിലെ സ്ഥാനമാനക്കൊതിയന്മാരായ ചിലരുടെ കുത്തിത്തിരുപ്പുകൾ മൂലം സീതിസാഹിബിനെ അസംബ്ലിയിൽ നിർത്താതെ പാർല്യമെണ്ട സ്ഥാനാർത്ഥിയാക്കിയ വിവരമറിഞ്ഞപ്പോൾ മൌലവി സാഹിബു പറഞ്ഞതു "സീതിസാഹിബിന്റെ ആരോഗ്യസ്ഥിതി നമ്മെക്കാൾ അറിയുന്നവൻ റബ്ബാണല്ലോ. അദ്ദേഹത്തിന്റെ ആരോഗ്യം ഡൽഹിയാത്രക്കു സഹായകമാകുമെങ്കിൽ അല്ലാഹു അദ്ദേഹത്തെ ജയിപ്പിക്കട്ടെ, ഇല്ലെങ്കിൽ അല്ലാഹു അദ്ദേഹത്തെ പരാജിതനാക്കട്ടെ" എന്നായിരുന്നു.

"സമസ്ത" പിന്നീട് കൂട്ടിച്ചേർക്കുന്നതിനു് മുമ്പ്തന്നെ കേരളത്തിലെ ഉലമാക്കൾക്കു ഒന്നായി സമ്മേളിക്കുവാൻ ആദ്യമായി ഉണ്ടാക്കിയ "കേരള ജംഇയ്യത്തുൽ ഉലമാ"യുടെ സ്ഥാപനത്തിനും നിലനില്പിനും മൗലവി സാഹിബിന്റെ നിഷ്കളങ്ക പ്രവർത്തനവും അളിയൻ മർഹൂം എം. സി. സി. അബ്ദുറഹിമാൻ മൗലവി സാഹിബിന്റെ കരുത്തുററ പ്രവർത്തനവും വളരെയേറെ സഹായിച്ചിട്ടുണ്ട്. അദ്ദേഹവുമായി ചില വിഷയങ്ങളിൽ അഭിപ്രായ വ്യത്യാസമുള്ള ഉലമാക്കളിൽ പലരും അദ്ദേഹത്തിന്റെ ഉദ്ദേശശുദ്ധിയെയോ പാണ്ഡിത്യത്തെയോ ചോദ്യം ചെയ്തിട്ടില്ല. ചിലർ അദ്ദേഹത്തെ അവഹേളിച്ചിട്ടുണ്ടെങ്കിൽ അതു അവരുടെ അറിവില്ലായ്മകൊണ്ടോ സ്വാർത്ഥോദ്ദേശംകൊണ്ടോ മാത്രമായിരുന്നു.

കാപട്യം എന്തെന്നു അറിയുകയോ പരിചയിക്കുകയോ ചെയ്തിട്ടില്ലാത്ത മൗലവി സാഹിബിനെ അന്യരേക്കാൾ കൂടുതൽ അറിഞ്ഞതും അതിൽനിന്നു മുതലെടുത്തതും അദ്ദേഹത്തിന്റെ അനുയായികളും സിൽബന്ധികളുമായിരുന്നു. മാത്രമല്ല, മററുള്ളവരും തന്നെപ്പോലെ കളവു പറയാത്തവരാണെന്നു വിശ്വസിച്ചിരുന്ന മൗലവി സാഹിബിനോടു കളവുകൾ പറഞ്ഞു പലപ്പോഴും പലരും പണവും മററും വഞ്ചിച്ചു വാങ്ങുകകൂടി പതിവായിരുന്നു. കയ്യിൽ പണമില്ലാതിരുന്ന പല അവസരങ്ങളിലും കടം വാങ്ങിപോലും അത്തരക്കാരെ മൌലവി സാഹിബ് സഹായിച്ചിരുന്നു. നിര്യാതനാകുന്നതിനു ഒരു മാസം മുമ്പുപോലും നമ്പൂതിരി ദീൻ വിശ്വസിച്ചാളാണെന്നു പറഞ്ഞു ഒരാൾ ഒരു സംഖ്യ തട്ടിപ്പ് നടത്തുകയുണ്ടായി.

മലബാറിലെ ഇസ്ലാഹീപ്രസ്ഥാനത്തിന്റെ നേതാവായിരുന്ന പരേതൻ തിരൂരങ്ങാടി യതീംഖാനയുടെയും അതോടു അനുബന്ധിച്ച സകല സ്ഥാപനങ്ങളുടെയും സ്ഥാപകനും മരണംവരെ അവയുടെ പ്രസിഡണ്ടുമായിരുന്നു. തിരൂരങ്ങാടിയിൽ ഇന്നുകാണുന്ന സർവ്വസ്ഥാപനങ്ങളും പ്രകാശവും, ഇസ്ലാമികമായ ഉൽബുദ്ധതയും അദ്ദേഹത്തിന്റെ നിഷ്കളങ്കതയും നിഷ്കാമവുമായ പ്രവർത്തനങ്ങളും മാർഗ്ഗദർശനവുമാണെന്നു പറയുന്നതു അക്ഷരംപ്രതി പരമാർത്ഥമായിരിക്കും. മററൊരു പരമാർത്ഥംകൂടി വെളിപ്പെടുത്താതിരിക്കുന്നതു കൃതഘ്നതയാകുമോ എന്നു ഞാൻ ഭയപ്പെടുന്നു. അതു മററൊന്നുമല്ല. മൗലവിസാഹിബിന്റെ ഉപരിസൂചിത ഗുണവിശേഷങ്ങളുടെയെല്ലാം പ്രവർത്തനങ്ങൾ അഭിവന്ദ്യനായ എം. കെ. ഹാജിസാഹിബിന്റെ നെഞ്ചൂക്കും നിസ്വാർത്ഥ സേവനവുമായ പ്രവർത്തനങ്ങളും മൂലമാണ് ലോകത്തിനു ദൃശ്യമായിട്ടുള്ളതെന്നാകുന്നു. പ്രസ്തുത സ്ഥാപനങ്ങളുടെയെല്ലാം ചിരകാല നിലനില്പിന്നായി അദ്ദേഹത്തിന്നു അല്ലാഹു ആയുരാരോഗ്യവും സാമ്പത്തിക കഴിവും നൽകട്ടെ, ആമീൻ.

1932ൽ അദ്ദേഹം തിരൂരങ്ങാടിയിൽ മടങ്ങിഎത്തുന്നതിനു ഒരു കൊല്ലം മുമ്പു ഞാൻ അദ്ദേഹത്തിന്റെ ഭാര്യാസഹോദരീ ഭർത്താവായിരുന്നതിനാൻ അടുത്തകൊല്ലങ്ങളിൽ ഞങ്ങൾ ഒരേ ഗൃഹത്തിൽ താമസിക്കുവാനിടയായി. അക്കാലത്താണ് ഞങ്ങളുടെ മാതാമഹികൾ സഹോദരികളാണെന്ന വർത്തമാനം അദ്ദേഹം അറിഞ്ഞതു. കൊടിഞ്ഞിയിലെ പാട്ടശ്ശേരി തറവാട്ടിലെ രണ്ടു സഹോദരികളായിരുന്നു ഞങ്ങളുടെ മാതാമഹികൾ. കുടുംബ ബന്ധങ്ങൾക്കെല്ലാം പുറമെ ഞാൻ അദ്ദേഹത്തെ പിതൃതുല്യം സ്നേഹിച്ചാദരിച്ചിരുന്നു. 1964 സപ്തമ്പർ 10-ാംനു- കോഴിക്കോട് നർസിംഗ് ഹോമിൽവെച്ച് അന്ത്യശ്വാസം വലിച്ച അദ്ദേഹത്തിന്റെ മയ്യത്തു പിറേറന്നു ഉച്ചക്കു തിരൂരങ്ങാടി ചിനക്കൽ പള്ളി മൈതാനിയിൽ ഖബറടക്കം ചെയ്തപ്പോൾ ഞങ്ങൾ ഇഹലോകത്തു നിന്നു വിട്ടുപിരിഞ്ഞു,

# അക്ഷീണനായ സമുദായസേവകൻ

## അഡ്വക്കററ് എം. മൊയ്തീൻകുട്ടി

പറയുന്നതു പ്രവർത്തിക്കുക; പ്രവർത്തിക്കേണ്ടത് പറയുക എന്ന തത്വം അംഗീകരിച്ചുകൊണ്ടു ലളിതമായ ജീവിതത്തിൽക്കൂടി വിജയം വരിച്ച ചുരുക്കം ചില സമുദായ പരിഷ്കർത്താക്കളിൽ ഒരാളായിരുന്നു മർഹൂം കെ. എം. മൌലവി സാഹിബ്. കാപട്യം എന്താണെന്ന ദ്ദേഹത്തിന്നറിയില്ല. അക്രമങ്ങളെയും അനീതികളേയും അനാചാരങ്ങളേയും പരിതഃസ്ഥിതികളുടെ സമ്മർദ്ദങ്ങൾക്കോ ഭീഷണികൾക്കോ വശംവദനാകാതെ ഏതു സന്ദർഭത്തിലും അദ്ദേഹം എതിർത്തുപോന്നു. സത്യം തുറന്നു പറയുന്നതിൽ ആരുടേയും ഇഷ്ടാനിഷ്ടങ്ങൾ അദ്ദേഹം നോക്കാറില്ല.

മർഹൂം കെ. എം. മൗലവിസാഹിബിന്റെ ജീവിതകാലത്ത് അദ്ദേഹവുമായി അധികകാലം അടുത്തു പെരുമാറുവാനും അദ്ദേഹത്തിന്റെ ഉപദേശങ്ങൾ കുറെയെല്ലാം കേൾക്കുവാനും അദ്ദേഹമൊന്നിച്ചു സാമുദായിക പ്രവർത്തനങ്ങളിൽ അല്പമെങ്കിലും പങ്കുചേരാനും ഭാഗ്യം സിദ്ധിച്ചതിൽനിന്നു അദ്ദേഹത്തെസംബന്ധിച്ചു ഞാൻ രൂപീകരിച്ച അഭിപ്രായമാണ് ഇവിടെ കുറിക്കുന്നത്.

ഒരു സമുദായ പരിഷ്കർത്താവെന്ന നിലയിൽ കുറെ മുമ്പുതന്നെ മൌലവി സാഹിബിന്റെ പ്രവർത്തനങ്ങളെ സംബന്ധിച്ചു കേട്ടിരുന്നുവെങ്കിലും അദ്ദേഹവുമായി അടുത്തു പരിചയപ്പെടാൻ എനിക്കു സാധിച്ചതു 1950 മുതൽക്കാണ്. 1943 ൽ കേരളത്തിലൊട്ടാകെ പടർന്നുപിടിച്ച കോളറയിൽ അനാഥകളായ വളരെയേറെ പിഞ്ചുപൈതങ്ങൾ സമുദായത്തിന്നു ഒരു പ്രശ്നമായിത്തീർന്നപ്പോൾ സമുദായനേതാക്കളായിരുന്ന മർഹൂം കെ. എം. സീതി സാഹിബ്, ബാഫഖിതങ്ങൾ, സത്താർസേട്ടു



ലേഖകൻ

മുതലായവരുമായി ആലോചിച്ചു തിരൂരങ്ങാടിയൽ ഒരു അനാഥശാല തുടങ്ങുന്നതിന്നു മുൻകൈ എടുത്തു പ്രവർത്തിച്ചതു മൗലവിസാഹിബായിരുന്നു. തിരൂരങ്ങാടി മുസ്ലിംഓർഫനേജ് കമ്മിററിയുടെ സ്ഥാപനംമുതൽ തന്റെ ജീവിതാന്ത്യംവരെ അതിന്റെ സ്ഥിരം പ്രസിഡണ്ടായി അദ്ദേഹം അതിന്റെ അഭിവൃദ്ധിക്കുവേണ്ടി അശ്രാന്തം പരിശ്രമിച്ചു. പ്രസ്തുത സ്ഥാപനത്തിന്റെ ആരംഭംമുതൽക്കുതന്നെ അതിന്റെ വൈസ് പ്രസിഡണ്ടായും മൗലവിസാഹിബിന്റെ സഹപ്രവർത്തകനായും ശിഷ്യനായും പ്രവർത്തിച്ചിരുന്ന മർഹൂം സി. എച്ച്. മുഹമ്മത്മാസ്റ്റർ 1958 മെയ് 14-ാംനു- അന്തരിക്കുകയും അദ്ദേഹത്തിന്റെ വിയോഗത്തിൽ അനുശോചനം രേഖപ്പെടുത്താനായിചേർന്ന ഓർഫനേജ്കമ്മററിയുടെ യോഗത്തിൽവെച്ചു എന്നെ വൈസ്പ്രസിഡണ്ടായി തിരഞ്ഞെടുക്കുകയുംചെയ്തു. അതു മുതൽക്കാണ് മൗലവിസാഹിബിന്റെ പ്രവർത്തനമണ്ഡലങ്ങളുമായി കൂടുതൽ ബന്ധപ്പെടാൻ എനിക്ക്

> മൗലവിസാഹിബ് മരിക്കുന്നതുവരെ അടിയുറച്ച ഒരു മുസ്ലിംലീഗുകാരനായിരുന്നു. കോഴിക്കോട് ജില്ലാ മുസ്ലിംലീഗ് വൈ: പ്രസിഡണ്ടായി അദ്ദേഹം കുറെ കൊല്ലം പ്രവർത്തിച്ചിട്ടുണ്ട്. ജില്ലാ കൗൺസിൽ എപ്പോഴും അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾക്ക് വിലയും പ്രാധാന്യവും കൽപിച്ചിരുന്നു.

അവസരം കിട്ടിയത്.

പലവിധത്തിലുള്ള രോഗങ്ങളാലും വാർദ്ധക്യത്താലും അവശനായിരുന്നാൽപോലും സമുദായത്തിന്റെ ആവശ്യങ്ങൾക്കുവേണ്ടി എന്തു ത്യാഗംചെയ്യാനും എത്രദൂരം സഞ്ചരിക്കാനും അദ്ദേഹം ഒട്ടും മടിച്ചിരുന്നില്ലെന്നു മാത്രമല്ല ആ വക അവസരങ്ങളിൽ ഒരു യുവാവിന്റെ പ്രസരിപ്പാണ് അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളിൽ കണ്ടിരുന്നത്. പല സന്ദർഭങ്ങളിലും രോഗങ്ങളെ അവഗണിച്ച് യാത്രക്കു മുതിരുമ്പോൾ സഹപ്രവർത്തകന്മാർക്ക് അദ്ദേഹത്തെ അത്തരം സംരംഭങ്ങളിൽനിന്നു നിർബ്ബന്ധിച്ചു പിന്തിരിപ്പിക്കേണ്ടിവന്നിട്ടുണ്ട്. 1960 മാർച്ച് മാസത്തിൽ മൌലവിസാഹിബും ഞാനും ജ: കെ. ഉമർമൌലവിയും കൂടി യത്തീംഖാനയുടെ ആവശ്യാർത്ഥം മലപ്പുറം മുതൽ വളപട്ടണംവരെ ഒരാഴ്ചക്കാലത്തെ പര്യടനം നടത്തിയതു ഇന്നും ഞാൻ ഓർക്കുകയാണ്. അന്നു അദ്ദേഹത്തിന്നു പല രോഗങ്ങളുമുണ്ടായിരുന്നു. വാർദ്ധക്യസഹജമായ ക്ഷീണവും അദ്ദേഹത്തെ ബാധിച്ചിരുന്നു. നോമ്പുകാലവുമായിരുന്നു. എന്നിട്ടും അതൊന്നും വകവെക്കാതെ ഞങ്ങളെക്കാൾ ഉത്സാഹത്തോടും ആവേശത്തോടും കൂടിയാണ് അദ്ദേഹം യാത്രക്കൊരുങ്ങിയത്. യാത്രക്കിടയിൽ ഓരോ സ്ഥലത്തെത്തുമ്പോഴും തന്റെ പഴയ ഓരോ സുഹൃത്തുക്കളെപ്പററിയും അവരുമായി തനിക്കുണ്ടായിരുന്ന സുഹൃൽബന്ധങ്ങളെപ്പററിയും മൌലവിസാഹിബിന്നു കുറെ പറയാനുണ്ടാകും. അതൊരു കഥയുടെ തന്മയത്വത്തോടുകൂടി കേൾക്കാൻ ബഹുരസമാണ്. എന്നാൽ അതിൽനിന്നു പല പാഠങ്ങളും നമുക്കു പഠിക്കാനുമുണ്ടാകും.

എളിയവരോടുപോലും സമന്മാരായി അദ്ദേഹം പെരുമാറി. ശുദ്ധമായ പെരുമാററവും കപടമില്ലാത്ത വാക്കുമൂലം അദ്ദേഹം ആരെയും ആകർഷിച്ചിരുന്നു. ആരെങ്കിലും വല്ല സഹായങ്ങളും ആവശ്യപ്പെട്ടാൽ അവരുടെ ന്യായാന്യായതകളെപ്പററി അന്വേഷിക്കാതെതന്നെ അതു സ്വയം നിറവേററുകയൊ അല്ലെങ്കിൽ തന്റെ സുഹൃത്തുക്കളോടു പറഞ്ഞു നിവൃത്തിക്കുകയൊ ചെയ്യുകയാണു പതിവ്. ഈ സ്വഭാവം മനസ്സിലാക്കിയ ചില കബുദ്ധികൾ ചിലപ്പോഴെല്ലാം മൌലവിസാഹിബിനോടു അകാരണമായിപോലും പണം വാങ്ങിയതായി കേട്ടിട്ടുണ്ട്.

വ്യക്തിപരമായും കുടുംബസംബന്ധമായും സാമുദായികമായും രാഷ്ട്രീയമായുമുള്ള എല്ലാ തുറക

(ശേഷം 169—ാംപേജിൽ)

# കെ. എം. മൗലവിയും സീതിസാഹിബും

ടി. കുഞ്ഞിമുഹ്‌യിദ്ദീൻ

ഏതെങ്കിലും വിഷയത്തിൽ, സാധാരണ സുഹൃത്തുക്കൾക്കിടയിൽ എന്തെങ്കിലും വിധത്തിലുള്ള അഭിപ്രായ വ്യത്യാസങ്ങൾ അവരെത്രതന്നെ ആത്മമിത്രങ്ങളാണെങ്കിലും ഉണ്ടാവാറുണ്ട്. ഇതിന്നൊരു ഉദാഹരണം നമുക്കാവശ്യമുണ്ടെങ്കിൽ ആ രണ്ട് മഹാപുരുഷന്മാരെ മാത്രമെ ലഭ്യമാവുകയുള്ള. 40 ലധികം വർഷങ്ങൾ നീണ്ടുനിന്ന ആ സ്നേഹബന്ധത്തിന്നു വല്ല കാരണവശാലും ഒരു വിധത്തിലുള്ള പോറലും വിടവും സംഭവിച്ചിട്ടില്ല.

47 കൊല്ലംമുമ്പ് കെ. എം. മൗലവിസാഹിബിന്റെ വിവാഹാഘോഷത്തിൽ സംബന്ധിക്കുവാനായി അഴീക്കോട്ടുനിന്നുവന്ന ജ: ഇ. കെ. മൗലവിസാഹിബിന്റെകൂടെ ഒരു ചെറുപ്പക്കാരനുമുണ്ടായിരുന്നു. തന്റെ ആത്മസുഹൃത്തിന്നു വേണ്ടി മൗലവിസാഹിബ് സ്വന്തം നിലക്ക് ക്ഷണിച്ചുകൊണ്ടുവന്നതായിരുന്നു അദ്ദേഹത്തെ. ഒരു ഹൈസ്കൂൾ വിദ്യാർത്ഥിയായിരുന്ന കെ. എം. സീതിസാഹിബായിരുന്നു അത്. ഇ. കെ. മൗലവിസാഹിബ് കെ. എം. മൗലവിസാഹിബിന്നു് അദ്ദേഹത്തെ പരിചയപ്പെടുത്തിക്കൊടുത്തു. അന്നുമുതൽക്കാണ് കെ. എം. മൗലവിസാഹിബും സീതിസാഹിബും തമ്മിലുള്ള പരിചയം ആരംഭിക്കുന്നത്,

കെ. എം. മൗലവിസാഹിബ് അഭയാർത്ഥിയായി കൊടുങ്ങല്ലൂരിലെത്തിയപ്പോൾ, ആരുടെ വീട്ടിലേക്കാണെന്നു് ആരെങ്കിലും ചോദിച്ചാൽ എന്താണുത്തരം പറയേണ്ടതെന്നു കൂട്ടുകാർ ചോദിച്ചപ്പോൾ കുറേ ആലോചിച്ചതിന്നുശേഷം "സീതിസാഹിബിന്റെ വീട്ടിലേക്ക്" എന്നു പറയുവാൻ അവർക്കദ്ദേഹം നിർദ്ദേശം നൽകി. അതുപറഞ്ഞു അൽപംകൂടി അവർ നടന്നെത്തിയപ്പോൾ യാദൃശ്ചികമായി സീതിസാഹിബുമായി അവർ കണ്ടുമുട്ടി. 1922 ജനവരി 14-ാംനുയായിരുന്നു അത്. കെ. എം. മൗലവിസാഹിബും സീതിസാഹിബും തമ്മിലുള്ള അടുത്തബന്ധം ആരംഭിക്കുന്നത് അവിടം മുതല്ക്കാണ്.

40 കൊല്ലത്തിലധികം നീണ്ടുനിന്ന ആ സുഹൃൽബന്ധം അനുകരണീയമായ ഒരു ബന്ധം തന്നെയായിരുന്നു. ഏതെങ്കിലും വിഷയത്തിൽ സാധാരണ സുഹൃത്തുക്കൾക്കിടയിൽ എന്തെങ്കിലും വിധത്തിലുള്ള അഭിപ്രായ വ്യത്യാസങ്ങൾ അവരെത്രതന്നെ ആത്മമിത്രങ്ങളാണെങ്കിലും ഉണ്ടാവാറുണ്ട്. ഇതിന്നൊരു ഉദാഹരണം നമുക്കാവശ്യമുണ്ടെങ്കിൽ ആ രണ്ട് മഹാപുരുഷന്മാരെ മാത്രമേ ലഭ്യമാകയുള്ളു. 40ലധികം വർഷങ്ങൾ നീണ്ടുനിന്ന ആ സ്നേഹബന്ധത്തിന്നു് വല്ല കാരണവശാലും ഒരു വിധത്തിലുള്ള വിടവുപോലും സംഭവിച്ചിട്ടില്ല. മതപരവും രാഷ്ട്രീയവുമായ എല്ലാ രംഗങ്ങളിലും അവക്കിടയിൽ ഐക്യമുണ്ടായിരുന്നു. ഒരു വിഷയത്തിലും ഒരവസരത്തിലും ഇരുവരുടേയും അഭിപ്രായങ്ങൾ വിഭിന്നമായിരുന്നതായി കണ്ടിട്ടില്ല. വ്യക്തിപരമോ സാമൂഹ്യമോ ആയ ഏതു പ്രശ്നങ്ങൾ നേരിട്ടാലും അവർ പരസ്പരം എഴുത്തുകൾ നടത്തി കൂടിയാലോചിക്കുക പതിവായിരുന്നു.

കേരള മുസ്ലിം ഐക്യസംഘത്തിന്റെ പ്രവർത്തനം മുതൽ തിരൂരങ്ങാടി യത്തീംഖാനയുടെ പ്രവർത്തനംവരെ കേരളത്തിലെ പല മുസ്ലിം സാ

മുഖ്യ സാംസ്കാരിക വിദ്യാഭ്യാസ സംരംഭങ്ങളിലും അവർ ഇരുവരും ഒരുപോലെ പങ്കാളികളായിരുന്നു.

അഖിലേന്ത്യാ മുസ്ലിംലീഗിലെ ഇരുവരുടേയും അംഗത്വസ്വീകരണം പരസ്പരമുണ്ടായ കത്തിടപാടുകൾക്ക് ശേഷം ഒരേയവസരത്തിലായിരുന്നുവെന്നുതന്നെ പറയാം. അതനുസരിച്ച് തിരൂരങ്ങാടിയിൽ കെ. എം. മൗലവിസാഹിബിന്റെ നേതൃത്വത്തിലും തലശ്ശേരിയിൽ സീതിസാഹിബിന്റെ നേതൃത്വത്തിലും ഒരേ സന്ദർഭത്തിലാണ് മുസ്ലിംലീഗ് കമ്മിറ്റികൾ സ്ഥാപിതമായത്. രണ്ടു പേരുടെയും ഒരുമിച്ചുള്ള പരിശ്രമ ഫലമായിട്ടാണ് പിന്നീട് കോഴിക്കോട്ട് മുസ്ലിംലീഗിന്റെ പ്രവർത്തനം ആരംഭിച്ചതും മലബാർ ജില്ലാ മുസ്ലിംലീഗ് കമ്മിറ്റി രൂപീകൃതമായതും.

കെ. എം. മൌലവി സാഹിബ് ഒരഭയാർത്ഥിയായിക്കൊണ്ട് സീതിസാഹിബിന്റെ അഴീക്കോട്ടുള്ള വസതിയിൽ താമസിച്ചുകൊണ്ടിരുന്ന കാലത്താണ് "കേരള മുസ്ലിം ഐക്യ സംഘ"ത്തിന്റെ പ്രവർത്തനം ആരംഭിച്ചിരുന്നത്. കൊടുങ്ങല്ലൂരിലെയും പരിസര പ്രദേശത്തെയും മുസ്ലിംധനികന്മാർക്കിടയിലുണ്ടായിരുന്ന ഭിന്നിപ്പും അതിനെത്തുടർന്ന് നാട്ടുകാർക്കിടയിലുണ്ടായ കലാപവും അവസാനിപ്പിക്കുക എന്ന ഉദ്ദേശത്തോടുകൂടി കെ. എം. മൌലവി സാഹിബും, സീതിസാഹിബും കൂടി ഒരു ദിവസം ജുമുഅ:ക്കു പോകുന്ന വഴിക്കുവെച്ചുണ്ടാക്കിയ പരിപാടിയനുസരിച്ചാണ് പ്രസ്തുത സംഘം ഉടലെടുത്തത്. കൊടുങ്ങല്ലൂരിലും പരിസര പ്രദേശത്തും അവരുടെ പ്രവർത്തനം പ്രതീക്ഷിച്ചതിലധികം ഫലം ചെയ്യുകയും അതിനുശേഷം സംഘത്തിന്റെ പ്രവർത്തനം കേരളത്തിലെ മറ്റു പ്രദേശങ്ങളിലേക്കും വ്യാപിപ്പിക്കുകയും ചെയ്തു. കേരള മുസ്ലിംകളുടെ നവോത്ഥാനത്തിൽ കേരളമുസ്ലിം ഐക്യസംഘത്തിനുള്ള പങ്ക് സുവിദിതമത്രെ.

1943-ൽ മലബാർപ്രദേശത്തെ ആകമാനം അത്യുഗ്രമായി ആക്രമിക്കുകയും പരസഹസ്രം മനുഷ്യരെ കൊന്നൊടുക്കുകയും ലക്ഷക്കണക്കിൽ ബാലികാബാലന്മാരെ അനാഥരും നിരാലംബരും നിസ്സഹായരുമാക്കിത്തീർക്കുകയും ചെയ്ത കോളറ കെ. എം. മൗലവി സാഹിബിനെയും

സീതിസാഹിബിനെയും ഒപ്പം ഇരുത്തിച്ചിന്തിപ്പിച്ചു. പ്രസ്തുത കോളറമൂലം അനാഥരായിട്ടുള്ള മുസ്ലിംബാലികാബാലന്മാരെ സംരക്ഷിക്കുന്നതിനുവേണ്ടി ഒരു മാർഗ്ഗം കണ്ടുപിടിക്കുവാനായി അവർ പലപ്രാവശ്യം കൂടിയാലോചനകൾ നടത്തുകയും കത്തിടപാടുകൾ നടത്തുകയും ചെയ്തതിന്റെ ഫലമായി ജന്മമെടുത്തിട്ടുള്ളതാണ് തിരൂരങ്ങാടിയിൽ ഇന്നു് പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന "തിരൂരങ്ങാടി യതീംഖാന:" കേരളത്തിലെ ഏററവും വലിയ ഒരു അനാഥാലയമത്രെ ഇന്നത്. അതിന്റെ ഉത്ഭവംമുതൽ ഇരുവരുടെയും മരണംവരെ കെ. എം. മൗലവിസാഹിബ് അതിന്റെ പ്രസിഡണ്ടും, സീതിസാഹിബ് വൈസ്പ്രസിഡണ്ടുമായിരുന്നു.

കേരള മുസ്ലിംകളുടെ അഭിമാനസ്തംഭമായി നിലകൊള്ളുന്ന 'ഫാറൂഖ്" കോളേജിന്റെ ഭാരവാഹികളായ റൌസത്തുൽ ഉലൂം അസോസിയേഷനിലും ഇരുവരും അംഗങ്ങളായിരുന്നു. ആ സ്ഥാപനത്തിന്ന് വേണ്ടി അവർ അർപ്പിച്ചിട്ടുള്ള സേവനങ്ങൾ കേരളമുസ്ലിംകൾക്ക് ഒരിക്കലും മറക്കാൻ കഴിയാത്തതാണ്.

ചുരുക്കത്തിൽ സ്വന്തം സമുദായത്തിന്റെ ശോച്യാവസ്ഥയിൽ മനമുരുകുകയും അതിനെ ഉദ്ധരിച്ച് ഉയിരും ഉന്മേഷവുംവീര്യവുമുള്ള ഒരു സമുദായമാക്കിത്തീർക്കുന്നതിന്ന് സ്വന്തം ജീവനെപ്പോലും തൃണവൽഗണിച്ചുകൊണ്ട് അത്യദ്ധ്വാനം ചെയ്കയും തങ്ങളുടെ പരിശ്രമത്തിൽ പരിപൂർണ്ണമായി വിജയിക്കുകയും തികഞ്ഞ സംതൃപ്തിയോടുകൂടി ഈ ലോകവുമായി വേർപിരിയുകയും ചെയ്ത രണ്ടു മഹാന്മാരായ ഉത്തമസുഹൃത്തുക്കളായിരുന്നു കെ. എം. മൗലവിസാഹിബും കെ. എം. സീതിസാഹിബും. കേരളമുസ്ലിം ജനത ഒരിക്കലും അവരെ മറക്കുകയില്ല. സർവ്വശക്തൻ അവരുടെ പാരത്രിക ജീവിതം സൌഭാഗ്യ സമ്പൂർണ്ണമാക്കിത്തീർക്കട്ടെ, ആമീൻ.

(166—ാം പേജിലെ ബാക്കി)

ളിലും അദ്ദേഹം തന്റേതായ കടമകൾ ശരിക്കും നിർവ്വഹിച്ചു പോന്നിട്ടുണ്ട്. പല പണ്ഡിതന്മാർക്കും ആവേശകരവും ഉജ്ജ്വലവും തത്വസംപൂർണ്ണവുമായ പ്രസംഗങ്ങൾ ചെയ്യാൻ കഴിയും. പക്ഷെ ചിലരുടെ വ്യക്തിജീവിതത്തിലേക്കോ കുടുംബജീവിതത്തിലേക്കോ ഒന്നെത്തിനോക്കിയാൽ അവർ പറയുന്നതിൽ അവർക്കുതന്നെ വിശ്വാസമില്ല എന്നു നമുക്കു തോന്നിപ്പോകാറുണ്ട്. മൌലവിസാഹിബ് തത്വങ്ങൾ പറയാറുണ്ട്. പ്രസംഗങ്ങൾ ചെയ്യാറുണ്ട്. പക്ഷെ അതെല്ലാം അദ്ദേഹം വിശ്വസിച്ചു. വിശ്വസിക്കുന്നതു മാത്രം പ്രസംഗിച്ചു. പ്രസംഗിക്കുന്നതു അദ്ദേഹം പ്രവൃത്തിയിൽ കൊണ്ടുവന്നു. അതിൽ എവിടെയും ഒരു വിടവും നമുക്കു കാണാൻ സാധിക്കയില്ല.

മൌലവി സാഹിബു മരിക്കുന്നതുവരെ അടിയുറച്ച ഒരു മുസ്ലിംലീഗുകാരനായിരുന്നു. കോഴിക്കോട് ജില്ലാ മുസ്ലിംലീഗ് വൈസ് പ്രസിഡണ്ടായി അദ്ദേഹം കുറെ കൊല്ലം പ്രവർത്തിച്ചിട്ടുണ്ട്. ജില്ലാ കൌൺസിൽ എപ്പോഴും അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾക്ക് വിലയും പ്രാധാന്യവും കൽപിച്ചിരുന്നു.

സാംസ്കാരികവും സാമൂഹ്യവും രാഷ്ട്രീയവും മതപരവും വ്യക്തിപരവുമായ മണ്ഡലങ്ങളിലെല്ലാം തന്റേതായ വ്യക്തിത്വത്തോടുകൂടി സമുദായത്തെ സേവിച്ച മൌലവി സാഹിബു കേവലം ഒരു വ്യക്തി മാത്രമായിരുന്നില്ല. കെ. എം. മൌലവി—അതൊരു പ്രസ്ഥാനമായിരുന്നു. കണക്കില്ലാത്ത ശിഷ്യഗണങ്ങളെയും സുഹൃത്തുക്കളെയും ബന്ധുക്കളെയും ദുഃഖസാഗരത്തിൽ ആഴ്ത്തിക്കൊണ്ടു—അദ്ദേഹം എന്നെന്നേക്കുമായി നമ്മെ വിട്ടുപിരിഞ്ഞു.